കൊല്ലം - ഒരു അന്വേഷണം

ഉള്ളടക്കം

## ആമുഖം

ഒമ്പതാംവയസ്സിൽ തേവള്ളിയിൽ പിതൃസഹോദരീ ഭവനമായ കല്ലിടാന്തിയിൽ താമസിച്ചു കൊണ്ട് കോട്ടയ്ക്കകം ഇംഗ്ലീഷ് ഹൈസ്കൂളിൽ പ്രിപ്പറേറ്ററി ക്ലാസ്സിൽ പഠിക്കുമ്പോൾ മുതൽ ഞാനറിയുന്ന നഗരമാണ് കൊല്ലം.

കൊല്ലവുമായി എന്റെ ജീവിതത്തിന് അഭേദ്യമായ ബന്ധമാണുള്ളത്. ഈ പുരാതനനഗരവുമായി ഭൂമിശാസ്ത്രപരവും സാംസ്കാരികവും സാമൂഹ്യവും ചരിത്രപരവുമായ ഒരു ഹൃദയബന്ധമാണ് എനിക്കുള്ളത്. അതിനാൽത്തന്നെ കൊല്ലത്തിന്റെ ചരിത്രപഥങ്ങളിലൂടെ ഒരു അന്വേഷണം നടത്തണമെന്ന ആഗ്രഹമാണ് ഈ പുസ്തകരചനയ്ക്കു കാരണമായത്.

ചരിത്രഗ്രന്ഥങ്ങളിൽ നിന്നും രേഖകളിൽ നിന്നും വിവരങ്ങൾ ശേഖരിച്ച അടിസ്ഥാനത്തിൽ യാഥാർത്ഥ്യബോധത്തോടെ ഈ പൗരാണികനഗരത്തിന്റെ സഹസ്രാബ്ദങ്ങളിലൂടെയുള്ള വളർച്ച നോക്കിക്കാണുവാനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്.

കൊല്ലത്ത് ഇപ്പോഴത്തെ എന്റെ വീടു വയ്ക്കാൻ വാനം തോണ്ടിയപ്പോൾ 16 മുതൽ 20 അടി വരെ താഴ്ചയിൽ വലിയ തടികൾ അട്ടിയിട്ടിരുന്നതിന്റെ അടരുകൾ കണ്ടെത്തുകയുണ്ടായി. കൊല്ലം നഗരത്തോട് എനിക്കുള്ള ചരിത്ര കൗതുകത്തെ പുതിയ തലങ്ങളിലേക്ക് നയിക്കുവാൻ ആ കണ്ടെത്തൽ പ്രേരകമായി

പഴയ സ്ഥലനാമങ്ങളും അവയുടെ ചരിത്രവും സത്യാന്വേഷണത്തിന് എനിക്കു വഴികാട്ടിയായിട്ടുണ്ട്. ചരിത്രത്തിന്റെ താളുകളിലൂടെ കടന്നു പോകുമ്പോൾ നമ്മുടെ പുരാതനസംസ്കാരം നന്മയും തിന്മയും യുദ്ധവും സമാധാനവും ജനജീവിതത്തിന്റെ വൈവിധ്യവും നിറഞ്ഞതാണെന്നു കാണാം.

നമ്മുടെ പിതാമഹന്മാരുടെ ആരോഗ്യവും ബുദ്ധിയും ഊർജ്ജവും എല്ലാ തകർന്നടിഞ്ഞപ്പോൾ പലരും ക്രൂരതയുടെ വേദനകൾ കടിച്ചു തിന്നപ്പോൾ അവരുടെ നിർഭാഗ്യാവസ്ഥ എന്നെ നിരാശയിലാഴ്ത്തിയിട്ടുണ്ട്.

അയൽരാജ്യങ്ങളും വിദേശശക്തികളും ആഞ്ഞടിച്ചപ്പോൾ എന്റെ പിതാമഹന്മാർക്കുണ്ടായ അനുഭവം എന്നെ അഗാധദുഃഖത്തിലാഴ്ത്തിയിട്ടുണ്ട്.

എത്രയെത്ര വിദേശശക്തികളുടെ പ്രഹരമേറ്റു പിടഞ്ഞതാണ് എന്റെയീ കൊല്ലം നഗരം. പക്ഷേ ഓരോ തവണയും സ്വന്തം ചുടലയിൽ നിന്നു പൂർവ്വാധികം കരുത്തോടെ ഉയിർത്തെഴുന്നേല്ക്കുന്ന കൊല്ലത്തെയാണ് ചരിത്രത്തിന്റെ ഏടുകളിൽ ദർശിച്ചത്.

അസീറിയ, ബാബിലോണിയ, പേർഷ്യ, ഈജിപ്ത്, ഗ്രീസ് മുതലായ രാജ്യങ്ങൾക്ക് ആറായിരം വർഷത്തിനപ്പുറത്തെ സാംസ്ക്കാരിക പാരമ്പര്യമുണ്ടെന്നു പറയുമ്പോൾ എന്റെയീ കൊല്ലം നഗരത്തിന് പതിനായിരം വർഷത്തിനപ്പുറത്തെ ചരിത്രമുണ്ടെന്നു പറയാൻ എനിക്ക് അഭിമാനമുണ്ട്.

മേല്പ്പറഞ്ഞ രാജ്യങ്ങളുമായി കിടപിടിക്കുന്ന വാണിജ്യബന്ധവും കപ്പൽഗതാഗതവും അവരുമായെല്ലാം സാംസ്ക്കാരികബന്ധവും ഈ കൊച്ചു നഗരത്തിനുണ്ടായിരുന്നുവെന്നു പറയുമ്പോൾ ആരാണു പുളകം കൊള്ളാത്തത് !

ജ്യോതിശ്ശാസ്ത്രവും വൈദ്യശാസ്ത്രവും വളർന്നു വികസിച്ച മണ്ണാണിത് . മലയാളികളുടെ കാലബോധത്തെയും ദിനചര്യകളെയും ഇന്നും സ്വാധീനിച്ചു കൊണ്ടിരിക്കുന്ന കൊല്ലവർഷത്തിന്റെ ഉത്ഭവം ഈ നഗരത്തിന്റെ ചരിത്രവുമായി ഇഴചേർന്നതാണ്.

ഭൂപ്രകൃതിയിലും ചരിത്രരചനയിലും സാംസ്ക്കാരികപാരമ്പര്യത്തിലും ഈ നഗരം ഇന്ത്യയിലെ മറ്റുപ്രദേശങ്ങളിൽ നിന്നു വേറിട്ടു നിൽക്കുന്നു. സഹസ്രാബ്ദങ്ങളിലൂടെ നിരവധി സുനാമികളിൽപ്പെട്ടു രൂപമാറ്റം നിരന്തരം സംഭവിച്ച ഭൂപ്രകൃതിയാണ് കേരളത്തിന്റെ പടിഞ്ഞാറൻതീരത്തിനുള്ളത്. ഇത്തരം ഏറ്റക്കുറച്ചിലുകൾക്ക് ഏറ്റവുമധികം വിധേയമായിട്ടുള്ള ഭൂപ്രദേശമാണ് കൊല്ലം. അഷ്ടമുടിക്കായലിന്റേതുപോലൊരു ജലസഞ്ചയം ഇന്ത്യയിലെ മറ്റൊരു തുറമുഖനഗരത്തിനും ഇല്ല.

കൊല്ലം ഒരു അന്തർദേശീയ വ്യാപാരകേന്ദ്രം ആയിരുന്നുവെന്നു ചരിത്രരേഖകളിൽ നിന്നു മനസ്സിലാക്കാം. കൊല്ലത്തെ ഭരണാധികാരികൾ ഓരോ കാലഘട്ടത്തിലും മറ്റു രാജ്യങ്ങളുടേതിൽ നിന്നു വ്യത്യസ്തമായ ഒരു സാമൂഹ്യചിന്തയുടെ ഉടമകളായിരുന്നു. ജനങ്ങളുടെ ജീവിതസുഭിക്ഷതയെ ഇത്രയധികം പരിരക്ഷിച്ച രാജാക്കന്മാർ ഒരു കാലഘട്ടത്തിലും ഉണ്ടായിരുന്നില്ല. സമത്വസുന്ദരമായ ഒരു ജീവിതക്രമത്തെ പ്രദാനം ചെയ്യാൻ അന്നത്തെ കവികൾക്കും സാഹിത്യകാരന്മാർക്കും പ്രചോദനം നല്കിയ നാടാണു കൊല്ലം.

മനുഷ്യൻ പ്രകൃതിശക്തികളെ എതിർക്കുന്നത് ചിലപ്പോൾ മൗനമായും മറ്റ് ചിലപ്പോൾ അലർച്ചയുടെ ഭാവത്തിലും ആയിരിക്കും.. അതനുസരിച്ച് മനുഷ്യന്റെ വികൃതിക്ക് പാഠങ്ങൾ പ്രകൃതി തന്നെ നല്കുന്നതിന്റെ അനുഭവങ്ങൾ കൊല്ലത്തിന്റെ ചരിത്രത്തിൽ ഒളിഞ്ഞു കിടപ്പുണ്ട്. അതുകൊണ്ടല്ലേ നമ്മുടെ ജീവിതക്രമം പലപ്പോഴും വഴിമാറി സഞ്ചരിച്ചിട്ടുള്ളത്.

ഔഷധികളുടെ നാടായ കൊല്ലത്ത് ആയുർവേദത്തിന്റെ പ്രചാരണവും പ്രയോഗചാതുരിയും പാരമ്പര്യത്തിന്റെ കണ്ണികൾ അറ്റുപോകാതെയുണ്ട്. കൊല്ലത്തിന്റെ വൈദ്യശാസ്ത്ര–ജ്യോതിശ്ശാസ്ത്ര പാരമ്പര്യവും പ്രത്യേകം പഠനം അർഹിക്കുന്നു. കപ്പൽ നിർമ്മാണവും കപ്പലോട്ടവുമായി ബന്ധപ്പെട്ടു തന്നെ ജ്യോതിശ്ശാസ്ത്രതത്ത്വങ്ങൾ രൂപപ്പെടുത്തി അതിനു വികാസം നല്കി ഒരു പുതിയ കാലഗണാനാക്രമം നിർമ്മിക്കുന്നതിന്റെ കേന്ദ്രമാക്കപ്പെടാനും ആ കാലഗണനാക്രമം നഗരത്തിന്റെ പേര് ചേർത്ത് (കൊല്ലം) അറിയപ്പെടാനും തക്ക പ്രൗഢിയും പാരമ്പര്യവും സ്വാധീനവും കൊല്ലത്തിനുണ്ടായിരുന്നു.

നമ്മുടെ കർമ്മബോധത്തെ ബന്ധിച്ചു നമ്മെ നിശ്ശബ്ദരാക്കിയ ബ്രാഹ്മണമതത്തിന്റെ സാമൂഹിക സാംസ്കാരിക സാമ്പത്തിക അധിനിവേശം ഇവിടെ ഉണ്ടാകാതിരുന്നെങ്കിൽ കൊല്ലം നഗരം എന്തു കൊണ്ടും 'വിശ്വറാണി' ആകുമായിരുന്നു. പ്രകൃതി തന്ന സ്വത:സിദ്ധമായ കർമ്മബോധത്തെ നശിപ്പിച്ചു കൊണ്ട് ദ്വൈതവും മായയും മറ്റു സിദ്ധാന്തങ്ങളും,

കർമ്മബോധത്തിൽ നിന്നും വിഭിന്നമായ മറ്റ് ആശയങ്ങളും വളർത്തിയ തുകൊണ്ടല്ലേ വിദേശീയ ശക്തികൾ ഈ മണ്ണിൽ വന്നപ്പോൾ നമ്മുടെ ശാസ്ത്രബോധം നമ്മെ ഉണർത്താതിരുന്നത്. എത്രയെത്ര ഉദാഹരണങ്ങ ളുണ്ട്- കൊല്ലത്തു നിന്നു ചൈനാക്കാർ കൊണ്ടു പോയ വെടിമരുന്നു കൊണ്ടല്ലേ നൂറ്റാണ്ടുകളിലൂടെ നൈസർഗിക പ്രകൃതിവാസനയെ വിദേ ശീയർ നശിപ്പിച്ചു കളഞ്ഞത്.

രണ്ടരനൂറ്റാണ്ടു മുമ്പുവരെ അറിയപ്പെടുന്ന തുറമുഖവും സുന്ദരനഗ രവുമായിരുന്ന കൊല്ലത്തിന്റെ വളർച്ച മുരടിച്ചു തുടങ്ങിയത് തുറമുഖം എന്ന നിലയയ്ക്കുള്ള പ്രാധാന്യം നശിച്ചതുകൊണ്ടാണ്. ചരിത്രപരമായ കാര ണങ്ങളാൽ ഇവിടുത്തെ വ്യാപാര വ്യവസായഗതി മാറിമറിയുകയും മറ്റു തുറമുഖങ്ങളും വ്യാപാരകേന്ദ്രങ്ങളും അതിവേഗം വളരുകയും ചെയ്തു . കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ മുതൽ രൂപപ്പെട്ട ജനാധിപത്യ ബോധം മൂലം കൊല്ലത്തിന്റെ സാമൂഹ്യ സാമ്പത്തിക - സാംസ്ക്കാരിക രംഗങ്ങളിൽ പുതിയ കാഴ്ചപ്പാടുകൾ വേരൂന്നി. തദ്ദേശീയ ശാസ്ത്രസാ ങ്കേതിക വിദ്യകൾ അപ്രത്യക്ഷമാവുകയും പുതിയ ശാസ്ത്രബോധം വള രുകയും ചെയ്തു. പൂർവ്വികമായ അറിവുകളെ (കപ്പൽ നിർമ്മാണം ഉദാ ഹരണം) നിരുത്സാഹപ്പെടുത്തിയും നിഷേധിച്ചും കൊണ്ടുള്ള ഒരു വളർച്ച യാണ് കൊല്ലത്തിനുണ്ടായത്.

സ്വാതന്ത്ര്യാനന്തര കേരളത്തിലെ പ്രധാനപ്പെട്ട വ്യവസായകേന്ദ്രമാ യിരുന്ന കൊല്ലത്തെ തൊഴിലാളിവർഗരാഷ്ട്രീയം വിജയകരമായ അവകാശ സമരങ്ങൾ നടത്തിയിട്ടുണ്ട്. പക്ഷേ കേരളത്തിനു തനതായ രാഷ്ട്രീയ ശൈഥില്യം മൂലം ലക്ഷ്യബോധമില്ലാതെ ഇഴപിരിഞ്ഞുപോയ തൊഴിലാ ളിരാഷ്ട്രീയവും അവരെ നയിച്ചവരുടെ പിടിപ്പുകേടും ആശയപരമായ പാപ്പ രത്തവുമാണ് കൊല്ലത്തിന്റെ അകാല വാർദ്ധക്യത്തിനും ജരാനരാദി കൾക്കും കാരണം. കർമ്മശേഷികൊണ്ട് സാധ്യതകളെ ഉപയോഗപ്പെടു ത്താൻ കഴിയുന്ന ലക്ഷ്യബോധമുള്ള നേതൃത്വശക്തിയിലൂടെ മാത്രമേ ഇനിയൊരു ഉയിർത്തെഴുന്നേല്പ് കൊല്ലത്തിനു സാധ്യമാകൂ.

- പി. സദാശിവൻ

## കേരളമല്ല മലനാട്

പണ്ടു കാലത്ത് മലൈനാട് എന്നു തമിഴരും മലനാട് എന്നു മലയാളികളും വിളിച്ചിരുന്ന ഇന്നത്തെ കേരളത്തിന് മലബാർ എന്നും പേരുണ്ടായിരുന്നു. മലകളുടെ നാട് എന്ന അർത്ഥത്തിൽ പേർഷ്യക്കാരാണ് മലബാർ എന്ന പേരു നല്കിയത്. സുറിയാനിക്രിസ്ത്യാനികൾ (സെന്റ് തോമസിന്റെ കാലം മുതലുള്ള ജൂതക്രിസ്ത്യാനികൾ) മലങ്കര എന്നാണ് മലനാടിനെ വിളിച്ചിരുന്നത്. തുളുനാട്ടുകാരും കർണാടകക്കാരുമാണ് മലയാളം എന്ന പേരു നല്കിയത്. മലനാട് എന്നു തന്നെയാണ് മലയാളം എന്ന വാക്കിന്റെയും അർത്ഥം. ദേശത്തിന്റെ പേരായ 'മലയാളം' പിന്നീട് ഭാഷയുടെയും പേരായിത്തീർന്നു.

തെക്കു കന്നേറ്റി (വേണാടതിർത്തി) മുതൽ വടക്ക് പുതുപ്പട്ടണം (ഏഴിമലരാജ്യാർത്തി) വരെയുള്ള പ്രദേശത്തെയാണ് 'കേരളം' എന്നു വിളിച്ചിരുന്നത്. മലനാട്ടിൽ ഏറ്റവും ഒടുവിൽ രൂപപ്പെട്ട ഭൂപ്രദേശമാണിതെന്ന് ശാസ്ത്രീയമായി തെളിയിക്കപ്പെട്ടിട്ടുണ്ട്. ഏഴിമല എന്നത് അന്നത്തെ എഴുത്തുഭാഷയിൽ എലിമല എന്നാവുകയും പുരാതന എഴുത്തുകാർ അതിനെ എലിയുമായി ബന്ധപ്പെടുത്തി സംസ്കൃതീകരിച്ച് മൂഷിക രാജ്യം എന്നാക്കുകയും ചെയ്തു. കേരളത്തിനു വടക്ക് മൂഷികരാജ്യവും തെക്ക് കൂപകരാജ്യവും( കോലം - കൊല്ലം എന്നത് -കുലോം- കുളം എന്നൊക്കെ രൂപാന്തരപ്പെടുകയും കുളം എന്നതിന്റെ സംസ്കൃതരൂപമായ കൂപകം എന്നത് രാജ്യത്തിന്റെ പേരായി ചില സംസ്കൃത കൃതികളിലൂടെ പ്രചരിക്കുകയും ചെയ്തു) ആയിരുന്നു. മലനാട്ടിലെ ഒരു പ്രദേശം മാത്രമാണു കേരളം എന്ന് 'ഉണ്ണിയാടീചരിതം' എന്ന മണിപ്രവാളകാവ്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ആദിചേരന്മാരുടെ മൂലരാജ്യമാണു കേരളം എന്നു കരുതിപ്പോരുന്നു. ചേരലം എന്നവാക്കിന്റെ സംസ്കൃതീകരണമാണ് കേരളം. ചേരൻമാർ ഈ പ്രദേശം ഭരിച്ചിരുന്നതു കൊണ്ടാകാം ചേരളം അഥവാ കേരളം എന്ന പേരു വന്നത്. ചേരവംശം എന്നതിനു കേരളവംശം എന്നും പറയാറുണ്ട് ചേരന്മാർ എന്നതിന്റെ സംസ്കൃത രൂപമാണ് അശോകശാസനങ്ങ

ളിലും മറ്റും ഉള്ള കേരളപുത്രൻ എന്ന പദം. ചേരമാൻ പെരുമാൾ എന്നത് ചേരനായ പെരുമാൾ എന്നോ ചേരന്മാരുടെ പെരുമാൾ എന്നോ ആയിരിക്കണം.

'കേരളപുതോ' എന്ന് അശോകശാസനത്തിൽ കാണുന്നതിലെ 'പുതോ' എന്ന വാക്കിന്റെ അർത്ഥം 'പുത്രം' അഥവാ രാജ്യമെന്നാണ്. ദേശപ്പേരായി 'പുത്രം' വരുന്നതിന്റെ ഉദാഹരണമാണ് പാടലീപുത്രം.

കേരം- തെങ്ങ് - സമൃദ്ധിയായി വളരുന്നതിനാൽ കേരത്തിന്റെ നാട് എന്ന അർത്ഥത്തിൽ കേരളം എന്ന വാക്ക് ഉപയോഗിക്കുന്നു എന്നാണ് പൊതുവേ ഉള്ള വിശ്വാസം. മലയുടെയും അലയുടെയും നാടായ മലയല നാട് മലയാള നാടായി എന്നും പക്ഷമുണ്ട്. ചേർ-അളം ആണു കേരളമായതെന്നും ഒരുവാദം ഉണ്ട്. മലനിരകളോടു ചേർത്ത് കടൽകൊണ്ടു വച്ച ചേറാണ് കേരളം എന്നതിനാലാണ് ഇങ്ങനെ പറഞ്ഞു വരുന്നത്.

പുരാതനമായ സംസ്കൃത ഗ്രന്ഥങ്ങളിൽ കേരളം എന്ന പേരുണ്ട്. വായുപുരാണം, മത്സ്യപുരാണം, പത്മപുരാണം, സ്കന്ദപുരാണം, ബ്രഹ്മാണ്ഡപുരാണം, ഭാഗവത പുരാണം എന്നീ പുരാണങ്ങളിലും ഹരിവംശം, മഹാഭാരതം, രഘുവംശം തുടങ്ങിയ കാവ്യങ്ങളിലും കേരളത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്. അന്നത്തെ കേരളത്തിനു തെക്കുള്ള വേണാടു രാജ്യം കന്നേറ്റി മുതൽ കന്യാകുമാരി വരെയും കിഴക്കു തിരുനെൽവേലി വരെയും വ്യാപിച്ചിരുന്നു.

കാളിദാസന്റെ മഹാകാവ്യമായ രഘുവംശത്തിൽ കേരളം കീഴടക്കിയ രഘുവിന്റെ സൈന്യം ക്ഷീണം തീർക്കാൻ നാളികേരാസവം കുരുമുളകിന്റെ ഇല കൊണ്ടു കോരി കുടിച്ചു എന്നു കാണാം. പക്ഷേ ഇത് ഒറീസയിലീണെന്നാണ് കുട്ടികൃഷ്ണമാരാരുടെ രഘുവംശ വ്യാഖ്യാനത്തിൽ കാണുന്നത്.

റോമാക്കാരനായ പ്ലിനി കെലൊബൊത്ര എന്നും ഗ്രീക്കുകാരനായ പെരിപ്ലസ് രചയിതാവ് കെപ്രൊ ബൊത്ര എന്നും ടോളമി (ഈജിപ്ത്) കേരോ ബെത്രാ എന്നും പറയുന്നത് ചേരമാനെയാണ് (കേരള പുത്രൻ)

സഹ്യപർവ്വതനിരകളിൽ അതി പുരാതനകാലം മുതൽ തന്നെ മനുഷ്യവാസമുണ്ട്. ആയക്കുടി, നാഞ്ചിൽമല, മറയൂർ, ശബരിമല. തെന്മല, ആര്യങ്കാവ്, വയനാട്, എഴിമല തുടങ്ങിയ പ്രദേശങ്ങളെല്ലാം തന്നെ സഹ്യപർവ്വതനിരകളിലെ ആദിമസംസ്കാരത്തിന്റെ ഉറവിടങ്ങളാണ്.

കേരളം എന്ന പ്രദേശത്ത് 64 ഗ്രാമങ്ങൾ സ്ഥാപിക്കുകയും അവയുടെ ആവാസവ്യവസ്ഥയും ഭരണവ്യവസ്ഥയും ചിട്ടപ്പെടുത്തുകയും ചെയ്ത ബ്രാഹ്മണനേതാവായ പരശുരാമനു ശേഷം ആറുനൂറ്റാണ്ടു കഴിഞ്ഞപ്പോൾ ബ്രാഹ്മണസമൂഹത്തിൽ നിന്നുയർന്നു വന്ന അതീവധിഷണാശാലിയായിരുന്നു ശങ്കരാചാര്യർ. ഇന്ത്യയൊട്ടാകെ ബുദ്ധമതത്തെ വേരോടെ പിഴുതെറിഞ്ഞതും കേരളീയ സമൂഹത്തിൽ അനാചാരങ്ങൾ അടിച്ചേല്പിക്കാൻ ഉതകുന്ന തരത്തിൽ ജാതിവിഭജനം നടത്തിയതും ശങ്കരാചാര്യരാണ്. അതുവരെ 18 ജാതികൾ മാത്രം (അതും തൊഴിലിനെ സൂചിപ്പിക്കുവാൻ വേണ്ടി മാത്രമാണ് തൊഴിൽ സമൂഹങ്ങളുടെ പേരുകൾ ഉപയോഗിച്ചു വന്നത്) ഉണ്ടായിരുന്ന കേരളത്തിൽ അതിനെ വീണ്ടും 72 ജാതികളാക്കി വിഭജിച്ച് അവരുടെ നിത്യത്തൊഴിലുകൾ നിർണ്ണയിച്ചു. ബ്രാഹ്മണരുടെ കേരളീയ സമൂഹത്തിനുമേലുള്ള അധീശത്വം കൂടുതൽ ശക്തമാക്കുവാൻ കാരണമായത് ശങ്കരാചാര്യരുടെ ഇത്തരം പ്രവർത്തനങ്ങളാണ്. എ.ഡി. 820 ൽ അദ്ദേഹം മരിച്ചെങ്കിലും പിന്നീട് 1000 വർഷത്തേക്ക് കേരളീയ സമൂഹം നീങ്ങിയത് അദ്ദേഹം നയിച്ച വഴിക്കാണ് ജാതിയുടെയും ജാത്യാചാരങ്ങളുടെയും പരീക്ഷണശാലയായിത്തീർന്നു കേരളം അതിൽ നിന്നുരുത്തിരിഞ്ഞ പ്രത്യക്ഷവും പരോക്ഷവുമായ ആചാരാനുഷ്ഠാനങ്ങളും അവയുടെ ആഴത്തിലുള്ള സ്വാധീനവും കേരളീയ സമൂഹത്തെ ഭ്രാന്തലയമാക്കി മാറ്റി.

പരശുരാമനിൽ തുടങ്ങി ശങ്കരാചാര്യരിലൂടെ വളർന്നു വികാസം പ്രാപിച്ച ബ്രാഹ്മണ മേധാവിത്തത്തെ ലളിതമായ പ്രവർത്തനങ്ങളിലൂടെ വെല്ലുവിളിച്ചു കൊണ്ടാണ് നാരായണഗുരു കേരളീയസമൂഹത്തിനു പുതിയ ദിശാബോധം നല്കിയത്. പരശുരാമനും വില്വമംഗലം സ്വാമിയാർക്കും ശേഷം കേരളത്തിൽ വ്യാപകമായി ക്ഷേത്രപ്രതിഷ്ഠകൾ നടത്തിയത് നാരാ

യണഗുരുവാണ്. ക്ഷേത്രപ്രതിഷ്ഠ കൊണ്ട് പരശുരാമനും വില്വമംഗലവും ഊട്ടിയുറപ്പിച്ച വ്യവസ്ഥിതിയെ ക്ഷേത്രപ്രതിഷ്ഠ കൊണ്ട് തന്നെ തിരുത്തുകയാണ് നാരായണ ഗുരു ചെയ്തത്. ഇതിന് ശങ്കരാദ്വൈതത്തെയും അദ്ദേഹം ഉപയോഗപ്പെടുത്തി.

## കൊല്ലം എന്ന പേര്

സുമേറിയ, അസീറിയ, ബാബിലോൺ, പേർഷ്യ, ഗ്രീസ്, ഈജിപ്ത്, റോം മുതലായ രാജ്യങ്ങളിൽ നിന്നുള്ളവർ പണ്ടു മുതലേ കൊല്ലം നഗരവുമായി ബന്ധപ്പെട്ട് വാണിജ്യ സാംസ്കാരിക ജീവിതക്രമം പടുത്തുയർത്തി. അവർ ഓരോരുത്തരും കൊല്ലത്തെ കുരുമുളകിന്റെ നാട് എന്നർത്ഥം വരുന്ന കോലം എന്നു വിളിച്ചിരുന്നു. കിഴക്കൻ മലകളിലും മലനാട്ടിലാകെയും കുരുമുളക് കൃഷി ചെയ്തിരുന്നു. കുരുമുളകിനും അതിന്റെ ചെടിക്കും കോലം എന്നാണു പറഞ്ഞു വന്നിരുന്നത്. കോലം വിളയുന്ന നാടിന് കോലം എന്നു തന്നെ പറഞ്ഞു വന്നു. അതു കാലക്രമേണ കൊല്ലം എന്നായിത്തീർന്നു. സംസ്കൃതത്തിൽ കൊല്ലവർഷത്തിനു കോലംബം എന്നാണു പറയുക. കൊല്ലം എന്നപേരിന്റെ ഉത്ഭവം കോലം എന്ന വാക്കിൽ നിന്നാണ്. പിൽക്കാലത്ത് പോർട്ടുഗീസുകാരും ഡച്ചുകാരും ഇംഗ്ലീഷുകാരും അവരുടെ ഭാഷയുടെ ഉച്ചാരണത്തിനനുസരിച്ച് വിവിധ പേരുകളിൽ കൊല്ലത്തെ വിളിച്ചു പോന്നു.

സുഗന്ധവും ഔഷധഗുണവും തണുപ്പിനെ പ്രതിരോധിക്കാനുള്ള ശക്തിയും ഉള്ള അമൂല്യമായ കുരുമുളകിനെ പണ്ടു മുതലേ കറുത്ത സ്വർണം എന്നാണ് വിദേശീയർ വിളിച്ചിരുന്നത്.

കൊല്ലം തുറമുഖത്തു നിന്നു കയറ്റി അയച്ചിരുന്ന വസ്തുക്കളിൽ ഏറ്റവും പ്രധാനപ്പെട്ടത് കുരുമുളകായിരുന്നു. അതു കൊണ്ട് കോലം അഥവാ കൊല്ലം കുരുമുളകിനെ ഓർമിപ്പിക്കുന്ന ഒരു പ്രദേശമായിക്കണ്ടിരുന്നു. ആദ്യകാലത്തു വന്ന വ്യാപാരികൾ രാജ്യം പിടിച്ചടക്കുകയല്ലാ, മറിച്ച് അവർക്കു പ്രിയപ്പെട്ട കുരുമുളകും മറ്റു സുഗന്ധദ്രവ്യങ്ങളും ശേഖരിച്ച് അവരുടെ നാട്ടിൽ വ്യാപാരം ചെയ്തു ലാഭമുണ്ടാക്കുകയാണ് ചെയ്തത്.

കൊല്ലത്തിന്റെ പ്രാന്തപ്രദേശങ്ങളിലെ ഇന്നത്തെ കൊട്ടാരക്കര, പത്തനാപുരം, തെന്മല, ആര്യങ്കാവ് പത്തനംതിട്ട, അടൂർ, കൊടുമൺ. കോന്നി, റാന്നി, നിലയ്ക്കൽ മുതലായ സ്ഥലങ്ങളിൽ നിന്നും കൊണ്ടു വരുന്ന കുരുമുള് കൊല്ലത്തെ വ്യാപാരകേന്ദ്രങ്ങളിൽ വിറ്റിരുന്നു. കുരുമുളകിന്റെ പര്യായമായിത്തീർന്നു, കൊല്ലം തുറമുഖം. സംസ്കൃതത്തിൽ കുരുമുളകിന്

കോലം എന്നാണു പേര്. ഒരു കാലത്ത് കിഴക്കൻവനങ്ങളിലും മലനാട്ടി ലാകെയും കുരുമുളക് കൃഷി ചെയ്യാതെ തന്നെ വളർന്നിരുന്നു. പിന്നീട് ഇത് വൻതോതിൽ കൃഷി ചെയ്തു.

പുരാതനമായ - ലിമുറിക്ക് അഥവാ ഇളമൂരിക ഇളമുരുകനാട് - തെക്കു നെൽക്കിണ്ട (കല്ലട) വരെ വ്യാപിച്ചിരുന്നതായി പുരാതന ചരിത്ര കാരന്മാരായ പ്ലിനിയും പെരിപ്ലസും പറഞ്ഞിട്ടുണ്ട്.

പുറക്കാട്, മുസിരിസ് (കൊടുങ്ങല്ലൂർ) തുറമുഖങ്ങളിൽ നിന്നും കുരു മുളകു കയറ്റുമതി നടന്നിരുന്നെങ്കിലും കൊല്ലം നഗരമാണ് വ്യാപാരികൾ കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത്. കൊല്ലത്തെ വൻതോതിലുള്ള വ്യാപാരം ദിനം പ്രതി ഏഴും എട്ടും കപ്പലുകൾ ഇവിടുത്തെ തുറമുഖത്ത് അടുക്കാനുള്ള സാഹചര്യം അന്നു സൃഷ്ടിച്ചിരുന്നു.

പ്രഭാതത്തിലും പ്രദോഷത്തിലും ആയിരുന്നു കൂടുതൽ വ്യാപാരം നടന്നിരുന്നത്. കൊല്ലത്തെ ചീനക്കട(ഇന്നത്തെ ചിന്നക്കട)യിലും പായിക്ക ടയിലും കടപ്പാക്കടയിലും കടകൾ രാത്രിയിലും വിളക്കുകളുടെ പ്രകാശ ത്തിൽ പ്രവർത്തിച്ചിരുന്നു.

ജ്യോതിശ്ശാസ്ത്ര പഠനകേന്ദ്രങ്ങളും വാനനിരീക്ഷണശാലയും സൂര്യഘടികാരവും മറ്റും കൊല്ലത്തുണ്ടായിരുന്നു. ഇത് കപ്പലോട്ടക്കാരെ വളരെയധികം സഹായിച്ചിരുന്നു. പകൽ സൂര്യനെ നോക്കിയും രാത്രിയിൽ നക്ഷത്രങ്ങളെ നോക്കിയും അവർ ദിക്കുകൾ നിർണ്ണയിച്ചിരുന്നത് ജ്യോതി ശ്ശാസ്ത്രപരമായ അറിവിന്റെ സഹായത്താലാണ് സുഖലോപുപരായ കൊല്ലത്തെ നമ്മുടെ പൂർവ്വികർ വാനനിരീക്ഷണത്തിനു വേണ്ടത്ര പ്രചോ ദനം നല്കിയോ എന്നു സംശയമുണ്ട്. പക്ഷേ ജ്യോതിശ്ശാസ്ത്രപരമായ അറിവുകൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് പ്രചരിക്കുന്നതിൽ കൊല്ലത്തിനും ഒരു പ്രധാന പങ്കുണ്ട്. പിൽക്കാലത്ത് ഗലീലിയോ, സർ ഐസക് ന്യൂട്ടൻ തുടങ്ങിയ പല പാശ്ചാത്യശാസ്ത്രജ്ഞരും വികസിപ്പി ച്ചെടുത്ത വാനനീരീക്ഷണമേഖല ശാസ്ത്ര വിപ്ലവം സൃഷ്ടിച്ചത് നമ്മുടെ അറിവിന്റെ ശേഖരത്തെ ഉപയോഗപ്പെടുത്തിയാണ്.

ആയിരത്തോളം ജ്യോതിശാസ്ത്രഗ്രന്ഥങ്ങൾ വിവിധകാലഘട്ടങ്ങളിലായി കേരളത്തിൽ എഴുതപ്പെട്ടിട്ടുണ്ട്. പ്രധാന തുറമുഖമെന്ന നിലയിൽ ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും വിവിധ വിഷയങ്ങളിൽ ജ്ഞാനികളായ പണ്ഡിതർ കൊല്ലത്തു വന്നിരുവെന്നതിനു ധാരാളം തെളിവുകളുണ്ട്. അക്കാരണത്താൽ തന്നെ അറിവിന്റെ പ്രധാനപ്പെട്ട പ്രചാരണ പ്രസാരണ കേന്ദ്രമായിരുന്നു കൊല്ലം. മേല്പ്പറഞ്ഞ ഗ്രന്ഥങ്ങളിൽ പലതിന്റെയും ഉത്ഭവസ്ഥാനം കൊല്ലമാണെന്നു തീർച്ചയാണ്. ഒരു ആധുനികലോകം പടുത്തുയർത്തുന്നതിന് കൊല്ലത്തിന്റെ സംഭാവന ഇല്ലെന്നു പറയാൽ കഴിയില്ല. നമ്മുടെ പൂർവ്വികരുടെ ആഡംബരജീവിതമാണ് ഒരു ഫ്യൂഡലിസ്റ്റ് വ്യവസ്ഥിതിയിലേക്ക് തെന്നിന്ത്യയെ പ്രത്യേകിച്ച് കേരളത്തെ നയിച്ചതെന്നു കാണാം.

കൊല്ലം നഗരത്തിലെ ചിന്നക്കട, ചാമക്കട, താമരക്കുളം, വടയാറ്റുകോട്ട, ലക്ഷ്മിനട, കോട്ടമുക്ക്, പുതുക്കുളങ്ങര, വാടി പ്രദേശങ്ങൾ ഉൾപ്പെട്ടതായിരിക്കണം കൊല്ലം കോട്ട. പനങ്കാവിൽ കൊട്ടാരം, ആദിച്ചപുരം ക്ഷേത്രം, ഭൈരവീക്ഷേത്രം മുതലായവ കോട്ടയുടെ കിഴക്കേ ഭാഗത്തായിരുന്നു. കോട്ടയ്ക്ക് 12 മൈൽ ചുറ്റളവുണ്ടായിരുന്നു. ഇരവിപുരം, തങ്കശ്ശേരി, തേവള്ളി, ആശ്രാമം, പോളയത്തോട്, പട്ടത്താനം, മുണ്ടയ്ക്കൽ തുടങ്ങിയ നിരവധി സ്ഥലങ്ങൾ കൊല്ലത്തിന്റെ ചരിത്രവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ഇരവിപുരത്തായിരുന്നു ഒരു കാലത്ത് - ഒരു പക്ഷേ ആദ്യകാലത്ത് - രാജകൊട്ടാരം. പിന്നീട് കടലാക്രമണം മൂലം കുറെക്കൂടി സുരക്ഷിതമായ ഇടത്തേയ്ക്ക് കൊട്ടാരം മാറ്റി സ്ഥാപിച്ചിരിക്കണം. ഇരവിപുരത്തെ കടലിനടിയിൽ ചില പുരാതന കൽക്കെട്ടുകളുടെ പ്രതിരൂപങ്ങൾ ചിലകാലത്ത് തെളിഞ്ഞ് കാണാമത്രെ. മറൈൻ ആർക്കോളജിസ്റ്റുകൾ ഗവേഷണം നടത്തേണ്ടുന്ന ഒരു മേഖലയാണിത്.

കൊല്ലം നഗരമുണ്ടായ കാലം മുതൽ തങ്കശ്ശേരിയുടെ പ്രാധാന്യം നിലനില്ക്കുന്നു. കൊല്ലം തുറമുഖം ഇവിടെയായിരുന്നു ഒരു കാലത്ത്. കടലിലേക്ക് രണ്ടു മൈലോളം ഉന്തിനിന്നിരുന്ന ചെങ്കൽ കുന്നായിരുന്നു അന്നത്തെ കുരക്കേണി കൊല്ലം. കുര എന്ന വാക്ക് രാജാവിനെ- രാജവം

ശത്തെ കുറിക്കുന്നു. കുരക്കേണിയെന്നാൽ രാജാവിന്റെ ഇടം എന്നർത്ഥം. കുര എന്നത് കുറവവംശത്തെ സൂചിപ്പിക്കുന്നതാവണം. അതല്ല കുരക്കേണിയെന്നാൽ വളഞ്ഞ ജലാശയം എന്നാണ് അർത്ഥമെന്നും പറയപ്പെടുന്നു. കുരു- കൊരേശ് -കൂരുശ് - എന്നൊക്കെ പേർഷ്യൻഭാഷയിലും സംസ്കൃതത്തിലും ഉള്ള വാക്ക് കുരുവംശവുമായെന്ന പോലെ പേർഷ്യൻ സാമ്രാജ്യ സ്ഥാപകനായ കൊരേശ് - കുരുശ് - ന്റെ പേരിനെയും കുറിക്കുന്നു. അസീറിയയിലെയും ബാബിലോണിയയിലെയുമൊക്കെ രാജാക്കന്മാർ കറുത്തവരായിരുന്നു. ബാബിലോൺ സ്ഥാപകനായ നിമ്രോദ് കറുത്തയാളായിരുന്നു.

കൊല്ലത്തെ ദ്രാവിഡരായ നെഗ്രിറ്റോ വർഗത്തിൽപ്പെട്ട (കുറവ) ഭരണാധികാരികൾ പേർഷ്യൻ പ്രദേശങ്ങളും അതിനു പടിഞ്ഞാറ് മെഡിറ്ററേനിയൻ കടൽ വരെയുള്ള പ്രദേശങ്ങളുമായും പുരാതന ബന്ധങ്ങൾ ഉള്ളവരാണ്. അവിടെ നിന്നുള്ള കുടിയേറ്റത്തിന്റെ തെക്കു കിഴക്കേ അറ്റമായിരുന്നു കൊല്ലം ഉൾക്കൊള്ളുന്ന ദക്ഷിണേന്ത്യ. പണ്ടു മുതൽ ഇവിടെ കുടിയേറിയ മധ്യ- പശ്ചിമേഷ്യൻ പാരമ്പര്യമുള്ള ദ്രാവിഡ ജനതയുടെ പ്രധാന കേന്ദ്രങ്ങളിലൊന്നായിരിക്കണം കുരക്കേണി. കുരക്കേണിയെന്ന ചെങ്കൽമലയിൽ ആസ്ഥാനം സ്ഥാപിച്ച് കിഴക്കു വടക്കു ചൈനാക്കടലിലേക്കും വടക്കു പടിഞ്ഞാറു മെഡിറ്ററേറിയൻ പ്രദേശങ്ങളിലേക്കും ഉള്ള കപ്പൽ വ്യാപാരത്തെ നിയന്ത്രിച്ചിരുന്ന ഇവരിൽ നിന്ന് അധികാരം പിന്നീടു വന്നവർ കൈക്കലാക്കി തുറമുഖത്തിന്റെ നിയന്ത്രണം ഏറ്റെടുത്തു.

കുറെക്കൂടി വിപുലമായ തോതിൽ സോളമന്റെ കാലത്തും തുടർന്നും ചില നൂറ്റാണ്ടുകളോളവും കൊല്ലവുമായി കിഴക്കും പടിഞ്ഞാറും ഉള്ള രാജ്യങ്ങൾ കച്ചവടബന്ധങ്ങൾ പുലർത്തിയിരുന്നു. അതിനെ കൊല്ലത്തു നിയന്ത്രിച്ചിരുന്ന് ഇവിടുത്തെ കറുത്ത രാജാക്കന്മാരായിരിക്കണം. ക്രമേണ രാജസ്ഥാനമെന്ന നിലയിൽ കുരക്കേണിയുടെ പ്രാധാന്യം കുറയുകയും അവിടെ ജനസ്ഥാനമല്ലാതാവുകയും ചെയ്തു. കടലാക്രമണത്താലും കോട്ടകൾക്കും കെട്ടിടങ്ങൾക്കും മറ്റു നിർമ്മിതികൾക്കും വേണ്ടിയുള്ള ചെങ്കൽ ഖനനം മൂലവും 'കുരക്കേണി' ക്രമേണ നശിച്ചു.

## കൊല്ലത്തെ ഭൂപ്രകൃതിയുടെ സവിശേഷതകൾ

പുരാതനകാലത്ത് കൊല്ലത്തിന്റെ ഭൂപ്രകൃതി ഇന്നത്തെപ്പോലെയായിരുന്നില്ല. ഇപ്പോഴത്തെ പല സ്ഥലങ്ങളും അക്കാലത്തുണ്ടായിരുന്നില്ല. ചില സ്ഥലങ്ങളിൽ കടൽ ഇപ്പോഴത്തെ കരപ്രദേശങ്ങളോളം കടന്നു കയറിക്കിടക്കുകയായിരുന്നു. കഴിഞ്ഞ പതിനായിരം വർഷങ്ങൾക്കിടെ കേരളതീരത്തുണ്ടായ നിരവധി കടൽക്ഷോഭങ്ങളുടെ ഫലമായി കൊല്ലം ഉൾപ്പെടെയുള്ള നാഗരിക പ്രദേശങ്ങളുടെ വിസ്തൃതിയിലും ജനവാസത്തിലും ഏറ്റക്കുറച്ചിലുകൾ ഉണ്ടാവുക സ്വാഭാവികമായിരുന്നു.

കേരളഭൂമിയിൽ നിന്നു കടൽ പിൻവാങ്ങിയപ്പോൾ അന്ന് കടലിലെ അഗാധഗർത്തങ്ങളായിരുന്ന പലയിടങ്ങളും കായലുകളായി അവശേഷിച്ചു. കടൽ പിൻവാങ്ങുകമാത്രമല്ല പലേടത്തും പുതുതായി കര കൊണ്ടുവയ്ക്കുകയും ചെയ്തു. കൊല്ലത്തെ ആശ്രാമം മുതൽ കിഴക്കോട്ടു ചന്ദനത്തോപ്പു വരെയുള്ള പ്രദേശം പുതുതായി കടൽ കൊണ്ടുവച്ച മൺതിട്ടകളുടെ പരമ്പരയാണെന്നു കാണാം.

പുരാതനകാലത്ത് കൊല്ലം പ്രദേശത്തിന്റെ കരനിരപ്പ് ഇന്നത്തേതിൽ നിന്ന് വളരെ താഴെയായിരുന്നു. ഇപ്പോൾ കുന്നുകളായും മേടുകളായും പീഠഭൂമികളായും കാണുന്ന പല പ്രദേശങ്ങളും അക്കാലത്ത് ദ്വീപുകളോ ഉപദ്വീപുകളോ  ആയിരുന്നു. പശ്ചിമഘട്ടത്തിന്റെ പടിഞ്ഞാറെ അതിരുവരെ കടൽ വ്യാപിച്ചിരന്നു. കടൽ കരയാവുന്നതും കര കടലാവുന്നതും കൊല്ലം തീരത്തിന്റെ ചരിത്രത്തിൽ പലതവണ സംഭവിച്ചിട്ടുണ്ട്.

കൊല്ലം, കല്ലട പ്രദേശങ്ങൾ പ്രാചീനകാലത്തു തന്നെ പരിഷ്കൃത ജനപദങ്ങളായിരുന്നു. വടകൊല്ലം, കൊടുങ്ങല്ലൂർ, തൃപ്പൂണിത്തറ, കാക്കര, ഉദയംപേരൂർ, കല്ലറ, ആയാംകുടി, നൽക്കര, കുറിച്ചി, തൃക്കൊടിത്താനം. കടലുണ്ടി, വർക്കല, കോവളം, മംഗാരം, കുമാരി മുതലായവയായിരുന്നു അക്കാലത്തെ മറ്റു കടലോര പട്ടണങ്ങൾ.

എട്ടാംനൂറ്റാണ്ടിൽ കന്യാകുമാരി മുതൽ വടക്കോട്ട് മലനാടൊകെ ഒരു സുനാമി (പ്രളയം)യിൽപ്പെട്ടു. അതിനു തെളിവാണ് ഇന്നത്തെ കായ

ലുകൾ. കടൽ കരയിലേക്ക് കിഴക്കോട്ട് കടന്നു കയറി. ആശ്രാമം ഭാഗത്തെ മൺതിട്ടകൾ ഇക്കാലത്ത് കടൽ മണ്ണടിഞ്ഞുണ്ടായതാണ്. ഇപ്പോഴത്തെ ചില കായൽ പ്രദേശങ്ങൾ ഒരു കാലത്തു താഴ്‌വരകളായിരുന്നു. താഴ്‌വരയിലാകെ ജനനിബിഡമായ ആവാസകേന്ദ്രങ്ങളുണ്ടായിരുന്നു. അതെല്ലാം കടലടിയിലായി. കായലിന്റെ അടിത്തട്ടിൽ ഒരു പുരാതന നഗരത്തിന്റെ അവശിഷ്ടങ്ങളുണ്ട്. മറൈൻ ആർക്കിയോളജിസ്റ്റ്കൾക്ക് ഗവേഷണത്തിനുള്ള വിഭവങ്ങൾ ഏറെയുള്ള നഗരമാണ് കൊല്ലം.

സുനാമിക്ക് ശേഷം പല താഴ്‌വാരങ്ങളും നികന്നു പോയി. കുണ്ടുകൾ നിറഞ്ഞ പ്രദേശങ്ങൾ പലതും നിരപ്പു ഭൂമിയായി. അതു കൊണ്ടാണ് കൊല്ലം ഒരു നിരന്ന ഭൂമിയായി കാണുന്നത്. സുനാമിയിൽ ക്കയറിയവെള്ളം താഴ്ന്ന സ്ഥലങ്ങളിൽ തങ്ങി കായലുകളായി പരിണമിച്ചു. കുന്നുകൾക്കു മുകളിൽ പല സ്ഥലത്തും കടൽ തീർത്ത വിശാലമായ മൺതിട്ടകൾ സുനാമി കയറിയ പ്രദേശങ്ങളിലെല്ലാം നമുക്കു കാണുവാൻ കഴിയും. കടൽമാറിപ്പോയതല്ല – കടൽ കൊണ്ടു വച്ചതാണ് എന്നതത്രെ കേരളത്തിന്റെ ഭൂപ്രകൃതി വച്ചു നോക്കുമ്പോൾ സംഭാവ്യം. സുനാമിയ്ക്ക് ശേഷം കന്യാകുമാരി മുതൽ ഗോകർണം വരെ കടലിറങ്ങിയതിനുശേഷമാണ് പരശുരാമൻ എന്നറിയപ്പെടുന്ന ശക്തനായ ബ്രാഹ്മണരാജാവ് കേരളത്തിൽ ജനവാസ കേന്ദ്രങ്ങൾ സൃഷ്ടിച്ച് ബ്രാഹ്മണരെ കുടിയിരുത്തിയത് എന്ന് കരുതാം. 'കേരളം' 'സൃഷ്ടിച്ച' പരശുരാമൻ ഒമ്പതാം നൂറ്റാണ്ടിനുമുമ്പുള്ള ബ്രാഹ്മണ കുടിയേറ്റത്തിന്റെ തലവനാണ്. നിരവധി പരശുരാമന്മാരിൽ അവസാനത്തെയാൾ. രാജാക്കന്മാരെ നശിപ്പിച്ചും അല്ലാതെയും ഭൂമി പിടിച്ചെടുക്കുകയാണ് പരശുരാമന്റെ നേതൃത്വത്തിൽ ബ്രാഹ്മണരും അവരുടെ അനുയായികളും ചെയ്തത്.

കാലാകാലങ്ങളിൽ കൊല്ലത്തിന്റെ ഭൂപരിധി കിഴക്ക് തമിഴ്നാട്ടിലേക്കും വടക്ക് കൊടുങ്ങല്ലൂർ വരെയും തെക്ക് കന്യാകുമാരി വരെയും വ്യാപിച്ചിരുന്നു. വിവിധ കാലങ്ങളിൽ വിവിധ പേരുകളിൽ കൊല്ലം രാജ്യം അറിയപ്പെട്ടു. കൊല്ലം – ദേശിങ്ങനാട് – വേണാട് എന്നിങ്ങനെ പല പേരുകളിൽ കന്നേറ്റിക്കു തെക്ക് വിഴിഞ്ഞം വരെയുള്ള പ്രദേശങ്ങൾ അറിയ

പ്പെട്ടു. കിഴക്കു സഹ്യപർവ്വതത്തിന്റെ മറുപുറത്തെ സമതലം മുതൽ പടിഞ്ഞാറ് അറബിക്കടൽ വരെ വ്യാപിച്ചു കിടന്ന കൊല്ലത്തേക്ക് തമിഴ്നാട്ടിൽ നിന്നുള്ള പ്രധാന സഞ്ചാരപാത ആര്യങ്കാവ് ചുരമായിരുന്നു.

കടലിനോടടുത്തുള്ള പ്രദേശങ്ങൾ ജലവും ചെളിയും കലർന്ന ചതുപ്പു നിലങ്ങളായിരുന്നു. പില്ക്കാലത്ത് ഇവയെ നെൽകൃഷിക്കനുയോജ്യമാക്കിയെടുത്തത് ഈ പ്രദേശത്തെ മണ്ണിന്റെ മക്കളാണ്.

ചെങ്കല്ലിന്റെ കലർപ്പു ധാരാളം ഉള്ള പ്രദേശമാണ് ഇടനാട്. കെട്ടിട നിർമ്മാണത്തിനും കോട്ടകൾ കെട്ടുന്നതിനും ചെങ്കല്ലാണ് ഉപയോഗിച്ചിരുന്നത്.

എഴുകോൺ മുതൽ കിഴക്കോട്ട് വനനിബിഡമായിരുന്ന കൊല്ലത്തിന്റെ കിഴക്കു ഭാഗത്തെ മലമ്പ്രദേശങ്ങളിൽ പ്ലാവ്, മാവ് തേക്ക്, ഈട്ടി, ചന്ദനം,ആഞ്ഞിലി, മുതലായ വൃക്ഷങ്ങളും കുരുമുളക്, ഇഞ്ചി, ഏലം, കറുവാപ്പട്ട  മുതലായ സുഗന്ധദ്രവ്യങ്ങളും സുലഭമായിരുന്നു. ആയിരക്കണക്കിന് ഔഷധസസ്യജാലങ്ങൾ ഇവിടെയുണ്ടായിരുന്നു. ആന, പുലി, കടുവ, കരടി, വിവിധതരം മാനുകൾ, നാനാവിധത്തിലുള്ള ഉരഗങ്ങൾ, കരിംകുരങ്ങ്, സിംഹവാലൻ കുരങ്ങ്, ഹനുമാൻകുരങ്ങ് തുടങ്ങിയ വിവിധയിനം കുരങ്ങുകളും മയിൽ, വേഴാമ്പൽ തുടങ്ങി നൂറുക്കണക്കിനു പക്ഷിജാലവും വനപ്രദേശങ്ങളിലും സസ്യസമൃദ്ധമായ മറ്റിടങ്ങളിലും ഉണ്ടായിരുന്നു. മയിലിനെയും കുരങ്ങിനേയുമൊക്കെ വിദേശികൾ കടൽ കടത്തിക്കൊണ്ടു പോയിരുന്നു.

പൂന്തോട്ടങ്ങളുണ്ടാക്കുവാൻ  അനുയോജ്യമായിരുന്നു കൊല്ലത്തെ മണ്ണ്.  ഇപ്പോൾ വാടി എന്നറിയപ്പെടുന്ന പ്രദേശം ഒരുകാലത്ത് രാജകീയ ഉദ്യാനമായിരുന്നു- പുഷ്പവാടി. പുരാതനകാലം മുതൽ കൊല്ലത്ത് ഒന്നും രണ്ടും നിലകളുള്ള കെട്ടിടങ്ങളും അതിനോടു ചേർന്നു പൂന്തോട്ടങ്ങളും ഉണ്ടാക്കത്തക്കതായിരുന്നു എന്നതാണ് കൊല്ലത്തെ മണ്ണിന്റെ പ്രത്യേകത. മറ്റേതൊരു ഭൂവിഭാഗത്തിലെയും ജനങ്ങളിൽ നിന്നു വ്യത്യസ്തമായ നന്മയുടെ ഒരു ജനജീവിതം പടുത്തുയർത്തുവാൻ ഇവിടുത്തെ ഭൂപ്രകൃതിമൂലം കഴിഞ്ഞു.

അടിമത്തവും നാട്ടുപ്രമാണിത്തത്തിന്റെ തുടർച്ചയായ യുദ്ധങ്ങളും ക്രൂരമായ ശിക്ഷാക്രമങ്ങളും കൊല്ലത്തിന്റെ തനി സ്വത്തായിരുന്നില്ല. വൈദേശിക ബന്ധത്തിന്റെയും കൊല്ലവുമായിച്ചേർന്നു കിടന്ന മറ്റുള്ള ഭാഗ ങ്ങളിൽ നിന്നു കൊല്ലത്തുവന്നു ചേർന്നവർ ഉൾപ്പെട്ട സമൂഹത്തിന്റേയും സംഭാവനയാണവ. ചരിത്രത്തിന്റെ ഒരു ഘട്ടം വരെ കടന്നുകയറ്റക്കാരായ ഈ വിഭാഗങ്ങളെ അകറ്റി നിർത്താൻ കൊല്ലത്തിനു കഴിഞ്ഞിരുന്നു.

തിരുവോണത്തിനു ജന്മം നല്കിയനാടാണു കൊല്ലം. നദികളും വിശാ ലമായ ജലപ്പരപ്പുകളും ചെറിയ ചെറിയ നീരരുവികളും കൊല്ലത്തിന്റെ ജീവിതത്തെ രൂപപ്പെടുത്തി. ഒരു സമത്വസാഹോദര്യ ജീവിതം കരുപ്പിടി പ്പിക്കുന്നതിൽ കൊല്ലത്തെ ഭൂപ്രകൃതിയും ഒരു പ്രധാനഘടകമാണ്.

പുരാതനകാലത്തെ ജാതിമതചിന്തകൾ വേണാടിനു സമീപത്തെ നാടുകളിൽ നിലനിന്നപ്പോഴും അത്തരം സങ്കുചിതചിന്തകളുടെ പേരിൽ മനുഷ്യൻ മനുഷ്യനെ അകറ്റി നിർത്തുന്ന സമ്പ്രദായം കൊല്ലത്തുണ്ടായി രുന്നില്ല.

ഇവിടുത്തെ കാലാവസ്ഥയും ഭൂപ്രകൃതിയും സസ്യവൃക്ഷ ജന്തു ജാലവും മൂലമുള്ള സന്തുലിതാവസ്ഥ സാമാധാനപൂർണമായ ഒരു ജീവിത ക്രമത്തിന്റെ രൂപീകരണത്തിനു കാരണമായി. പക്ഷേ വ്യാപാരബന്ധങ്ങളും വ്യാപാരക്കുത്തകയ്ക്കു വേണ്ടിയുള്ള പ്രത്യക്ഷവും പരോക്ഷവുമായ പോരാട്ടങ്ങളും അയൽരാജ്യക്കാരുടെ കടന്നുകയറ്റങ്ങളും യുദ്ധങ്ങളും, സാമ്രാജ്യ വിസ്തൃതിക്കായെത്തിയ വിദേശീയരുടെ ആക്രമണങ്ങളും കൊല്ലത്തെ എത്രയോതവണ ചുടലക്കളമാക്കിയിട്ടുണ്ട്. അപ്പോഴെല്ലാം കൂടു തൽ ശക്തി സംഭരിച്ച് ഉണർന്നെഴുന്നേല്ക്കുവാൻ കൊല്ലത്തിനു കഴി ഞ്ഞിട്ടുണ്ട്.

ഭൂമിശാസ്ത്രപരമായി ഒരുപാടു മാറ്റങ്ങൾ കൊല്ലത്തിനുണ്ടായിട്ടു ണ്ടെന്ന് കൊല്ലത്തിന്റെ ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. തേവലക്കര ഒരു കാലത്തു തുറമുഖകേന്ദ്രമായിരുന്നെന്നു പറഞ്ഞാൽ പുതിയ തലമുറ അതു വിശ്വസിച്ചെന്നു വരില്ല. പക്ഷേ ഒരു ദശാബ്ദത്തിനുമുമ്പുണ്ടായ സുനാമി യുടെ അനുഭവങ്ങൾ തൊട്ടറിഞ്ഞ നമുക്ക് അതു വിശ്വസിക്കാതിരിക്കാൻ

പറ്റുമോ? എത്രയെത്ര സുനാമികൾക്ക് ഈ ഭൂമി സാക്ഷിയായിട്ടുണ്ട്. കര ജലാശയമായും ജലാശയങ്ങൾ കരയായും എത്രയെത്ര തവണ പരിണാമ ങ്ങളുണ്ടായിട്ടുണ്ട്.

ഭൂമിശാസ്ത്രപരമായി കൊല്ലത്തെമാത്രം വേർതിരിച്ചു കാണുക അസാധ്യമാണ്. അറേബ്യൻ സമുദ്രത്തിന്റെ സൃഷ്ടിയായ കേരളത്തിന്റെ സാംസ്കാരിക, വിജ്ഞാന, വാണിജ്യ സിരാകേന്ദ്രമായിരുന്നു കൊല്ലം നഗരം ഒരു കാലത്ത്.

1341 – ലെ സുനാമിയിൽ കൊടുങ്ങല്ലൂർ തുറമുഖം നശിക്കുകയും കൊച്ചി അഴി രൂപപ്പെട്ട് തുറമുഖത്തിന് അനുയോജ്യമാവുകയും ചെയ്തു. തുറമുഖങ്ങളുടെ രൂപീകരണത്തിലും സ്ഥാനമാറ്റങ്ങൾക്കും അഴിയുടെ രൂപീകരണവും അഴികൾ പൊഴികളാവുന്നതും പൊഴികൾ അഴികളാവു ന്നതും സുപ്രധാനമായ പങ്ക് വഹിക്കുന്നു. കൊല്ലത്തെയും കൊടുങ്ങല്ലൂ രെയും തുറമുഖങ്ങൾക്കു ദക്ഷിണേന്ത്യൻ ചരിത്രത്തിൽ പ്രമുഖസ്ഥാന മാണ് ഉള്ളത്. കേരളത്തിന്റെ സാംസ്കാരിക വ്യാവസായിക പുരോഗതിയിൽ കൊല്ലം തുറമുഖത്തിന് അതുല്യമായ സ്ഥാനമുണ്ട്.

പുരാതനകാലം മുതൽ അസീറിയ, ബാബിലോണിയ, ഗ്രീസ്, പേർഷ്യ, റോം, ചൈന, സുമാത്ര മുതലായ രാജ്യങ്ങളുമായി നല്ല ബന്ധം സ്ഥാപിക്കുവാനും അന്തർദേശീയ വ്യാപാരങ്ങൾ ഉറപ്പിക്കുവാനും കഴി ഞ്ഞത് ഈ തുറമുഖങ്ങൾ ഉള്ളതു കൊണ്ടായിരുന്നു.

വൈദ്യശാസ്ത്രത്തിലും ജ്യോതിശ്ശാസ്ത്രത്തിലും കൊല്ലത്തിന് വള രെയധികം പുരോഗതിയുണ്ടാക്കാൻ കഴിഞ്ഞത് ആക്രമേണോദ്ദേശ്യത്തോ ടെയല്ലാതെ വന്ന പുരാതനവണിക്കുകളുടെയും സഞ്ചാരികളുടെയും വിജ്ഞാനികളുടെയും സാന്നിധ്യം കൊണ്ടാണ്. വൈദ്യശാസ്ത്രത്തെ പരി പോഷിപ്പിക്കാൻ ഉതകുന്ന ഔഷധികൾ ഇവിടുത്തെ മണ്ണിൽ സ്വാഭാവിക മായി വളർന്നിരുന്നു.

യഥാർത്ഥത്തിൽ ഒരു കാലത്ത് ഇവിടെ രൂപപ്പെട്ട സാംസ്കാരിക സങ്കരത്തിൽ നിന്നുടലെടുത്തു പടർന്നു പന്തലിച്ചതാണ് കേരളത്തിന്റെ ഇന്നത്തെ സാംസ്കാരിക പുരോഗതി

കേരളത്തിലെ നദികൾ നമ്മുടെ സാംസ്കാരിക സാമൂഹിക ജീവിതത്തിലെ സുവർണരേഖകളാണ്. കടലിലേക്കൊഴുകുന്ന നദികളും വർഷകാലത്തു മാത്രം നിറയുന്നതുമായ ജലാശയങ്ങളും കേരളത്തിലുണ്ട്. ഇപ്പോൾ വേനൽക്കാലത്ത് ഈ നദികളേറെയും വരണ്ടുണങ്ങി കേവലം നീർച്ചാലുകളായി പരിണമിക്കുന്നു. ഈ നദികളിൽ പലതിന്റെയും പതനസ്ഥാനങ്ങൾ തുറമുഖങ്ങളായി പുരോഗതി നേടി.

ബ്രീട്ടിഷുകാർ നമ്മുടെ അമൂല്യസ്വത്തുക്കൾ ചൂഷണം ചെയ്തെങ്കിലും പെരിയാറ്റിലും മറ്റു നദികളിലും അണകെട്ടി രക്ഷിച്ചതുകൊണ്ട് ഒരു സുഭിക്ഷസമൂഹത്തെ രൂപപ്പെടുത്താൻ കുറെയൊക്കെ നാധിച്ചിട്ടുണ്ട്. ആധുനിക രീതിയിലുള്ള കെട്ടിടസമുച്ചയങ്ങൾ നിർമ്മിക്കുവാൻ ആരംഭമിട്ടുകൊണ്ടും യന്ത്രങ്ങൾ കൊണ്ടു വന്നും ആധുനികകേരളത്തിൽ ഭൗതികമാറ്റമുണ്ടാക്കുവാനും അഥവാ ശാസ്ത്രബോധം വളർത്തുവാനും ബ്രിട്ടീഷ് ഭരണം നമുക്കു സഹായകമായി എന്നു വിസ്മരിച്ചു കൂടാ. പക്ഷേ ശാസ്ത്രീയമായ നേട്ടങ്ങളെ  ആക്രമണത്തിനുള്ള ആയുധങ്ങളും മറ്റും നിർമ്മിക്കാനുപയോഗിച്ച്  ബ്രീട്ടീഷുകാർ വ്യാപകമാക്കിയ വെടിക്കോപ്പുകൾക്കു കേരളചരിത്രത്തെ മാറ്റിമറിക്കുന്നതിൽ മുഖ്യപങ്കുണ്ടെന്നതും അതിന്റെ മറ്റൊരു വശമാണ്. ഭാരതയുദ്ധത്തേക്കാൾ എത്രയോ വലിയ ഭീകരയുദ്ധങ്ങളാണ് ആധുനിക ആയുധങ്ങൾ കൊണ്ട് പോർത്തുഗീസുകാരും ഡച്ചുകാരും ബ്രീട്ടിഷുകാരുമൊക്കെ നടത്തിയത്. പീരങ്കികൾ ധാരാളമായി സ്ഥാപിച്ച യുദ്ധക്കളങ്ങൾ ഇന്നും കേരളത്തിൽ വിശിഷ്യ കൊല്ലത്ത് ചരിത്രസ്മാരകങ്ങളായി അവശേഷിച്ചിട്ടുണ്ട്.

ഈജിപ്തിൽ നിന്ന് ചെങ്കടൽവഴി ഒമാൻ, യമൻ തീരത്തു കൂടി സഞ്ചരിച്ച് അറബിക്കടലിലൂടെ കൊല്ലത്തെത്താം. ചൈനയിൽ നിന്ന് മലേഷ്യൻ കടൽ, ശ്രീലങ്ക, മാലിദ്വീപ് വഴിയും കൊല്ലത്തെത്താം. ആഫ്രിക്കയുടെ കിഴക്കൻതീരത്തു നിന്ന് വടക്കുകിഴക്കാണു കേരളതീരം. സോമാലിയൻ മുനമ്പിൽ നിന്ന് നേരേ കിഴക്കു കേരളം സ്ഥിതി ചെയ്യുന്നു. കേരളത്തിലേക്ക് കാറ്റിന്റെയും കടലൊഴുക്കിന്റെയും ഗതികൾക്കനുസരിച്ച് വിവിധ സഞ്ചാരമാർഗങ്ങൾ ഉണ്ടായിരുന്നു. പേർഷ്യൻ ഉൾക്കടലിൽ നിന്ന് ഇന്നത്തെ

പാക്കിസ്ഥാൻ തീരത്തുകൂടി ഗുജറാത്തിലും അവിടുന്ന് ഇന്ത്യയുടെ പടിഞ്ഞാറാൻ തീരത്തിലൂടെ തെക്കേയറ്റത്തെ കേരളത്തിലുമെത്താം.

യൂറോപ്പിൽ നിന്നും ഈജിപ്തിൽ നിന്നും കരമാർഗം ടർക്കി, ഇറാൻ (പേർഷ്യ), അഫ്ഗാനിസ്ഥാൻ, പാക്കിസ്ഥാൻ, രാജസ്ഥാൻ മരുഭൂമി വഴി മധ്യേന്ത്യയിലൂടെ കിഴക്കേ തീരം വരെ കരമാർഗം കച്ചവടസംഘങ്ങളും സഞ്ചാരികളും എത്തിയിരുന്നു. കരമാർഗമുള്ള യാത്ര ദുർഘടം നിറഞ്ഞ തായിരുന്നു. അക്രമണകാരികളായ ഗോത്രവർഗങ്ങളും രാജാക്കന്മാരും പല പ്പോഴും കടലിലും കരയിലും വ്യാപാരസംഘങ്ങളെയും യാത്രികരെയും കൊള്ളയടിച്ചിരുന്നു. വ്യാപാരിസംഘങ്ങൾക്കു സുരക്ഷ നല്കിയിരുന്ന യോദ്ധാക്കൾ വേളുകൾ എന്നറിയപ്പെട്ടു .തീരങ്ങളോടടുത്ത കടൽവഴി കൾക്കും കരവഴികൾക്കും ഇവരുടെ സംരക്ഷണം ലഭിച്ചു.

വേളുകളുടെ നാടാണ് വേണാട്. ക്രമേണ കച്ചവടകേന്ദ്രങ്ങളായ തുറ മുഖനഗരങ്ങളെ തലസ്ഥാനമാക്കി വേളുകൾ അധികാരസീമകൾ വിപുല മാക്കി രാജ്യങ്ങൾ സ്ഥാപിച്ചു.

ചൈനയിൽ നിന്നു പേർഷ്യയിലേക്കും തിരിച്ചും ഉള്ള വ്യാപാരിസം ഘങ്ങളുടെ ഇടത്താവളം കൊല്ലം തുറമുഖമായിരുന്നു. കൊല്ലത്തിന്റെ പുരാ തന പാരമ്പര്യത്തെ വെളിപ്പെടുത്തുന്നതരത്തിലുള്ള പുരാവസ്തുക്കൾ കൊല്ലത്തും പരിസരത്തും ഉള്ള പ്രദേശങ്ങളിൽ നിന്നു ലഭിച്ചിട്ടുണ്ട്. കിളി കൊല്ലൂരിനടുത്തുള്ള മങ്ങാട് ഗ്രാമത്തിൽ നിന്ന് മഹാശിലായുഗത്തിലെ പുരാവസ്തുക്കൾ കണ്ടെത്തിയിട്ടുണ്ട്. ശാസ്താംകോട്ട, പിറവന്തൂർ, പൂത ങ്കര തുടങ്ങിയ സ്ഥലങ്ങളിൽ നിന്നു ലഭിച്ച പുരാവസ്തുക്കളിൽ മൺപാ ത്രങ്ങളും, കല്ലറകളും ഒക്കെ ഉൾപ്പെടുന്നു.

കൊല്ലത്തിനു 3 കീ.മി കിഴക്കുള്ള ചന്ദനത്തോപ്പ് വരെ ഒരു കാലത്തു കടലുണ്ടായിരുന്നുവെന്നതിന് അഥവാ ആ പ്രദേശം മുതൽ ഇപ്പോഴത്തെ തീരം വരെയുള്ള പ്രദേശം 30 മീറ്റർ വരെ ഉയരത്തിൽ കടൽ മണൽ കയ റിയതാണ് എന്നതിനു തെളിവുകൾ ഉത്ഖനനങ്ങളിൽ ലഭിക്കുകയുണ്ടാ യി.

മൺറോതുരുത്തിൽ നിന്നു ലഭിച്ച കൽമഴു ചരിത്രാതീതകാലം മുതൽ കൊല്ലം പ്രദേശത്തെ ജനവാസത്തിന്റെ തെളിവാണ്. ചടയമംഗലത്തെ പോരേടം, മടത്തറയ്ക്ക് സമീപം ഉള്ള അരിപ്പ തുടങ്ങിയ സ്ഥലങ്ങളിൽ നിന്നൊക്കെ പ്രാചീന  ശിലായുഗ സംസ്കാരത്തിന്റെ തെളിവുകൾ ലഭിച്ചിട്ടുണ്ട്.

തെന്മലയിലെ ചെന്തുരുണിമലയിൽ നിന്ന് അയ്യായിരം വർഷത്തിലേറെപഴക്കമുള്ള ശിലാരേഖകളും മറ്റു തെളിവുകളും കിട്ടിയിട്ടുണ്ട്. സിന്ധുനദീതട സംസ്കാരത്തിനും മുമ്പുള്ള ആവാസവ്യവസ്ഥകളും ആയുധങ്ങളും ഇവിടെ നിന്നു ലഭിച്ചു. വെള്ളാരം കല്ലിൽ നിർമിച്ച ചീകുളി, കല്ലുളി, കത്തി, കുന്തമുന മുതലായവ ചെന്തുരുണി മലകളിൽ നിന്നു കിട്ടിയിട്ടുണ്ട്.

കൊല്ലം നഗരത്തിന്റെ തന്നെ വിവിധഭാഗങ്ങളിൽ നിന്നും ലഭിച്ചിട്ടുള്ള കളിമൺ പാത്രാവശിഷ്ടങ്ങൾ, വിവിധരാജ്യങ്ങളിലെ വിവിധ കാലഘട്ടങ്ങളിലെ നാണയങ്ങളുടെയും  മറ്റും ശേഖരങ്ങൾ പ്രാദേശികസംസ്കാരത്തിന്റെയും  വിദേശവ്യാപാരവിനിമയങ്ങളുടെയും  തെളിവുകളായുണ്ട്.

സമുദ്രത്തിനടിയിലാണ്ടു പോയ പുരാവസ്തുക്കളെപ്പറ്റിയുള്ള ഗവേഷണം നടത്തിയാൽ കൊല്ലത്തിന്റെ ചരിത്രത്തെയും സംസ്കാരത്തെയും കൂടുതൽ ഗൗരവത്തോടെ കാണാനുതകുന്ന വിധത്തിലുള്ള തെളിവുകൾ കിട്ടിയേക്കാം. കല്ലടയിലും പരിസരങ്ങളുമായി ചിതറിക്കിടക്കുന്ന അനേകം അതിപുരാതനചരിത്രാവശിഷ്ടങ്ങളുണ്ട്. വിവിധ കാലഘട്ടങ്ങളിലായി സമൃദ്ധമായൊരു സംസ്കാരത്തിന്റെ വികാസ പരിണാമങ്ങളെക്കുറിക്കുന്ന ചിറ്റുമല ക്ഷേത്രം ഉൾപ്പെടെയുള്ള നിരവധി പുരാവസ്തു സഞ്ചയങ്ങൾ കല്ലടയിലും  പരിസരത്തുമായുണ്ട്.

തുറമുഖമെന്ന നിലയിലും സാംസ്കാരികകേന്ദ്രമെന്ന നിലയിലും ആഗോളപ്രസിദ്ധമായിരുന്ന കൊല്ലത്തിന്റെ സാംസ്കാരികത്തനിമയെ വെളിവാക്കുന്നതരത്തിലുള്ള ചരിത്രാവശിഷ്ടങ്ങളുടെ കണ്ടെത്തലിനുശേഷവും അതിന്റെ തുടർപഠനങ്ങൾക്കോ സ്മാരകങ്ങളുടെ സംരക്ഷണത്തിനോ ഉള്ള ഉത്സാഹം പൊതുവേ ഉണ്ടായിട്ടില്ല.

പതിനായിരം വർഷത്തെയെങ്കിലും ചരിത്രപാരമ്പര്യമുള്ള പ്രദേശമാണ് കൊല്ലം എന്ന കാര്യത്തിൽ സംശയമില്ല. എട്ടാം നൂറ്റാണ്ടിനു മുമ്പത്തെ കേരളചരിത്രം (കൊല്ലത്തിന്റെയും) അവ്യക്തമായ ചില സൂചനകളിലൂടെയുമാണ് ലഭിച്ചിട്ടുള്ളത്.

മലനാട്ടിന്റെ പടിഞ്ഞാറു ഭാഗത്ത് തെക്കു വടക്കു നീണ്ടു കിടക്കുന്ന ചെങ്കൽക്കുന്നുകളുടെ ഓരം പറ്റിയുണ്ടായിരുന്ന പുതിയ കടൽ വയ്പുകളായ ഭൂപ്രദേശങ്ങളുടെ ഒരു സഞ്ചയമാണ് ഇടനാടു മുതൽ പടിഞ്ഞാറു കടൽത്തീരം വരെ ഇന്നുള്ള സമതലപ്രദേശങ്ങൾ. സഹസ്രാബ്ദങ്ങളായുള്ള കുടിയേറ്റം കൊണ്ടും ജനസങ്കരം കൊണ്ടും പുതിയൊരു സമൂഹവും സംസ്കാരവും ഇവിടെ രൂപപ്പെട്ടു വന്നു. നിരവധി നദികളും അവ കടലിൽ പതിക്കുന്ന തുറകളും കൊണ്ട് സമൃദ്ധമായിരുന്ന കേരളത്തിൽ തുറമുഖങ്ങളുടെ ഒരു പരമ്പര തന്നെ നൂറ്റാണ്ടുകളായി നിലനിന്നു പോന്നു. കേരളത്തിലെ ജനനിഭാഗങ്ങളെപ്പറ്റിയോ ചരിത്ര -സാംസ്ക്കാരിക സാമൂഹ്യ പശ്ചാത്തലത്തെപ്പറ്റിയോ പഠിക്കുമ്പോൾ പടിഞ്ഞാറൻ തീരത്തെ തുറമുഖങ്ങളും അവയെ ചുറ്റിപ്പറ്റി വളർന്നു വന്ന സമത്വ ഭാവനയും സഹവർത്തിത്വവും സൗഹാർദ്ദമനഃസ്ഥിതിയും മാതൃകാപരമായ ഒരു ജനജീവിതത്തിന്റെ അടയാളങ്ങളാണെന്നു കാണാം. അതിപുരാതനതുറമുഖമായ കൊല്ലത്തിന്റെയും മധ്യകാലത്തു പ്രബലമായിത്തീർന്ന കോഴിക്കോടിന്റെയുമൊക്കെ ചരിത്രം ഈ യാഥാർത്ഥ്യത്തിന് അടിവരയിടുന്നു.

പടിഞ്ഞാറൻ തീരത്തോടടുപ്പിച്ച് ഭൂപ്രകൃതിയിലുണ്ടാവുന്ന വ്യതിയാനങ്ങൾ സംഭവിക്കുന്നതിനു മുമ്പും പിമ്പും വിവിധ വിദേശരാജ്യങ്ങളിൽ നിന്ന് അഭയം തേടിയും വ്യാപാരത്തിനും സഞ്ചാരത്തിനുമൊക്കെയായി വരുന്ന നാനാതരം ജനവർഗങ്ങളുടെ കർമ്മഭൂമിയായ കേരളത്തിന്റെ നാളിതു വരെയുള്ള ചരിത്രത്തിലെ ഏറ്റവും വിഖ്യാതമായ നഗരങ്ങളിലൊന്നാണ് ദേശിങ്ങനാടിന്റെ (വേണാടിന്റെ) തലസ്ഥാനമായിരുന്ന കൊല്ലം.

അഷ്ടമുടിക്കായലിലൂടെ കപ്പലുകൾ പടപ്പക്കരവഴി കല്ലടവരെ എത്തിയിരുന്നു. തങ്കശേരിക്കോട്ടയുടെ കിഴക്കേ കയത്തിൽ നിന്ന് അഷ്ടമുടിക്കായലിലേക്കുള്ള വലിയ കനാലിലൂടെയാണ് കപ്പലുകൾ പ്രവേശിച്ചിരുന്ന

ത്. ചെറുതരം കപ്പലുകൾക്ക് എഴുകോൺവരെ എത്താമായിരുന്നു. ഈജി പ്തിലെ അലക്സാണ്ട്രിയയും തുർക്കിയിലെ സൗദാഖും ചൈനയിലെ സൈത്തൂനും പോലെ കൊല്ലം തുറുമുഖം പുരാതനകാലം മുതൽ ലോക പ്രസിദ്ധമായിരുന്നു.

എ.ഡി.823 ൽ കൊല്ലം നശിച്ചു എന്നൊരു പരാമർശം 'മരുതലൈവ രലാറ്' എന്ന തമിഴ്കൃതിയിലുണ്ട്. പുരാതനകാലത്ത് വേണാടിന്റെ ആസ്ഥാനം കല്ലടയിലായിരുന്നുവെന്നതിനു തെളിവുകളുണ്ട്. കൊല്ലം തുറു മുഖവും നഗരവും രൂപപ്പെട്ടപ്പോളായിരക്കണം പനങ്കാവിൽകോട്ടയും കൊട്ടാരവും പണിതത്. എങ്കിലും കല്ലടയിൽത്തന്നെയാണ് റാണിമാർ സ്ഥിരവാസം നടത്തിയിരുന്നത്.

ദേശിങ്ങനാട്ടു റാണിയുടെ ആസ്ഥാനം കല്ലടയിലായിരുന്നതിനാൽ അടിനടുത്തുള്ള ചിറ്റുമല ക്ഷേത്രത്തെ കൊട്ടാരം വകയാക്കി പുതുക്കിപ്പ ണിതു. ചിറ്റുമലയ്ക്ക് കിഴക്കായുള്ള ചിറയുടെ വടക്കേ അറ്റത്തുള്ള തുരു ത്താണ് മതിലകം. ചുറ്റും കോട്ടയുണ്ടായിരുന്നതിനാലാണ് ആ പേരുണ്ടാ യത്. പുരാതനമായ നിർമ്മിതികളുടെ കരിങ്കല്ലവശിഷ്ടങ്ങൾ മതിലകത്തു ണ്ട്.

സസ്യശ്യാമളമായ കൊല്ലത്തിന്റെ ഭൂപ്രകൃതിയിൽ ആരും ശ്രദ്ധിക്കാതെ പോയ ഒരു മൗനഭാഷയുണ്ട്. ആ ഭാഷയിലുള്ള മാനിഫെസ്റ്റോ ആണ് ഈ മണ്ണിനോടു സമരം ചെയ്ത് ഇതിനെ വിളഭൂമിയാക്കിയ നമ്മുടെ ആയിര മായിരം കർഷക പിതാക്കൾ. ഇവിടെയും ചരിത്രകാരന്മാർ ശ്രദ്ധിക്കാതെ പോയ എത്രയെത്ര പ്രകൃതിരഹസ്യങ്ങളുണ്ട്. നമ്മുടെ നിറം, ആരോഗ്യം, സംസ്കാരം ഇവ ഒക്കെ ഈ പ്രകൃതിയുടെ വരദാനമാണ്. സ്വച്ഛന്ദം വിഹ രിച്ചിരുന്ന ജനജീവിതത്തെ ജനസ്വഭാവത്തെയും മാറ്റിമറിച്ചതാരാണ്? മതം.

ഏതെങ്കിലുമൊരു മതത്തിന്റെ തണൽ പറ്റി നിന്നുകൊണ്ട് മറ്റുള്ളമ തങ്ങളെ ശത്രുത മനോഭാവത്തോടെ എതിർക്കാൻ പ്രേരിപ്പിച്ച ആ ശക്തി ഏത്? മതവിദ്വേഷം.

## കൊല്ലത്തിന്റെ പൗരാണിക ബന്ധങ്ങൾ

ഏതാണ്ട് പതിനായിരം വർഷം മുമ്പുമുതലുള്ള ചരിത്രം കൊല്ലത്തിനുണ്ട്. ഇപ്പോഴത്തെ കൊല്ലം ജില്ലയുടെ വിവിധഭാഗങ്ങളിൽ നിന്നു ലഭിച്ച തെളിവുകൾ ഇതിനുണ്ട്. സമൂഹശാസ്ത്രപരമായ തെളിവുകളും ഏറെയുണ്ട്.

അസീറിയ, ബാബിലോൺ, പേർഷ്യ. അറേബ്യ, ഈജിപ്ത് മുതലായ ഇടങ്ങളിൽ രാജഭരണം നിലവിലിരുന്ന കാലത്ത് കൊല്ലത്ത് ഒരു റിപ്പബ്ളിക് ഭരണമാണുണ്ടായിരുന്നത്. പക്ഷേ ഇത് ഗ്രീസിൽ ഉണ്ടായിരുന്ന ജനായത്ത ഭരണത്തിൽ നിന്നു തികച്ചും വിഭിന്നമായിരുന്നു. ഗ്രീസിൽ സമ്പത്തുള്ളവരും ഇല്ലാത്തവരും അദ്ധ്വാനിക്കുന്ന വിഭാഗവും അടിമകളും നിലനിന്നിരുന്നപ്പോൾ കൊല്ലമെന്ന റിപ്പബ്ലിക്കിൽ  നേതാവിനെ തെരഞ്ഞെടുത്ത് അവരോധിക്കുന്ന ഭരണ സമ്പ്രദായമായിരുന്നു നിലവിലുണ്ടായിരുന്നത്. പ്രാചീന ചേരവംശജരായിരുന്ന പെരുമാക്കന്മാർ പോലും അന്ന് അങ്ങനെ തെരഞ്ഞെടുക്കപ്പെട്ട നേതാക്കളുടെ പരമ്പരയിൽ നിന്നുണ്ടായതാണ്. ജാതിയും മതവും കൊല്ലത്തിന്റെ പുരാതന സമ്പത്തുകളോ തനതുസംഭാവനകളോ ആയിരുന്നില്ല.

ഇന്നത്തെ ഓണത്തിന്റെ ആദർശജീവിതക്രമം ഈ പുരാതനസംസ്കാരത്തിന്റെയും റിപ്പബ്ലിക്കൻ ഭരണരീതിയുടെയും സംഭാവനയായിരുന്നു.ജനങ്ങൾ പൊതുവേ സസ്യഭുക്കുകളായിരുന്നു. ഇന്നത്തെ മാംസാഹാരരീതി മനുഷ്യന്റെ ഉത്ഭവകാലം മുതൽക്കേ ഉണ്ടായിരുന്നെങ്കിലും അവർ കുടുംബജീവിതവും സാമൂഹ്യജീവിതവും ക്രമപ്പെടുത്താൻ തുടങ്ങിയ ശിലായുഗത്തിൽ നിന്നും മാറിയുള്ള ജീവിതഘട്ടം കൊല്ലത്തെ പുരാതന ജീവിതക്രമവുമായി വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു

പുരാതന കൊല്ലത്തിന് അതിഭയങ്കരമായ നിരവധി സുനാമികളെ നേരിടേണ്ടി വന്നിട്ടുണ്ട്. കടലിന്റെയും ഭൂമിയുടെയും സന്തുലനത്തിനും നിലനില്പിനും സുനാമികൾ അനിവാര്യമായിരുന്നു. ഭൂമിയുടെ ജീവചക്രം ക്രമപ്പെടുത്തുവാൻ സുനാമികൾ വഹിച്ച പങ്ക് കൊല്ലം നഗരത്തിന് വിസ്മരിക്കാനാവില്ല.

ഒരിക്കൽ സുനാമിയിലും പ്രളയത്തിലും സഹ്യപർവ്വതഭാഗങ്ങൾ ഇടിഞ്ഞു വീണതും പിൽക്കാലത്തു സുനാമികൾ അവയെ നിരപ്പാക്കി കൊല്ലം നഗരത്തിന്റെ ഭൂപ്രദേശങ്ങൾ രൂപപ്പെടുത്തിയതും ഭൂമിയുടെ സന്തുലനം പ്രകൃതി തന്നെ ക്രമപ്പെടുത്തിയതു മൂലമാണ്. ഈ സന്തുലിതാവസ്ഥ ഇവിടുത്തെ മനുഷ്യരുടെയും മറ്റു ജീവജാലങ്ങളുടെയും നിലനില്പിനു സഹായിക്കുന്നുണ്ട്.

പുരാതന റിപ്പബ്ലിക്കൻ ജീവിതവും സാംസ്ക്കാരിക നേട്ടങ്ങളും ചരിത്രത്തിന്റെ വിവിധഘട്ടങ്ങളിലൂടെ കൊല്ലത്തിന്റെ പുരോഗതിക്കു കാര്യമായ സംഭാവനകൾ നല്കിയിട്ടുണ്ട്.

നളന്ദയും തക്ഷശിലയും പോലെ ഇവിടെയും ഒരു വിദ്യാകേന്ദ്രം ഉണ്ടായിരുന്നിരിക്കണം. കടൽ കടന്നു വരുന്നവർക്കും ഏഷ്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നു കരയിലൂടെ വരുന്നവർക്കും ഈ ജ്ഞാനവിജ്ഞാന വേദി സഹായകമായിരുന്നു. വൈദ്യശാസ്ത്രവും ജ്യോതിശ്ശാസ്ത്രവും വേദങ്ങളും മറ്റു വിജ്ഞാനശാഖകളും കൊല്ലത്തെ പൂർവ്വികർക്കു പകർന്നു കിട്ടിയത് അവിടുന്നായിരിക്കണം.

സഹസ്രാബ്ദങ്ങൾ കഴിഞ്ഞപ്പോൾ ഈ വിജ്ഞാനകേന്ദ്രം ഒരു സുനാമിയിൽ അലിഞ്ഞു പോയി. തക്ഷശിലയ്ക്കും നളന്ദയ്ക്കും സംഭവിച്ചതുപോലെയല്ല, മറിച്ച് അവശിഷ്ടങ്ങളൊന്നും പുറമേ അവശേഷിപ്പിക്കാതെ അതു കടലടിയിൽ ആഴ്ന്നു പോയി.

പേർഷ്യൻ രാജ്യങ്ങളുടെ സംഭാവന കൊല്ലത്തു ധാരാളമുണ്ട്. അവരുടെ കലയും സംസ്കാരവും ചിന്തകളും നമ്മുടെ പൂർവ്വികരായ കലാകാരന്മാരെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്. കൊല്ലത്തെ പുരാതന കെട്ടിടങ്ങളുടെ ശില്പമാതൃകകൾ പലതും നാം കടമെടുത്തിട്ടുള്ളതാണ്.

വ്യാപാര ബന്ധങ്ങളെക്കാളുപരി സാംസ്ക്കാരിക ബന്ധത്തിനായാണ് വിദേശികൾ കൊല്ലത്തു വന്നത്. ചൈനയിൽ നിന്നും മറ്റും ആദ്യകാലത്ത് എത്തിയവർ വ്യാപാരം ഉറപ്പിക്കുവാൻ മാത്രമല്ല, മറിച്ച് അറിവിന്റെ ദാഹം തീർക്കുവാനുമാണ് ഇവിടെ എത്തിയത്.

ചരിത്രകാരന്മാരെല്ലാം വിദേശസഞ്ചാരികളെക്കുറിച്ചു പ്രതിപാദിക്കുന്നുണ്ടെങ്കിലും കൊല്ലത്തു നിന്നു കപ്പലിൽ വിദേശത്തേക്ക് പോയി ഈ സാംസ്ക്കാരിക ബന്ധത്തിനു രുചി വർദ്ധിപ്പിച്ചുവെന്നു രേഖപ്പെടുത്തിയിട്ടില്ല. വിജ്ഞാനത്തിനായി നമ്മൾ അങ്ങോട്ടു പോവുകയല്ല, മറ്റുള്ളവർ ഇങ്ങോട്ട് വരികയാണ് ചെയ്തത്.

വിദേശികൾ പുരാതനകാലഘട്ടം മുതൽ ഇവിടെ വന്നത് യുദ്ധം ചെയ്യാനോ വ്യാപാരബന്ധങ്ങളുണ്ടാക്കുവാനോ ആയിരുന്നില്ല - മറിച്ച് വിജ്ഞാനം പകരാനും വൈജ്ഞാനിക സംഭാവനകൾ സ്വീകരിക്കുവാനും മാത്രം ആയിരുന്നു.

കള്ളം പറയാത്ത നാട് എന്നാണ് കൊല്ലത്തെ വിദേശികൾ വിളിച്ചിരുന്നത്. ബുദ്ധന്റെ നിർവ്വാണത്തിനു വേണ്ടിയുള്ള ഉപദേശങ്ങളും ബൈബിളിലെ 10 കല്പനകളും ഖുറാനിലെ നബിയുടെ സത്യസന്ധതയ്ക്കു വേണ്ടിയുള്ള ഉദ്ബോധനങ്ങളും വളർത്തിയെടുത്ത ഒരു സാമൂഹ്യചിന്തയുടെ വേരോട്ടം കടൽകടന്നു വന്ന വ്യാപാരികൾക്ക് സത്യസന്ധതയും നീതിബോധവും ഉള്ള കൊല്ലം തുറമുഖത്തെ കൂടുതൽ സ്നേഹിക്കുവാനും വിശ്വസിക്കുവാനും സഹായകമായിട്ടുണ്ട്. ഇതായിരിക്കാം ദിനംപ്രതി എഴും എട്ടും കപ്പലുകൾ കൊല്ലത്തു എത്തത്തക്ക വിധത്തിൽ വിപുലമായി വ്യാപാരം നടത്താൻ അന്നത്തെ വ്യാപാരികളെ പ്രോത്സാഹിപ്പിച്ചത്.

കേരളത്തിലെ നാട്ടുവഴികളെ കീഴടക്കാൻ എളുപ്പമാർഗ്ഗം അവരുടെ തുറമുഖങ്ങൾ ഉപരോധിക്കുക എന്നതായിരുന്നു. വാണിജ്യം നിലച്ചാൽ സാമ്പത്തിക പ്രതിസന്ധിയുണ്ടാവും. മിക്ക തുറമുഖങ്ങളും വ്യാപാരിസംഘടനകളുടെ നിയന്ത്രണത്തിലായിരുന്നതിനാൽ അവർ ഇടപെട്ട് ഒത്തുതീർപ്പുണ്ടാക്കും. ഇല്ലെങ്കിൽ അക്രമികൾ നഗരത്തെ കൊള്ളയടിക്കും ഇതായിരുന്നു പതിവ്,

ക്രി.വ.ഒന്നാം നൂറ്റാണ്ടിലോ അതിന് അൽപ്പം മുമ്പോ ചേരന്മാർ തൊണ്ടിയിലും മുചിരിയിലും ആധിപത്യം സ്ഥാപിക്കുംവരെ പശ്ചിമതീരം മുഴുവനും പാണ്ഡ്യരുടെ നിയന്ത്രണത്തിലായിരുന്നു. ചേരരാജ്യം

പശ്ചിമതീരം വരെ വ്യാപിച്ചപ്പോൾ പാണ്ഡ്യരുടെ സ്വാധീനം കൊടുങ്ങ ല്ലൂരിനു തെക്കുമാത്രമായി. ഏഴാം നൂറ്റാണ്ടിൽ ശൈവമതാവേശത്തിൽ ചോളർ കരുത്താർജ്ജിച്ചപ്പോൾ കൊടുങ്ങല്ലൂരിലെ നഗര ദേവതാവിഗ്രഹം പിഴുതെറിഞ്ഞു. പെരിയാറിന് തെക്ക് ജയന്തമംഗലത്ത് ബ്രാഹ്മണഗ്രാമം സ്ഥാപിച്ചു. ആദിത്യചോളന്റെ കാലത്ത് ശ്രീപുറമ്പിയംയുദ്ധത്തിൽ (880) പാണ്ഡ്യർ തകർന്നതിനെത്തുടർന്ന് ഏ.ഡി. 887 ൽ മലനാട്ടിൽ ചോളസാ മന്തരായ പെരുമാക്കളുടെ ഭരണം ആരംഭിച്ചു. ചോള വൈസ്രോയികളായ അവർ പശ്ചിമതീരവാണിജ്യത്തിൽ നിയന്ത്രണം നേടി.

ഏ.ഡി.949 ലെ തക്കോലം യുദ്ധത്തിൽ ചോളർ തോറ്റതോടെ സിംഹ ള-പാണ്ഡ്യ-വേണാടുകൾ സ്വതന്ത്രരായെങ്കിലും രാജരാജചോളൻ (985-1016) ചോളസാമ്രാജ്യം പുനസ്ഥാപിച്ച് പശ്ചിമതീരത്തു ഗോകർണം വരെ ചോളാധികാരം വ്യാപിപ്പിച്ചു.

ഏ.ഡി. 1069-70 ലെ അവകാശത്തർക്കത്തിൽ പരസ്പരം പോരടിച്ചു ക്ഷയിച്ച ചോളരിൽ നിന്ന് പാണ്ഡ്യരും വേണാടും സ്വതന്ത്രരായെങ്കിലും കുലോത്തുംഗചോളൻ (1070-1118) വീണ്ടും വേണാടു കീഴടക്കി.

1311 ൽ മാലിക് കഫൂറിനെ പാണ്ഡ്യ നാട്ടിൽ നിന്നോടിക്കുവാൻ വിക്രമപാണ്ഡ്യൻ നടത്തിയ പോരാട്ടത്തിൽ വേണാട്ടിലെ ആദിത്യവർമ സർവ്വാംഗനാഥൻ വെള്ളക്കുതിരപ്പുറത്തേറി പടനയിച്ചതായി ഉണ്ണുനീലി സന്ദേശത്തിൽ പറയുന്നു. പിന്നീട് രവിവർമകുലശേഖരന്റെ പാണ്ടി-ചോള ദിഗ്വിജയങ്ങളിൽ പടനയിച്ചതും ആദിത്യവർമ്മ സർവ്വാംഗനാഥനായി രുന്നിരിക്കാം.

# കൊല്ലവർഷത്തിന്റെ കൊല്ലം

എ.ഡി. എട്ടാം നൂറ്റാണ്ടിലുണ്ടായ പ്രളയത്തിൽ അക്കാലത്തെ കൊല്ലം തുറമുഖത്തിന്റെ സിരാകേന്ദ്രങ്ങളായിരുന്ന ഇന്നത്തെ തേവലക്കര - തെക്കും ഭാഗം പ്രദേശങ്ങൾ തുറമുഖമായി തുടരുവാൻ പ്രയാസമായിരുന്നു. 1500 ബിസി യിൽ തർസിസ് (Tarsish) എന്നറിയപ്പെട്ടിരുന്ന കൊല്ലം തുറ മുഖം തേവലക്കരയായിരുന്നു. കപ്പൽപ്പായ്മരങ്ങളുണ്ടാക്കുന്ന ഇടമായിരു ന്നതേവലക്കരയിൽ അടുത്തകാലം വരെയും കപ്പൽ നിർമ്മാണത്തിന് ഉപ യോഗിക്കുന്ന ആഞ്ഞിലി ഉൾപ്പെടെയുള്ള വന്മരങ്ങൾ സുലഭമായിരുന്നു.

സിറിയൻക്രിസ്ത്യാനികൾക്കിടയിൽ പ്രവർത്തിക്കുവാൻ എത്തിയ മാർ സബീർ ഈശോ ആണ് കൊല്ലം തുറമുഖം നിർമ്മിക്കുവാൻ രാജാവി നോട് ഉപദേശിച്ചത്. തേവലക്കരയിലെ തുറമുഖം നന്നാക്കിയെടുക്കുന്ന തിലും നല്ലത് പുതിയ തുറമുഖമുണ്ടാക്കുന്നതാണെന്ന് അദ്ദേഹം രാജാ വിനെ ധരിപ്പിച്ചു. അതിൻ പ്രകാരം കൊല്ലം തുറമുഖം പുനർനിർമിച്ചു. പുതിയനഗരം സ്ഥാപിച്ചു. ഇതിന്റെ ഓർമ്മയ്ക്കായിട്ടാണ് കൊല്ലവർഷം തുടങ്ങിയത്. പക്ഷേ ആ തുറമുഖ നിർമ്മാണത്തിന് മേൽ ബ്രാഹ്മണരു ടെയും അവരുടെ സംരക്ഷകരായ കുലശേഖരന്മാരുടെയും രാഷ്ട്രീയ താല്പര്യങ്ങൾ ഉണ്ടായിരുന്നു.

കൊല്ലവർഷാരംഭത്തെപ്പറ്റിയുള്ള വിവിധ അഭിപ്രായങ്ങളിൽ- കൊല്ലം നഗരം നശിച്ചതിന്റെ ഓർമ്മയ്ക്കാണെന്നും, അതല്ല കൊല്ലം നഗരം സ്ഥാപി ച്ചതിന്റെ ഓർമ്മയ്ക്കാണെന്നും, മാർ സബീർ ഈശോയുടെ നേതൃത്വത്തിൽ ക്രിസ്ത്യാനികൾ കൊല്ലത്ത് വാസമുറപ്പിച്ചതിന്റെ ഓർമ്മയ്ക്കാണെന്നും, ബ്രാഹ്മണർ കേരളത്തിൽ വന്നതിന്റെ ഓർമ്മയ്ക്കാണെമെന്നുമൊക്കെയു ണ്ട്. ഇവയെല്ലാം കൊല്ലവർഷത്തെ സംബന്ധിച്ചു ശരിയാണ്.

എട്ടാംശതകത്തിൽ ശങ്കരൻ ഇരവിശ്രീ എന്ന ചേരരാജാവിന്റെ കാലത്ത് കൊല്ലം നഗരം കടൽക്ഷോഭത്തിൽപ്പെട്ടു നശിച്ചു എന്നു തീർച്ച യാണ്. അതിനുശേഷമുള്ള കേരളത്തിലേക്കാണ് മധ്യ- പശ്ചിമേഷ്യൻ യുദ്ധ ഭൂമിയിൽ നിന്നു പലായനം ചെയ്ത് പാർസികളും, ബ്രാഹ്മണരും ജൂത

രും, ക്രിസ്ത്യാനികളുമൊക്കെ വൻതോതിൽ വീണ്ടും കേരളത്തിൽ പ്രത്യേകിച്ചും കൊല്ലത്തെത്തിയത്. ഇറാൻ - പേർഷ്യ പ്രദേശങ്ങളിൽ ഇസ്ലാം മതസ്ഥാപനത്തിനായുള്ള യുദ്ധത്തിലും കൂട്ടക്കൊലയിലും നിന്നു രക്ഷപ്പെട്ടാണ് ഇവരിൽ നല്ലൊരു വിഭാഗവും എത്തിയത്.

അന്നത്തെ രാജാവായിരുന്ന രാജശേഖരൻ ക്ഷണിച്ചുതനുസരിച്ച് മധ്യപൂർവ്വദേശത്തെ പുരാതന നഗരമായ നിനവേയിൽ നിന്നാണ് മാർസബീർ കൊല്ലത്തെത്തിയത്. രാജാവിന്റെ നേതൃത്വത്തിൽ ഒരു മഹാസംഗമം കൊല്ലത്തു നടത്തിയാണ് കൊല്ലവർഷാരംഭം കുറിച്ചത്. ആദിശങ്കരന്റെ അദ്വൈത സിദ്ധാന്തത്തോടെ ത്രിത്വസങ്കല്പത്തിനേറ്റ അപചയത്തിൽ നിന്നു താനുൾപ്പെട്ട വൈഷ്ണവ സമൂഹത്തിന് ത്രിത്വസങ്കല്പത്തിൽ ഉറച്ച ആത്മീയ ഉന്നമനം നല്കുകയായിരുന്നു മാർസബോറിനെ മാർ പ്രോത്തിനോടൊപ്പം കൊല്ലത്തു വരുത്തിയതിന്റെ ലക്ഷ്യം. പണ്ഡിതനും ആത്മീയചാര്യനുമായ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ബ്രാഹ്മണപണ്ഡിതരുടെ കൂടി പങ്കാളിത്തത്തോടെ കൊല്ലം നഗരം പുതുക്കിപ്പണിത് കൊല്ലവർഷം ആരംഭിക്കുകയും ചെയ്തു. രാജശേഖരകുലശേഖരൻ ആയിരുന്നു കൊല്ലവർഷാരംഭകാലത്തെ വേണാട്ടു രാജാവ്.

കേരളത്തിലെ ക്രിസ്ത്യാനികളുടെ രേഖകളിൽ ക്രിസ്തുവർഷമല്ല കൊല്ലവർഷമാണ് ഉപയോഗിച്ച് കാണുന്നത്. 'നിരണം ഗ്രന്ഥവരി' പോലെയുള്ള സിറിയയൻ ക്രിസ്ത്യൻ രേഖകളിൽ നോഹയുടെ പ്രളയകാലവും ബൈബിൾ പ്രകാരമുള്ള മനുഷ്യോല്പത്തിയുടെ കാലവരെയും മലയാളം (കൊല്ലം) ആണ്ടുമാസം തീയതിയായി ഗണിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്.

കൊല്ലത്തെ രാമേശ്വരം ശിവക്ഷേത്രം കൊല്ലവർഷാരംഭത്തോടെ സ്ഥാപിച്ചതാണെന്ന് കരുതപ്പെടുന്നു. ഇതിന്റെ അർത്ഥം അതുവരെ ജൈനബുദ്ധമതപ്രഭാവമുണ്ടായിരുന്ന കൊല്ലത്ത് ബ്രാഹ്മണമതത്തിന്റെ വിത്തിടപ്പെട്ടുവെന്നാണ്. 64 കേരളീയ ഗ്രാമങ്ങളിലെ ബ്രാഹ്മണർ പുതിയ പുതിയ ഇടങ്ങളിലേക്ക് അധികാരസീമകൾ വ്യാപിപ്പിച്ചു തുടങ്ങി. മറ്റെല്ലാം മതക്കാരുടെയും ആരാധനാലയങ്ങൾ അവശേഷിക്കുമ്പോഴും ഇവിടെ ധാരാളമായി ഉണ്ടായിരുന്ന ജൈനബുദ്ധമത കേന്ദ്രങ്ങളിൽ ഒന്നുപോലും അവ

ശേഷിക്കാതിരുന്നത് എന്തുകൊണ്ടാണ്? അവയെല്ലാം ഹിന്ദുമതആരാധനാലയങ്ങൾ ആക്കപ്പെടുകയോ നശിപ്പിക്കപ്പെടുകയോ ചെയ്തതുകൊണ്ടാവണം.

# കൊല്ലം സ്വാതന്ത്ര്യത്തിനുശേഷം

ഇന്ന് കൊല്ലം ഭാരതത്തിന്റെ ഒരു അഭിഭാജ്യഘടകമാണ്. ഭരണപര മായും സാംസ്കാരികമായും വികസതലത്തിലും നാം പ്രതീക്ഷിച്ചതു പോലെ വളർന്നില്ല. രാഷ്ട്രീയവും മതവും ജാതിയും എല്ലാംകൂടി സമ്മി ശ്രപ്പെട്ട് പരസ്പരം കുറ്റപ്പെടുത്തി, കടമകൾ വിസ്മരിച്ചും എല്ലാം സർക്കാർ ചെയ്യണം എന്ന് മുറവിളി കൂട്ടുന്ന ഒരു ജനസമൂഹത്തെയാണ് നാം ഇന്ന് കാണുന്നത്. നമ്മുടെ ജനതയുടെ സ്വഭാവത്തിൽ നിന്ന് ഭാരതത്തിന്റെ പൗരാ ണിക സംസ്കാരം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. എന്തിന് നാം മുതിർന്ന വരെ ബഹുമാനിക്കുന്ന സംസ്കാരം ഇന്നത്തെ യുവജനങ്ങൾക്കുണ്ടോ അച്ഛനെയും അമ്മയേയും വയസ്സായാൽ അവരെ ഉപേക്ഷിച്ചു പോവുകയോ തെരുവിൽ തള്ളുകയോ ചെയ്യുന്ന കാഴ്ചയല്ലേ നാം ഇന്ന് കാണുന്നത്. നാം ഇവിടുത്തെ രാഷ്ട്രീയ സാമൂഹ്യഘടകങ്ങളെ ഒന്നു വിശകലനം ചെയ്ത് പഠിക്കുകയാണെങ്കിൽ നമ്മേ ഈ അവസ്ഥയിലെത്തിച്ചത് ഇവി ടത്തെ ചില രാഷ്ട്രീയ പാർട്ടികൾ ആണെന്ന് മനസ്സിലാക്കാം ഒരു വൈദേ ശിക ശക്തിക്കെതിരെ നാം സ്വാതന്ത്ര്യത്തിനുവേണ്ടി സമരം ചെയ്തപ്പോൾ പോലും നമ്മുടെ സ്വഊാവത്തിൽ നന്മയുടെ അംശങ്ങൾ ഉണ്ടായിരു ന്നു. പക്ഷേ ഇന്നത്തെ രാഷ്ട്രീയ പാർട്ടികൾ പാവപ്പെട്ട ജനങ്ങളെ ഇള ക്കിവിട്ട് എന്തിനും സമരം പ്രഖ്യാപിക്കുന്നു. കഴിഞ്ഞ ആഴ്ചയിൽ നമ്മുടെ ഒരു പ്രശസ്ത വ്യക്തിയായ റ്റി.പി. ശ്രീനിവാസനെ ഒരു യുവാവ് നിർഭയം മർദ്ദിച്ചത് ഇന്നത്തെ യുവജനങ്ങളുടെ പ്രകോപനലഭ്യമായ പാർട്ടിയുടെ സംഭാവനയല്ല. എന്തിനും അക്രമം അഴിച്ചുവിട്ടിട്ട് ഗാന്ധിയുടെ ശിഷ്യന്മാർ എന്ക് വിലിച്ചു പറയുന്നു. പാർട്ടികൾ തമ്മിലുള്ള രാഷ്ട്രീയവൈരം തീർക്കാൻ കൊലപാതകങ്ങൾ നടത്തിയിട്ട് സമാധാന ദാഹികളാണെന്ന് പറഞ്ഞ് അവർ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുന്നു. എന്നിട്ട് കൊലചെയ്ത വരെ നിയമത്തിന്റെ പഴുതിൽ നിന്ന് രക്ഷിക്കാൻ ഒരു സാക്ഷി വർഗ്ഗത്തെ അവർ ട്രെയിൻ ചെയ്തെടുക്കുന്നു. എല്ലാം ചെയ്തിട്ട് കാപട്യത്തിന്റെ മൂടു പടവും അണിഞ്ഞ് ജനാധിപത്യത്തിന്റെ വാക്താക്കളായി അഭിനയിക്കു ന്നു. ജോലി ചെയ്യുന്നവരും ജോലി ചെയ്യിക്കുന്നവനും തമ്മിലുള്ള ബന്ധ

ങ്ങൾ അകന്നു പോകുന്നു. ഒടുവിൽ എല്ലാം പൊട്ടി തകരുമ്പോൾ ജോലി നഷ്ടപ്പെടുന്നു. അധികാരത്തിനുവേണ്ടിയുള്ള ദാഹം അവനവന്റെ കഴിവ് അനുസരിച്ച് വളർന്നു കൊണ്ടിരിക്കുന്നു. എവിടെയും ഒരു സേഛാധിപ ത്യത്തിന്റെ ചുവയാണുള്ളത്. ലഹരിപദാർത്ഥങ്ങൾ എവിടെയും സുലഭ മാണ്. വിദ്യാർത്ഥികൾപോലും കഞ്ചാവും ലഹരിപിടിപ്പിക്കുന്ന ഇഞ്ചക്ഷ നുമായി നടക്കുന്നു. കുടുംബഭദ്രത തകരുന്നു. അഴിമതി വർദ്ധിക്കുന്നു. നമ്മുടെ വ്യക്തിപരമായ സ്വാതന്ത്ര്യത്തെ നിയന്ത്രിച്ച് സൃഷ്ടിപരമാകാകൻ ഇന്നത്തെ നമ്മുടെ സാംസ്കാരികനായകന്മാർപോലും ശ്രമിക്കുന്നില്ല. ഇന്നത്തെ യുവജനങ്ങളിൽ അക്രമാസക്തികൾ ഒരു പകർച്ചവ്യാധിപോലെ പടർന്നു പിടിച്ചിരിക്കുന്നു. രാഷ്ട്രീയകക്ഷികളും എന്തിന് രാഷ്ട്രതലവ ന്മാർപോലും ഇതിന് പ്രോത്സാഹനം കൊടുക്കുന്നു.

അതിബീകരമായ ബോംബുകൾ നിർമ്മിച്ച് യുദ്ധകൊതിയന്മാരായ രാജ്യങ്ങൾക്ക് കൊടുക്കുന്നു. യുദ്ധവും അക്രമങ്ങളും സേഛാധിപത്യത്തി നെതിരായ ജനരോക്ഷങ്ങളും ദിനംപ്രതി എത്രയെത്ര നിരപരാധികളെയാണ് കൊന്നെടുക്കുന്നത്. അധ്വാനം സൃഷ്ടിയുടെ ഭാഗമാണ്. അധ്വാനം ഇല്ലാത്ത ജനത അനാരോഗ്യമുള്ളവരാകുന്നത് പ്രകൃതി ആ രീതിയിൽ പ്രവർത്തിക്കുന്നതുകൊണ്ടാണ്. അതു കൊണ്ടായിരിക്കണം അധ്വാനം കിട്ടാതെ വരുന്ന ജനത ഏത് ജനകീയ സമരങ്ങൾക്കും അക്രമ സ്വബാവം കാണിക്കുന്നത്. എല്ലാ വിദ്യാർത്ഥികൾക്കും കായികവിദ്യാഭ്യാസം കൊടു ക്കുന്ന ഒരു തിരി സ്കൂളുകളിൽ ഉണ്ടായിരുന്നു. ഇന്ന് അത് നഷ്ടമായി പ്പോയെങ്കിലും വീണ്ടും ഉണർന്നു വരുന്നതിൽ സന്തോഷിക്കണം. ഞാൻ ഇത് എഴുതുമ്പോൾ ഒരു ക്രിസ്ത്യൻ മിഷിണറി സ്കൂളിൽ നിന്നും വരുന്ന വാദ്യമേളം വിദ്യാർത്ഥിയുടെ പഠനത്തിന് അരോചകമല്ലേയെന്ന് സംശയി ക്കുന്നു. ഇവിടെ സ്കൂൾ പ്രവർത്തകർക്ക് വിദ്യാഭ്യാസത്തേക്കാൾ വലുത് മതചടങ്ങുകളിൽ കേൾക്കാറുള്ള വാദ്യമേളങ്ങൾ ആണ്. ഈ മേളങ്ങളുടെ താളമോ ചലനമോ ശബ്ദാരോഹണ ശേഷിയോ ഉണ്ടാകണമെന്നില്ല. മറിച്ചും മറ്റുള്ളവരെ ഉപദ്രവിക്കുന്നത് ഒരു ജനകീയ സ്വഭാവമായി മാറി കൊണ്ടിരിക്കുന്നു. അമ്പലങ്ങളിലും പള്ളികളിലും നടക്കുന്ന മതപരമായ

ചടങ്ങുകൾ മൈക്കീലൂടെ ഉച്ചത്തിൽ പ്രവഹിപ്പിച്ച് വലിയ ശബ്ദം ഉണ്ടാക്കുന്നത് പൊതുജനങ്ങൽക്ക് അരോചകമാണെന്ന് മനസ്സിലാക്കാനുള്ള ശേഷി ഇന്നത്തെ മതനേതാക്കൾക്ക് ഉണ്ടാവുന്നില്ല.അമ്പലമാണോ പള്ളിയാണോ വലുത് എന്ന് കാണിക്കുവാനും പ്രവണതയാണ് ഇതിലൂടെ വളരുന്നത്. നമ്മുടെ സമൂഹത്തിന് എന്തുപറ്റി നമ്മുടെ മതാദ്ധ്യക്ഷന്മാർക്ക് എന്തു പറ്റി? നമ്മുടെ ബഹുമാന്യനായ പോപ്പിന്റെ ഭാഷ നമ്മുക്ക് മനസ്സിലാവാത്തതെന്ത്. പക്ഷേ ഒരു കാര്യത്തിൽ നമ്മുക്ക് അഭിമാനിക്കാം കൊല്ലത്തെ വിവിധ മതസ്ഥരായ ജനങ്ങൾക്ക് മതസഹിഷ്ണുത ഭാരതത്തിന്റെ മറ്റെല്ലാഭാഗത്തും ഉള്ളതിൽ നിന്നും ആദർശപരമായി കാണുന്നതിൽ ഞാൻ അഭിമാനിക്കുന്നു.

**ഇന്നത്തെ വിദ്യാഭ്യാസ നിലവാരം**

ഒരു നൂറ്റാണ്ടിന് മുമ്പുള്ള വിദ്യാഭ്യാസരീതി ഇന്നത്തെപ്പോലെ പ്ലാനിംഗ്ങ്ങോടു കൂടിയതായിരുന്നില്ല. അന്ന് കുട്ടികളിൽ വിദ്യാഭ്യാസം ഒരു ദാഹവും രക്ഷകർത്താക്കളിൽ ഒരു മോഹവും ായിരുന്നു. ഇന്ന് വിദ്യാഭ്യാസം കുട്ടികളെ അടിച്ചേല്പിക്കുന്നതും അരോചകമുള്ളതും ആയിരിക്കുന്നു. അന്ന് വിദ്യാഭ്യാസം ഒരു ചെറിയരീതിയിലെങ്കിലും ഗവേഷണ ബുദ്ധിയോടു കൂടിയതായിരുന്നു. ഇന്ന് അത് വലിയരീതിയിൽ സംഘടിപ്പിച്ചിരിക്കുന്നുവെങ്കിലും ഗവേഷണത്തിന്റെ മാനം അതിന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. അന്ന് ഒരു വിദ്യാർത്ഥിക്ക് വിഞ്ജാനപരമായ എന്തെങ്കിലും സംശയം വന്നാൽ ആ സംശയം തീരുന്നതു വരെ അവൻ അന്വേഷണ കുതുകിയായിരിക്കും. ഇന്ന് ആ അന്വേഷണശേഷി വിദ്യാർത്ഥികളിൽ വളരെ വിരളമാണ്. അന്ന് അദ്ധ്വാനത്തിന് പ്രാധാന്യം ഉണ്ടായിരുന്നു. അന്ന് വിദ്യാർത്ഥികൾ അറിവിനു വേണ്ടിയാണ് വിദ്യാഭ്യാസം നേടിയിരുന്നതെങ്കിൽ ഇന്ന് ഒരു സർട്ടിഫിക്കറ്റിനുവേണ്ടി മാത്രമായി ചുരുങ്ങിയിരിക്കുന്നു. നമ്മുടെ സർക്കാർ ഗവേഷണത്തിനുവേണ്ടി വളരെയധികം രൂപ ചെവഴിക്കുന്നുവെങ്കിലും അത് വേണ്ടവിധം പ്രയോജനപ്പെടുന്നില്ല. ഒരു 100 വർഷം മുമ്പ് ജീവിച്ചിരുന്ന ഗവേഷണശേഷിയുള്ള ആയുർവേദ ഭൃഷംഗ്വരന്മാർ ഇവിടെ ഉണ്ടായിരുന്നു ഇന്ന് ആയുർവേദ ഡോക്ടേഴ്സിൻരെ

എണ്ണം അന്നത്തേതിൽ നിന്നും വർദ്ധിച്ചിരിക്കാം പക്ഷേ അന്നത്തെ ഗവേഷണ ബുദ്ധിയുള്ള ഡോക്ടർമാർ ഉണ്ടോ എന്നുതന്നെ സംശയമാണ് അന്ന് ശാസ്ത്രജ്ഞന്മാർ എന്ന് വിളിക്കാവുന്ന ധാരാളം പ്രൊഫസർമാർ ഇവിടത്തെ കോളേജിൽ ഉണ്ടായിരുന്നു. ഇന്ന് അവരെല്ലാം നഷ്ടപ്പെട്ടിരിക്കുന്നു. മുംബൈയിലെ റോക്കറ്റ് സ്റ്റേഷനിൽ ബഹിരാകാശശാസ്ത്രജ്ഞന്മാർ ഉണ്ട്.  അവരുടെ പുരോഗതിയോടൊപ്പം കിടപിടിക്കുന്ന മറ്റ് വൈജ്ഞാനിക കേന്ദ്രങ്ങൾ ഇന്ന് വളരെ കുറവാണ്. നാളൂരിപാലു കൊണ്ട് നാടാകെ കല്ല്യാണം എന്ന് ആരോപാടിയതുപോലെ വിശേഷിപ്പിക്കാവുന്നതാണ് നമ്മുടെ ഇന്നത്തെ വൈജ്ഞാനികശാഖകൾ ഭൂരിപക്ഷവും വിശേഷിച്ച് ഇന്നത്തെ വൈജ്ഞാനികശാഖകൾ ഭൂരിപക്ഷവും വിശേഷിച്ച് നമ്മുടെ മെഡിക്കൽ കോളേജുകൾ സ്പെഷ്യലൈസ്ഡ് വിഷയങ്ങളിൽ ഡോക്ടറേറ്റ് എടുത്ത് ഡോക്ടർമാർ കുറവാണ്. രണ്ട് ഡോക്ടർമാരെ കൊണ്ട് 5 മെഡിക്കൽ കോളേജുകളിൽ പോലും ഓടി നടന്ന് ചികിത്സിക്കുവാൻ തക്ക ഡോക്ടർമാർ ഇവിടെയില്ല. പ്രശ്നം ഗുരുതരം ആണ് ആശുപത്രികളിൽ ഇല്ലെങ്കിൽ രോഗികളെ ചികിത്സിക്കാൻ കഴിയാതെ അവർ കഷ്ടപ്പെടും. ആശുപത്രികളോ? ഡോക്ടർമാർ ഇല്ലാതെ ഉള്ളവരെകൊണ്ട് ഓടു നടത്തിച്ച് ചികിത്സിപ്പിക്കും. ഈ അവസ്ഥ മാറണമെങ്കിൽ ഡിഗ്രി നേടുന്ന ഉപരിപംനത്തിനു പോവാൻ മുന്നോട്ട് വരണം പക്ഷേ ഉപരിപഠനം കേരളത്തിലെപ്പോലെ 100% മാർക്ക് കൊടുത്തു പാസ്സാകുന്ന സമ്പ്രദായം അല്ലല്ലോ. കഠിനാദ്ധ്വാനവും ആത്മസമർപ്പണവും അതിന് ആവശ്യമുണ്ട്. ഇന്നത്തെ കുട്ടികൾ അലസമായ വിദ്യാഭ്യാസരീതിയിലൂടെ വളർന്ന് സ്ഥാപനങ്ങൾക്ക് സംഭാവന കൊടുത്ത് ഉപരിപഠനത്തിന് പോകുവാനാണ് ആഗ്രഹിക്കുന്നത്. ഈ അവസ്ഥ മാറണം വിദ്യാഭ്യാസ വിദഗ്ന്മാർ ഗവേഷണ വിദ്യാർത്ഥികളെ കിട്ടുന്നില്ലെന്ന് പരിതപിച്ചിട്ട് കാര്യമില്ല. അതിന് അടിസ്ഥാവപരമായ മാറ്റങ്ങൾക്ക് വരുത്തണം.

# ശാസനങ്ങളിലെ കൊല്ലം

ശാസനങ്ങൾ പലവിധമുണ്ട്. താല്ക്കാലികമായുള്ള ഉത്തരവുകൾ, (വിടുപേറ് ) ദീർഘകാല അവകാശം വ്യക്തികൾക്കോ ജനവിഭാഗ ങ്ങൾക്കോ നല്കുന്ന ഉത്തരവുകൾ (അട്ടിപ്പേറ്) എന്നിങ്ങനെ. കൂടാതെ അറിയിപ്പുകളും പൗരന്മാർ പാലിക്കേണ്ടുന്ന നിയമങ്ങളും രാജാക്കന്മാരോ മറ്റ് അധികാരികളോ പുറപ്പെടുവിച്ചിരുന്നു. ചെമ്പുപട്ടയങ്ങളിലും കല്പാ ളികളിലും ഓലയിലും മറ്റുമാണ് അവ രേഖപ്പെടുത്തിയിരുന്നത്.

ഒരു പ്രത്യേക സ്ഥലം അളന്നു കൊടുക്കുമ്പോൾ ഒരു പിടിയാനയെ നടത്തിച്ച് അതിരുകൾ രേഖപ്പെടുത്തുന്ന സമ്പ്രദായം അന്നുണ്ടായിരുന്നു. പതിച്ചു കിട്ടിയ സ്ഥലത്ത് ഉത്തരവുകൾ നടപ്പാക്കുന്നതിന് വിദേശ വ്യാപാ രികളുടെ സംഘമായ അഞ്ചുവണ്ണവും തദ്ദേശീയ വ്യപാരികളുടെ സംഘ മായ മണിഗ്രാമവും ചുമതലപ്പെട്ടിരുന്നു.

ക്രമസമാധാനപാലനത്തിന് തീയമാൾവാൻ എന്ന പേരിലും കോട്ട യുടെ ചുമതല വഹിക്കുന്നതിന് മതിൽനായകൻ എന്ന പേരിലും ഉദ്യോഗ സ്ഥർ ഉണ്ടായിരുന്നു. ഉത്തരവുകളും ശാസനകളും അവരവർക്ക് അവകാ ശപ്പെട്ട സ്ഥലത്തു നടപ്പാക്കാനുള്ള പൂർണചുമതല പട്ടയത്തിന്റെ ഗുണ ഭോക്താക്കൾക്ക് നല്കിയിരുന്നു.

ഉടമ്പടികൾ രേഖപ്പെടുത്തുമ്പോൾ അതിൽപ്പറയുന്ന സ്ഥലവുമായി ബന്ധപ്പെട്ട അധികാരികളും ഉദ്യോഗസ്ഥരും (കോയിലധികാരി, തൃപ്പാപ്പൂർ മൂപ്പൻ, പുന്നത്തലപതി (പുന്ന+ദള(തള)+പതി), പോളക്കുടിപ്പതി, പ്രതി നിധി സഭകൾ) സന്നിഹിതരായിരുന്നു.

കൊല്ലത്തെ സംബന്ധിച്ച് ഏറ്റവും പ്രധാനപ്പെട്ട മൂന്നു ശാസനങ്ങ ളാണ് തരിസാപ്പള്ളി ചെപ്പേട് (ചെമ്പോല), മാമ്പള്ളി ശാസനം, രാമേശ്വരം ശാസനം എന്നിവ. ഇവയെല്ലാം കേരളചരിത്രത്തിലെ അമൂല്യരേഖകളാണ്. എഴുതപ്പെട്ട നൂറ്റാണ്ടുകളിലെ ജനജീവിതവും ഭരണസ്ഥിതിയും സംഘട്ട നങ്ങളും ഒക്കെ ഇവയിലെ വാക്കുകളിൽ ആഴ്ന്നു കിടക്കുന്നുണ്ട്.

തരിസാപ്പള്ളി ചെപ്പേടിൽ കൊല്ലവർഷം രേഖപ്പെടുത്താതിരുന്നത് അത് രാജാവോ ഭരണാധികാരിയോ മുൻകയ്യെടുത്ത് ഏർപ്പെടുത്തിയ കാല ഗണന അല്ലാത്തതിനാലായിരിക്കണം

ആ വിദൂരകാലഘട്ടത്തിലും ലക്ഷക്കണക്കിനാളുകൾ കൊല്ലത്തിന്റെ അധീനതയിൽ ജീവിച്ചിരുന്നു എന്നതിന്റെ തെളിവാണ് അറുന്നൂറ്റുവർ എന്ന ജനപ്രതിനിധി സംഘം.

നീതിപൂർവ്വകമായി ഭരണവും സുഗമമായി കാർഷിക - വ്യാപാരകാര്യങ്ങളും നടത്തിക്കൊണ്ടു പോകുന്നതിന് മികച്ച അധികാരികളെയും ഉദ്യോഗസ്ഥരെയും ജനപ്രതിനിധികളെയും ചുമതലപ്പെടുത്തിയിരുന്ന രാജാവ് നാമമാത്രമായ അധികാരമേ കൈവശം വച്ചിരുന്നുള്ളൂ.

ജനകീയ സ്വഭാവമുള്ള ഒരു റിപ്പബ്ലിക്കൻ ഭരണമായിരുന്നു കൊല്ല ത്തുണ്ടായിരുന്നത്. ജനങ്ങളുമായി സമ്പർക്കം പുലർത്തുന്ന സമിതികൾ ഇന്നത്തെ ബ്രീട്ടിഷ് ജനാധിപത്യത്തിന്റെ മാതൃകയിലുള്ളതായിരുന്നുവെന്ന സൂചനയാണ് നല്കുന്നത്. രാജാവ് അഥവാ ഭരണത്തലവൻ ഭരണ നട ത്തിപ്പുകളിൽ ഇടപെട്ടിരുന്നില്ല.

3000 വർഷങ്ങൾക്കുമുമ്പ് ഈജിപ്തിൽ ജനാധിപത്യഭരണമായിരു ന്നെങ്കിലും സാധാരണജനങ്ങൾക്ക് വോട്ടവകാശം ഇല്ലായിരുന്നു. അടിമ വ്യാപാരം നിലനിന്നിരുന്നു. ഒരു കാലഘട്ടത്തിന്റെ ദുർവിധിയായിരിക്കണം ഇത്.

അടിമവ്യാപാരവും അടിമത്തവും കൊല്ലത്തും ഉണ്ടായിരുന്നുവെന്നു തരിസാപ്പള്ളി ചെപ്പേടിൽ നിന്നു വ്യക്തമാണ്. തുറമുഖത്തും കപ്പലിലും ജോലി ചെയ്യാനും കോട്ടകെട്ടാനും മറ്റെല്ലാത്തരം കഠിനവേലകൾക്കും അടി മകൾ നിയോഗിക്കപ്പെട്ടിരിക്കണം. കുറ്റം ചെയ്യുന്നവരെയും യുദ്ധത്തിൽ പിടിക്കപ്പെടുന്നവരെയും മറ്റുതരത്തിൽ വില്ക്കപ്പെടുന്നവരെയും അടിമക ളാക്കിയിരുന്നു. ദ്രാവിഡ ജനവിഭാഗങ്ങൾ അധികാരത്തിൽ നിന്നു പുറന്ത ള്ളപ്പെട്ട് നിഷ്ക്രിയരും സാഹസികത വെടിഞ്ഞവരുമായത് അവരെ അടി മകളാക്കിയതു കൊണ്ടാണ്.

തരിസാപ്പള്ളിശാസനത്തിലെ അവസാനത്തെ ഏടിന്റെ ഇരുപുറത്തു മായി പഹ്ലവി, കുഫിക്, ഹീബ്രുഭാഷകളിൽ ചിലത് എഴുതിയിട്ടുണ്ട്. വിവിധരാജ്യക്കാരായ അഞ്ചു വിഭാഗം വ്യാപാരികളിൽ പഹ്ലവി പേർഷ്യ ക്കാരുടെയും (പാർസികളും ക്രിസ്ത്യാനികളും) കുഫിക് അറബികളുടെയും ഹീബ്രു ജൂതരുടെയും ക്രിസ്ത്യാനികളുടെയും ഭാഷകളാണ്.

കൊല്ലം തുറമുഖം എട്ടാം നൂറ്റാണ്ടിലെ സുനാമിയിലും വേണാട്ടു തലസ്ഥാനമായ വിഴിഞ്ഞം ചോളാക്രമണത്തിലും നാമാവശേഷമായ പ്പോൾ വേണാട്ടിലെ പുരാതന തുറമുഖമായ കൊല്ലത്തേക്ക് തലസ്ഥാനം മാറ്റുവാൻ വേണാട്ടു രാജാക്കന്മാർ തീരുമാനിച്ചു.കൊല്ലമെന്ന് ആദ്യമറിയ പ്പെട്ടിരുന്ന തുറമുഖം തേവലക്കരഭാഗത്തായിരുന്നു. അതുവഴി കല്ലടവരെ കപ്പലുകൾ വന്നിരുന്നു. അതു നശിച്ചതിനാൽ തുറമുഖം പുതുക്കേണ്ടത് അത്യാവശ്യമായിരുന്നു

തുറമുഖത്തിന്റെ പുനർനിർമാണം ഇന്നത്തെ തങ്കശ്ശേരി ഭാഗത്തു കുര ക്കേണിയിൽ നടത്തി തലസ്ഥാനത്തിനനുസൃതമായ രീതിയിൽ നഗരസം വിധാനം നടത്തി മോടിപിടിപ്പിച്ചു. അതിന് ഇവിടുത്തെയും വിദേശത്തെയും വിദഗ്ധരുടെയും അഞ്ചുവണ്ണം മണിഗ്രാമം എന്നീ വ്യാപാരസംഘങ്ങളു ടെയും വമ്പിച്ച സഹായവും ഉണ്ടായിരുന്നതിനാലാവാം ഇത്രയേറെ അവ കാശങ്ങളോടെ അട്ടിപ്പേറായി ഭൂസ്വത്തു കൊടുത്തത്.

സെന്റ് തോമസ് സ്ഥാപിച്ച പള്ളിയാണ് തരിസാപ്പള്ളിയെന്നും അത് പേർഷ്യൻ ജൂത ക്രിസ്ത്യാനികളായ നെസ്തോറിയരുടേതായിരുന്നു വെന്നും പഴയ തുറമുഖമായ തേവലക്കരയിലെ കടലെടുത്തുപോയ പ്രദേ ശത്തായിരുന്നു ഇതെന്നും കരുതപ്പെടുന്നുണ്ട്. അതിനുപകരമായിരിക്കാം കുരക്കേണി ക്കൊല്ലത്തു പള്ളി പണിതത്.

നഗര നിർമ്മിതിയും തുറമുഖ നിർമ്മാണവും നടത്തുകയും പള്ളി നഷ്ടപ്പെടുകയും ചെയ്തതിനാലാവണം പുതിയ പള്ളി പണിയുവാൻ ഇടം നല്കിയതും പള്ളിക്ക് അവകാശധികാരങ്ങൾ കൊടുത്തതും.

# തരിസാപ്പള്ളി ചെപ്പേട് (മൂലം)

സ്വസ്തി കൊത്താണു ഇരവിക്കുത്തൻ പല നൂറായിരത്താണ്ടും് മറു കുതലൈ ച്ചിറന്തടിപ്പടുത്താളാനിന്റയാണ്ടുൾ ച്ചെല്ലാനിന്റ യാണ്ടെന്തു.

ഇവ്വാണ്ടു വേണാടു വാഴ്കിന്റ അയ്യനടികടിരുവടിയും് മതികാരരും പിരകിരുതിയും് മണിക്കിരാമമു മൈഞ്ചുവണ്ണമും് പുന്നൈത്തലൈപ്പതി യും് മുൾവൈത്തുക് കുരക്കേണിക്കൊല്ലത്തു എശൊദാ തപിരായി ചെയ്വിത്ത തരുസാപ്പള്ളിക്കു ഐയ്യനടികടിരുവടി കുടുത്ത വിടുപെറാ വതു നാലുകുടി ഈഴവരും് മക്കുടിക്കെറും് മിഴക്കൈയരെൺമരും് മിവ കൾ പന്നിരുവരുമൊരു വണ്ണാരക്കുടിയും് മിവ്വനൈവർക്കു ന്തളൈക്കാണ മും് മെണിക്കാണമും് മനൈ മെയ്പ്പാൻ കൊള്ളുമിറൈയുഞ് ചാന്റാൻമാട്ടുമേനിപ്പൊന്നും് പൊലിപ്പൊന്നുമ്മിരവു ചൊറുങ്കുടനാഴിയും് മിവ്വനൈത്തുങ്കൊള്ളപ്പെറാർ വാരക്കൊലുങ്കപപാനും് പൈഞ്ചക്കണ്ടിയും് മുന്നമ് പെറ്റുടൈയനാനും് വിടുപെറാക അട്ടിക്കുടുത്തെനിന്നാലു കുടി ഈഴവരും് മൊരു കുടി വണ്ണാരും്

2. ഇരണ്ടു കുടി എരുവിയരും ഒരു കുടി തച്ചരുമാളടൈയ പൂമിക്കു കാരാഴർ നാലു കുടി വെള്ളാളരും് ഇവ്വനൈവരുൻ തെവർക്കു നടുവന നട്ടു ഇടുവന ഇട്ടു പള്ളിക്കു എണ്ണെക്കും മറ്റും വെണ്ടുങ് കടങ്കുറവു വാരാതെയ് ചെയ്യക്കടവരാകച് ചമൈച്ചു ഇന്നകരം കണ്ടു നിരെറ്റ മരു വാൻ **സപീരിശൊ** ചെയ്വിച്ചു തരിസാപ്പള്ളിക്കു കുടുത്ത **ഭൂമി**യാവതു. കൊയിലതികാരികൾ വിയരാകൺ തെവർ ഉട്പട ഇരുന്തരുളിപ് പിടിന ടത്തി നിർതുള്ളിയൊടു കൂട അയ്യനടികൾ തിരുവടിയും് ഇളങ്കൂറുവാഴിന്റ **രാമ**തിരുവടിയും് അതികാരരും് **പ്രകൃതി**യും അറുനൂറ്റുവരും പുന്നൈത്ത ലൈപതിയും പുളൈക്കുടിപ്പതിയും് ഉൾപ്പട വച്ചു ഇപ്പൂമിക്കെല്ലൈ കിഴക്കു വയൽക്കാടെ യെല്ലൈയാകവുങ് കൊയിലുമുട്പടത് തെൻ കിഴക്കു ചിറു വാതിൽക്കാല് മതിലൈ യെല്ലൈയാകവും് പടിഞ്ഞായിറു കടലൈയെല്ലൈ യാകവും് വടക്കുത്തൊരണത്തൊട്ടമെയെല്ലൈയാ

**3**.......കവുമ്. വടകിഴക്കുപ്പുന്നൈത്തലൈ അണ്ടിലൻ തൊട്ടമെയെ ല്ലെയാകവുമ്. ഇന്നാൻകെല് ലൈക്കുമ് അകപ്പെട്ട ഭൂമി പിടിനടത്തി ഉല കുമ് ചന്തിരാതിത്തിയരുമ് ഒള്ള നാളെല്ലാഞ്ചെപ്പുപ്പത്തിരഞ്ചെയ്തു കുടുത്തേൻ അയ്യടികൾ തിരുവടിയുമ് ഇരാമതിരുവടിയുങ് കൊയിലതി കാരികളും പട വൈത്തരുളി. ഇപ്പൂമിയില്ക്കുടികളൈയും എപ്പിഴൈചൊ ല്ലിയും പള്ളിയാരെയ് പിഴൈയുമഴിവുമ് തലൈവിലയുമ് മുലൈവിലയുമ് പള്ളിയാരെ കൊള്ളപ്പെറുവാർ. നന്തമരെപ്പെർ പ്പട്ടാരുമ് എപ്പിഴൈ ചൊല്ലി യുമ് പൂമിത്തലൈയുമ് കുടികൾ പാടു ഞ്ചെല്ലപ്പെറാർ. അറുനൂറ്റുവരുമ് അഞ്ചുവണ്ണവുമ്മണിക്കിരാമമുമ് **ഇരക്ഷി**ക്കക്കടവർ പള്ളിയൈയുമ് പൂമി യൈയുമ് ഉലകുമ് ചന്തിരാതിത്തിയരുമ് ഒള്ളനാളെല്ലാ ഞ്ചെപ്പുപത്തിരത്തി ല്പ്പട്ടവണ്ണഞ്ചെയ്തു കൊള്ളക്കടവർ അഞ്ചുവണ്ണമുമ് മണിക്കിരാമമുമ്. ഇവ കൾക്കു കൊയിലതികാരികൾ വിയരാകതെവരുൾപ്പട ഇരുന്തരുളി അയ്യന ടികൾ തിരുവടിയുമ് ഇരാമതിരുവടിയുമ് ഉട്പട ഇരുന്തരുളി ഇവകൾക്കു ക്കുടുത്ത

4.....വിടുപേറാവതു. അറുപതിലൊന്റുല്കുങ്കൾ വരത്തിലുല്ക്കില്ലെ യാകവുമ് അഴിവുല്ക്കില്ലെ യാകവും. ഇവകൾ കൊള്ളുമ് അടിമൈക്കു ആൾക്കാചു കൊള്ളപ്പെറാരാകവുമ്. വായിനം വരുമതിൽ വരത്തി ഠലുമ് പൊക്കിലുമ് എട്ടുകാചു കൊള്ളക്കടവരാകവുമ് വെടിയിലുമ് പടകിലുമ് പൊക്കിലും വരത്തിലുന് നാലുകാചു കൊള്ളക്കടവരാകവും. ഉല്കുപടുഞ്ച രക്കു ഇവകളൈക് കൂടവച്ചു ഉല്കു വിടുപ്പതാകവുമ് ചരക്കുവിലൈയിടു മിടത്തുമ് മറ്റുമേ **സ്വാ**മികാരിയമ് എക്കാരിയമുമ് ഇവകളൈക്കൂട്ടിയേ ചെയ്ത വതാകവുമ്. അന്റന്റു പടുമുല്കു അഞ്ചുവണ്ണമുമ് മണിക്കിരാമവുമ് ഇലക്കിച്ചു വൈപ്പതാകവുമ്. നാലുവാതിലകത്തും വില്കും പൂമിയാക കാരാൺമൈക് കൊടുക്കുമെടത്തുങ് കൊപ്പതവാരങ് കൊയിൽ കൊണ്ടു പതിപ്പതവാരമ് അഞ്ചുവണ്ണമുമ് മണിക്കിരാമമുങ്കൊൾവതാക. ഇവകൾക്ക് **മങ്കല്യ**ത്തുക്കു ആനൈമെൽ മണ്ണുനീർ മുതലാക എഴുപത്തിരണ്ടു വിടു പെറുമ് വച്ചുക് കുടുത്താർ കൊയിലതികാരികൾ വിയരാകതെവർ ഉൾപ്പട ഇരുന്തരുളി അയ്യടനികൾ തിരുവടിയുമ് **രാമ**തിരുവടിയുമ് **പ്രകൃതി**യുമ് അതി

**5.....**കാരരുമ് അറുനൂറ്റുവരുമ് പുന്നൈത്തലൈപ്പതിയുമ് പൂളൈക്കുടിപ്പതിയുമ്  ഉട്പട വൈത്തു ഉലകുമ് ചന്തിരാതിത്തിയരുമ് ഒള്ളനാളെല്ലാമ് ഇവ്വട്ടിപ്പെറെല്ലാഞ്ചെപ്പുപത്തിരത്തില് പട്ട വണ്ണഞ് ഞ്ചെയ്തു കൊള്ളപ്പെറുവർ. അഞ്ചുവണ്ണമുമ് മണിക്കിരാമമുമ് . ഇവകൾക്കു അന്നിയായ മൊണ്ടായിൽ ഉല്കുതുലാക്കൂലി തടുത്തുന്തങ്ങൾ അൻഞായന്തിർത്തു കൊള്ളക്കടവർ. തങ്കൾ ചെയ്യും പിഴൈയുണ്ടാകിറ്റൻകളൈക്കൊണ്ടെ ആരാഞ്ഞു കൊള്ളക്കടവിയാരാകുമിന്നകരത്തുക് കാരാളരാക നിരെറ്റാർ അഞ്ചുവണ്ണമുമ് മണിക്കിരാമമമുമ്. ഇവരുളിരണ്ടു തലൈയാരുമ് കുടിച്ചെയ്വതേ കരുമമാകവുമിന്നകരങ്കണ്ടു നിരെറ്റ മരുവാൻ സപീരിശൊമുന്നം പള്ളിയാർ പെറ്റുടൈയ വാരക്കൊലുമ് പഞ്ചക്കണ്ടിയുമ് മരുവാൻ സപീരിശൊ നെറുത്തു നിറൈക്കൂലി പള്ളിക്കു കുടുക്കക്കടവർ  ഇതുവും അട്ടിപ്പേറാകക്കുടുത്തെൻ ഉലകുഞ്ചന്തിരാതിത്തിയരും ഒള്ളനാളെല്ലമ്

6.

മെവ്വകൈപ്പട്ട ഇറൈയുന്തരിസാപ്പള്ളിയാർക്കു വിടുപെറാക ച്ചെപ്പുപ്പത്തിരഞ്ചെയ്തട്ടിക്കുടുത്തെൻ ഇവ്വീഴവർ തമ്വണ്ടി കുണന്തങ്കാടിയിലും മതിലിലുമ് വിയാപരിക്കപ്പെറുവർ. വണ്ണാനും വന്തങ്കാടിയിലുമ് മതിലിലുമ് വന്തുതൻ പണിചെയ്തു കൊള്ളപ്പെറുൻ. തീയമാൾവാനുമ് മതിനായകനുമ് മറ്റുമ് മെവ്വകൈപ്പട്ടാരുമ് മെപ്പിഴൈ ചൊല്ലിയുമ് മിവകളൈത്തടുമാറപ്പെറാർ. ഇവകളെപ്പിഴൈ ചെയ്യിലുമ് പള്ളിയാരെയ് ആരാന്തു കൊള്ളപ്പെറുവർ ഉലകുഞ്ചന്തിരാ

7......തിത്തരുമ് ഉള്ളനാളെല്ലാുഞ്ചെപ്പുപ്പത്തിരത്തില് പട്ടപരിതു വിടുപെറു അട്ടിപ്പെറാക  അയ്യനടികടിരുവടിയാല് തരിസാപ്പള്ളിക്കു അട്ടുവിത്തു കുടുത്താൻ മരുവാൻ സപീരിശോ. ഇതു കാത്തിലക്കിലക്കിക്കുമ് മവർക്കു ത്തേവരെ യനുക്കിരാമമ് ചെയ്വാരാക. അയ് യനെഴുത്തു (ഒപ്പ്) വെൾകുലചുന്തരനുക്കുമൊക്കുമ് (ഒപ്പ്) വിചൈയ

(ഒപ്പ്)

**8...** (കുഫിക് ലിപിയിലുള്ള അറബി സാക്ഷിപ്പട്ടിക)

1. വസഹിദ് ലിധാലിക് മൈമൻ ലിധാലിക് മൈമൻ സക്ഷി

2. വസാഹിദ് മുഹമ്മദ് ഇബിൻ

3. വസാഹിദ് സുൽഹ് ഇബിൻ അലി

4. ഉത്മാൻ ഇബിൻ അൽ- മർസിബാൻ, വസാഹിദ്

5. മുഹമ്മദ് ഇബിൻ യാഹ്യ, വസാഹിദ്

6. അവ്ർ ഇബിൻ ഇബ്രാഹിം, വസാഹിദ്

7. അൽതായ്,. വസാഹിദ് ബക്ർ ഇബിൻ മൻസൂർ

8. വസാഹിദ് അൽകാസിം ഇബിൻ ഹമീദ്

9. വസാഹിദ് മൻസൂർ ഇബിൻ ഈസാവ

10. സാഹിദ് ഇസ്മാഈൽ ഇബിൻ യാക്കൂബ്

ഹീബ്രു സാക്ഷിപ്പട്ടിക

1. ഹ്മ്ഗൻമൻ ഹസൻ ലി

2. പ്ജ് ദിസ് ഘ്ലയമ്

3. ഹ്മ്ഗ്ൻ മൻ ഇസ്ഹ്ക്

4.  ബിൻ മൈക്ൾ പ്ദിസ്

5. ഘ്ല്യ്മ്ഹ്മ്ഗ്ൻ മ്ൻ

6. ബ്രഹ്മ് ബെൻ

7.ഘ്ല്യമ്ൻ ഹ്മ്ഗൻ മ്ൻ

8. യ്.. ഘ്ല്യ്മ്

## തരിസാപ്പള്ളിച്ചെപ്പേട് - വിവർത്തനം

സ്വസ്തി സ്ഥാണുരവി ചക്രവർത്തിക്ക് തന്റെ എതിരാളികളെ മേന്മയോടെ കീഴ്പ്പെടുത്താനുള്ള പല നൂറായിരം ആണ്ടുകളുള്ളതിൽ അഞ്ചാമത്തെ ആണ്ട്. ഈ ആണ്ടിൽ വേണാടു വാഴുന്ന അയ്യനടികൾ തിരുവടിയും അധികാരരും പ്രകൃതിയും അഞ്ചുവണ്ണവും കൂടിയാലോചിച്ച് കുരക്കേണിക്കൊല്ലത്ത് എശോധാതപിരായി പണിയിച്ച തരിസാപ്പള്ളിക്ക് അയ്യനടികൾ തിരുവടി കൊടുത്ത വിടുപേറ് നാലുകുടി ഈഴവരും ആ കുടിയിൽപ്പെട്ട ഈഴക്കയ്യർ എട്ടുപേരും അങ്ങനെ അവർ പന്ത്രണ്ടുപേരും ഒരു വണ്ണാർകുടിയും ഉൾപ്പെട്ടെ ഇവരിൽ നിന്ന് തളൈക്കാണവും ഏണിക്കാണവും വീടുമേയാനിനുള്ള പിരിവും ചാന്നാൻമാട്ടുമേനിപ്പൊന്നും പൊലിപ്പൊന്നും ഇരവുചോറും കുടനാഴിയും ഈ യാതൊന്നും കൊള്ളാൻ പാടില്ല. മുൻപേനേടിയ വാരക്കോലും പഞ്ചക്കണ്ടിയും ഞാനും (വീണ്ടും) വിട്ടുകൊടുത്തിരിക്കുന്നു. ഈ നാലുകുടി ഇഴവരും ഒരു കുടി വണ്ണാരും രകണ്ടുകൂടി എരുവിയരും ഒരു കുടി തച്ചരും ആളടിമകളടക്കം ഭൂമിക്കുകാരാളരായ നാലുകുടി വെള്ളാളരും ഇവരെല്ലാവരും കൂടി തേവർക്കു നടേണ്ടതു നട്ടും കൊടുക്കേണ്ടതു കൊടുത്തും പള്ളിക്ക് എണ്ണയ്ക്കും മറ്റും വേണ്ടുന്ന ചുമതല വീഴ്ചവരാതെ ചെയ്യാൻകടപ്പെട്ടവരായി ഏർപ്പാടാക്കി ഈ നഗരം ഉണ്ടാക്കി ഉദകപൂർവ്വം ദാനമേറ്റമരുവാൻ സപീരിശോ പണിയിച്ച പള്ളിക്കു കൊടുത്ത ഭൂമിയാണിത്.

കോയിലധികാരികൾ വിയരാകൺ തേവർ ഉൾപ്പെടെ പിടിയാനയെ നടത്തിച്ച് അയ്യനടികൾ തിരുവടിയും ഇളങ്കുറുവാഴുന്ന രാമതിരുവടിയും അതികാരരും പ്രകൃതിയും അറുനൂറ്റുവരും പുന്നത്തലപതിയും പൂളൈക്കുടിപതിയും ഉൾപ്പെടെ ഉദകപൂർവ്വം വെച്ചു. ഈ ഭൂമിക്ക് അതിര്. കിഴക്ക് വയ്ല്ക്കാട്. തെക്കുകിഴക്ക് കോവിലകമുൾപ്പെടെ ചിറുവാതിൽക്കാൽ മതിൽ. പടിഞ്ഞാറു കടൽ. വടക്ക് തോരണത്തോട്ടം. വടക്കു കിഴക്ക് പുന്നത്തലത്തണ്ടിലൻ തോട്ടം. അയ്യനടികൾ തിരുവടിയും രകാമതിരുവടിയും കോയിലധികാരികളും കൂടിയിരുന്ന് ഈ നാലതിർക്കകത്തുള്ള ഭൂമി പിടിനടത്തി ഉലകും ചന്ദ്രാദിത്യരും ഉള്ളനാൾ വരെ ചെപ്പേട്ടിൽ എഴുതിക്കൊടു

ത്തരുളി. ഈ ഭൂമിയിലെ കുടികൾ എന്തുതെറ്റു ചെയ്താലും അതൊക്കെ പള്ളിയാർ തന്നെ തീർപ്പാക്കണം. പിഴയും അഴിവും തലവിലയും മുലവിലയും പള്ളിക്കാർക്കുതന്നെ വാങ്ങാം. നമ്മുടെ ആൾക്കാർ ആരും തന്നെ ഏതു പിഴയുടെ പേരിലും ഭൂമിയിലോ കുടികളുടെ അടുത്തോ പാടു ചെല്ലരുത്. അഞ്ചുവണ്ണവും മണിഗ്രാമവും ഉലകും ചന്ദ്രാദിത്യരും ഉള്ള നാളെല്ലാം ചെപ്പേട്ടിൽ പെട്ടപടി ചെയ്യാൻ കടപ്പെട്ടവരാണ്.

കോയിലധികാരികൾ വിയരാഗദേവർ ഉൾപ്പെടെ അയ്യനടികൾ തിരുവടിയും രാമതിരുവടിയും ഉൾപ്പെടെ ഇരുന്നരുളി, ഇവർക്കു കൊടുത്ത അവകാശങ്ങൾ ഇവയാണ്. അറുപതിലൊന്നു ചുങ്കം. കള്ളിനു പരവുചുങ്കവും അഴിവുചുങ്കവും ഒഴിവാക്കി. ഇവർ വാങ്ങുന്ന അടിമയ്ക്ക് ആൾക്കാശു കൊള്ളാൻ പാടില്ല. വണ്ടികൾ വരുമ്പോഴും പോകുമ്പോഴും എട്ടുകാശു കൊള്ളണം. തോണികൾ ചെറുതിനും വലുതിനും പോക്കുലും വരവിലും നാലു കാശു കൊള്ളണം. ചുങ്കമുള്ള ചരക്കിനു ചുങ്കം ചുമത്തുമ്പോൾ ഇവരെയും കൂട്ടണം. ചരക്കു വിലയിടുന്നേടത്തും മറ്റുമുള്ള സ്വാമികാര്യം ഏതും ഇവരെയും കൂട്ടിയേ ചെയ്യാവൂ. അന്നന്നു പിരിയുന്ന ചുങ്കം അഞ്ചുവണ്ണവും മണിഗ്രാമവും കൂടി സൂക്ഷിച്ചു വയ്ക്കണം. നാലുവാതിലകത്തു ഭൂമി വില്ക്കുകയോ കാരാണ്മക്കു കൊടുക്കുകയോ ചെയ്യുമ്പോൾ രാജാവിനുള്ള പത്തിലൊന്ന് രാജാവും പതിയുടെ പത്തിലൊന്ന് അഞ്ചുവണ്ണവും മണിഗ്രാമവും കൊള്ളണം.

കോയിലധികാരികൾ വിയരാഗദേവർ ഉൾപ്പെടെ ഇരുന്നരുളി അയ്യനടികൾ തിരുവടിയും രാമതിരുവടിയും പ്രകൃതിയും അധികാരരും അറുനൂറ്റുവരും പുന്നത്തലപതിയും പൂളക്കുടിപതിയും കൂടിയിരുന്ന് മംഗല്യത്തിന് ആനപ്പുറത്ത് മണ്ണുനീർ മുതലായ എഴുപത്തിരണ്ട് അവകാശങ്ങളും വെച്ചു കൊടുത്തു. ഉലകും ചന്ദ്രാദിത്യരും ഉള്ളനാളെല്ലാം അഞ്ചുവണ്ണവും മണിഗ്രാമവും ആ അട്ടിപ്പേറൊക്കെ ചെപ്പേട്ടിൽപെട്ടവിധം ചെയ്യാവുന്നതാണ്. ഇവർക്ക് എന്തെങ്കിലും അന്യായമുണ്ടായാൽ ചുങ്കവും തുലാക്കൂലിയും മുടക്കിയും അന്യായം തീർത്തു കൊള്ളാൻ കടപ്പെട്ടവരാണ്. തങ്ങൾക്ക് പിഴ പറ്റിയാൽ തങ്ങളെക്കൊണ്ടു തന്നെ അന്വേഷിപ്പിപ്പാൻ കടപ്പെട്ടവരായി

അഞ്ചുവണ്ണവും മണിഗ്രാമവും ഈ നഗരത്തിന് കാരാളരായി ഉദകപൂർവ്വം ദാനം വാങ്ങി. ഈ രണ്ടുതലയാരും ചെയ്യുന്നതുതന്നെ തീർപ്പ്. ഈ നഗരം ഉണ്ടാക്കി ഉദകപൂർവ്വം ദാനമേറ്റ മരുവാൻ സപീരിശോ പള്ളിക്കാർ മുമ്പി നാലേ നേടിയ വാരക്കോലും പഞ്ചക്കണ്ടിയും മനൈവാൻ സപീരീശോ കൈര്യം ചെയ്ത് നിറക്കൂലി പള്ളിക്കു കൊടുക്കണം. ഇതും (ഞാൻ) അട്ടി പ്പേറായി കൊടുത്തിരിക്കുന്നു. ഉലകും ചന്ദ്രാദിത്യരും ഇള്ളനാളെല്ലാം എല്ലാ വിധനികുതിയും തരിസാപ്പള്ളിയാർക്ക് അട്ടിപ്പേറായി (ഞാൻ) ചെപ്പേട്ടി ലെഴുതി ക്കൊടുത്തിരിക്കുന്നു.

ഈ  ഈഴവർക്ക് തങ്ങളുടെ വണ്ടി കൊണ്ടു വന്ന് അങ്ങാടിയിലും മതിൽക്കകത്തും പെരുമാറാം. വണ്ണാനും അങ്ങാടിയിലും മതില്ക്കകത്തും വന്ന് തന്റെ പണിയെടുക്കാം. ഇവര് എന്തു തെറ്റു ചെയ്താലും പള്ളി ക്കാർക്കു തന്നെ അത് അന്വേഷിക്കാം. ഉലകും ചന്ദ്രാദിത്യരും ഉള്ള നാളെല്ലാം ചെപ്പേട്ടിൽപെട്ടവണ്ണം അവകാശങ്ങൾ അട്ടിപ്പേറായി )(ഞാൻ) ദാനം ചെയ്തിരിക്കുന്നു. ഈ വിധം അവകാശങ്ങൾ മരുവാൻ സപീരിശോ തരിസാപ്പള്ളിക്ക് ദാനമായി കൊടുപ്പിച്ചു. ഇതു കാത്തു രക്ഷിക്കുന്നവരെ തേവർ അനുഗ്രഹിക്കും അയ്യൻ എഴുത്ത്, വേൾകുലസുന്ദരൻ സാക്ഷി വിചൈയ...

**കുഫിക് ലിപിയിലുള്ള അറബിഭാഗങ്ങൾ**

ഇബ്രാഹീം മകൻ മയ്മൂനും സാക്ഷി

മനീഹ് മകൻ മുഹമ്മദും സാക്ഷി

അലിമകൻ സുൽഹും സാക്ഷി

അൽ മർധുബാൻ മകൻ ഉസ്മാനും സാക്ഷി

യഹ്യാമകൻ മുഹമ്മദും സാക്ഷി

ഇബ്രാഹീം മകൻ അമ്റും സാക്ഷി

അൽ തയ്യാ മകൻ ഇബ്രാഹീമും സാക്ഷി

മൻഷൂർ മകൻ ബക്ക്റും സാക്ഷി

ഹമീദ് മകൻ അൽ കാസിമും സാക്ഷി

ഈസാമകൻ മൻഷൂറും സാക്ഷി

യാക്കൂബ്മകൻ ഇസ്മാഈലും സാക്ഷി

## പഹ്ലവി ലിപിയിലുള്ള (മധ്യകാലം) പർഷ്യൻ ഭാഗങ്ങൾ

അതേപോലെ സഹ്റബാൻ മകൻ നർസെഹ് മകനായ ഫറോക്സ് എന്ന ഞാനും ഇതിനു സാക്ഷിയാണ്. വെഹ്സാദ് മകൻ മസ്യ മകനായ യോഹന്നാൻ എന്ന ഞാനും ഇതിനു സാക്ഷിയാണ്. അതേപോലെ ഫറോക്സീഗ് മകൻ മർദ്വേഹ് മകനായ് സഹ്ദോസ്ത് എന്ന ഞാനും ഇതിനു സാക്ഷിയാണ്. അതേപോലെ ബയ്വെഹ് മകൻ സേൻമിഹ്ർ എന്ന ഞാനും ഇതിനു സാക്ഷിയാണ്. അതേപോലെ യാക്കൂബ് മകൻ സീന എന്ന ഞാനും ഇതിനു സാക്ഷിയാണ്. അതേപോലെ മർദ്വേഹ് മകൻ എന്നെ ഞാനും ഇതിന് സാക്ഷിയാണ്. അതേപോലെ യോഹന്നാൻ മകൻ മറോ ഏ എന്ന ഞാനും അതിനു സാക്ഷിയാണ്. നല്ല മതക്കാരുടെ (പാഴ്സിമതം)കൂട്ടത്തിൽ വിന്ദാദ് ഒഹ്ർ – മസ്ദ മകൻ ഫർർബേ എന്ന ഞാനും അതേപോലെ ഇതിനുസാക്ഷിയാണ്. അതേപോലെ  ബൊയ്സാദ് മകൻ മർദ് ഫർറോക്സ് എന്ന ഞാനും ഇതിനുസാക്ഷിയാണ്. അതേപോലെ അഹ്ലാ മകൻ ആസാദ് മർദ് എന്ന ഞാനും ഇതിനു സാക്ഷിയാണ്.

### ഹീബ്രു/ പേർഷ്യൻ ഭാഗങ്ങൾ

അതേപോലെ ഹസൻ അലിയായ ഞാൻ ഇത് സാക്ഷ്യപ്പെടുത്തുന്നു. അതേപോലെ സഹക്സമ ഏൽ ആയ ഞാൻ ഇത് സാക്ഷ്യപ്പെടുത്തുന്നു. അതേപോലെ ഏബ്രഹാം കവായി ആയ ഞാൻ ഇതു സാക്ഷ്യപ്പെടുത്തുന്നു. അതേപോലെ യഹിയകുറുസ് ആയ ഞാൻ ഇതു സാക്ഷ്യപ്പെടുത്തുന്നു.

## നിരൂപണം (41)

തരിസാപ്പള്ളി ശാസനം ഒരു ചരിത്രരേഖയാണെങ്കിലും 1000 വർഷ ത്തിന് മുമ്പുള്ള കൊല്ലത്തിന്റെ സാമൂഹികവും സാംസ്കാരികപരവും വസ്തുകളെയും വിശദികരിക്കുന്നു. കൊല്ലത്തെ വാണിജ്യവ്യവസായങ്ങൾ, അവരുടെ സംഘടനകൾ, രാജ്യഭരണത്തിന് ആവശ്യമായ ഉദ്യോഗസ്ഥന്മാർ, രാജാക്കന്മാരുടെ കർശനഫലമായ നിയമപാലനസ്വഭാവം, പാവപ്പെട്ടവരുടെ മേലുള്ള പട്ടാളക്കാരുടെ അതിക്രമം, പള്ളിക്കാരുടെ അനാവശ്യമായ താഴ്ന്ന വർഗ്ഗക്കാരിൽ നിന്ന് പിരിഞ്ഞിച്ചിരുന്ന നികുതികൾ, ഉപരി പള്ളിയുടെ പ്രദേ ശത്ത് താമസിക്കുന്ന ഈഴവ, വണ്ണാർ തുടങ്ങിയ ാളുകളുടെ സംരക്ഷമം എല്ലാം സൂചിപ്പിക്കുന്നത് അവരുടെയെല്ലാം സംരക്ഷണ നിർദ്ദേശങ്ങൾ സൂചിപ്പിക്കുന്നത് അവരുടെയെല്ലാം സംരക്ഷണ നിർദ്ദേശങ്ങൾ സൂചിപ്പി ക്കുന്നത് ശാസനം എഴുതി നല്കുന്ന രാജാവിന്റെ തീവ്രമായ ആഗ്രഹ ത്തെയാണ്. ഈഴവരും മറ്റുള്ളവരും ഈ മണ്ണിന്റെ മക്കൾ ആണെന്നുള്ള വസ്തുതയും രാജാവ് സൂചിപ്പിക്കുന്നു. ഈഴവരുടെ പടുപണിക്കാരും വണ്ണാർക്കുടിയും തച്ചരും ആളടിമകളും വെള്ളാരും ഒരേപോലെ സംര ക്ഷണം അറിയിക്കുന്നു. പള്ളിക്കാർ പൊതുവേ അവരുടെ ക്യാമ്പസിൽ താമസിക്കുന്നവരെ ചൂഷണം ചെയ്യുന്നത് അറിയാവുന്ന രാജാവ് ആ ചൂഷ ണത്തിൽ നിന്നും അവർ രക്ഷിക്കുവാനാണ് ശാസനത്തിൽ ആഗ്രഹിക്കു ന്നത്.ഈ പറഞ്ഞ ഒരു സാമൂഹ്യസൃഷ്ടിയുടെ ഉത്തരവാദിത്വം ശങ്കരാചാ ര്യരുടെ മേൽ നമ്മൾ ആരോപിക്കുമെങ്കിലും ശങ്കരാചാര്യർ പിന്നീട് വളർന്നു വന്ന സാമൂഹ്യഘടനായുടെ ചിത്രം കണ്ടില്ലല്ലോ. പരശുരാമൻ സൃഷ്ടിച്ച ഭീകരത മണ്ണിന്റെ മക്കളിൽ ഉണ്ടാക്കിയ ആഘാതവും ചരിത്രകാരന്മാർ വിസ്മരിച്ചു പോയെങ്കിലും ആധുനിക സ്വതന്ത്രജനതയ്ക്ക് അതെല്ലാം ഒരു ജർപ്പണത്തിൽ എന്നപ്പോലെ വ്യക്തമായി വായിച്ച് അറിയാൽ കഴിയുന്ന ഒരു രേഖയാണ് താരിസാപ്പള്ളി ശാസനം

## തരിസാപ്പള്ളി ചെപ്പേട് (ഉള്ളടക്കം)

സ്വസ്തി. സ്ഥാണു രവിപ്പെരുമാൾ ശത്രുക്കളെ വിജയിച്ചു കീഴടക്കി പലനൂറായിരത്താണ്ടു വാഴാനുള്ളതിൽ അഞ്ചാമത്തെ ആണ്ടിൽ വേണാടു വാഴുന്ന അയ്യനടികൾ തിരുവടിയും അധികാരികളും പ്രകൃതിയും ഉദ്യോഗസ്ഥ പ്രമുഖരും മണിഗ്രാമവും അഞ്ചുവണ്ണവും പുന്നത്തലപതിയും കൂടിയിരുന്ന് കുരക്കേണിക്കൊല്ലത്ത് എശോദാതപിരായി പണിയിച്ച തരിസാപ്പള്ളിക്ക് അയ്യനടികൾ തിരുവടികൾ കൊടുത്ത ദാനം

നാലുകുടി ഈഴവരും ആ കുടികളിലെ എട്ട് ഈഴക്കയ്യരും ( ഈഴവരുടെ പടുപണിക്കാർ) കൂടി പന്ത്രണ്ടു പേരും ഒരു വണ്ണാർക്കുടിയും )ഇവിടെയുണ്ട്) ഇവരോടൊന്നും തളക്കാണവും ഏണിക്കാണവും (തെങ്ങും പനയും കയറുന്നതിനുള്ള നികുതി) വീടുമേയാനുള്ള പിരിവ്, ചാന്നാർമാട്ടുമേനി പ്പൊന്നും ഇരവുചോറും (രാജപുരുഷന്മാരും ഭടന്മാരും മറ്റും അവിടെ വന്നു താമസിക്കുമ്പോൾ കൊടുക്കേണ്ടുന്ന ഭക്ഷണാദിക്രമീകരണങ്ങൾ) കുടനാഴിയും (കൂടത്തിനൊരു നാഴി എന്ന അളവിൽ കള്ളിനു നികുതി, ഇങ്ങനെയുള്ള നികുതികളോ മറ്റു പിരിവുകളോ നടത്തുവാൻ പാടില്ല

ഈ നാലുകുടി ഈഴവരും ഒരു കുടി വണ്ണാരും രണ്ടു കുടി എരുവിയരും (ഉപ്പുകുറുക്കുന്നവർ) ഒരു കുടി തച്ചരും ആളടിമകളടക്കം ഭൂമിക്കു കാരാളരായ നാലുകുടിവെള്ളാഌം– ഇവരെല്ലാംവരും കൂടി തേവർക്കു നടേണ്ടതു നട്ടും കൊടുക്കേണ്ടതു കൊടുത്തും പള്ളിക്ക് എണ്ണയ്ക്കും മറ്റു വേണ്ടുന്ന ചുമതല മുടങ്ങാതെ ചെയ്യാൻ കടപ്പെട്ടവരായി ഏർപ്പാടാക്കി ഈ നഗരം ഉണ്ടാക്കി ഉദകപൂർവ്വം ദാനമേറ്റ മരുവാൻ സപീർ ഈശോ പണിയിച്ച പള്ളിക്കു കൊടുത്ത ഭൂമിയാണിത്.

കോയിലധികാരികളായ വിയരാകൺതേവർ (വിജയരാഘവൻ ദേവൻ) ഉൾപ്പെടെയുള്ളവർ( അനുഗതരായി) പിടിയാനയെ നടത്തിച്ച് (അതിരുനിർണ്ണയിച്ച്) അയ്യനടികൾ തിരുവടിയും ഇളങ്കൂറുവാഴുന്ന (ഇളയരാജാവായ രാമതിരുവടിയും അധികാരികളും ഉദ്യോഗസ്ഥവൃന്ദവും അറുനൂറ്റുവരും പുന്നത്തല പതിയും പൂളക്കുടിപതിയും (സ്ഥലത്തെ പ്രമാ

ണിമാർ – അയലും പതിയും അറികെയായിരിക്കനം സ്ഥലം കൈമാറ്റമെന്നു കീഴ്വഴക്കം ) ഉൾപ്പെടെ ഉദകപൂർവ്വം വെച്ചു.

ഈ ഭൂമിക്ക് അതിര് – കിഴക്കു വയല്ക്കാട്, തെക്കുകിഴക്കു കോവിലകമുൾപ്പെടെ ചിറുവാതിൽക്കാൽ മതിൽ( പടിഞ്ഞാറ് കടൽ, വടക്ക് തോരണത്തോട്ടം, വടക്കുകിഴക്ക് പുന്നത്തല അണ്ടിലൻതോട്ടം

അയ്യനടികൾ തിരുവടിയും രാമതിരുവടിയും കോയിലധികാരികളും കൂടിയിരുന്ന് ഈ നാലതിരുകൾക്കകത്തുള്ള ഭൂമി പിടിയാനയെ നടത്തി (അതിരു നിർണ്ണയിച്ച് ) ലോകവും സൂര്യചന്ദ്രമാരും ഉള്ള നാൾ വരെ (അവകാശമാക്കി) ചെപ്പേട്ടിൽ എഴുതി കൊടുത്തു കല്പിച്ചിരിക്കുന്നു

ഈ ഭൂമിയിലെ താമസക്കാർ എന്തു തെറ്റു ചെയ്താലും അതെല്ലാം പള്ളിയധികാരികൾ തന്നെ തീർപ്പാക്കണം പിഴകളും നഷ്ടപരിഹാരവും പെണ്ണാളിന്റെയും ആണാളിന്റെയും അടിമപ്പണവും പള്ളിക്കാർക്കു തന്നെ വാങ്ങാം. രാജാവിന്റെ ആളുകൾ ആരും തന്നെ ഒരു പിഴയുടെ പേരിലും ഭൂമിയിലോ അതിലെ വാസക്കാരുടെ അടുത്തോ ചെല്ലരുത്.

അഞ്ചുവണ്ണവും മണിഗ്രാമവും ലോകവും സൂര്യചന്ദ്രന്മാരും ഉള്ള കാലത്തോളം ചെപ്പേട്ടിൽ വ്യവസ്ഥ ചെയ്ത പ്രകാരമെല്ലാം ചെയ്യാൻ കട പ്പെട്ടിരിക്കുന്നു

കോയിലധികാരികൾ വിയരാഗദേവർ ഉൾപ്പെടെ അയ്യനടികൾ തിരു വടിയും രാമതിരുവടിയും ഉൾപ്പെടെ ഇരുന്നരുളി ഇവർക്കു കൊടുത്ത അവകാശങ്ങൾ അറുപതിലൊന്നു ചുങ്കം. കള്ളിനു വരവുചുങ്കവും അഴിവു ചുങ്കവും ( ) ഒഴിവാക്കിയിരിക്കുന്നു. ഇവർ വാങ്ങുന്ന അടിമയ്ക്ക് ആൾക്കാശ് (അടിമക്കരം) ഈടാക്കുന്നതല്ല. വണ്ടികൾ വരുമ്പോഴും പോകു മ്പോഴും എട്ടുകാശ് ചുങ്കം വാങ്ങാം. തോണികൾ ചെറുതിനായാലും വലു തിനായാലും വരുമ്പോഴും പോകുമ്പോഴും എട്ടു കാശ് ചുങ്കം വാങ്ങാം, ചുങ്കമുള്ള ചരക്കുകൾക്ക് ചുങ്കം നിർണയിക്കുന്നത് ഇവരുടെ സാന്നിദ്ധ്യ ത്തിലായിരിക്കണം. നാലു മതിലകത്ത് (നാലതിരുകൾക്കതത്തു) ഭൂമി വില്ക്കുകയോ കാരാണ്മയ്ക്കു( കൊടുക്കുകയോ ചെയ്യുമ്പോൾ രാജാവി നുള്ള പത്തിലൊന്ന് രാജാവും പതിക്കുള്ള പത്തിലൊന്ന് അഞ്ചുവണ്ണവും

മണിഗ്രാമവും കൈക്കൊള്ളണം.

കോയിലധികാരികൾ വിയരാഗദേവർ ഉൾപ്പെടെയുള്ളവർ ഇരുന്നരുളി അയ്യനടികൾ തിരുവടിയും രാമതിരുവടിയും ഉദ്യോഗസ്ഥ പ്രമുഖരും അധികാരികളും അനുനൂറ്റുവരും പുന്നത്തലപതിയും പൂളക്കുടിപതിയും കൂടിയിരുന്ന് ഇവർക്ക് മംഗല്യത്തിന് ആനപ്പുറത്ത് സഞ്ചരിക്കുവാനുള്ള അവകാശവും മണ്ണൂനീർമുതലായ 72 അവകാശങ്ങളും അനുവദിച്ചു നല്കുന്നു.

ലോകവും സൂര്യചന്ദ്രന്മാരും ഉള്ള കാലത്തോളം അഞ്ചുവണ്ണവും മണിഗ്രാമവും ഈ അട്ടിപ്പേറൊക്കെ ചെപ്പേട്ടിൽ പറയും പ്രകാരം അനുഭവിക്കുവാൻ അവകാശപ്പെട്ടിരിക്കുന്നു.

ഇവർക്ക് എന്തെങ്കിലും അന്യായമുണ്ടായാൽ ചൂങ്കവും തുലാക്കൂലിയും മുടക്കിയും അന്യായം തീർത്തു കൊള്ളാൻ കടപ്പെട്ടവരാണ്. തങ്ങൾക്കു (തെറ്റു പറ്റിയാൽ) കുറ്റം ചെയ്താൽ തങ്ങളെക്കൊണ്ടു തന്നെ അന്വേഷിപ്പാൻ കടപ്പെട്ടവരായി അഞ്ചുവണ്ണവും മണിഗ്രാമവും ഈ നഗത്തിനു കാരാളരായി ഉദകപൂർവ്വം (നീർവീഴ്ത്തി) ദാനമേറ്റു.ഈ രണ്ടു കൂട്ടരും (തലയാരും) ചെയ്യുന്നതു തന്നെയാണ് തീർപ്പ്.

ഈ നഗരം ഉണ്ടാക്കി ഉദകപൂർവ്വം ദാനമേറ്റ മരുവാൻ സപീർ ഈശോ പള്ളിക്കാർ മുമ്പുനേടിയ വാരക്കോലും പഞ്ചക്കണ്ടിയും മനെവാൻ സപീർ ഈശോ മേലിലും വേണ്ട പോലെ കൈകാര്യം ചെയ്ത് നിറക്കൂലി പള്ളിക്കു നല്കണം. ഇതും ഞാൻ അട്ടിപ്പേറായി കൊടുത്തിരിക്കുന്നു. ലോകവും സൂര്യചന്ദ്രന്മാരും ഉള്ള കാലത്തോളം )(ഇവിടുത്തെ എല്ലാവിധ നികുതിയും) തരിസാപ്പള്ളിക്കാർക്ക് അട്ടിപ്പേറായി ഞാൻ ചെപ്പേട്ടിലെഴുതി കൊടുത്തിരിക്കുന്നു.

ഇവിടെയുള്ള ഈഴവർക്ക് അവരുടെ വണ്ടികൊണ്ടു വന്ന് അങ്ങാടിയിലും മതിലകത്തും പെരുമാറാം. വണ്ണാനും അങ്ങാടിയിലും മതില്ക്കത്തും വന്ന് പണിയെടുക്കാം. ഇവർ എന്തു കുറ്റം തെയ്താലും പള്ളിക്കാർ തന്നെ അന്വേഷിച്ചു തീർപ്പു കല്പിക്കണം.

ലോകവും സൂര്യചന്ദ്രന്മാരും ഉള്ള കാലത്തോളം ഈ ചെപ്പേട്ടിൽ പറഞ്ഞിരിക്കുന്ന പ്രകാരം ഉള്ള അവകാശങ്ങൾ അട്ടിപ്പേറായി ഞാൻ ദാനം ചെയ്തിരിക്കുന്നു. ഈ വിധമുള്ള അവകാശങ്ങൾ മരുവാൻ സപീർ ഈശോ തരിസാപ്പള്ളിക്ക് ദാനമായി കൊടുപ്പിച്ചു. ഇതു കാത്തുരക്ഷിക്കുന്നവരെ തേവർ (ദൈവം) അനുഗ്രഹിക്കും. അയ്യൻ എഴുത്ത് വേൾകുല സുന്ദരൻസാക്ഷി. വിചൈയ.. (ഇതിനുശേഷമുള്ള ഒരു ഏട് (നാട്ടുകരായ വ്യാപാരികൾ ഒപ്പിട്ടതു നഷ്ടപ്പെട്ടിരിക്കുന്നു)

## മാമ്പള്ളി പട്ടയം

കാലയളവായി അധികാരിയുടെ ഭരണവർഷം മാത്രം രേഖപ്പെടുത്തിയിട്ടുള്ളവയാണ് പട്ടയങ്ങളേറെയും. ഏതെങ്കിലും ശാസനത്തിൽ കൊല്ല വർഷം രേഖപ്പെടുത്തിയതായി ആദ്യം കണ്ടു കിട്ടിയത് മാമ്പള്ളി പട്ടയമാണ്. ആറ്റിങ്ങലെ മാമ്പള്ളിത്തറവാട്ടിൽ നിന്നു കണ്ടുകിട്ടിയതിനാലാണ് ഇതിനെ മാമ്പള്ളിപ്പട്ടയമെന്നു പറയുന്നത്.

കൊല്ലവർഷം 149– ൽ ശ്രീവല്ലഭൻ കോതയെന്ന ഭരണാധികാരി, കലയപുരത്ത് ആദിച്ചൻ ഉമയമ്മ എന്ന മാന്യവനിത അയിരൂരിൽ നിർമ്മിച്ചു നല്കിയ ക്ഷേത്രത്തിനു അട്ടിപ്പേറായി സ്ഥിര ഭൂമി നല്കുന്നതാണ് മാമ്പള്ളി പട്ടയത്തിന്റെ ഉള്ളടക്കം. ആണ്ടോടാണ്ട് ഒമ്പതു നാഴിപ്പറയിൽ 200 പറ നെല്ലു കിട്ടത്തക്കതാണ് ഭൂമി.

കൊല്ലത്തു പനങ്കാവിൽ കൊട്ടാരത്തിൽ സഭ കൂടി ചെങ്ങന്നൂർ സഭാംഗങ്ങൾ മേല്പ്പറഞ്ഞ ക്ഷേത്രം ചെങ്ങന്നൂർ ദേവനു കീഴീടായി നല്കുന്നു. ക്ഷേത്ര നടത്തിപ്പിനു പ്രതിബന്ധം ഉണ്ടാക്കുന്നവർക്കും അവരുടെ പക്ഷം പിടിക്കുന്നവർക്കും  ഇരുനൂറു കഴഞ്ചു പൊന്നു പിഴയിടണമെന്നും ശാസനത്തിൽ പറയുന്നു. ക്ഷേത്രഭരണം പൊതുവാൾമാർക്കാണ് ഏല്പിച്ചു കൊടുക്കുന്നത്.

അയിരൂർ ക്ഷേത്രവും ഭൂമിയും ശ്രീവല്ലഭൻകോതയിൽ നിന്ന് ആതിച്ചൻ ഉമയമ്മ സ്ഥിരാവകാശമായി സ്വീകരിച്ചു ചെങ്ങന്നൂർ ക്ഷേത്രത്തിനു ദാനം ചെയ്തിനു സാക്ഷികളായി മുരുങ്ങൈയൂർ തേവൻ പവിത്തിരൻ, ഇടൈയാമണത്തു ചങ്ങരൻ കണ്ടൻ, മണൽമുക്കിൽ കണ്ടൻ താമോതരൻ വേണാടിന് അധികാരം ചെയ്യുന്ന പുനലൂർ ഇരവി പരന്തവൻ, കുടകോട്ടൂർ പരന്തവൻ കണ്ടൻ, എന്നിവരാണ്. ശാസനം എഴുതിയത് തിരുച്ചെങ്കന്റൂർ പൊതുവാൾ ചാത്തൻ ചടയൻ.

ബ്രാഹ്മണർ സ്ഥാപിച്ച് ചെങ്ങന്നൂർ ഗ്രാമത്തിലെ ക്ഷേത്രത്തിന് വേണാട്ടു രാജാവ് അട്ടിപ്പേറു (സ്ഥിരാവകാശം) കൊടുത്ത ക്ഷേത്രവും ഭൂമിയും ദാനം ചെയ്യുന്നതിന്റെ രേഖയാണിത്. ചെങ്ങന്നൂരെ ക്ഷേത്രഭരണ സഭയും യുവരാജാവും തമ്മിലാണ് കരാർ.

കൊല്ലം നഗരസ്ഥാപനത്തോടൊപ്പം തന്നെ ബ്രാഹ്മണരുടെ സാന്നിധ്യം കൊല്ലത്തു വർദ്ധിച്ചിരുന്നു. ഇത് കൂടുതൽ ശക്തി പ്രാപിച്ച തോടെ ക്ഷേത്രങ്ങളും അവയുമായി ബന്ധപ്പെട്ട കരാറുകളും ഉത്തരവുകളും ഉണ്ടാക്കിച്ച് വമ്പിച്ച ഭൂസ്വത്തവകാശം അവർ കയ്യടക്കുന്നതിന്റെ ആദ്യകാല രേഖകളിലൊന്നായി മാമ്പള്ളി പട്ടയത്തെ കണക്കാക്കാം.വേണാട്ടിൽ (കന്നേറ്റി മുതൽ കന്യാകുമാരി വരെ) ഒറ്റ ബ്രാഹ്മണഗ്രാമം പോലും ഉണ്ടായിരുന്നില്ല.

കൊല്ലവർഷം രേഖപ്പെടുത്തിയ ആദ്യത്തെ ചരിത്രരേഖയെന്ന നിലയിൽ മാത്രമല്ല കൊല്ലം രാജാക്കന്മാരുടെ ഔദ്യോഗിക വസതിയായിരുന്ന പനങ്കാവിൽ കൊട്ടാരത്തെപ്പറ്റിയുള്ള ആദ്യത്തെ പരാമർശം കൊണ്ടും മാമ്പള്ളിപ്പട്ടയം കൊല്ലത്തിന്റെ ചരിത്രവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

## മാമ്പള്ളി പട്ടയം (മൂലം)

സ്വസ്തി ശ്രീ. കൊല്ലന്തോന്റി നൂറ്റുനാർപ്പത്തൊൻപതാമാണ്ടു തുലാത്തുൾ വിയാഴന നിന്റ മിരിച്ചിക ഞായറ്റു ഞായിറാണ്ട അച്ചുവതി ഇന്നാളാൽ കൊല്ലത്തു പനൈങ്കാവിൻ കൊയിലുളുയരിയ കൊട്ടിലുൾ തിരുച്ചെങ്കന്റൂർപ്പരുടൈപ്പെരുമക്കൾ കൂട്ടങ്കൂടി ഇരുന്തരുളിയെടത്തു വൈച്ചു തിരുക്കലയപുരത്താതിച്ചനുമൈയമ്മൈ അയിരൂരിർ പിരതിട്ടൈ ചെയ്ത പട്ടാരകരൈയും പട്ടാരകർക്കൊള്ളപൂമിയും ആതിച്ചനുമൈയമ്മൈക്കു നീരൊടട്ടി ക്കൊടുത്താൻ വേണാടുടൈയ ശ്രീവല്ലപങ്കോതൈ. ആതിച്ചനുമൈയമ്മൈ താനട്ടിർപേറു കൊണ്ടതു തിരുച്ചെങ്കുൻറൂർ പട്ടാരകർക്കു കീഴീടായ്ച്ചിറ്റൂർ നടൈയോടുകൂട നാനാഴിച്ചെയ്തരി തിരുവമുതിനുക്കും ഒൻപതിനാഴിപ്പറൈയാൽ ഇരുനൂറപറൈച്ചെയ്തു നെൽ ആണ്ടുവരൈ കൊടുപ്പിതാക പ്പൊതുവാൾ കൈയിൽ നീരൊടട്ടിക്കൊടുത്താൾ. അയുരൂർ മുക്കാൽവട്ടമും പട്ടാരക്കൊള്ള ഇടൈയീടും രക്ഷിച്ചു കൊടുത്തു രക്ഷാപോകങ് കൊള്ളക്കടവിയർ പൊതുവാൾമാർ. ഇപ്പരിചു ചെയ്ത കീഴിൽ ഊരാളരാക ഇടൈയീടരാക പുക്കു വിലക്കവും പൊരുൾകവരവും പെറാർ. ഇതനൈ പിനൊന്റു ചെയ്യുമവൻ വെവ്വെറ്റുവകൈ ച്ചിറ്റൂർ നടൈത്തണ്ടം

ഇരുനൂറ്റുക്കഴൈഞ്ചു പൊൻ തണ്ടപ്പടക്കടവിയൻ. അവൻകു പാടുതാങ്കുമ വനും ഇപ്പരിചെ തണ്ടപ്പടുവിതു. ഇപ്പരിചു മേർ ചൊല്ലപ്പട്ട അയുരൂർ മുക്കാൽവട്ടമും പട്ടാരകക്കൊള്ള ഇടൈയിടുഞ് ശ്രീവല്ലപങ്കൊതൈയുടൈ ആതിച്ചനുമൈയമ്മൈ അട്ടിപ്പെറു കൊണ്ടതു ശ്രീവല്ലപങ്കൊതൈയുട നിരുക്കത്തിരുച്ചെങ്കുൻറൂർപ്പട്ടാരകർക്കു കിഴിടാക അട്ടിയെടത്തറിയുഞ്ചാതുക്കൾ– മുരുങ്ങൈയൂർ ത്തെവമ് പവിത്തിരൻ നാനു മറിവൻ. ഇടൈയാമാണത്തു ചങ്ങരൻ കണ്ടൻ നാനുമറിവൻ മണൽമൂക്കിൽ കണ്ടന്താമൊതരൻ നാനുമറിവൻ. വേണാട്ടിൻകു അതികാരഞ്ചെയ്കിൻറ പുനലൂർ ഇരവി പരന്തവൻ നാനുമറിവൻ കുടകോട്ടൂർ പരന് തവങ്കണ്ടൻ നാനുമറിവൻ. ഇവൈ തിരുച്ചെങ്കുൻറൂർ പ്പൊതുവാൾ ചാത്തഞ്ചടൈയനെഴുത്തു.

ക്ഷേത്രങ്ങളുടെ നിർമ്മാണവും അതിൽക്കൂടെ ബ്രാഹ്മണ മേധാവിത്വത്തിന്റെ വ്യാപനവും കൊല്ലത്ത് കന്നേറ്റി മുതൽ കന്യാകുമാരി വരെ ഉള്ള സ്ഥലത്ത് രാജാവിൽ നിന്നും അപഹരിക്കുന്ന വൻസ്വത്തുക്കൾ അപഹരിക്കുന്നതിന്റെയും നഗ്നമായ ഒരു ചിത്രമാണ് മാമ്പള്ളി പട്ടയം. രാജാവിനെയും ജനങ്ങളെയും ക്ഷേത്രങ്ങളുടെയും വിഗ്രഹങ്ങളുടെയും കഥകൾ പഠിപ്പിച്ച ബ്രാഹ്മണർ നിശബ്ദമായ ഒരു മഹാവിപ്ലവത്തിന്റെ ഉടമകളാണ്. ശാന്തരും സമാധാനപ്രിയരും മായ ദ്രാവിഡജനതയെ ബുദ്ധമതത്തിൽ നിന്ന് അടർത്തിയെടുത്ത് നൂറ്റാണ്ടുകളായി ഹിന്ദുസ്ഥാനെ ഹിന്ദുമതമാക്കി മാറ്റിയ ബ്രാഹ്മണർ ചെയ്ത ആന്തരിക വിപ്ലവം ഇന്ന് സ്വാതന്ത്ര്യത്തിനുശേഷവും വളരുകയാണോ, അതോ തളരുകയാണോ എന്ന് പഠിക്കേണ്ടത് ആധുനിക കാലഘട്ടത്തിലെ സ്വതന്ത്രജനതയാണ്.

## രാമശ്വേരം ശിലാരേഖ

'ശ്രീകുലശേഖരചക്രവർത്തികൾ കുരക്കേണിക്കൊല്ലത്തു പനൈങ്കാവിൽ കോയിലകത്തിരുന്നരുളി കൊണ്ട് ആര്യരോടു (ബ്രാഹ്മണരോടു) ചെയ്ത വിരോധത്തിന്' പ്രായശ്ചിത്തമായി രാമേശ്വരം ക്ഷേത്രത്തിനു ഭൂസ്വത്തുക്കൾ ദാനം ചെയ്യുന്ന രേഖയാണ് കൊല്ലം രാമേശ്വരം ക്ഷേത്രത്തിലുള്ള ശിലാശാസനം.

മഹോദയപുരം വാണിരുന്ന ഒടുവിലത്തെ കേരള (ചേര) ചക്രവർത്തിയായ രാമവർമ്മകുലശേഖരനാണ് മേല്പ്പറഞ്ഞ കുലശേഖര ചക്രവർത്തികൾ എന്നു മനസ്സിലാക്കാം. ചോളന്മാർ മഹോദയപുരം നശിപ്പിച്ചശേഷം അവിടുന്നു സൈന്യവുമൊത്തു സ്വന്തം തട്ടകമായ വേണാട്ടിലേക്കു പിൻവാങ്ങിയ ശേഷമാവണം ബ്രാഹ്മണർക്കായി ഈ ദാനം ചെയ്യുന്നത്. ബ്രാഹ്മണരോടു ചെയ്ത തെയിനു പ്രായശ്ചിത്തമായിട്ടാണ് ക്ഷേത്രത്തിനു ഭൂമിദാനം നല്കുന്നത്.

ബ്രാഹ്മണർക്കു കാര്യമായ സ്വാധീനം ഇല്ലാതിരുന്ന വേണാട്ടു ഭരണവും വേണാട്ടധികാരികളും ക്രമേണ ബ്രാഹ്മണമേധാവിത്തത്തിനു വഴങ്ങിക്കൊടുക്കുന്നതിന്റെ തെളിവാണ് ഈ ശിലാരേഖ. ചോളരുടെ സംരക്ഷണയിലുണ്ടായിരുന്ന ശൈവ ബ്രാഹ്മണരുടെ നിയ.ന്ത്രണത്തിലായിരുന്നിരിക്കണം രാമേശ്വരം ശിവക്ഷേത്രത്തിന്റെ ഭരണം. ചെങ്ങന്നൂരിനു തെക്കോട്ട് ബ്രാഹ്മണരുടെ സ്വാധീനം വർദ്ധിച്ചു വ്യാപിച്ചതിന്റെ ഫലമായിട്ടാണ് ഈ ക്ഷേത്രമുണ്ടായതെന്നു പറയാം. ശൈവരുടെ നേതൃത്വത്തിൽ സ്ഥാപിച്ച 108 ശിവാലയങ്ങളിലൊന്നാണിത്.

ബ്രാഹ്മണരെ ക്ഷേത്രസങ്കേതത്തിൽ വെച്ചു കൊന്നു എന്ന തെറ്റിനാണ് രാമവർമ്മകുലശേഖരൻ പ്രായശ്ചിത്തം ചെയ്യുന്നതെന്നു സൂചനകളുണ്ട്. കൊല്ലവർഷം 278 ചിങ്ങം ഒമ്പത് ഞായറാഴ്ചയാണ് ലിഖിതത്തീയതി. രാമവർമ്മയെക്കൂടാതെ നാലുതളിയാതിരിമാർ, ആര്യബ്രാഹ്മണർ, അറുനൂറ്റുവർ, നാട്ടുപ്രഭുക്കന്മാർ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു.

1096 ൽ നരലോകവീരൻ എന്ന ചോളരാജാവ് കൊല്ലം പട്ടണം

തീവെച്ചു നശിപ്പിച്ചിരുന്നു.അക്കാലത്ത് വേണാട്ടു രാജാവായ രാമവർമ്മ യായിരുന്നു കേരളചക്രവർത്തി. മഹോദയപുരവും ചോളർ നശിപ്പിച്ചപ്പോൾ ചാവേർപ്പടയോടു കൂടി കൊല്ലത്തു വന്നു താമസിക്കുമ്പോഴാണ് രാമേ ശ്വരം ശാസന പ്രകാരം ബ്രാഹ്മണർക്കു ഭൂമിദാനം ചെയ്തത്. തന്റെ രാജ്യനാശത്തിനു കാരണക്കാരായ ചോളരുടെ ആശ്രിതരും പക്ഷക്കാരു മായ ബ്രാഹ്മണരെയായിരിക്കണം രാമവർമ്മ വധിച്ചത്.

വേണാട് ഉൾപ്പെടെയുള്ള കേരളത്തിൽ പുതിയ ക്രമങ്ങളും നിയമ ങ്ങളും നിശ്ചയിച്ചു തുടക്കം കുറിച്ച കൊല്ലവർഷത്തിന്റെ ആദ്യദശകങ്ങ ളിൽ വിദേശീയരായ അഞ്ചുവണ്ണത്തിന് അധികാരാവകാശങ്ങൾ നല്കിയ കീഴ്‌വഴക്കമുള്ള വേണാട്ടിലെയും കേരളത്തിന്റെ മറ്റു ഭാഗങ്ങളിലെയും ബ്രാഹ്മണർ തദ്ദേശീയ സമൂഹത്തിന്റെ തലപ്പത്തേക്കുവന്ന് കൂടുതൽ അധി കാര അവകാശങ്ങൾ കൈവശപ്പെടുത്തുന്നതിന്റെ തെളിവുകൂടിയാണ് രാമേ ശ്വരം ശാസനം.

ബ്രാഹ്മണർക്ക് സ്വയം അധീനപ്പെട്ടു പോയതിനാൽ രാമവർമ്മ കുല ശേഖരൻ ഇസ്ലാം മതം സ്വീകരിച്ചുവെന്നു കരുതാം. അവസാനത്തെ മഹോ ദയപുരപ്പെരുമാളും സ്വതന്ത്രവേണാട്ടിലെ ആദ്യരാജാവുമായിരുന്ന അദ്ദേഹം ചരിത്രത്തിലെ ഒരു വിവാദനായകനാണെന്നതിൽ തർക്കമില്ല.

## രാമേശ്വരം ശാസനം

സ്വസ്തി ശ്രീ കൊല്ലത്തൊന്റിയിരുനൂറ്റെഴുപത്തെട്ടാമാണ്ടെക്ക ന്നിയിൽ വിയാഴം പുക്ക ചിങ്ങഞായിറു ഒൻപതുചെന്റനാൾ ഇര ണ്ടാമാണ്ടെക്കെതിർ പതിനൊരാമാണ്ടെയ് ഇരാമർ തിരവടി കൊയില തികാരികളായിന ശ്രീകുലചേകരച്ചകരവർത്തികൾ കുരക്കെണിക്കൊല്ലത്തു പനൈങ്കാവിൽ കൊയിലകത്തിരുന്നരുള ആരിയരൊടു വന്ന വിരൊതത്തിനു പിരായച് ച്ചത്തത്തിനു പുത്തൻ അറൈയാൽ പതിനാഴിക്കൊള്ളും പറൈ യാൽ നിയതം ഓരൊ പറൈച്ചെയ്തു നെൽ ഇരാമെച്ചുവരത്തു.. .. .. ആരിയ ബ്രാഹ്മണരുങ്കുടിയിരുന്നടത്തു.. പക്കല് .. യക്കൈയിൽത്തിരുക്കൈ ന നൈച്ചരുളിനാൻകു തളിയുമായിരം അറുനൂറ്റുവരും ഇന്നാടു വാഴ്ക് കൈ യാൻ വിക്കിരമനാന.. ക്കൽ മുതലായുള്ള ചാമന്തരുന്തിരുക്കൈക്കീഴ്ക്കൂ

ടിയിരുക്കൈനനൈച്ചരുളിയാവിതു.

ന്നതിൽ ഇവ്വാണ്ടു മുതൽ തിരു... വൈക്കും തിരുത്തൂങ്കുടിച്ചെൽവതു. ചിറ്റടിച്ചു വരത്തു മേലൊടുക്കി. ലുചെന്നെൽ മുപ്പത്തറുകലം.. ലിപ്പടി പതിനെൺക്കലം നെല്ലാൽ ചെലവിടുവിതു. വൈച്ച നെൽ പതിനൈങ്കലത്താൽ തൊള്ളായിരനാഴി പലാക്കാട്ടു കണ്ണന്തേവൻ ചെലവിടുവിതു. ചെലവു മുട്ടികിന്റെ ... മയാലഞ്ഞാഴി അരിതണ്ടപ്പടു ചെലവിടുവിതു. കാരാളർ മൂവരുങ്കൂടി ചേരിക്കൽ.. കാരാളരും തിരുക്കുന്നവാതതേവർ തിരുനടൈയിൽ കൊണ്ടു അന്നാഴിക്കു ഒക്കുമിടങ്കഴി നാനൂറ്റുനാഴി നെലാട്ടൈ കാരാളരു ചേരിക്കൽ കൊടുപ്പതു. യിവണ്ണമമൈച്ചമൈക്കുതിന്റു മതിച്ചു ഒക്കു. ന്റു നാഴി ഇരിയാൽ... യിരുനാഴി അക്കിരം പതിനാഴി ഇപ്പെരുമാൾനടൈ ചിലവിർക്കു അവറ്റിർക്കു ചിറ്റടിച്ചുരത്തു മേലൊടിക്കു നാലൂരി നാഴൂരി കൊടുത്തു... ക.. ന്റ മങ്ങലത്തിരവിയിരായരൻ കൈയെഴുത്തു ... ന... ലക്കളങ്ങ്യും... വിചാനങ്കൈയാടിയാർത്തറിക്കു  യാർത്തറിക്കു... ച്ചനെഴുത്ത്.. അറൈകൂർ ആചാരി കൈയെഴുത്തു .. തിരുപ്പേരൂർ മറൈക്ക കണ്ടാച്ചൻ കൈയെഴുത്തു.. ശ്രീ...

## കൊല്ലത്തെ സംസ്കൃത ലിഖിതം

കൊല്ലത്തു ഗണപതിനടയിൽ ജയസിംഹകേരളവർമയെ പരാമർശിക്കുന്ന സംസ്കൃത ലിഖിതം ഉണ്ട്. കൊല്ലം 671 ലെ ഈ ലിഖിതം ഗ്രന്ഥാക്ഷരത്തിലുള്ളതാണ്. 671 മിഥുനത്തിലെ അനിഴം നാളിൽ നിത്യപ്രജ്ഞമുനിനേത്രപുരാത്തിൽ ഗോവിന്ദനെ അഭിഷേകം ചെയ്തു എന്നും എഴുതിയിട്ടുണ്ട്.

സ്വസ്ത്യസ്തു ജയസിംഹസ്യ വീരകേളവർമ്മണഃ

തഥാ തദ്വംശജനാം ച രാജ്യസ്യ്യത നഗരസുച

ജയസിംഹകേരളവർമയ്ക്കു സ്വസ്തി ഭവിക്കട്ടെ. അദ്ദേഹത്തിന്റെ വംജജാതർക്കും രാജ്യത്തിനും നഗരത്തിനും എന്നാണിതനർത്ഥം.

രാമേശ്വരശാസനം – നിരൂപണം(48)

ആധിപത്യത്തിന്റെ പടവുകൾ ചവിട്ടി കയറി വന്ന ബ്രാഹ്മണർ വിശ്വാസങ്ങളുടെ കെട്ടുകഥകൾ രാജാക്കന്മാർ പഠിപ്പിച്ച് പിന്നീട് അത് ജനങ്ങളിലേക്ക് പകർന്ന് അസത്യജഡിലമായ വിശ്വാസങ്ങൾ സാധാരണക്കാരിലും രാജാവിലും ക്രമേണ ഉറപ്പിച്ചുകൊണ്ട് കുറ്റവും ശിക്ഷയുടെ ഒരു ഭരണഘടനപോലെ എഴുതിയുണ്ടാക്കി ശിക്ഷയിലൂടെ രാജാവിൽ നിന്നും ജനങ്ങളിൽ നിന്നും ഭൂമിയും മറ്റ് സ്വത്തുക്കളും അപഹരിച്ചെടുക്കുന്ന ചിത്രമാണ് നാം ഇവിടെ കാണുന്നത്. ആദിപത്യം സ്ഥാപിക്കുന്നതിന് പടിപടിയായി സ്വീകരിച്ച മാർഗ്ഗങ്ങളാൽ ഒന്നാണ് കുറ്റവും ശിക്ഷയും. ഏതു കുറ്റത്തിനും പരിഹാരമായി പ്രായച്ഛിത്തം ചെയ്താൽ മതി. കൊല്ലത്തിന്റെ ചരിത്ര പഠിതാക്കൾക്ക് ബ്രാഹ്മണ മേധാവിത്വത്തിന്റെ ആ അസത്യജഡിലമായ നിയമങ്ങളെ അടിച്ചേൽപ്പിക്കാനുള്ള മാർഗ്ഗമായി ആയിരമായിരം അനാചാരങ്ങളെയും അവർ സൃഷ്ടിച്ചു ഒരുക്കി സവർണ്ണന്റെ കിണറ്റിൽ നിന് അവർണ്ണർ വെള്ളം കോരുകയോ, തൊട്ടടുത്ത കിണറ്റിനടത്തു കൂടി നടന്നു പോവുകയോ ചെയ്താൽ അത് കുറ്റമാവും ആ കുറ്റത്തിന് പരിഹാരമുണ്ട്. എല്ലാം അപഹരണത്തിനു വേണ്ടി ഉള്ളതാണ്. കാലം കഴിഞ്ഞപ്പോൾ കൊല്ലത്തിന്റെ ഭരണചക്രത്തിലേക്ക് നടന്ന് കയറുവാൻ പോലും മണ്ണിന്റെ മകൾക്ക് അവകാശമില്ലാതായത് ഈ നിയമാവലിയുടെ ആഗമനം മൂലമാണ്.

## ദ്രാവിഡർ ഭരിച്ചിരുന്ന കൊല്ലം

കൊല്ലത്തിന്റെ ചരിത്രത്താളുകൾ മറിച്ചു നോക്കിയാൽ ആറായിരം വർഷം മുമ്പുള്ള അസീറിയൽ സംസ്കാരം കൊല്ലത്തുണ്ടായിരുന്നുവെന്നു കാണാം. ആ വിദൂരകാലഘട്ടത്തിൽ ലോകവ്യാപകമായി സാഹസികത യുടെ ആവേശം പകർന്ന് കടലിലൂടെയും കരയിലൂടെയും അവർ കൊല്ലത്തും ഇന്നത്തെ കേരളത്തിന്റെ വിവിധ ഭാഗങ്ങളിലും വന്നിട്ടുണ്ട്.

ശിലായുഗത്തിൽ നിന്നു മാറി കാർഷികമേഖലയുടെ പശ്ചാത്തല ത്തിലേക്ക് നമ്മുടെ പൂർവികർ എത്തിയകാലത്ത് സമാധാനവും സൗഹൃ ദവും നിലനിന്നിരുന്ന ഒരു ദ്രാവിഡസംസ്കാരമാണ് ഇവിടെയുണ്ടായി രുന്നത്. അസീറിയൻ സംസ്ക്കാരത്തിന്റെ സാഹസികതയും യുദ്ധവെറിയും നമ്മുടെ പൂർവ്വികർക്കുണ്ടായിരുന്നില്ല. പിന്നീട് അസീറിയൻ സംസ്കാര ത്തിന്റെ യുദ്ധ താല്പര്യങ്ങൾ കൊല്ലത്തെ പൂർവ്വികർക്കു പകർന്നു കിട്ടി യിരിക്കാം. ഈ സംസ്കാരത്തിന്റെ സ്വാധീനം കൊണ്ടാണ് ദ്രാവിഡരായ കുറവരാജാക്കന്മാർ കൊല്ലത്തും പ്രബലരായിരുന്നത്. ഇവരുടെ തല സ്ഥാനം കല്ലടയായിരുന്നെന്നു തെളിയിക്കുന്ന നിരവധി രേഖകളുണ്ട്. എ. ഡി. പന്ത്രണ്ടാം നൂറ്റാണ്ടിൽ നാഞ്ചിനാട്ടെ കുറവരാജാവ് വധിക്കപ്പെടുന്നതു വരെയും കന്യാകുമാരി മുതൽ കൊച്ചി വരെയുള്ള പ്രദേശത്തു അവരുടെ ചെറുരാജ്യങ്ങൾ പലയിടത്തായി സ്ഥിതി ചെയ്തിരുന്നു.

ക്രമേണ അതതുകാലത്തു ഭരണത്തിൽ വന്നവരുടെ അടിച്ചമർത്തൽ കാരണം ഈ ദ്രാവിഡ ജനത കൊല്ലത്തിന്റെ പരിസരങ്ങളിലെ മലമ്പ്രദേ ശങ്ങളിലേക്ക് മാറിപ്പോയി. അവിടെ അവർ മലനടകൾ സ്ഥാപിച്ചു.

കൊല്ലത്തെ മുളങ്കാടകം, കാങ്കത്തുമുക്ക്, ഓലയിൽ, തേവള്ളി (ദേവ+ഹള്ളി = ദേവഹള്ളി) ദേവന്റെ ഗ്രാമം അഥവാ പള്ളി), ഇന്നത്തെ ഇരുമ്പുപാലത്തിനടുത്തുള്ള പായ്മേലിക്കാവ് മുതലായ സ്ഥലങ്ങളിൽ ഇവ രുടെ ആരാധനാലയങ്ങളും വാസകേന്ദ്രങ്ങളും ഉണ്ടായിരുന്നു. ആരാധനാ ലയങ്ങൾ പലതും ഇപ്പോഴും നിലനില്ക്കുന്നു.

പേർഷ്യൻ സാമ്രാജ്യത്തിൽ ഏകദൈവവിശ്വാസം വ്യാപിച്ചതോടെ അവിടെ നിന്നു വിട്ടുപോരാൻ നിർബ്ബന്ധിതരായ ബഹുദൈവവിശ്വാസികളും വിഗ്രഹാരാധകരുമായ ജനവർഗ്ഗങ്ങൾ കൊല്ലത്തു വാസമുറപ്പിച്ചിട്ടുണ്ട്. ബ്രാഹ്മണരുടെ നയതന്ത്രത്തിന്റെ ഭാഗമായി ബഹുദൈവാരാധന കാലാന്തരത്തിൽ ശക്തി പ്രാപിച്ചതോടെ ഏകദൈവത്തിൽ വിശ്വസിക്കുന്നവരും വിഗ്രഹാരാധകർ അല്ലാത്തവരുമായിരുന്ന കുറവർ കാവുകളിലേക്കും മലനടകളിലേക്കും പിന്മാറി. ഈശ്വര വിശ്വാസത്തെ കേന്ദ്രീകരിച്ചു ദക്ഷിണ കേരളത്തിലെമ്പാടുമായി കുറവർക്ക് ഊരാളിസ്ഥാനമുള്ള നൂറു കണക്കിനു മലനടകളുണ്ട്. ഇവിടെയെങ്ങും വിഗ്രഹങ്ങളില്ല. ദീപം തെളിക്കുക മാത്രം ചെയ്യും. അതിന് മുമ്പിൽ പലവിധ സാധനങ്ങൾ നേദിച്ച് പ്രാർത്ഥന നടത്തും. കുറുമ്പയെന്ന കുലദേവതയെയും ഇവർ ആരാധിക്കുന്നു. കാവുകൾ കുറുമ്പയ്ക്കും (അമ്മൂമ്മക്കാവുകൾ) മലനടകൾ മറ്റു മൂർത്തികൾക്കുമാണ് സമർപ്പിച്ചിരിക്കുന്നത്.

തമിഴ്നാട്ടിലെ മറവപ്പടയ്ക്കൊപ്പം കൊല്ലത്തെ കുറവപ്പടയും മാർത്താണ്ഡവർമ്മ കൊല്ലം കീഴടക്കിയപ്പോൾ അദ്ദേഹത്തെ സഹായിച്ചതിനു പ്രത്യുപകാരമായി ചില സ്ഥലങ്ങളും അവകാശങ്ങളും ഇവർക്ക് അനുവദിച്ചു കിട്ടിയിട്ടുണ്ട്.

**പുരാതന കാലത്തെ ആയ് വംശജരുടെ ഊരുമൂപ്പന്മാർ കിഴാൻ എന്നറിയപ്പെട്ടു. പല ഊരുകൾക്ക് അധിപൻ** ആണ് വേൾ ഏറ്റവും വലിയ നേതാവ്/രാജാവ് വേന്തൻ എന്നറിയപ്പെട്ടു. മൂവേന്തരുടെ – മൂന്നു വേന്തരുടെ (ചേരള –പാണ്ഡ്യ ചോളർ) നാടാണ് തമിഴകമെന്നു പ്രസിദ്ധം. കാലി വളർത്തലും, കൃഷിയും, വേട്ടയാടലും, മീൻ പിടുത്തവും, ഉപ്പുണ്ടാക്കി വില്ക്കലും, മലഞ്ചരക്കു ശേഖരണവും വ്യാപാരവും, മൺപാത്ര നിർമ്മാണം, ലോഹപ്പണി, തുണിനെയ്ത്ത് മുതലായ തൊഴിലുകളും ചെയ്തിരുന്നു. മുത്തുവാരലും, ഗോത്രത്തലവർക്കു വിടുപണി ചെയ്യലും, കൊള്ളപ്പോരും, പാട്ടുപാടലും ഒക്കെ കുലത്തൊഴിലാക്കിയ ജനവർഗ്ഗങ്ങളുടെ/ സഞ്ചയമായിരുന്നു അന്നത്തെ കേരളീയ സമൂഹം. ഇത്തരം ജനസഞ്ചയവും ലോകത്തിന്റെ നാനാഭാഗത്തുനിന്നുള്ള വ്യാപാരികളും സഞ്ചാരി

കളും അവരുടെയൊക്കെ കുടുംബങ്ങളും സേവകരും നാവികരും യോദ്ധാക്കളും കാവൽക്കാരും കണക്കന്മാരും ശാസ്ത്രികളും വൈദ്യന്മാരും തച്ചരും കുത്തുവേലക്കാരുമൊക്കെ ഉൾപ്പെട്ടെ ഒരു സമൃദ്ധ ജനസമൂഹം - അന്നത്തെ ലോകത്തിന്റെ ഒരു ചെറിയ പതിപ്പായിരുന്നു കൊല്ലം.

ഇവിടെ കൊല്ലത്തിന്റെ പൈതൃകാസംസ്കാരമാണ് വിവരിച്ചിരിക്കുന്നത്. വിദേശികളുടെ സാഹസികമായ യുദ്ധങ്ങളും ഏകദൈവത്തിലും ബഹുദൈവത്തിലും വിശ്വസിച്ചിരുന്ന ഒരു മറുനാടൻ ജനതയുടെ സ്വാധീനത്തെയാണ് ഇവിടെ ആവിഷ്കരിച്ചിരിക്കുന്നത്. ഒരു ആന്തർദേശീയ സംസ്കാര സങ്കരം ഇവിടെ വളർന്ന് വലുതായതിന്റെ ചിത്രം കൂടി നമ്മുക്ക് ഇവിടെ വായിച്ച് അറിയാം. മതത്തിന്റെ കറുപ്പ് നമ്മുക്ക് ധാരാളം ബക്ഷിക്കേണ്ടി വന്നുവെങ്കിലും പല സാംസ്കാരികനേട്ടങ്ങളും നമ്മുക്ക് ലഭിച്ചിട്ടുള്ളതിൽ സന്തോഷിക്കാം.

പറയ- പുലയ- കുറവ വർഗ്ഗത്തിലുള്ളവരായിരുന്നു ചേരരാജാക്കന്മാർ. കർണാടകത്തിലെ - ബില്ലവരും ചേരന്മാരായിരുന്നു. വേണാട്ടു രാജാവ് എ.ഡി. 1117- ൽ നാഞ്ചിനാട്ടെ കുറവരാജാവിനെ തോല്പിച്ചു കുറവവശത്തെ ചിതറിച്ചു. ദ്രാവിഡർക്ക് ജാതിയില്ലായിരുന്നു. സമൂഹത്തിന്റെ മുമ്പന്തിയിലുണ്ടായിരുന്ന കുറവരുൾപ്പെടെയുള്ള ദ്രാവിഡ വിഭാഗം അധികാരത്തിൽ നിന്നു പുറന്തള്ളപ്പെട്ട് അടിമകളായിവരാണ്.

കുരുക്ഷേത്രയുദ്ധാനന്തരം ഭാരതത്തിന്റെ നാഭാഗങ്ങളിലേക്ക് പലായനം ചെയ്ത കുരുവംശജരാണ് കുറവരുൾപ്പെടെയുള്ള ചേരരാജാക്കന്മാരെന്നു കരുതാം. ദക്ഷിണകേരളത്തിൽ വ്യാപകമായുള്ള മലനടകളുടെ അധിപന്മാർ കുറവസമുദായത്തിൽപ്പെട്ട ഊരാളികളാണ്. ഇവർക്കവകാശമുള്ള ഏറ്റവും വലിയ ആരാധനാകേന്ദ്രമായ പോരുവഴി പെരുവിരുത്തി മലനടയിലെ ആരാധനാ സങ്കല്പം ദുര്യോധനനാണ്. ശൂരനാട് കുന്നിരടത്ത് ദുശ്ശളയും എണ്ണശ്ശേരിയിൽ ദുശ്ശാസനനും  പവിത്രേശ്വരം മലനടയിൽ ശകുനിയും ഏനാദിമംഗലം കുറുമ്പകര പുലിപ്പാറമലയിൽ കർണനുമാണ് ആരാധിക്കപ്പെടുന്നത്. കുറുമ്പയെന്നത് (കുരു+ അംബ) ചേരന്മാരുടെ ആരാധനാ മൂർത്തിയാണ്. കൊടുങ്ങല്ലൂർ കുരുംബ(കുറുമ്പ)ക്കാവാണ് കേരളചേരരുടെ ഏറ്റവും വലിയ ആരാധനാകേന്ദ്രം. കുറുവർക്കിടയിലും ഈഴവർക്കിടയിലും കുറുമ്പ എന്ന പേര് വ്യാപകമാണ്.

അട്ടപ്പാടിയിലെ കുറുമ്പരും ഇവരുമായി ബന്ധമുള്ളവരാണ്. കുറുമ്പകര എന്ന പേര് കൊല്ലം ജില്ലയിൽ പല ഭാഗത്തും ഉണ്ട്. ഇവരുടെ പ്രധാനപ്പെട്ട ആരാധനാ കേന്ദ്രം സ്ഥിതി ചെയ്യുന്നത് ശാസ്താംകോട്ടയിലാണ്. കൊല്ലം ഇരുമ്പുപാലത്തിനു കിഴക്കുള്ള പായ്മേലിക്കാ കുറവരുടെ പ്രധാന ആരാധനാ കേന്ദ്രങ്ങളിലൊന്നായിരുന്നു.

ബിസി 3000 മുതൽ തന്നെ കൊല്ലം പ്രദേശത്തേക്ക് മെഡിറ്ററേനിയൻ പ്രദേശത്തു നിന്നു സമുദ്രമാർഗം വിദേശീയർ എത്തിയിരുന്നു. ചുരുണ്ട മുടിയും കറുത്ത തൊലിയും വട്ടത്തലയും വീതിയുള്ള മൂക്കും ഉള്ള നെഗ്രിറ്റോവംശജർ (കൊല്ലം ജില്ലയുടെ വിവിധഭാഗങ്ങളിലുള്ള കാടർ, കാണി

ക്കാർ, മലമ്പണ്ടാരങ്ങൾ, ഊരാളികൾ ഇവരൊക്കെ ഇതിൽ ഉൾപ്പെടും) അക്കാലത്ത് കൊല്ലത്ത് എത്തിയിരിക്കണം.

അറേബ്യ, സുമേറിയ, അസീറിയ, ബാബിലോൺ, ഇസ്രയേൽ, ഗ്രീസ്, റോമാ, ചീന,. സുമാത്രാ ഫിൻലൻഡ് മുതലായ ഇടങ്ങളുമായുള്ള നിരന്ത രബന്ധം കൊല്ലത്തിനുണ്ടായിരുന്നു. ബിസി 1500 മുതൽ എഡി ഒന്നാം നൂറ്റാണ്ടു വരെയും പിന്നീട് എട്ടാം നൂറ്റാണ്ടു വരെയും അതിനുശേഷവും നിരന്തരമായി നിരവധി ജനവർഗങ്ങളും വ്യാപാരികളും സഞ്ചാരികളും കൊല്ലത്തു വന്നിട്ടുണ്ടെന്നു തീർച്ചയാണ്.

കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ വന്ന വിദേശികളേറെയും തുറമുഖ ങ്ങളോടു ചേർന്ന ജനപദങ്ങളിലാണ് താമസമുറപ്പിച്ചത്. ഭൂപ്ര കൃതിയിലും ജനജീവിതത്തിലുമൊക്കെ വൻ വ്യത്യാസങ്ങളുണ്ടായിരുന്ന പുരാതനകാലത്ത് കൊല്ലം എന്ന പേരു തന്നെ ഉണ്ടായിരുന്നില്ല.

മാർത്താണ്ഡവർമ്മയുടെ കാലത്ത് തിരുവിതാംകൂറിന്റെ ഭാഗമാ യതോടെ വേണാടിന്റെ തനതായ നിലനില്പ്പ് ഇല്ലാതാവുകയും വേണാ ടിന്റെ ചരിത്രം ഏറെയും വിസ്മൃതമാവുകയും ചെയ്തു. കൊല്ലവർഷാരം ഭത്തിനു മുമ്പത്തെ വേണാടിന്റെ ചരിത്രം ഇരുളടഞ്ഞു പോവുകയും ചരി ത്രരേഖകളും ചരിത്രരചനയ്ക്കുതകുന്ന മറ്റു സാമഗ്രികളും വിരളമായിത്തീ രുകയും ചെയ്തു.

## കൊല്ലവും പെരുമാൾ ഭരണവും

ഏ.ഡി. 1004 കർണാടകം പൂർണ്ണമായും ചോളരുടെ നിയന്ത്രണത്തിൽ വന്നതിനുശേഷമാണ് നാലുതളികൾ ചോളരുടെ നിയന്ത്രണത്തിൽ കൊടുങ്ങല്ലൂരിൽ സ്ഥാപിക്കപ്പെട്ടത്. പെരുമാക്കന്മാരെ നിയന്ത്രിച്ചിരുന്നത്. ഈ നാങ്കുതളികൾ (നാലു തളികൾ) ആണ്.

പെരുമാക്കന്മാർ കേരളത്തിന്റെ സ്വാതന്ത്രഭരണാധിപന്മാരായിരുന്നില്ല. അവരുടെ കാലത്തു കേരളം വിവിധനാടുകളായിരുന്നു. ഓരോ നാടിനും നാടുവാഴി ( രാജാവ് ) ഉണ്ടായിരുന്നു. ഇവരിൽ പ്രമുഖൻ എന്നൊരു അംഗീകാരമുണ്ടായിരുന്നു പെരുമാൾക്ക്. നാടുവാഴികളുടെ തർക്കങ്ങളിലും സംഘർഷങ്ങളിലും മധ്യസ്ഥത വഹിച്ചിരുന്നതും മാമാങ്കത്തിന്റെ അധ്യക്ഷത വഹിച്ചിരുന്നതും പെരുമാളായിരുന്നു. ആദ്യം പല്ലവരുടെയും പിന്നീട് ചോളരുടെയും വൈസ്രോയിമാരായിരുന്നു ഇവർ.

ഒമ്പതാംനൂറ്റാണ്ടു വരെ ആറ്റുവാ, കൊല്ലം, വിഴിഞ്ഞം എന്നിവിടങ്ങളിലെ ആയ് വംശജർ ഒരു സഹയോഗമായി വേണാടു ഭരണം നടത്തി.

മഹോദയചേരർ ശൈവരായിരുന്നു. തിരുവഞ്ചിക്കുളം മഹാദേവനായിരുന്നു അവരുടെ കുലദൈവം. കുലശേഖരൻ എന്ന അവരുടെ സ്ഥാനപ്പേരിന് - കുടുംബത്തലവൻ- കുലശ്രേഷ്ഠൻ എന്നർത്ഥം. രാമർ തിരുവടി ഒരേസമയം കുലശേഖരനും പെരുമാളുമായിരുന്നു. അദ്ദേഹം മഹോദയ ചേരനല്ല - വേണാട്ടു രാജാവായിരുന്നു. രാമർതിരുവടി പെരുമാളായിരിക്കുന്ന കാലത്ത് പെരുമാൾ ചോളരുടെ ആധിപത്യം അംഗീകരിച്ചിരുന്നില്ല. 1096 - ൽ ചോളന്മാർ മഹോദയപുരവും വേണാടുമാക്രമിച്ചു. പാണ്ഡ്യരുടെ ബന്ധുക്കളെന്ന നിലയിൽ ചോളർക്കെതിരെ പ്രവർത്തിച്ചിരുന്നതിനാലാണിത്. രാമർതിരുവടി 1089 ൽ ഹിരണ്യ ഗർഭം നടത്തി കുലശേഖര പദവും നേടി. 1099 - നുശേഷം അദ്ദേഹം പെരുമാളായി. കോയിലധികാരിസ്ഥാനവും അദ്ദേഹമാണുവഹിച്ചിരുന്നത്.

അറുപത്തിനാലു ഗ്രാമങ്ങളെ ഭരിച്ചിരുന്ന തളികളുടെ ഉപദേശം ക്ഷേത്രങ്ങളിലും അവയെ കേന്ദ്രീകരിച്ചുള്ള ഗ്രാമങ്ങളിലും

നടപ്പിലാക്കുന്നത് കോയിലധികാരികളായിരുന്നു. ക്ഷേത്രങ്ങളുടെ ഭരണ ത്തിലൂടെ ചോളന്മാർക്ക് കേരളത്തിലെ ഭരണാധികാരികളെ നിയന്ത്രിക്കു വാനുള്ള ഉപാധിയായിട്ടാണ് നാലുതളികൾ വർത്തിച്ചിരുന്നത്.

ചേരവംശജനായ ഒരാളെ പെരുമാളായി അവരോധിക്കുകയായിരുന്നു പതിവ്. വീരരാഘവ ചക്രവർത്തി അവരിലൊരാളാണ് ആദ്യകാലത്ത് കൊടു ങ്ങല്ലൂരെ തളികളും പിൽക്കാലത്ത് ചോകിരം (ശുകപുരം), പന്നിയൂർ ഗ്രാമ സഭകളുമാണ് പെരുമാളെ അവരോധിക്കാനുള്ള അവകാശം വഹിച്ചത്.

അതുവരെ വേണാടിന്റെ കീഴിലായിരുന്ന കൊടുങ്ങല്ലൂരിൽ പുതി യൊരു ഭരണാധികാരിയെ (ഇരവികോർത്തനനെ) വീരരാഘവൻ നിയമി ച്ചു. വീരരാഘവൻ കോലത്തിരി ആയിരുന്നു. പിന്നീട് പെരുമ്പടപ്പു മൂപ്പരും വള്ളുവക്കോനാതിരിയും പെരുമാക്കളായി.

പതിന്നാലാം നൂറ്റാണ്ടാവസാനം കോഴിക്കോട്ടു സാമൂതിരി ബലം പ്രയോഗിച്ചു മാമാങ്കാദ്ധ്യക്ഷസ്ഥാനം പിടിച്ചടക്കി. ചോകിരം, പന്നിയൂർ ഗ്രാമക്കാരുടെ പെരുമാൾത്തെരഞ്ഞെടുപ്പവകാശം അതോടെ അവസാനി ച്ചു. അതുവരെ ചോളരുടെയോ ഹോയ്സാലരുടെയോ പാണ്ഡ്യരുടെയോ മേൽക്കോയ്മ പെരുമാക്കന്മാർ അംഗീകരിച്ചിരുന്നു.

പോർച്ചുഗീസുകാരുടെ വരവോടെ സാമൂതിരിക്ക് മാമാങ്കാധ്യക്ഷ നെന്ന നിലയിൽ കേരളത്തിലെ നാടുവഴികൾക്കുമേലുണ്ടായിരുന്ന നാമ മാത്രമായ നായക പദവി നഷ്ടമായി.

മഹോദയ പെരുമാക്കന്മാരുടെ കാലം കൊല്ലം ഒമ്പതു മുതൽ 12 വരെ നൂറ്റാണ്ടുകളിലായിരുന്നു. കൊല്ലത്തിന്റെ ചരിത്രത്തിലൂടെ കടന്നു പോവുമ്പോൾ പെരുമാക്കന്മാരെപ്പറ്റി ചിലതു പറയേണ്ടതുണ്ട്. വേണാടിനു വടക്കുള്ള ചെങ്ങന്നൂർ മുതൽ കേരളത്തിന്റെ വടക്കേയറ്റം തുളുനാട് അതിർത്തി വരെ 32 ഗ്രാമങ്ങളും തുളുനാട്ടിൽ 32 നാടുകളും - അങ്ങനെ 64 ഗ്രാമങ്ങളായി വിഭജിച്ച് ചോളരാജാക്കന്മാർ ബ്രാഹ്മണരെ ഏല്പിച്ചിരു ന്നു. ഈ ഗ്രാമങ്ങളുടെ ഭരണകാര്യങ്ങൾ നിർവ്വഹിക്കുന്നതിനായി ഇവയെ 4 തളികളായി വിഭജിച്ചിരുന്നു. ഓരോ തളിയുടെയും ചുമതല തളിയാതി

രിമാർക്കായിരുന്നു. പയ്യന്നൂർ, പരപ്പൂർ(പറവൂർ) , പെരുഞ്ചെല്ലൂർ, ചെങ്ക ണിയൂർ ( ചെങ്ങന്നൂർ) എന്നീഗ്രാമക്കാർക്കായിരുന്നു തളികളുടെ മേൽനോട്ടം.

തളിയാതിരിമാരുടെ ഭരണം തൃപ്തികരമല്ലാത്തിനാലും ചോളാക്രമണങ്ങളിൽ കേരളം വിട്ടുപോയ ബൗദ്ധ–ജൈന ജനവിഭാഗം തിരികെ വന്ന് ഗ്രാമങ്ങൾ അധീനത്തിലാക്കി വച്ചിരിക്കുന്ന ഭൂമി തിരികെ പ്പിടിക്കുമോ എന്ന ഭീതിയാലും 64 ഗ്രാമങ്ങൾ ഉൾക്കൊള്ളുന്ന കേരളത്തിന്റെ ഭരണത്തിനായി അതതുകാലത്ത് അധീശത്തിൽ വന്ന ചോള – പാണ്ഡ്യ – പല്ലവ ശക്തികളുടെ പ്രതിനിധിയായി തളിയാതിരിമാരുടെ സമ്മതത്തോടെ ഒരാളെ കേരളം (കന്നേറ്റി മുതൽ പുതുപ്പട്ടണം വരെയുള്ള പ്രദേശത്തെയാണ് അക്കാലത്ത് കേരളം എന്നു വിളിച്ചിരുന്നത്. കേരളത്തിനു തെക്ക് വേണാടും വടക്ക് മൂഷക രാജ്യവുമായിരുന്നു) ഭരിക്കുവാൻ പെരുമാക്കന്മാരെ നിയമിച്ചത്. ഇവരെല്ലാം ചേരമാൻ പെരുമാൾ എന്ന് അറിയപ്പെട്ടു.

ചേരമാൻ എന്നതിന് ചേരവംശജൻ എന്നാണർത്ഥം. പെരുമാൾ എന്നാൽ ഏറ്റവും വലിയ ആൾ അഥവാ രാജാവ്– ഭരണാധികാരി എന്നും. ഓരോ പെരുമാളിന്റെയും ഭരണകാലം പരമാവധി 12 വർഷം എന്നു നിജപ്പെടുത്തിയിരുന്നു. ഭാരതപ്പുഴയുടെ തീരത്തുള്ള തിരുനാവായയിൽ വച്ച് 12 വർഷത്തിലൊരിക്കൽ മാമാങ്കം – മഹാമഘം – എന്ന ആഘോഷം നടത്തിയാണ് പെരുമാക്കന്മാരെ വാഴിച്ചിരുന്നത്. 64 ഗ്രാമങ്ങളുടെയും പ്രതിനിധികളും അതതു ഗ്രാമങ്ങൾ ഉൾപ്പെട്ട ഇടങ്ങളിലെ ഭരണാധിപരായ നാടുവാഴികളും മാമാങ്കത്തിൽ പങ്കെടുത്ത് പെരുമാളിന്റെയും അങ്ങനെ ചോള–പാണ്ഡ്യ – പല്ലവ ശക്തികളുടെയും അധീശത്തം അതാതു കാലത്ത് അംഗീകരിച്ചിരുന്നു. ഇത്തരത്തിൽ നിയമിക്കപ്പെട്ട അവസാനത്തെ ചേരമാൻപെരുമാൾ മതം മാറിയതിനാൽ പുറത്തു നിന്നുള്ള പെരുമാക്കന്മാരുടെ വാഴ്ച അവസാനിച്ചു. ഇത്തരത്തിലുള്ള ദീർഘകാലത്തെ വാഴ്ചയോടെ ഭൂസ്വത്തും സമ്പത്തും സാമൂഹ്യമായ മേൽസ്ഥിതിയും കൈവരിച്ച ക്ഷേത്രാധിഷ്ഠിതഗ്രാമങ്ങൾ വിവിധ നാട്ടുരാജ്യങ്ങളെ ഭരണപരമായും സാംസ്ക്കാരികമായും വൻതോതിൽ സ്വാധീനിക്കുകയും ചെയ്തു. വേണാ

ട്ടിൽ ബ്രാഹ്മണഗ്രാമങ്ങൾ ഉണ്ടായിരുന്നില്ല. പക്ഷേ പെരുമാക്കന്മാരുടെ സ്വാധീനം വർദ്ധിച്ചു വന്നതോടെ വേണാട്ടിലേക്കും പെരുമാളിന്റെ അധീ ശത്തം വ്യാപിച്ചു. പെരുമാൾ ഭരണത്തിൽ ഒരു പ്രമുഖ രാജ്യമായി വേണാട് നിലനില്ക്കുകയും ചെയ്തു.

ചേരമാൻപെരുമാക്കന്മാരുടെ ഭരണം അവസാനിച്ചതിനുശേഷം അതതു നാട്ടുരാജ്യങ്ങളിലെ രാജാക്കന്മാരും തളിയാതിരിമാരും ചേർന്ന് അപ്പോഴുള്ള നാടുവാഴികളിൽ ഏറ്റവും പ്രബലനോ മുതിർന്നതോ ആയ ആളെ പെരുമാളായി വാഴിക്കുകയായിരുന്നു പതിവ്. അങ്ങനെയാണ് വേണാ ട്ടധിപനായിരുന്ന രാമവർമ്മകുലശേഖരനും കോലത്തിരിയുമൊക്കെ പെരു മാക്കന്മാരായത്. പിന്നീടാണ് കോഴിക്കോട്ടു സാമൂതിരി പെരുമാൾ സ്ഥാനം ബലപ്രയോഗത്തിലൂടെ സ്വന്തമാക്കി മാമാങ്കത്തിന്റെ ആദ്ധ്യക്ഷം വഹിക്കാൻ തുടങ്ങിയത്.

ഹിരണ്യഗർഭവും തുലാപുരുഷദാനവും നടത്തി കുലശേഖരപ്പെ രുമാൾ എന്ന സ്ഥാനപ്പേരു സ്വീകരിച്ച ആദ്യത്തെയാളാണ് രാമർതിരുവടി അഥവാ രാമവർമ്മകുലശേഖരൻ.

സാമൂതിരിയുടെ മേൽക്കോയ്മ അംഗീകരിക്കുവാൻ വേണാട് ഒരു ക്കമായിരുന്നില്ല. അതിനാൽ വേണാടിനെ ആക്രമിക്കാൻ കന്നേറ്റി വരെ യെത്തിയ സാമൂതിരിയെ ധനം കൊടുത്ത് അനുനയിപ്പിച്ചു പിന്മാറ്റുകയു ണ്ടായി.

പോർത്തുഗീസുകാരുടെ വരവിനുശേഷം സാമൂതിരിയുടെ പെരുമാൾ സ്ഥാനം മാത്രമല്ല മാമാങ്കം തന്നെ നിലച്ചു പോയി. അതിനുശേഷം നാടു വാഴികൾ സ്വതന്ത്രരാവുകയും പെരുമാക്കന്മാരുടെ അധീനതയിലുണ്ടായി രുന്ന പ്രദേശങ്ങളുടെ ഭരണം ശിഥിലമാവുകയും ചെയ്തു. അങ്ങനെ സാമൂ ഹ്യമായും രാഷ്ട്രീയമായും വിഘടിപ്പിച്ചു പോയ മലനാട്ടിൽ അധികാരം ഉറപ്പിക്കുവാൻ പിന്നീടു വന്ന പോർത്തുഗീസ് - ഡച്ച് - ഫ്രഞ്ച് ബ്രിട്ടീഷ് ശക്തികൾക്കു കഴിഞ്ഞു.

തൃപ്പാപ്പൂർ, ദേശിങ്ങനാട്ടു ഭരണാധികാരികൾ ഒരിക്കലും സാമൂതി രിക്കു കീഴടങ്ങിയിരുന്നില്ല. പക്ഷേ ഒരുകാലത്ത് വേണാടിന്റെ അധീനത

യിലായിരുന്ന തിരുവാറ്റുവായ് നാട് (പുറക്കാട്) വടക്കുംകൂർ, തെക്കുംകൂർ സ്വരൂപങ്ങൾ വേണാട്ടിൽ നിന്നുമാറി സാമൂതിരിയുടെ കോയ്മ അംഗീകരിച്ചു പോന്നു. വടക്ക് കോലത്തിരിയും സാമൂതിരിയെ അംഗീകരിച്ചിരുന്നില്ല.

കേരളതീരത്തെ വാണിജ്യത്തിനു സംരക്ഷണം നല്കുക എന്നതായിരുന്നു കേരളപ്പെരുമാളിന്റെ പ്രധാന ചുമതല. പശ്ചീമതീരത്തു സമാധാനം പുനഃസ്ഥാപിക്കുന്നതിന്റെ ചുമതല പെരുമാക്കന്മാർക്കായിരുന്നു. അക്കാലത്ത് കന്യാകുമാരി മുതൽ പെരിയാർ വരെ വ്യാപിച്ചിരുന്ന വേണാട്ടിന്റെ അധിപൻ പെരുമാൾ ആവുക സ്വാഭാവികമായിരുന്നു. കാരണം കേരളത്തിലെ നാടുവാഴികൾ അംഗീകരിക്കുന്ന ഒരുതലവനുമാത്രമേ മാമാങ്കത്തിൽ അദ്ധ്യക്ഷസ്ഥാനം (പെരുനില) വഹിക്കുവാൻ കഴിയുമായിരുന്നുള്ളൂ. ഇങ്ങനെ പെരുനില നില്ക്കുന്നയാളാണ് പെരുമാൾ ആവുക.

വാണിജ്യകാര്യത്തിൽ നാടുവാഴികൾ തമ്മിലുള്ള മത്സരം പതിവായിരുന്നു. നാവികശക്തികളായ ചോള-പാണ്ഡ്യ - ഹോയ്സാല - പല്ലവന്മാർ അവരവരുടെ പ്രഭവകാലത്ത് നിയോഗിച്ചിരുന്ന ഭരണാധികാരികളായ പെരുമാക്കന്മാർക്ക് വാണിജ്യ നികുതിയുടെ ആറിലൊന്ന് അവകാശപ്പെട്ടതായിരുന്നു

എ.ഡി. 844 – 866 വരെ വാണിരുന്ന പഴപെട്ടറയചേരൻ താണുരവിയാണ് ആദ്യത്തെ ചേരമാൻപെരുമാൾ എന്നു കരുതപ്പെടുന്നു. പെരുമാക്കന്മാരെപ്പറ്റി വസ്തുനിഷ്ഠമായി വിവരിക്കാൻ തക്ക ചരിത്രരേഖകളൊന്നും ലഭിച്ചിട്ടില്ല. പക്ഷേ രാമവർമ്മകുലശേഖരൻ എന്ന പെരുമാൾ വേണാട്ടധിപനായിരുന്നുവെന്നതിന് തെളിവുകളുണ്ട്. അദ്ദേഹമാണ് അവസാനത്തെ ചേരമാൻ പെരുമാളെന്നു കരുതാം. ഇസ്ലാം മതം സ്വീകരിച്ചു മക്കത്തു പോയെന്നു പറയപ്പെടുന്ന അവസാനത്തെ ചേരമാൻ പെരുമാൾ ഇദ്ദേഹമായിരിക്കാനിടയുണ്ട്.

ആദിത്യചോളൻ ചോളസാമ്രാജ്യം സ്ഥാപിക്കുകയും തന്റെ ബന്ധുവായ താണുരവിയെ കേരളപ്പെരുമാളായി വാഴിക്കുകയും ചെയ്തതു മുതൽക്കാണ് ചേരന്മാർക്ക് കേരളത്തിലെ നാടുവാഴികൾക്കുമേൽ ആധി

പത്യം ലഭിച്ചത്.

പെരുമാക്കന്മാരുടെ കാലത്തിനും ഏറെ മുമ്പുള്ള മലനാടു ഭരിച്ചിരുന്ന കാലത്തു ചേരരാജാക്കന്മാർ ബ്രാഹ്മണമതത്തെ വകവച്ചിരുന്നില്ല. സനാതനാചാരങ്ങളെ ലംഘിച്ച മൂന്നു ജനവിഭാഗങ്ങളിൽ ചേരന്മാരും ഉള്ളതായി ഐതരേയാരണ്യകത്തിൽ പരാമർശമുണ്ട്.

പെരുമാക്കന്മാരുടെ കാലത്തെ തളികളുടെ പരിധിയിൽ കൊല്ലമോ വേണാടോ ഉൾപ്പെട്ടിരുന്നില്ല. പക്ഷേ കൊല്ലവർഷാരംഭത്തോടെ ബ്രാഹ്മണമതത്തിന്റെ സ്വാധീനം കൊല്ലത്തുണ്ടായി. കൊല്ലം ഭരിച്ചിരുന്ന രാജാക്കന്മാരും റാണിമാരും മറ്റു രാജാക്കന്മാരുടെ ഭീഷണികളെ ചെറുത്തു നില്ക്കാൻ ശേഷി ഉള്ളവരായിരുന്നു. അതിനാൽ കൊല്ലത്തിന്റെ (വേണാടിന്റെ) രാജ്യ വിസ്തൃതിക്ക് നൂറ്റാണ്ടുകളായി കാര്യമായ വ്യതിയാനങ്ങൾ വന്നിരുന്നില്ല. വേണാടിനോട് തൊട്ടു കിടക്കുന്ന കായംകുളം - കൊട്ടാരക്കര - തൃപ്പാപ്പൂർ രാജ്യങ്ങളെ ആക്രമിച്ചു കീഴടക്കാൻ കൊല്ലം ഭരണാധികാരികൾ ശ്രമിച്ചിരുന്നില്ല. കൊച്ചുകൊച്ചു സ്വതന്ത്രപ്രദേശങ്ങളായി പരമാധികാരത്തോടെ സമാധാനപരമായി നിലനിന്നു പോരുകയായിരുന്നു അക്കാലത്തെ രാജ്യങ്ങളധികവും. കാലാകാലങ്ങളിൽ കിടമത്സരങ്ങളും വിട്ടുവീഴ്ചകളും ഒക്കെ പരസ്പരം ഉണ്ടായിരുന്നു. ഇങ്ങോട്ട് ആക്രമിക്കുന്ന വൻശക്തികളെ വരെ ചെറുത്തു നില്ക്കുകയും പരാജയപ്പെട്ടാലും പൂർവ്വാധികം കരുത്തോടെ ഉയിർത്തെഴുന്നേല്ക്കുകയുമായിരുന്നു കൊല്ലത്തിന്റെ പതിവ്

എല്ലാത്തരം മതവിശ്വാസങ്ങൾക്കും സ്വതന്ത്രമായി പ്രവർത്തിക്കുവാനും വളരുവാനും അവരവരുടെ തനിമ നിലനിർത്തിക്കൊണ്ടു പോവാനും ഉള്ള ഭരണാന്തരീക്ഷം കൊല്ലത്തുണ്ടായിരുന്നു. ലോകത്തിലെ തന്നെ മികച്ച തുറമുഖങ്ങളിലൊന്നായിരുന്നതിനാൽ പുരാതനകാലം മുതൽ വ്യത്യസ്ത ജനവിഭാഗങ്ങളും അവരുടെ വിശ്വാസങ്ങളും കൊല്ലത്തു വേരുറച്ചു.

വേണാട്ടിലെ ജനങ്ങൾ പ്രത്യേകിച്ചും ചതുർവർണ്യത്തിൽപ്പെട്ടവർ ധാരാളമായി വിദേശീയ മതങ്ങളിൽ ചേരുന്നതിൽ കുപിതനായ വിജയനഗരചക്രവർത്തി വേണാട് ആക്രമിച്ചെങ്കിലും കേരളവർമ്മജയസിംഹന്റെ

നേതൃത്വത്തിൽ ചെറുത്തു നില്ക്കുകയും വേണാട്ടിലേക്കുള്ള വിജയനഗരത്തിന്റെ കടന്നുകയറ്റത്തെ തടയുകയും ചെയ്തു. അക്കാലത്തു ദേശിങ്ങനാട്ടു മൂപ്പും തൃപ്പാപ്പൂർ മൂപ്പും അദ്ദേഹം തന്നെയാണു വഹിച്ചിരുന്നത്.

ആദിത്യചോളന്റെ കാലത്തു (870– 907) ശ്രീപുറമ്പിയം യുദ്ധത്തിൽ (880) പാണ്ഡ്യ ശക്തി തകർന്നതോടെ 877 – ൽ മലനാട്ടിൽ ചോളഭരനണം ആരംഭിച്ചു. തമിഴകത്തിന്റെ പശ്ചിമതീരം മുഴുവൻ ചോളസാമന്തരായ ചേരവംശ പെരുമാക്കന്മാരുടെ നിയന്ത്രണത്തിലായി.

## ചേരരാജാക്കന്മാർ

പ്രാചീന തമിഴ് ഗ്രന്ഥങ്ങളായ പുറനാനൂറിലും പതിറ്റുപ്പത്തിലും വിവിധ ചേരരാജാക്കന്മാരെപ്പറ്റി പരമാർശങ്ങളും വർണനകളും ഉണ്ട്. പെരുഞ്ചോറ്റുതിയൻ ചേരലാതൻ, കരുവൂരേറിയ ഓൾവാൾ കോപ്പെരുഞ്ചേരൽ ഇരുമ്പൊറൈ, കടുംകോവാഴിയാതൻ ഇരുമ്പൊറൈ, പാലൈപാടിയ പെരും കടുംകോ, ചെൽവ കടുംകോ വാഴിയാതൻ ഇരുമ്പൊറൈ, യാനൈക്കാട് ചെയ്മാന്തരഞ്ചേരലിരുമ്പൊറൈ, കോക്കോതൈമാർപൻ, തകടൂരെറിന്തപെരുഞ്ചേരലിരുമ്പൊറൈ, കുട്ടുവൻ കോതൈ, കുടക്കോനെടുഞ്ചേരൽ ആതൻ, പെരുഞ്ചേരൻആതൻ, കണൈക്കാലിരുമ്പൊറൈ, കുടക്കോച്ചേരലിരുമ്പൊറൈ, യാനൈക്കാട് ചെയ് ഇരുമ്പൊറൈ, കൊട്ടമ്പലത്തുത്തുഞ്ചിയമാക്കോതൈ, മാവെൺകോ, കുടക്കോനെടുഞ്ചേരലാതൻ, കടലോട്ടിയവെൽ കെഴുകുട്ടുവൻ, ചിർക്കരപ്പള്ളിത്തുഞ്ചിയ ചെൽവകടുങ്കോവാഴിയാതൻ, വഞ്ചൻ മുതലായ ചേരരാജാക്കന്മാരെപ്പറ്റി പുറനാനൂറിലും ഇമയവരമ്പൻ നെടുഞ്ചേരൽ ആതൻ, പല്യാനൈ ചെല്കെഴുകുട്ടുവൻ, കളങ്കായ് കണ്ണിനാർമുടിച്ചേരൽ, കടൽ പിറകോട്ടിയ ചെങ്കുട്ടുവൻ, ആടുകോടുപാട്ടുച്ചേരലാതൻ മുതലായ ചേരരാജാക്കന്മാരെപ്പറ്റി പതിറ്റുപ്പത്തിലും വർണനകൾ ഉണ്ട്. മറ്റ് സംഘകാലകൃതികളിലും തമിഴിലെ പുരാതന ലിഖിതങ്ങളിലും ഇവരുടെ പേരുകൾ രേഖപ്പെടുത്തിയതായി ചരിത്ര ഗവേഷകർ കണ്ടെത്തിയിട്ടുണ്ട്.

## പെരുമാൾ ഭരണം

ഏ.ഡി. 216 മുതൽ 428 വരെയായിരുന്നു ആദ്യത്തെ പെരുമാക്കന്മാരുടെ കാലമെന്നു പറയപ്പെടുന്നു. പിന്നീട് പന്ത്രണ്ടാം നൂറ്റാണ്ടിന്റെ തുടക്കം വരെ പെരുമാൾ ഭരണത്തിന്റെ ഒരു രണ്ടാംഘട്ടത്തെപ്പറ്റിയും ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. കേരളമാഹാത്മ്യം, കേരളോല്പത്തി എന്നീ ഗ്രന്ഥങ്ങളിലെ വിവരങ്ങളനുസരിച്ച് കേയപ്പെരുമാൾ എന്ന ആദ്യത്തെ പെരുമാൾ തലയൂർ ആസ്ഥാനമാക്കി ഭരിച്ചു. ചോഴക്കര ആസ്ഥാനമാക്കി ഭരിച്ച ചോഴപ്പെരുമാൾ, പാണ്ടിവമ്പന ആസ്ഥാനമാക്കി ഭരിച്ച പാണ്ടിപ്പെരുമാൾ, ഭുതരായ പാണ്ടിപ്പെരുമാൾ, ചോഴമണ്ഡലക്കാരനായ കേരളപ്പെരുമാൾ(തൃക്കടമതിലകം) പാണ്ടിയൻ ചെങ്ങർ, ചൊഴിയൻ, കുലശേഖരൻ, ബാണപുരത്തുകാരനായ ബാണപ്പെരുമാൾ ( ഈ പെരുമാൾ ബുദ്ധമതം സ്വീകരിച്ചുവെന്നാണു വിശ്വസിക്കപ്പെടുന്നത്) അല്ലൂർ കേന്ദ്രമാക്കി ഭരിച്ചിരുന്ന ഇന്ദ്രപ്പെരുമാൾ (ഇക്കാലത്തു രൂപപ്പെട്ട നാലുതളികൾ മുഖേനയാണ് 64 ഗ്രാമങ്ങളുടെ നിയന്ത്രണം നിർവ്വഹിച്ചിരുന്നത്. പെരുമാളുമായി നിരന്തരം സംവദിച്ച് ഭരണകാര്യങ്ങളുടെ മേൽക്കൈ ഏറ്റിരുന്നത് തളിയാതിരിമാരായിരുന്നു).

തുടർന്ന് ആര്യപുരത്തു വസിച്ചു കൊണ്ട് ആര്യപ്പെരുമാളും, കന്നേറ്റി വന്ദിവാകക്കോവിലകത്തു വസിച്ചു കൊണ്ട് കുന്ദൻപെരുമാളും, കൊട്ടിക്കൊല്ലത്തു വസിച്ചു കൊണ്ട് കൊട്ടിപ്പെരുമാളും, മാടയെഴിക്കോട്ട (മാടായി)യിൽ വസിച്ചു കൊണ്ട് മാടപ്പെരുമാളും ഭരിച്ചു.

ഏഴിപ്പെരുമാൾ, കൊമ്പൻ പെരുമാൾ, വിജയൻ പെരുമാൾ (ആസ്ഥാനം, വിജയൻ കൊല്ലം) വലഭൻ പെരുമാൾ (വലഭത്തുകോട്ട) ഹരിചന്ദ്രൻ പെരുമാൾ( പുരളിമല), മല്ലൻ പെരുമാൾ,കുലശേഖരപ്പെരുമാൾ ( പാണ്ഡ്യനായ ഇദ്ദേഹത്തിന്റെ ആസ്ഥാനം ചിത്രകൂടം ആയിരുന്നു. ബ്രാഹ്മണമതത്തിന് ശങ്കരാചാര്യർക്ക് മുമ്പുണ്ടായിരുന്ന ആചാര്യനായ പ്രഭാകര ഗുരുവിന്റെ കാലം ഇതാണ്) ആദിരാജാ പെരുമാൾ, പാണ്ടിപ്പെരുമാൾ തുടങ്ങിയവർക്കുശേഷം ചേരമാൻ പെരുമാൾ എന്നിങ്ങനെയാണ് പെരുമാക്കന്മാരുടെ പേരു വിവരങ്ങൾ ലഭ്യമായിട്ടുള്ളത്.

എ.ഡി. എട്ടാംനൂറ്റാണ്ടു മുതൽ ചേരമാനാർ രാമരാജശേഖരൻ (എ.ഡി. 800–844) സ്ഥാണു രവി കുലശേഖരൻ ( ഏ.ഡി 844–883) കോതരവി (ഏ.ഡി 883–913) ഇന്ദുക്കോത ( ഏ.ഡി 943–962) ഭാസ്കര രവി അഥവാ മനുകുലിദിത്യൻ ( ഏ.ഡി 962–1020) രവികോതരാജസിംഹൻ (ഏ.ഡി 1021 – 1036) ആദിത്യൻ കോത ( ഏ.ഡി 1036–1089) രാമകുലശേഖരൻ (ഏ.ഡി 1089–1122) എന്നിവർ മഹോദയപുരം ആസ്ഥാനമാക്കി വാണിരുന്ന പെരുമാക്കന്മാരാണ്. രാമകുലശേഖരനു ശേഷം പെരുമാൾ വാഴ്ച അവസാനിച്ചു. പെരുമാൾ ഭരണത്തിൻ കീഴിലുണ്ടായിരുന്ന പ്രദേശങ്ങൾ സ്വതന്ത്രമായി. പിന്നീട് പെരുമാൾ സ്ഥാനം നാമമാത്രമായി മാത്രമെ നിലനിന്നുള്ളൂ.

ഏറ്റവുമൊടുവിൽ ഈ സ്ഥാനം കോഴിക്കോടു സാമൂതിരി ബലമായി കയ്യടക്കിയെങ്കിലും  മറ്റു രാജ്യങ്ങളുടെ മേൽ അദ്ദേഹത്തിനു കാര്യമായ നിയന്ത്രണം ഉണ്ടായിരുന്നില്ല. ചിലപ്പോഴൊക്കെ വേണാട് ഉൾപ്പെടെയുള്ള നാട്ടുരാജ്യങ്ങൾ അദ്ദേഹത്തെ അംഗീകരിച്ചിരുന്നു. കൊച്ചി തന്റെ സാമന്ത രാജ്യമായി കുറെക്കാലം നിലനിർത്താൻ സാമൂതിരിക്കു കഴിഞ്ഞിരുന്നു. പതിനഞ്ചാ നൂറ്റാണ്ടവസാനത്തോടെ സാമൂതിരിയുടെ നാമമാത്രമായ  പെരുമാൾ സ്ഥാനവും നഷ്ടമായി.

**പരശുരാമൻ കേരളത്തിൽ സ്ഥാപിച്ച 64 ഗ്രാമങ്ങൾ :-**

പയ്യന്നൂർ, പെരിഞ്ചെല്ലൂർ, കരിക്കാട്ടു, ഈശാനിമംഗലം, ആലത്തൂർ, കരിന്തൊളം, തുശ്ശിവപേരൂർ (തച്ചമ്പേരൂർ) പെരുമാനം പന്നിയൂർ, ചൊവ്വരം പറവൂർ, ഐരാണിക്കുളം, ഇരിങ്ങാണിക്കുടം, അടവൂർ, ചെങ്ങനാട്, ഉളിയന്നൂർ, കഴുതുനാട്, കുഴയൂർ, ഇളിഭ്യം, ചാമുണ്ട, ആവട്ടിപ്പുത്തൂർ എന്നിങ്ങനെ കരുമാൻ പുഴയ്ക്ക് വടക്കും കിടങ്ങൂർ, കാടുക്കറുക, കാരനെല്ലൂർ, കവിയൂർ, ഏറ്റുമാനൂർ, നിർമ്മണ്ണു, ആണ്മണി, ആണ്മലം (അമ്മാളം. മംഗലം) ചെങ്ങനിയൂർ, തിരുവില്വായി എന്നിങ്ങവെ പുണ്യാറ്റിനു തെക്കും കന്യാകുമാരിക്കു വടക്കുമായിരുന്നു ഈ ഗ്രാമങ്ങൾ. തുളുനാട്ടിലും 32 ഗ്രാമങ്ങൾ പരശുരാമൻ സ്ഥാപിച്ചു.

തുളുനാട്ടിൽ സ്ഥാപിച്ച ഗ്രാമങ്ങൾ താഴെപ്പറയുന്നവയാണ്. ഗോകർണ്ണം, ഗോമകുടം, കാരവള്ളി, മല്ലൂർ, എപ്പനൂർ, ചെപ്പനൂർ, കാട

ല്ലൂർ, കല്ലന്നൂർ, കാര്യച്ചിറ, പൈയൻചിറ, തൃക്കണി, തൃക്കട്ട, തൃക്കൺപാല, തൃച്ചോല, കൊല്ലൂർ, കോമലം, വെള്ളാര, വെങ്ങാടു, വെൺകടം, ചെങ്ങോടു, കോടീശ്വരം, മഞ്ചീശ്വരം, ഉടുപ്പു, ശങ്കരനാരായണം, കൊട്ടം, ശിവള്ളി, മൊറ, പഞ്ച, വിട്ടൽ, കുമാരമംഗലം, അനന്തപുരം, കണ്ണപുരം.

തുളുനാടു ബ്രാഹ്മണരും തെക്കൻ പ്രദേശങ്ങളിൽ ക്ഷേത്രങ്ങളുമായി ബന്ധപ്പെട്ടു പാർപ്പുറപ്പിച്ചു. ഇവർ പോറ്റിമാർ എന്ന് അറിയപ്പെട്ടു.

ഇവിടെ പലപേരുകളിൽ അറിയപ്പെടുന്ന കൊച്ചുകൊച്ചു രാജ്യങ്ങൾ ചോള പാണ്ഡ്യ ആക്രമണങ്ങളിൽ അമർന്ന് പൊങ്ങുകയും താഴുകയും ചെയ്യുന്നതാണ് നാം കാണുന്നത്. പെരുമാൾമാരുടെ ചരിത്രരേഖ വ്യക്തമായി ഇല്ലെങ്കിലും അവ്യക്തമായി ചില ഏടുകളിൽ നിന്ന് അവരുടെ ചരിത്രം നാം പഠിക്കുന്നു. ഭരമപരമായി വലിയനേട്ടങ്ങൾ ഒന്നും പറയാനില്ല. ഒരു സ്ഥിരമായ ഭരണം നിലനിന്ന് കാണുന്നത് വേണാട്ടിൽ മാത്രമാണ്. ക്ഷേത്രങ്ങളെ ചുറ്റിപ്പറ്റിയുള്ള തർക്കങ്ങളും അവയുടെ മധ്യസ്ഥത തീർപ്പുകളും ബിരണ്യഗർഭം പോലെയുള്ള ആചാരങ്ങളിലുമെല്ലാം അന്തർലീനമായിരിക്കുന്നത് ക്ഷേത്രഭരണത്തിന്റെ വ്യാപനവും അതിലൂടെ ആര്യവർഗ്ഗത്തിന്റെ മേധാവിത്വവും ആണ്. ക1ല്ലം വളർത്തിയെടുത്ത ഒരു സങ്കരസാംസ്കാരിക ശ്രേഷ്ഠമായ ഒന്നും മറ്റ് കൊച്ച് കൊച്ച് രാജ്യങ്ങൾക്ക് ഇല്ലാതെ പോയതു കൊണ്ടാണ് പലപ്പോഴും സമാധാനാനന്തരീക്ഷം നിലനിർത്താനും ഒരു ജനകീയാന്തരീക്ഷത്തിന്റെ സ്വഭാവം വളർത്താനും കഴിയാതെ പോയത്. കൈയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന ശാസ്ത്രമാണ് സാമൂതിരിയെപോലെയുള്ളവർ നയിച്ചിരുന്നത്. ഒടുവിൽ ജനത എന്ത് നേടി എന്ന ചോദ്യത്തിന് ഒരേയൊരു ഉത്തരം മാത്രം, കുറേ കഷ്ടതകൾ

## കൊല്ലത്തിന്റെ ഭരണപാരമ്പര്യം

യാദവ വംശപാരമ്പര്യം നിലനിർത്തിയിരുന്നവരാണ് ആയ് വംശക്കാർ. ഇവരുടെ രാജ്യം (വിഴിഞ്ഞം, കൊല്ലം, പുറക്കാട് നിരണം തുറമുഖങ്ങൾ ഉൾക്കൊള്ളുന്ന പ്രദേശം) പമ്പാതീരം വരെ വ്യാപിച്ചിരുന്നു. ഇതിൽ പ്രമുഖമായിരുന്നു കൊല്ലം. കാലിവളർത്തലായിരുന്നു ഇവരുടെ പരമ്പരാഗത തൊഴിൽ. ആയ്കൾക്ക് (ഇന്നത്തെ തമിഴ്നാട്ടിലെ) പാണ്ഡ്യന്മാരുമായി അഭേദ്യ ബന്ധമുണ്ട്. (ചിറ്ററചൻ എന്ന അർത്ഥം വരുന്ന) വേൾ എന്നാണു വിളിച്ചിരുന്നത്.

പാണ്ഡ്യരുടെ മേൽക്കോയ്മ അംഗീകരിച്ചിരുന്നവരാണ് വേണാട്ടു രാജാക്കന്മാർ. പലപ്പോഴും പാണ്ഡ്യരുടെ അമിതാധികാരത്തിനെ ചെറുത്തു നില്ക്കുന്ന വേണാടിനെ ആക്രമിക്കുക പാണ്ഡ്യരുടെ പതിവായിരുന്നു.

വിഴിഞ്ഞത്തിനു വടക്കോട്ടു കടൽമാർഗം പോയാൽ വളരെ ദൂരെയല്ലാതെ ആയ് രാജാവിന്റെ ഉപ്പളങ്ങൾ ഉണ്ടായിരുന്നു. രാജാവിന്റെ സ്ഥലം എന്നർത്ഥം വരുന്ന (കോ= രാജാവ് + അളം= സ്ഥലം) കോവളം എന്ന പേര് അങ്ങനെ ഉണ്ടായതാണ്. വീണ്ടും വടക്കോട്ടു ചെന്നാൽ കരമനയാറിന്റെ പതന സ്ഥലത്തെത്താം. ഇവിടെ കടലിനു സമാന്തരമായി ഉള്ള കായലുണ്ട്. രണ്ടുകരകൾക്കിടയിലുള്ള ഈ കായലിലൂടെയൊഴുകിയാണ് കരമനയാർ കടലിൽ ചേരുന്നത്. അതിനാൽ ഈ ഭാഗത്തിന് ഇടയാർ എന്നാണു പേര്. ആയിരം വർഷങ്ങൾക്കുമുമ്പ് ഇവിടെ വളരെ ആഴമുള്ളതായിരുന്നിനാൽ ജലമാർഗം ഉള്ള സഞ്ചാരം ഇവിടെ സാധാരമണമായിരുന്നു.

ഇതിനുതൊട്ടടുത്താണു തിരുവല്ലം. ക്രിസ്തുവർഷം 500 നടുത്ത് സ്ഥാപിച്ച ശ്രീവല്ലഭ ക്ഷേത്രം മൂലമാണ് ഈ പേരുണ്ടായത് (ശ്രീ= തിരു) (തിരു+വല്ലഭം= തിരുവല്ലഭം = തിരുവല്ലം) കേരളത്തിനു വടക്കുള്ള കൊങ്കണദേശക്കാരാണ് ശ്രീകൃഷ്ണനെ ശ്രീവല്ലഭൻ എന്നുവിളിച്ചിരുന്നത്. കൃഷ്ണനെ ഉത്തരേന്ത്യക്കാർ കൻഹൈയ എന്നു വിളിച്ചിരുന്നതിനെ തമിഴിൽ കണ്ണപ്പനെന്നാണു വിളിച്ചിരുന്നത്. കണ്ണപ്പക്ഷേത്രം എന്ന് തിരുവല്ലം

ക്ഷേത്രത്തെ പഴയകാലത്തു വിളിച്ചിരുന്നു. പിൽക്കാലത്ത് ഇവിടെ ബ്രഹ്മാ -വിഷ്ണു (പരശുരാമൻ) – മഹാദേവ വിഗ്രഹങ്ങൾ സ്ഥാപിക്കപ്പെടുകയും കൃഷ്ണാരാധന നിലയ്ക്കുകയും ചെയ്തു.

അല്പം കൂടി വടക്കോട്ടു പോയാൽ കിള്ളിയാറിന്റെ പതനസ്ഥലമാണ്. കിള്ളിയാറ്റിലൂടെ ഉള്ളിലേക്കു ചെന്നാൽ ഇടതു ഭാഗത്താണ് തിരുവനന്തപുരം. അവിടുത്തെ ശ്രീപത്മനാഭ സ്വാമി ക്ഷേത്രവും കാന്തലൂർ ശാലയെന്നറിയപ്പെടുന്ന വിദ്യാപീഠവും ഏതാണ്ട് 13 നൂറ്റാണ്ടുകൾക്കു മുമ്പ് പ്രസിദ്ധമായിരുന്നു. ഇവിടെ അന്നു നിലവിലുണ്ടായിരുന്ന കലകളും ആയുധാഭ്യാസമുറകളും, ശാസ്ത്രങ്ങളും ഭാഷയും ചരിത്രവും പഠിപ്പിച്ചിരുന്നു. ഈ സ്ഥലത്താണ് ഇന്നത്തെ ചാലക്കമ്പോളം സ്ഥിതി ചെയ്യുന്നത്.

ആയിരം വർഷത്തിലേറെ വേണാടിന്റെ തലസ്ഥാനമായിരുന്ന കൊല്ലത്തിന്റെ കഥയെഴുതുമ്പോൾ വേണാടിന്റെ അവിഭാജ്യഘടകങ്ങളായിരുന്ന വിഴിഞ്ഞത്തെയും തിരുവനന്തപുരത്തെയും വിസ്മരിക്കാൻ തരമില്ലല്ലോ.

ശ്രീപത്മനാഭക്ഷേത്രത്തിന്റെ ആദിമ സ്ഥാനത്തിന്റെ സ്ഥാപകർ ഇവിടുത്തെ ദ്രാവിഡരായിരുന്നു. ശങ്കരാചാര്യരുടെ കാലത്തിനുശേഷം ഇവരെ പല ജാതി വിഭാഗങ്ങളായി പേരിട്ടു വിളിച്ചു. അന്നു കൃഷ്ണന്റെയോ വിഷ്ണുവിന്റെയോ വിഗ്രഹങ്ങളല്ല ക്ഷേത്രത്തിലുണ്ടായിരുന്നത്. പിൽക്കാലത്ത് ദ്രാവിഡരുടെ ആരാധനാ സ്ഥലത്തെ കൃഷ്ണക്ഷേത്രമാക്കിയത് യാദവവംശജരായ ആയ്കളാണ്. അതിനു ശേഷമാണ് വിഷ്ണുവിന്റെ അനന്തശയനരൂപം അവിടെ സ്ഥാപിതമായത്.

ബുദ്ധനും മുമ്പുണ്ടായ ജൈനമതത്തിൽ വിശ്വസിക്കുന്നവരുടെ പരമ്പരയാണ് കാന്തളൂർ ശാലയെന്ന സർവ്വചട്ടാനം മഠം അഥവാ സർവ്വ വിദ്യാപീഠം സ്ഥാപിച്ചത്. വൈഷ്ണവരായ പാണ്ഡ്യർ വിഴിഞ്ഞത്തെ ആക്രമിച്ചതിനുശേഷം വേണാടിന്റെ പലഭാഗങ്ങളിലും വൈഷ്ണവക്ഷേത്രങ്ങൾ സ്ഥാപിച്ചു. പെരിയാറിന്റെ തീരം വരെ വ്യാപിച്ചിരുന്ന വേണാട്ടിലായിരുന്നു അക്കാലത്തെ 13 വിഷ്ണുക്ഷേത്രങ്ങളിൽ പതിനൊന്നും. ഇക്കാലഘട്ടത്തിൽത്തന്നെയാണ് 'തിരുവനന്തപുരത്തെ' ശ്രീകൃഷ്ണക്ഷേത്രം വിഷ്ണുക്ഷേത്രമാക്കി മാറ്റിയത്

പിൽക്കാലത്ത് കേരളത്തിൽ വേരുറച്ച ബ്രാഹ്മണ മേധാവിത്തം ബ്രഹ്മാ – വിഷ്ണു – മഹേശ്വരന്മാരെ ആരാധിക്കുന്ന ക്ഷേത്രങ്ങൾ നിർമ്മിച്ച വയിൽ ഏറ്റവും വലുതാണ് ഈ ക്ഷേത്രം. വേദോപനിഷത്തുകൾക്കു ദിവ്യത്വം കല്പിച്ച് പുരാണങ്ങളിലൂടെ വ്യാഖ്യാനിച്ചത് അവരാണ്. ഏതാ യാലും (പല തിന്മകളോടൊപ്പം അവർ നല്കിയ മഹത്തായ സംഭാവന യാണ് അഹിംസയ്ക്ക് പ്രചോദനം നല്കുന്ന ഒരു ജീവിതശൈലി. ഇതിന് ജൈനമതവിശ്വാസങ്ങളും ബുദ്ധന്റെ താത്ത്വികജീവിതവും ഇക്കൂട്ടർക്ക് പ്രചോദനം നല്കിയിരിക്കണം)

ഇന്തോനേഷ്യൽ നിന്നും പേർഷ്യയിൽ നിന്നും വന്ന് ഇന്ത്യയുടെ പലഭാഗങ്ങളിലേക്കും വ്യപിച്ചിരുന്ന വെളുത്ത വർഗക്കാരാണ് പിൽക്കാ ലത്ത് ബ്രാഹ്മണരായിത്തീർന്നത് എന്നു വിശ്വസിക്കാം. ഇവരിലൊരു വിഭാ ഗമായ ബ്രാഹ്മരാണ് വേണാടിന്റെ ദേവസ്വം ബ്രഹ്മസ്വം ഉപദേശകരായി തൃപ്പാപ്പൂർ മൂപ്പന് മാർഗിർദ്ദേശങ്ങൾ നല്കിയിരുന്നത്. ഇവരെ പോറ്റിമാ രെന്നാണു വിളിച്ചിരുന്നത്. കേരളത്തിനു വടക്ക് ചന്ദ്രഗിരിപ്പുഴയുടെ അക്ക രെയിക്കരെ കുടിയേറിത്താമസിച്ചിരുന്ന ഇവർ ശൈവരായ ചോളന്മാരാ യിരുന്നു എന്നതിനാൽ ശൈവ മതമാണ് അവർ പ്രചരിപ്പിച്ചിരുന്നത്. പക്ഷേ തങ്ങൾ നിവസിക്കുന്ന ഇടത്തെ ഭരണാധിപന്റെ വിശ്വാസപ്രമാണങ്ങളെ ഇവർ പിന്തുടർന്നു.

ബ്രാഹ്മണർ ദ്വൈത വിശ്വാസികളായിരുന്നു. അതായത് ശിവനേയും വിഷ്ണുവിനേയും ഒരേസമയം ആരാധിച്ചിരുന്നു. അത് അവരുടെ നയ ത്തിന്റെ ഭാഗമായിരുന്നു. ഒരു വിശ്വാസത്തിനുമുകളിൽ അന്നത്തെ ഭരണാ ധികാരികളുടെ വിശ്വാസം സ്വാധീനിച്ചിരുന്നത് കൊണ്ടാകാം ഇങ്ങനെ സംഭ വിച്ചത്.

പല ദൈവങ്ങളുടെയും (ജൈനരുടെ ശലകാ പുരുഷന്മാകിൽ ചില രുടെയും) സംരക്ഷകരായി മൂന്നും അഞ്ചും തലയുള്ള നാഗങ്ങൾ ഉണ്ടാ യിരുന്നു. ബ്രാഹ്മണർ വരും മുമ്പ് ഇവിടെയുണ്ടായിരുന്ന ജൈനരാണ് നാഗ ങ്ങൾ എന്ന പേരിൽ അറിയപ്പെട്ടിരുന്നത്. ഇതു പിന്നീട് വിഷ്ണുവിനെ ആരാധിക്കുന്നവരുടെ കാലമായപ്പോൾ ആയിരം തലയുള്ള അനന്തനായി

മാറി. തിരുവനന്തപുരം ക്ഷേത്രരേഖകളിൽ തിരുവനന്തപുരം എന്നല്ല (ജൈനശലാകാപുരുഷനായ ശ്രീ ആനന്ദന്റെ പേരുമായി ബന്ധപ്പെടുത്തി) തിരുവാനന്തപുരം(തിരുആനന്ദപുരം) എന്നാണുള്ളത്. വിഷ്ണു പ്രധാനമൂർത്തിയായതോടെയാണ് ഇത് വിഷ്ണുവിന്റെ മെത്തയായ അനന്തനാഗത്തിന്റെ പേരുമായി ബന്ധപ്പെടുത്തി ശ്രീ അനന്തപുരമായത്. തിരുവാനന്ദപുരം (സ്യാനന്ദൂരം അങ്ങനെ തിരുവനന്തപുരമായി)

ബ്രഹ്മാ - വിഷ്ണു ശിവക്ഷേത്രങ്ങൾ കൊല്ലത്തും സ്ഥാപിതമായത് ബ്രാഹ്മണരുടെ വരവോടു കൂടിയാണ് ഇവിടെ ഹിന്ദുമതത്തിന്റെ ആരംഭവും വളർച്ചയും ഈ ക്ഷേത്രങ്ങളെ ചുറ്റിപ്പറ്റിയുള്ളതാണ്. കൊല്ലത്തിനു വടക്ക് ഓച്ചിറയിൽ പരബ്രഹ്മക്ഷേത്രവും, കൊല്ലത്ത് ശിവക്ഷേത്രവും, തിരുവനന്തപുരത്ത് വിഷ്ണുക്ഷേത്രവും ബ്രാഹ്മണരുടെ സംഭാവനകളാണ്. ബ്രാഹ്മണർക്ക് പ്രത്യേകപദവികളൊന്നുമില്ലാതിരുന്ന കൊല്ലത്തും കാലക്രമേണ ഹൈന്ദവ വിശ്വാസം പ്രബലമായിത്തീർന്ന ഒരു കാലഘട്ടം ഇതോടെ ഉണ്ടായി.

ജൈന - ബുദ്ധ - ക്രൈസ്തവ - ഇസ്ലാം മതങ്ങളുടെയെല്ലാം അന്തഃസത്ത അടിസ്ഥാനപരമായി ഒരേ ആശയങ്ങളാണ്. ജൈനമതാശയങ്ങളെ കുറെക്കൂടി പ്രായോഗികമാക്കുകയാണ് ബുദ്ധൻ ചെയ്തത്. ക്രൈസ്തവ മതം, ബുദ്ധമതാശയങ്ങളെ കൂടുതൽ പ്രായോഗികവും ജനകീയവുമാക്കി. ഇസ്ലാംമതം ഹിംസയെ കുറെയൊക്കെ ന്യായീകരിക്കുന്നുവെങ്കിലും സാഹോദര്യം എന്ന ആശയത്തിലൂടെ ഇത് സാധാരണക്കാരുടെ ഇടയിലേക്ക് ആഴത്തിൽ ഇറങ്ങിച്ചെന്നിട്ടുണ്ട്.

ഏതുമതമാണു നല്ലതെന്നറിയാൻ ചരിത്രം പഠിക്കേണ്ട കാര്യമില്ല. മറിച്ച്, ആ മതം വളർത്തിയെടുത്ത നന്മതിന്മകളുടെയും പുരോഗതിയുടെയും പരാജയ വിജയങ്ങളുടെയും പരിണതഫലത്തിൽ നിന്ന് അത് മനസ്സിലാക്കാവുന്നതേയുള്ളൂ.

ചരിത്രം പരിശോധിച്ചാൽ എല്ലാ മണ്ഡലങ്ങളിലും ഏകത്വമാണ് ബഹുത്വത്തേക്കാൾ പുരോഗതി നേടിക്കാണുന്നത്. മതങ്ങൾ ഉപമതങ്ങളേയും സൃഷ്ടിച്ചു. അവ തമ്മിൽ പോരാടുമ്പോൾ തിന്മയുള്ളവ നശിക്കു

കയും നന്മയുള്ളവ അതിജീവിക്കുകയും ചെയ്യും.

ഇന്നത്തെ തീവ്രവാദത്തിന്റെ വളർച്ച മതങ്ങൾ കാരണമാണ്. എന്തിന് – രാഷ്ട്രീയവും ജുഡീഷ്യറിയും വരെ ഇന്നു സംഘട്ടനത്തിന്റെ വക്കിലാണ്. എന്തു മാറ്റം!

ജാതിമതങ്ങളില്ലാത്ത ആ പുരാതന കൊല്ലവും വേണാടും മതങ്ങളെ സൃഷ്ടിച്ചില്ല. പുരാതന കൊല്ലത്തിന്റെ സംസ്കാരം ശരിക്കും മനസ്സിലാക്കിയ ഗുരുവാണ് ശ്രീനാരായണൻ. നമുക്കാപുരാതന സംസ്കാരത്തെ പുണരാൻ എന്തൊരു മോഹം!

കള്ളും ലഹരിപദാർത്ഥങ്ങളും ഉണ്ടാക്കുന്നതിനു പകരം എഴുകോൺ വെള്ളയും കള്ളുകുറുക്കിയ ശർക്കരപ്പാനിയുമൊക്കെ സംഭാവന ചെയ്ത പഴയ കേരളത്തെ ഞാനിനിയും പ്രതീക്ഷിക്കട്ടെ. കുരുമുളകിനും കറുവാപ്പട്ടയ്ക്കും മറ്റു സുഗന്ധദ്രവ്യങ്ങൾക്കുമൊപ്പം എഴുകോൺ വെള്ളയും ശർക്കരപ്പാനിയുമൊക്കെ കൊല്ലത്തുനിന്നു കയറ്റുമതി ചെയ്തിരുന്നു.

അന്നു വേണാടിന്റെ തലസ്ഥാനവും ദക്ഷിണേന്ത്യയിലെതന്നെ പ്രധാന തുറമുഖവുമായിരുന്ന  കൊല്ലത്തു ശേഖരിച്ചിരുന്ന സ്വർണ്ണവും സ്വത്തുക്കളും കൂടിയാണ്, ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ നിലവറകളിൽ കുന്നു കൂടിഇന്ന് ഇന്ത്യയിലെ പരമോന്നത നീതി പീഠത്തിന്റെ കീഴിൽ സംരക്ഷിക്കപ്പെട്ടിരിക്കുന്നത്.

ക്ഷേത്രത്തിന്റെ മാത്രം സമ്പത്തല്ല – മറിച്ച് വേണാട് എന്ന റിപ്പബ്ലിക്കിന്റെ കൂടി സമ്പത്താണ് ശ്രീ പത്മനാഭ സ്വാമി ക്ഷേത്രത്തിൽ സംരക്ഷിക്കപ്പെട്ടിരിക്കുന്നത്. വേണാടിന്റെ ചരിത്രം പരിശോധിച്ചാൽ രാജ്യാധികാരി കൊല്ലം തലസ്ഥാനമാക്കി ഭരണം നടത്തുന്ന ചിറവാമൂപ്പനും ആത്മീയ സംരക്ഷണവും ക്ഷേത്രഭരണകാര്യങ്ങളുടെ നടത്തിപ്പും തൃപ്പാപ്പൂർ മൂപ്പനും ആയിരുന്നു. ഏകദേശം ആയിരം കൊല്ലം മുമ്പു സ്ഥാപിച്ച പത്മനാഭ സ്വാമി ക്ഷേത്രത്തിന്റെ ഭരണവും വേണാട്ടിലെ തൃപ്പാപ്പൂർ മൂപ്പനായിരുന്നു. സ്വത്തുക്കളുടെ അവകാശം വാസ്തവത്തിൽ ചിറവാ മൂപ്പനാണ്. തൃപ്പാപ്പൂർ മൂപ്പന്മാർ പില്ക്കാലത്തു വന്ന ബ്രാഹ്മണമേധാവിത്തത്തിന്റെ കളിപ്പാവകളാ

യിത്തീർന്നു. ചിറവാമൂപ്പും തൃപ്പാപ്പൂർ മൂപ്പും മാർത്താണ്ഡവർമ്മ തന്നെ ഒറ്റയ്ക്ക് കയ്യാളിയതും ബ്രാഹ്മണ മേധാവിത്തത്തിന്റെ സമ്മർദ്ദ ഫലമായി ട്ടാണ്. രാജ്യവും സ്വത്തുക്കളും മാർത്താണ്ഡവർമ്മ തൃപ്പടിദാനത്തിലൂടെ ക്ഷേത്രത്തിന് അടിയറവു വച്ചതോടെ ക്ഷേത്രസ്വത്തുക്കളുടെയും രാജ്യ ത്തിന്റെയും പൂർണ്ണസംരക്ഷണം തിരുവിതാംകൂർ രാജാക്കന്മാരുടെ പിടി യിലായി. കൊല്ലത്തെ ഇല്ലായ്മ ചെയ്ത് ഇത് ഉറപ്പിച്ചു. പഴയ കൊല്ലം റിപ്പ ബ്ലിക്കിൽ രാജാവ് പ്രതിനിധിയും ജനങ്ങൾ അവകാശികളുമായിരുന്നു.

ശങ്കരാചാര്യരുടെ (788–820) സമകാലികനായിരുന്ന കുലശേഖര ആഴ് വാർക്ക് ശേഷം (800–820) ചേരനാടു വാണിരുന്ന രാജശേഖരവർമ്മയുടെ കാലത്താണ് കൊല്ലം വേണാടിന്റെ തലസ്ഥാനമാവുന്നത്. (അതിനു മുമ്പ് വിഴിഞ്ഞമായിരുന്നു വേണാടിന്റെ തലസ്ഥാനം). പിന്നീടിങ്ങോട്ട് മാർത്താ ണ്ഡവർമ്മയുടെ കാലം തുടങ്ങും വരെയും വേണാടിന്റെ തലസ്ഥാനം കൊല്ലമായിരുന്നു.

ദേശിങ്ങനാട്, ഇളയിടത്ത്, തൃപ്പായൂർ, നെടുമങ്ങാട് എന്നിങ്ങനെ വിവിധ സ്വരൂപങ്ങളായി പിരിയും വരെ കൊല്ലത്തിന്റെ പ്രമുഖത ഉച്ചാവ സ്ഥയിൽ തന്നെയായിരുന്നു. ക്രമേണ ക്ഷേത്രാധിഷ്ഠിതമായ ഒരു ഭരണ കേന്ദ്രീകരണത്തിലൂടെ തൃപ്പാപ്പൂർസ്വരൂപം പ്രബലമാവുകയും കൊല്ല ത്തിന്റെ പ്രാധാന്യം  കുറയുകയുമാണുണ്ടായത്.

രാജശേഖരവർമ്മയുടെ കാലത്ത് കൊല്ലം നഗരത്തിന്റെ പുനഃസ്ഥാ പനത്തോടെയാണ് കൊല്ലവർഷം ആരംഭിച്ചത്. ജ്യോതിശ്ശാസ്ത്രത്തിൽ നിപുണനായിരുന്ന രാജശേഖരവർമ്മ പേർഷ്യയിൽ നിന്നു ക്ഷണിച്ചു വരു ത്തിയ നെസ്തോറിയൻ ബിഷപ്പും ശാസ്ത്രജ്ഞനുമായിരുന്ന മാർസപോർ ഈശോയുടെ നേതൃത്വത്തിലാണ് പുതിയ കൊല്ലം തുറമുഖപട്ടണത്തിനു രൂപം കൊടുത്തത്. വടക്കുള്ള പന്തലായനി കൊല്ലത്തിൽ നിന്നും പഴയ കൊല്ലം തുറമുഖത്തിൽ നിന്നും വേർതിരിച്ചറിയാൻ വേണ്ടിയാണ് കുര ക്കേണിക്കൊല്ലം എന്ന പേരു നല്കിയത്. തുടർന്നിങ്ങോട്ട് ആയിരം വർഷ ത്തോളം ദക്ഷിണേന്ത്യയിലെ ഏറ്റവും പ്രമുഖ തുറമുഖങ്ങളിലൊന്നായി തുടരുവാൻ കൊല്ലത്തിനു കഴിഞ്ഞു.

രാജശേഖരവർമ്മയ്ക്കു ശേഷം സ്ഥാണുരവിവർമ്മ(844– 855)യാണ് വേണാടുൾപ്പെട്ട കേരളം ഭരിച്ചത്. ഇദ്ദേഹത്തിന്റെ കാലത്താണ് തരിസാപ്പള്ളി ചെപ്പേട് എഴുതപ്പെട്ടത്. ചേരന്മാരുടെ കോയ്മയിൽ അയ്യനടികൾ തിരുവടികൾ ആണ് അക്കാലത്ത് വേണാട്ടു ഭരണാധികാരി. തുടർന്ന് കുറെക്കാലത്തേക്ക് വേണാടു ഭരിച്ചിരുന്നവരെപ്പറ്റിയുള്ള ചരിത്രം വ്യക്തമായ രേഖകളുടെ അഭാവം കാരണം കണ്ണിമുറിഞ്ഞ നിലയിലാണുള്ളത്.

ഗോദരവിവർമ്മ(എ.ഡി 917–944) ഇന്ദുക്കോതവർമ്മ (എ.ഡി 944 – 962) ഭാസ്കരരവിവർമ്മ ( എ.ഡി. 962– 1019) രാജസിംഹൻ( എ.ഡി. 1023– 1043) ഭാസ്കരരവിവർമ്മ III( 1050–) എന്നിങ്ങനെ വിവിധ രാജാക്കന്മാരുടെ ഭരണമായിരുന്നു തുടർന്നു വന്നത്. ഇക്കാലത്തൊക്കെയും വേണാടിന്റെ തലസ്ഥാനം കൊല്ലമായിരുന്നു. ചോള–പാണ്ഡ്യ - പല്ലവ - ഹോയ്സാല ശക്തികളുടെ കോയ്മക്കു കീഴ്പ്പെട്ടും അല്ലാതെയും വേണാട് അതിന്റെ നിലനില്പ് ഭദ്രമാക്കിയിരുന്നു പെരുമാൾ വാഴ്ചക്കാലത്ത് വേണാട് സ്വതന്ത്രമായി നിന്നിരുന്നുവെങ്കിലും ക്രമേണ വർദ്ധിച്ചു വന്ന ബ്രാഹ്മണാധിപത്യത്തിന്റെ കെട്ടുപാടുകളിൽ നിന്നു മാറി നിൽക്കാൻ വേണാടിനും കഴിഞ്ഞില്ല.

രാമവർമ്മ കുലശേഖരന്റെ കാലം മുതൽ വേണാട്ടിൽ കുലശേഖര പദവിയുടെ ആരംഭം കുറിച്ചു. തുടർന്നു ഭരണമേറ്റ കോതവർമ്മ മാർത്താണ്ഡൻ ( ഏ.ഡി. 1102–1125) പാണ്ഡ്യരിൽ നിന്നു കോട്ടാറും നാഞ്ചിനാടും തിരികെപ്പിടിച്ചു. എ.ഡി. 1125 മുതൽ എ.ഡി. 1155 വരെ ഭരിച്ച വീരകേരളവർമ്മ അഥവാ കോതകേരളവർമ്മയുടെ കാലത്താണ് ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ പുനർനിർമാണം ആരംഭിച്ചത്. അക്കാലം വരെ കൃഷ്ണാരാധനാകേന്ദ്രമായ അവിടെ വിഷ്ണു പ്രതിഷ്ഠയും മറ്റും നടത്തി. വീരകേരളവർമ്മ തിരുവിതാംകോട് തലസ്ഥാനമാക്കിയെങ്കിലും കൊല്ലത്തേക്കു തന്നെ തിരികെ തലസ്ഥാനം മാറ്റുകയാണുണ്ടായത്.

വീരരവിവർമ്മ (1155– 1165) യുടെ കാലത്ത് വേണാട്ടിലാകെ ഗ്രാമക്കൂട്ടങ്ങളുണ്ടാക്കി. വീര ആദിത്യവർമ്മ (1165–1175) യാണ് തുടർന്നു വേണാട്ടു രാജാവായത്. 1175 മുതൽ 1195 വരെ ഭരിച്ച വീരഉദയമാർത്താ

ണ്ഡവർമ്മയുടെ കാലത്ത് ആസ്ഥാനം കുലിക്കോട് ആയിരുന്നു. പത്മ നാഭസ്വാമിഭക്തി കാരണം അദ്ദേഹം 1179 – ൽ തിരുവനന്തപുരത്തേക്കു താമസം മാറ്റി. പാണ്ഡ്യരുമായി ഐക്യത്തിൽ കഴിഞ്ഞിരുന്ന വീരഉദയ മാർത്താണ്ഡവർമ്മ തന്റെ പുത്രിയായ ത്രിഭുവനദേവിയെ പാണ്ഡ്യരാജാ വായ ശ്രീവല്ലഭനു വിവാഹം കഴിച്ചു കൊടുത്തു. പന്തളം, പൂഞ്ഞാർ നാടു കളിൽ ഇക്കാലത്താണു പാണ്ഡ്യരുടെ കോയ്മ നിലവിൽ വന്നത്. അതി നാൽ ശബരിമല അയ്യപ്പന്റെ കാലം ഇതിന് ശേഷമായിരുന്നിരിക്കണം.

1195 മുതൽ 1205 വരെ വീരരാമവർമ്മയും 1205 മുതൽ 1215 വരെ ദേവധരൻ അഥവാ വീരകേരളവർമ്മ മൂന്നാമനും വേണാടു ഭരിച്ചു.

1215 മുതൽ 1240 വരെ രവികേരളവർമ്മയാണ് വേണാടു ഭരിച്ചിരുന്ന ത്. 1240 മുതൽ 1253 വരെ ഭരിച്ചിരുന്ന പത്മനാഭ മാർത്താണ്ഡവർമ്മയുടെ കാലത്ത് വേണാടിനു മേൽ പാണ്ഡ്യരുടെ കോയ്മ വീണ്ടും നിലവിൽ വന്നു.

1266 മുതൽ 67 വരെ ഭരിച്ചിരുന്ന ജയസിംഹദേവൻ ഇന്നത്തെ കേരളം മുഴുവൻ അധീനത്തിലാക്കി. അദ്ദേഹത്തിന്റെ പേരിനോടു ചേർത്ത് ജയ സിംഹനാട് (ദേശിങ്ങനാട്) എന്ന പേരിൽ വേണാട് പിന്നീടറിയപ്പെട്ടു. നിര വധി മക്കളുണ്ടായിരുന്ന ജയസിംഹന്റെ ശേഷം അവരുടെ കലഹം മൂലം ആഭ്യന്തരകലാപങ്ങളുണ്ടായി രാജ്യം ശിഥിലമായി.

1299 മുതൽ 1314 വരെ വേണാട്ടു രാജാവായിരുന്ന രവിവർമ്മ സംഗ്രാ മധീരകുലശേഖരന്റെ കാലത്തു കൊല്ലം മുതൽ കാഞ്ചീപുരം വരെ വേണാട് വ്യാപിച്ചു. കാഞ്ചീപുരത്തും മധുരയിലും വച്ച് അഭിഷേകം നടത്തിയ അദ്ദേഹം ചേര–ചോള– പാണ്ഡ്യ പ്രദേശങ്ങൾ അധീനത്തിലാക്കിയതിനാൽ സംഗ്രാമധീരൻ എന്ന് അറിയപ്പെട്ടു.

1305– ൽ കോലത്തു നാട്ടിൽ (കണ്ണൂർ) നിന്നു രണ്ടു രാജകുമാരി മാരെ സംഗ്രാമധീരൻ ദത്തെടുക്കുകയും അവർ ആറ്റിങ്ങൽ 'മൂത്തതമ്പു രാൻ', 'ഇളയതമ്പുരാൻ' എന്നിങ്ങനെ അറിയപ്പെടുകയും ചെയ്തു. ആറ്റി ങ്ങൽ റാണിമാരുടെ ഉത്ഭവം അതു മുതല്ക്കാണ്.

സംഗ്രാമധീരനുശേഷം അധികാരത്തിൽ വന്ന വീരഉദയമാർത്താണ്ഡ വർമ്മ (1314- 1344)യാണ് വേണാട്ടിൽ മരുമക്കത്തായ പ്രകാരം അധികാര ത്തിൽ വന്ന ആദ്യത്തെ രാജാവ്

1344 മുതൽ 1350 വരെ വീരകേരളവർമ്മതിരുവടി ആണ് വേണാട് ഭരിച്ചത്. ഇദ്ദേഹം ഭരണമേറ്റ ഉടൻ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ വച്ച് രാജഭൃത്യന്മാരും പോറ്റിമാരും തമ്മിൽ സംഘട്ടനമുണ്ടായി പോറ്റിമാർ കൊല്ല പ്പെട്ടു. പിഴ ഒടുക്കാൻ ക്ഷേത്രഭരണസമിതി വിധിച്ചെങ്കിലും അദ്ദേഹം അതു ചെയ്തില്ല. നാലാം നൂറ്റാണ്ടുകൾക്കു ശേഷം 1736 - ൽ മാർത്താണ്ഡവർമ്മ യുടെ കാലത്താണ് ആ പിഴ ഒടുക്കിയത് (വേണാട്ടു രാജവംശം അതു വരെ ബ്രാഹ്മണരോടു ചെയ്ത അപരാധങ്ങളുടെ പരിഹാരമെല്ലാം മാർത്താ ണ്ഡവർമ്മ ചെയ്യുകയും ബ്രാഹ്മണ സമൂഹത്തിന്റെ പൂർണപിന്തുണ ഉറ പ്പാക്കുകയും ചെയ്തതാവണം. ബ്രാഹ്മണപ്രീതിക്കു വേണ്ടി അദ്ദേഹം ഏർപ്പെടുത്തിയ മുറജപവും മറ്റും ഓർക്കുക

1350 മുതൽ 1376 വരെ ഇരവിവർമ്മയും 1376 മുതൽ 1388 വരെ ആദി ത്യവർമ്മ സർവ്വാംഗനാഥനുമായിരുന്നു വേണാടു ഭരിച്ചത്. യുദ്ധത്തിലും ഭരണത്തിലുമെന്നപോലെ കലാസാഹിത്യരംഗങ്ങളിലും നിപുണനായി രുന്നതിനാലാണ് സർവ്വാംഗനാഥൻ എന്നറിയപ്പെട്ടത്.

1383 മുതൽ1444 വരെ രാജാവായിരുന്ന വീരഉദയമാർത്താണ്ഡവർമ്മ 1416 ൽ കരുവേലംകുളത്തെ ക്ഷേത്രസേവകരെ വധിച്ചു. അതിന്റെ പ്രായ ശ്ചിത്തമായി കരുവേലംകുളം പൂജ എന്നൊരു അനുഷ്ഠാനം പത്മനാഭ സ്വാമി ക്ഷേത്രത്തിൽ നടത്തിയിരുന്നു.

1444 മുതൽ 1458 വരെ രവിവർമ്മ, 1458 മുതൽ 1469 വരെ ശ്രീവീര മാർത്താണ്ഡവർമ്മ എന്നിവരായിരുന്നു വേണാടിന്റെ ഭരണം നടത്തിയത്.

1469 മുതൽ 1684 വരെ കോത ആദിത്യവർമ്മയും, 1485 മുതൽ 1516 വരെ ജയസിംകേരളവർമ്മയുമാണ് വേണാടു ഭരിച്ചിരുന്നത്. അവശവർഗ ക്കാർക്ക് ആനുകൂല്യങ്ങൾ നല്കിയും എല്ലാവർക്കും പൊതുക്കിണറുക ളിൽ നിന്നു വെള്ളം കോരുന്നതിന് അനുവാദം കൊടുത്തും ജാതിപീഡനം നടത്തുന്നവർക്കു ശിക്ഷ നൽകിയും അദ്ദേഹം എക്കാലത്തെയും മികച്ച

വേണാട്ടു രാജാക്കന്മാരിലൊരാളായി. ഭരണത്തിൽ റാണിക്കു തുല്യാധി കാരമായിരുന്നു. വിഴിഞ്ഞം -നാഞ്ചിനാടു ഭാഗത്തും കളക്കാട്ടും അദ്ദേഹ ത്തിന്റെ നേതൃത്വത്തിലുള്ള സൈന്യം ഉപരോധം സൃഷ്ടിച്ച് വിജയനഗര ത്തിന്റെ ആക്രമണത്തെ ചെറുത്തു. മതപരിവർത്തനത്തിനു വേണാട്ടിൽ വിലക്കില്ലാത്തതാണു വിജയനഗരത്തെ പ്രകോപിപ്പിച്ചത്.

1516 മുതൽ 1535 വരെ ഭൂതലവീരശ്രീ വീരഉദയമാർത്താണ്ഡവർമ്മ യായിരുന്നു വേണാട്ടു രാജാവ്. അദ്ദേഹം പാണ്ഡ്യരിൽ നിന്നു തിരു നെൽവേലി പിടിച്ചടക്കി. കളക്കാട്ട് കൊട്ടാരം കെട്ടി അവിടെ വസിച്ച് ഭര ണകാര്യങ്ങൾ നിയന്ത്രിച്ചു.

1535 ൽ ഭൂതലവീരരവിവർമ്മയും പിന്നീട് രാമകേരളവർമ്മ, ആദിത്യ വർമ്മ എന്നിവരും ഭരിച്ചു.1544 വരെ ഭരിച്ച ആദിത്യവർമ്മയുടെ കാലത്താണ് ജസ്യൂട്ട് പുരോഹിതനായ സെന്റ് ഫ്രാൻസിസ് സേവ്യർ വേണാട്ടിൽ വ്യാപ കമായ മതപ്രവർത്തനങ്ങൾ നടത്തിയത്. വേണാടിന്റെ മതസഹിഷ്ണുത യിൽ കലിപൂണ്ട വിജയനഗരവും വേണാടും തമ്മിൽ സമാധാനം പുനഃ സ്ഥാപിക്കാൻ  സെന്റ് ഫ്രാൻസിസ് സേവ്യറാണു മധ്യസ്ഥത വഹിച്ചത്.

1544 മുതൽ ഒരു വർഷം ശ്രീ വീരകേരളവർമ്മ, 1545 – 56 കാലത്ത് രാമവർമ്മ, തുടർന്ന് 1568 വീരഉണ്ണിക്കേരളവർമ്മ, 1595 വരെ ഉദയമാർത്താ ണ്ഡവർമ്മ 1595 മുതൽ 1608 വരെ ശ്രീവീരരവിവർമ്മ 1608 മുതൽ 1610 വരെ രാമവർമ്മ, 1611 മുതൽ 1663 വരെ ഇരവിവർമ്മ എന്നിവർ ഭരിച്ചു. വീര ഇര വിവർമ്മയുടെ കാലത്ത് തിരുമലനായ്ക്കൻ നാഞ്ചിനാട് ആക്രമിച്ചു.

1663 മുതൽ 1672 വരെ രവിവർമ്മ, 1672 മുതൽ 1677 വരെ ആദിത്യ വർമ്മ  എന്നിവർ വേണാട്ടു രാജാക്കന്മാരായി. ഇക്കാലത്താണ് തൃപ്പാപ്പൂർമൂ പ്പന്റെ അധികാരത്തിന് ശക്തിക്ഷയം സംഭവിച്ചതും എട്ടരയോഗക്കാർ എട്ടുവീട്ടിൽ പിള്ളമാർക്ക്, തിരുവിതാംകോട് 8 ജില്ലകളായി വിഭജിച്ചു നല്കി യതും.

ഒരായിരം വർഷത്തെ കൊല്ലത്തിന്റെ ചരിത്രമാണ് നാം ഇവിടെ കണ്ടത്. കൊല്ലത്തിന്റെ ഭരണവും ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ചരിത്രവും തമ്മിൽ ഇടപിണഞ്ഞ് കിടക്കുന്നതു കൊണ്ടാവാം കൊല്ലത്തിന്റെ ആത്മീയസൗന്ദര്യം ഭൗതികനേട്ടങ്ങളോടൊപ്പം ഉയർന്ന് നില്ക്കുന്നത്. പാണ്ഡ്യന്മാരുടെ യുദ്ധങ്ങൾ കൊല്ലത്തിന് പല തവണ നാശനഷ്ടങ്ങൾ ഉണ്ടാക്കാതിരുന്നെങ്കിൽ കേരളത്തിന് മറ്റു നാട്ടുരാജ്യങ്ങളെക്കാൾ കൂടുതൽ പുരോഗതി നേടുവാൻ കഴിയുമായിരുന്നു. മതങ്ങളും വിശ്വാസങ്ങളുമെല്ലാം ഒരു മാസ്തരിക ബുദ്ധി സൃഷ്ടിച്ചത് കൊല്ലത്തിന്റെ വളർച്ചയ്ക്ക് പലപ്പോഴും പ്രതിബന്ധമായി കൊല്ലത്തെ സംബന്ധിച്ചിടത്തോളം ഈ ആയിരം കൊല്ലത്തെ പടിപടിയായി ഉള്ള വളർച്ച അസൂയവഹമായിരുന്നുവെന്ന് പറഞ്ഞാൽ അതിൽ തെറ്റില്ല. ഏതൊരു ഭരണത്തിനും നന്മയും തിന്മയും ഉണ്ടാവാം. നമ്മുടേതല്ലാത്ത കാരണങ്ങളാൽ പലപ്പോഴും യുദ്ധത്തിന്റെ ആഘാതങ്ങളിൽ പിടയേണ്ടി വന്നേക്കാം. അത്യാന്തികമായി കണക്കിലെടുക്കുമ്പോൾ വളർച്ചയുടെ നേട്ടമാണ് നാം കഴിഞ്ഞ 1000 വർഷത്തെ കൊല്ലത്തിന്റെ ചരിത്രത്തിൽ കാണുന്നത് പക്ഷേ സാധാരണ ജനതയുടെ കഷ്ടപ്പാടുകളും തളർച്ചയും നാം ആത്മാവ് കൊണ്ട് നൊന്ത് അറിയുമ്പോൾ വേദനയുണ്ട്.

## ഉമയമ്മറാണി മുതൽ ഉണ്ണിക്കേരളവർമ്മ വരെ

ആദിത്യവർമ്മയ്ക്കു ശേഷം ആറ്റിങ്ങൽ ഇളയ തമ്പുരാൻ ഉമയമ്മ റാണി വേണാടിന്റെ ഭരണം ഏറ്റെടുത്തു. അനന്തരാവകാശിയായ ഇരവി വർമ്മപ്രായപൂർത്തിയാകാത്തതിനാൽ റീജന്റായിട്ടാണ് അവർ ഭരണം നടത്തിയത്

അക്കാലമായപ്പോഴേക്കും രാജാവിന്റെ വരുതിയിൽ നിന്നകന്നു പോയി തന്നിഷ്ടം പോലെ പ്രവർത്തിച്ചിരുന്ന ക്ഷേത്രഭരണസമിതിയായ എട്ടരയോഗത്തെയും നാട്ടുപ്രഭുക്കളായ എട്ടുവീട്ടിൽപിള്ളമാരെയും കർശനമായ ഭരണത്തിലൂടെ നിലയ്ക്കു നിർത്താൻ ഉമയമ്മറാണിക്കു കഴിഞ്ഞുവെങ്കിലും ക്ഷേത്രഭരണത്തിലും രാഷ്ട്രീയാധികാരത്തിലും  പിടിമുറുക്കിയിരുന്ന എട്ടരയോഗക്കാരും എട്ടുവീട്ടിൽ പിള്ളമാരും അവരെ പിന്തുണയ്ക്കുന്നവരും അടങ്ങിയിരുന്നില്ല. റാണിയുടെ ഭരണത്തിനു ശല്യമുണ്ടാക്കുവാൻ അവർ നിരന്തരം ശ്രമിച്ചു കൊണ്ടിരുന്നു.

കൊല്ലം ഉൾപ്പെടുന്ന ദേശിങ്ങനാട്ടു സ്വരൂപത്തിന്റെ അധികാരാവകാശങ്ങൾ കൂടി തിരുവിതാംകോട്ടു കേന്ദ്രീകരിച്ച നിലയിലായിരുന്നു അന്നത്തെ ഭരണമെങ്കിലും എട്ടരയോഗത്തിന്റെയോ എട്ടുവീട്ടിൽപിള്ളമാരുടെയോ സ്വാധീനം ദേശിങ്ങനാടിനുണ്ടായിരുന്നില്ല.

തിരുവിതാംകോട് ഭരണപരമായി കരുത്താർജ്ജിച്ചു വരുന്തോറും കൊല്ലം ആസ്ഥാനമായുണ്ടായിരുന്ന ‘വേണാട്’ ‘ദേശിങ്ങനാട്’ എന്നും തിരുവിതാംകോടു മാത്രം വേണാട് എന്നും അറിയപ്പെട്ടു തുടങ്ങി.

മുഗളവംശജനായ ഒരു സൈന്യാധിപൻ തിരുവിതാംകോട് ആക്രമിച്ചപ്പോൾ മലബാറിലെ കോട്ടയം രാജ്യത്തു നിന്നു ഉമയമ്മറാണി വരുത്തിയ കേരളവർമ്മ മുഗളപ്പടയെ തുരത്തുകയും ഭരണകാര്യങ്ങളിൽ ഉമയമ്മ റാണിയെ അനല്പമായി സഹായിക്കുകയും ചെയ്തു. പക്ഷേ ഉമയമ്മറാണിയുടെ എതിരാളികൾ കേരളവർമ്മയെ ചതിയിൽ വധിക്കുകയാണുണ്ടായത്. രാമായണം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയ കവി കൂടിയാണ് കേരളവർമ്മ ‘കേരളവർമ്മരാമായണം’ എന്നാണ് ആ കാവ്യം അറിയപ്പെ

ടുന്നത്.

കോലത്തു നാട്ടിൽ നിന്ന് ഉമയമ്മറാണിയും പിന്തുടർച്ചക്കാരനായ ഇരവിവർമ്മയും ചേർന്നു ദത്തെടുത്ത രണ്ടു രാജകുമാരന്മാരും രണ്ടു രാജകുമാരിമാരുമാണ് പിൽക്കാലത്ത് വേണാടിന്റെ പിന്തുടർച്ച നിലനിർത്തിയത്. ഉണ്ണിക്കേരളവർമ്മ, രാമവർമ്മ എന്നീ രണ്ടു രാജകുമാരന്മാരും അവരുടെ രണ്ടു സഹോദരിമാരുമാണ് ദത്തെടുക്കപ്പെട്ടത്.

ഉമയമ്മറാണിക്കുശേഷം 1684 – ൽ ഇരവിവർമ്മ വേണാടിന്റെ ഭരണമേറ്റു. ഇക്കാലത്തൊക്കെ കൊല്ലത്തിന്റെ ഭരണത്തിൽ ഡച്ചുകാർ വലിയ സ്വാധീനം ചെലുത്തിയിരുന്നു. ഉമയമ്മറാണിയുടെ പക്കൽ നിന്നു ലഭിച്ച പരിശീലനവും ഭരണപരിചയവും ഇരവിവർമ്മയെ പ്രഗ്തഭനായ ഭരണാധികാരിയാകാൻ സഹായിച്ചു.

1676 – ൽ അന്നത്തെ ചിറവാമൂപ്പനായ ആദിത്യവർമ്മ ദേശിംഗനാടു സ്വരൂപത്തെ മനഃപൂർവ്വം അവഗണിച്ചതായി കാണുന്നു. പേരകത്താവഴിയെന്നറിയപ്പെടുന്ന നെടുമങ്ങാടു സ്വരൂപത്തിലെ വീരകേരളവർമ്മയെ ജനങ്ങൾ (എട്ടുവീട്ടിൽപിള്ളമാരും യോഗക്കാരുടെയും പിന്തുണയോടെ) സ്വാധീനിച്ചു രാജാവായി വാഴിക്കാൻ മുറവിളി കൂട്ടി. ഇതെ തുടർന്ന് 1686 – ൽ പത്മനാഭസ്വാമി ക്ഷേത്രത്തിൽ തീപിടുത്തമുണ്ടായി വൻനാശനഷ്ടങ്ങൾ സംഭവിച്ചു. ഇരവിവർമ്മ ക്ഷേത്രത്തിന്റെ പുനരുദ്ധാരണം നടത്തി. 1718 വരെ ഇരവിവർമ്മ ഭരിച്ചു.

തുടർന്ന് ആദിത്യവർമ്മ ഭരിക്കുമ്പോൾ എട്ടരയോഗക്കാരുടെയും എട്ടുവീട്ടിൽ പിള്ളന്മാരുടെയും നിയന്ത്രണത്തിലുള്ള പാട്ടക്കുടിയാന്മാർ കലാപമുണ്ടാക്കി. പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ പടിഞ്ഞാറേ ഗോപുരത്തിൽ ചെങ്കൊടി (ഉതിരക്കൂറ) കുത്തി. വലിയ പരാതികൾ ജനങ്ങൾക്ക് രാജാവിനെ ബോധിപ്പിക്കാനുള്ളപ്പോഴാണ് ഇങ്ങനെ ചെയ്യാറ്.

ആദിത്യ വർമ്മയ്ക്ക് ശേഷം രാജാവായത് കോലത്തു നാട്ടിൽ നിന്നു ദത്തെടുത്തപ്പെട്ട രാജകുമാരന്മാരിൽ മൂത്തയാളായ ഉണ്ണിക്കേരളവർമ്മയായിരുന്നു. പക്ഷേ നാലുവർഷത്തെ ഭരണത്തിനുശേഷം അദ്ദേഹം സ്ഥാനമൊഴിഞ്ഞു. അനുജൻ രാമവർമ്മ രാജാവായി.

1724 മുതൽ 1729 വരെ രാമവർമ്മ ഭരിച്ചു. അക്കാലത്ത് യുവരാജാവായ മാർത്താണ്ഡവർമ്മ (ഉണ്ണിക്കേരളവർമ്മയുടെയും രാമവർമ്മയുടെയും സഹോദരീപുത്രൻ)യ്ക്ക് ഭരണകാര്യങ്ങളിൽ വിപുലമായ അധികാരങ്ങൾ കൊടുക്കുകയുണ്ടായി.

1729 – ൽ മാർത്താണ്ഡവർമ്മ തിരുവിതാംകോട്ടു രാജാവായി. ഇക്കാലമായപ്പോഴേക്കും വേണാട് രാജ്യം കൊല്ലം ആസ്ഥാനമാക്കി ദേശിങ്ങനാടെന്നും പത്മനാഭപുരം ആസ്ഥാനമാക്കി തിരുവിതാംകോട് എന്നും വേറെ വേറെ നാട്ടുരാജ്യങ്ങളായിത്തീർന്നിരുന്നു. അതേപോലെ തന്നെ ഇളയിടത്തു സ്വരൂപവും നെടുമങ്ങാട്ടു സ്വരൂപവും വേറെവേറെയായിക്കഴിഞ്ഞിരുന്നു.

ആദിത്യവർമ്മയ്ക്കു ശേഷം ആറ്റിങ്ങൽ ഇളയ തമ്പുരാൻ ഉമയമ്മറാണി വേണാടിന്റെ ഭരണം ഏറ്റെടുത്തു. അനന്തരാവകാശിയായ ഇരവിവർമ്മപ്രായപൂർത്തിയായകാത്തതിനാൽ റീജന്റായിട്ടാണ് അവർ ഭരണം നടത്തിയത്

അക്കാലമായപ്പോഴേക്കും രാജാവിന്റെ വരുതിയിൽ നിന്നകന്നു പോയി തന്നിഷ്ടം പോലെ പ്രവർത്തിച്ചിരുന്ന എട്ടരയോഗത്തെയും എട്ടു വീട്ടിൽപിള്ളമാരെയും കർശനമായ ഭരണത്തിലൂടെ വരുതിയിലാക്കുവാൻ ഉമയമ്മറാണിക്കു കഴിഞ്ഞുവെങ്കിലും ക്ഷേത്രഭരനത്തിലും രാഷ്ട്രീയാധികാരത്തിലും  പിടിമുറുക്കിയിരുന്ന എട്ടരയോഗക്കാരും എട്ടുവീട്ടിൽ പിള്ളമാരും അവരെ പിന്തുണയ്ക്കുന്നവരും അടങ്ങിയിരുന്നില്ല. റാണിയുടെ ഭരണത്തിനു ശല്യമുണ്ടാക്കുവാൻ അവർ നിരന്തരം ശ്രമിച്ചു കൊണ്ടിരുന്നു.

കൊല്ലം ഉൾപ്പെടുന്ന ദേശിങ്ങനാട്ടു സ്വരൂപത്തിന്റെ അധികാരാവകാശങ്ങൾ കൂടി തിരുവിതാംകോട്ടു കേന്ദ്രീകരിച്ച നിലയിലായിരുന്നു അന്നത്തെ ഭരണമെങ്കിലും എട്ടരയോഗത്തിന്റെയോ എട്ടുവീട്ടിൽപിള്ളമാരുടെയോ സ്വാധീനം ദേശിങ്ങനാടിനുണ്ടായിരുന്നില്ല.

തിരുവിതാംകോട് ഭരണപരമായി കരുത്താർജ്ജിച്ച് വരുന്തോറും കൊല്ലം ആസ്ഥാനമായുണ്ടായിരുന്ന വേണാട് ദേശിങ്ങനാട് എന്നും തിരുവിതാംകോടു മാത്രം വേണാട് എന്നും അറിയപ്പെട്ടു തുടങ്ങി.

മുഗളവംശനായ ഒരു സൈന്യാധിപൻ തിരുവിതാംകോട് ആക്രമിച്ചുപ്പോൾ മലബാറിലെ കോട്ടയം രാജ്യത്തു നിന്നു ഉമയമ്മറാണി വരുത്തിയ കേരളവർമ്മ ഭരണകാര്യങ്ങളിൽ ഉമയമ്മറാണിയെ അനല്പമായി സഹായിക്കുകയും ചെയ്തു. പക്ഷേ ഉമയമ്മറാണിയുടെ എതിരാളികൾ കേരളവർമ്മയെ ചതിയിൽ വധിക്കുകയാണുണ്ടായത്. രാമായണം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയ കവി കൂടിയാണ് കേരളവർമ്മ 'കേരളവർമ്മ രാമായണം' എന്നാണ് ആ കാവ്യം അറിയപ്പെടുന്നത്.

കോലത്തു നാട്ടിൽ നിന്ന് ഉമയമ്മറാണിയും പിന്തുടർച്ചക്കാരനായ ഇരവിവർമ്മയും ചേർന്നു ദത്തെടുത്ത രണ്ടു രാജകുമാരന്മാരും രണ്ടു രാജകുമാരിമാരുമാണ് പിൽക്കാലത്ത് വേണാടിന്റെ പിന്തുടർച്ച നിലനിർത്തിയത്. ഉണ്ണിക്കേരളവർമ്മ, രാമവർമ്മ എന്നി രണ്ടു രാജകുമാരന്മാരും അവരുടെ രണ്ടു സഹോദരിമാരുമാണ് ദത്തെടുക്കപ്പെട്ടത്.

ഉമയമ്മറാണിക്കുശേഷം 1684 – ൽ ഇരവിവർമ്മ വേണാടിന്റെ ഭരണമേറ്റു. ഇക്കാലത്തൊക്കെ കൊല്ലത്തിന്റെ ഭരണത്തിൽ ഡച്ചുകാർ അതിയായ സ്വാധീനം ചെലുത്തിയിരുന്നു. ഉമയമ്മറാണിയുടെ പക്കൽ നിന്നു ലഭിച്ച പരിശീലനവും ഭരണപരിചയവും ഇരവിവർമ്മയെ പ്രഗ്തഭനായ ഭരണാധികാരിയാകാൻ സഹായിച്ചു.

1676 – ൽ അന്നത്തെ ചിറവാമൂപ്പനായ ആദിത്യവർമ്മ ദേശീംഗനാടു സ്വരൂപത്തെ മനഃപൂർവ്വം അവഗണിച്ചാതായി കാണുന്നു. പേരകത്താവഴിയെന്നറിയപ്പെടുന്ന നെടുമങ്ങാടു സ്വരൂപത്തിലെ വീരകേരളവർമ്മയെ ജനങ്ങൾ (എട്ടുവീട്ടിൽപിള്ളമാരും യോഗക്കാരുടെയും പിന്തുണയോടെ) സ്വാധീനിച്ചു രാജാവായി വാഴിക്കാൻ മുറവിളി കൂട്ടി. ഇതെ തുടർന്ന് 1686 – ൽ പത്മനാഭസ്വാമീ ക്ഷേത്രത്തിൽ തീപിടുത്തമുണ്ടായി വൻനാശനഷ്ടങ്ങൾ സംഭവിച്ചു. ഇരവിവർമ്മ ക്ഷേത്രത്തിന്റെ പുനരുദ്ധാരണം നടത്തി. 1718 വരെ ഇരവിവർമ്മ ഭരിച്ചു.

തുടർന്ന് ആദിത്യവർമ്മ ഭരിക്കുമ്പോൾ എട്ടരയോഗക്കാരുടെയും എട്ടുവീട്ടിൽ പിള്ളന്മാരുടെയും നിയന്ത്രണത്തിലുള്ള പാട്ടക്കുടിയാന്മാർ കലാ

പമുണ്ടാക്കി. പത്മനാഭസ്വാമീ ക്ഷേത്രത്തിന്റെ പടിഞ്ഞാരേ ഗോപുരത്തിൽ ചെങ്കൊടി (ഉതിരക്കുറ)കുത്തി.

ആദിത്യ വർമ്മയ്ക്ക് ശേഷം രാജാവായത് കോലത്തു നാട്ടിൽ നിന്നു ദത്തെടുത്തപ്പെട്ട രാജകുമാരന്മാരിൽ മൂത്തയാളായ ഉണ്ണികേളവർമ്മയായിരുന്നു. പക്ഷേ നാലുവർഷത്തെ ഭരണത്തിനുശേഷം അദ്ദേഹം സ്ഥാനമൊഴിഞ്ഞു. അനുജൻ രാമവർമ്മ രാജാവായി.

1724 മുതൽ 1728/9 രാമവർമ്മ ഭരിച്ചു. അക്കാലത്ത് യുവരാജാവായ മാർത്താണ്ഡവർമ്മ( ഉണ്ണികേരളവർമ്മയുടെ രാമവർമ്മയുടെയും സഹോദരീപുത്രൻ)യ്ക്ക് ഭരണകാര്യങ്ങളിൽ വിപുലമായ അധികാരങ്ങൾ കൊടുക്കുകയുണ്ടായി..

1729 - ൽ മാർത്താണ്ഡവർമ്മ തിരുവിതാംകോട്ടു രാജാവായി. ഇക്കാലമായപ്പോഴേക്കും വേണാട് രാജ്യം കൊല്ലം ആസ്ഥാനമാക്കി ദേശിങ്ങനാടെന്നും പത്മനാഭപുരം ആസ്ഥാനമാക്കി തിരുവിതാംകോട് എന്നും വേറെ വേറെ നാട്ടുരാജ്യങ്ങളായിത്തീർന്നിരുന്നു. അതേപോലെ തന്നെ ഇളയിടത്തു സ്വരൂപവും നെടുമങ്ങാട്ടു സ്വരൂപവും വേറെവേറെയായിക്കഴിഞ്ഞിരുന്നു.

14-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ വേണാട് രണ്ടു താവഴികളായി പിരിഞ്ഞു. മൂത്തതാവഴി കൊല്ലത്തും ഇളയതാവഴി ആറ്റിങ്ങലും ആസ്ഥാനമാക്കി. ആറ്റിങ്ങൽ താവഴിക്കാർക്കായിരുന്നു പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ചുമതല. ആറ്റിങ്ങൽ താവഴിയെ തൃപ്പാപ്പൂർ താവഴി എന്നും പറയും. രാജകൊട്ടാരം ആറ്റിങ്ങലായിരുന്നെങ്കിലും ഭരണവിർവ്വഹണം തിരുവിതാംകോട്ടു വച്ചായതു കൊണ്ട് തിരുവിതാംകോടു സ്വരൂപം എന്നും പറയപ്പെട്ടു.

കൊല്ലവും അതിനു വടക്കുള്ള നാടുകളും കളക്കാടു സ്വരൂപവും നാഞ്ചിനാടും മൂത്തതാവഴിയുടെ കീഴിലായിരുന്നു. കളക്കാടു സ്വരൂപത്തിലെ ചിറവാമൂപ്പന്മാരെ ജയസിംഹന്മാർ എന്നാണു പറയുക. രവിവർമ്മകുലശേഖരന്റെ പിതാവായിരുന്ന ജയസിംഹന്റെ (മക്കത്തായികളായ) സന്തതിപരമ്പരായതു കൊണ്ടാണ് കളക്കാടു സ്വരൂപത്തെ - ദേശിംഗനാട് - ചേതു

ങനാട് എന്നു പറയുന്നത്.

ജയസിംഹന്മാർ വേണാടിന്റെ മൂത്തതാവഴിയുമായി തുടർച്ചയായി വിവാഹ ബന്ധത്തിൽ ഏർപ്പെട്ടിരുന്നു. അതിനാൽ മാതൃദായക്രമ പ്രകാരം മൂത്തതാവഴിയിലെ രാജാക്കന്മാരാകുവാൻ അവർക്കു കഴിഞ്ഞു. അങ്ങനെ വേണാടു മൂത്തതാവഴി ദേശിംഗനാട് താവഴി എന്നറിയപ്പെട്ടു. പെരിയാറിനു തെക്കുള്ള എല്ലാ സ്വരൂപങ്ങളും നാമമാത്രമായിട്ടെങ്കിലും ദേശിംഗനാടുതാവഴിയുടെ കീഴിലായിരുന്നു.

ദേശിംഗനാട്ടുരാജാക്കന്മാർ ഇവരുടെ ശ്രദ്ധകേന്ദ്രീകരിച്ചിരുന്നത് കളക്കാടു സ്വരൂപത്തിലും കായൽ പട്ടണത്തിലുമായിരുന്നു. വിജയനഗരത്തിന്റെ മേൽക്കോയ്മയെ ചെറുക്കുവാൻ വേണ്ടി വമ്പിച്ച സന്നാഹവുമായി ദേശിംഗനാടു രാജാക്കന്മാർ കളക്കാട്ടു താമസമാക്കി. അതിനാൽ കൊല്ലം ഭരിച്ചിരുന്നത്. 'ആഴിപ്പണ്ടാര' ചുമതലയുള്ള റാണിയായിരുന്നു.

കേരളതീരത്തെ മുസ്ലിം വ്യാപാരികളോടു മത്സരിക്കാൻ കഴിയാതിരുന്ന ചൈനക്കാർ കായൽ പട്ടണത്തിൽ നിന്നു ചരക്കുകയറ്റിത്തുടങ്ങി. കായൽപ്പട്ടണം ദേശിംഗനാടിന്റെ നിയന്ത്രണത്തിലായിരുന്നു. കായംകുളത്തു നിന്നും കൊല്ലത്തു നിന്നും ചരക്കുകൾ പുനലൂർ, ചെങ്കോട്ട, അംബാസമുദ്രം, പെരുമാൾ തിരുനഗരി വഴി കായൽ പട്ടണത്തിലേക്കു പോയിരുന്നു. അവിടുന്ന് അരി കേരളത്തിലേക്കും വന്നിരുന്നു.

**ഉമയമ്മ റാണിമുതൽ ഉണ്ണികേരള വർമ്മവരെ**

2500 വർഷങ്ങൾക്ക് മുമ്പ് അഹിംസയും സ്വാതന്ത്ര്യത്തിലും വിശ്വസിച്ചിരുന്ന കൊല്ലം ജനത ജനാധിപത്യത്തിന്റെ മധുനികർന്ന് കഴിഞ്ഞിരുന്ന ഒരു കാലഘട്ടം ക്രമേണ വിസ്മൃതിയിൽ ആുപോയി. പിന്നീട് നാട്ടുരാജ്യങ്ങൾ പലകാരണങ്ങളാൽ പലവേരുകളിൽ വിഘടിതമായി പല അധികാരങ്ങളും ഉൾക്കൊുകൊ് വളരുവാൻ തുടങ്ങുകയും ക്രമേണ ഫ്യൂഡലിസത്തിന്റെ എല്ലാ തിന്മകളും സ്വീകരിച്ചുകൊ് സേച്ഛാധിപത്യത്തിലേക്കും ജനത അടിമത്വത്തിലേക്കും കഷ്ടതയിലേക്കും നീങ്ങി ഒരു സംഭ്രമണം പൂർത്തിയാക്കിയ ദിനമാണ് കേരളത്തേയും ഭാരതത്തേയും സംബന്ധിച്ചിടത്തോളം 1947 ആഗസ്റ്റ് 15.

## കൊല്ലത്തെപ്പറ്റി സഞ്ചാരികൾ
## പെരിപ്ലസും പ്ലിനിയും ടോളമിയും

പെരിപ്ലസ് ഓഫ് ദീ എറിത്രിയൻ സീ (ചെങ്കടലിലൂടെയുള്ള ഭൂപര്യടനം) എന്നഗ്രന്ഥമെഴുതിയ അജ്ഞാതനായ സഞ്ചാരി കേരളത്തെപ്പറ്റി രേഖപ്പെടുത്തിയിട്ടുണ്ട്. എ.ഡി. ഒന്നാം നൂറ്റാണ്ടിലാണ് ഈ വിവരണം എഴുതപ്പെട്ടത്. നൗറയും തിണ്ടീസും ഇവിടുത്തെ വിശേഷപ്പെട്ട തുറമുഖങ്ങളാണ്. അവ കടന്നു വേണം രാജസ്ഥാനമായ മുസിരിസ്സിലും നെൽക്കിണ്ടയിലും എത്താൻ. .. മുസിരിസിൽ നിന്ന് കടൽ വഴിയോ കായൽവഴിയോ അഞ്ഞൂറു സ്റ്റേഡിയ ദൂരമുണ്ട് നെൽക്കിണ്ടയിലേക്ക്. അത് മറ്റൊരു രാജാവായ പാണ്ഡ്യന്റെ രാജ്യത്താണ്. അതൊരു നദീമുഖത്താണ് സ്ഥിതി ചെയ്യുന്നത്.

നിയാസിണ്ടയെന്നു പ്ലിനിയും മേൽകിണ്ടയെന്നു ടോളമിയും നിൽസിഡാ എന്ന് പ്യൂട്ടിൻഗേറിയൻ ടേബിളിലും കൊല്ലത്തെപ്പറ്റി പറഞ്ഞു കാണുന്നു. അക്കാലത്ത് കല്ലട, കാഞ്ഞിരോട്, തേവലക്കര പ്രദേശങ്ങളായിരുന്നു തുറമുഖം.

നെൽകിണ്ടയിൽ നിന്നു പുറപ്പെട്ടു വരുന്ന കപ്പലുകൾ ബക്കറേയിൽ നങ്കൂരമിട്ട് സാമാനങ്ങൾ കയറ്റിയിരുന്നു. ഈ രണ്ടു സ്ഥലങ്ങളുടെയും രാജാക്കന്മാർ ഉൾനാട്ടിലാണ് താമസിക്കുന്നത്. ഈ പ്രദേശങ്ങളിൽ നിന്ന് ധാരാളം കുരുമുളകും മലപത്രവും കയറ്റി അയ്ക്കുന്നു. ഇവിടെ ഇറക്കുമതി ചെയ്യുന്ന ചരക്കുകളിൽ പ്രധാനപ്പെട്ടവ പലതരം നേർത്ത തുണികളും പവിഴവും കണ്ണാടിയും ചെമ്പും ഈയവും മദ്യവും പാഷാണവുമാണ്.

ബക്കാറെ കഴിഞ്ഞാൽ ഇരുണ്ട ചെമ്മലകളും പറളിയ എന്ന ദേശവുമാണ്. പറളിയയിലെ ഒരു പ്രധാനപ്പെട്ട സ്ഥലമാണ് ബലിത. ബാരിസ് മുതൽ കന്യാകുമാരി വരെ ആയ് രാജാക്കന്മാരുടെ ഭരണത്തിലായിരുന്നു. ഈ രാജ്യത്തെ കടലോരനഗരങ്ങൾ നെൽക്കിണ്ട, എലങ്കോൺ, തലസ്ഥാനമായ കോട്ടിയറ, ബമ്മല. കൊമാരി എന്നിവയാണ് എന്നും ടോളമി രേഖപ്പെടുത്തിയിട്ടുണ്ട്.

ഫാഹിയൻ എന്ന ചൈനീസ് പണ്ഡിതൻ ചൈനയിലേക്ക് മടങ്ങി പോകുമ്പോൾ സഞ്ചരിച്ചിരുന്ന കപ്പിലെ ജോലിക്കാരും യാത്രക്കാരിലേ റെയും മലനാട്ടുകാരായിരുന്നു, കൊല്ലത്തെ കച്ചവടക്കാർക്ക് ചൈനയിൽ പണ്ടകശാലയും വീടുകളും ഉണ്ടായിരുന്നു. ചൈനയിലേക്കുള്ളമടക്കയാത്രയിൽ കടൽക്ഷോഭത്തിൽ നിന്ന് ഫാഹിയാന്റെ അമൂല്യഗ്രന്ഥശേഖരത്തേയും ജീവനേയും രക്ഷിച്ചത് കൊല്ലത്തുകാരായ നാവികരും യാത്രക്കാരുമാണ്. അക്കാലത്ത് പേർഷ്യയിൽ നിന്നും ചൈനയിലേക്കുള്ള കപ്പലുകൾ കൊല്ലത്തു മാത്രമേ അടുത്തിരുന്നുള്ളൂ.

പേർഷ്യയിൽ നിന്നു വന്ന സുലൈമാൻ

ക്രിസ്തുവർഷം 851 ലാണ് സുലൈമാൻ എന്ന പേർഷ്യൻ (അറബി) വ്യാപാരി കൊല്ലത്ത് വന്നത്. സമ്പത്സമൃദ്ധമായ കൊല്ലമായിരുന്നു. ദക്ഷിണേന്ത്യയിലെ ഏറ്റവും വലിയ തുറമുഖം. പേർഷ്യയിലേക്കുള്ള ചൈനീസ് കപ്പലുകളുടെ പ്രധാന ഇടത്താവളമായിരുന്നു ഇത്. ഇവിടെ വലിയ ചൈനീസ് കപ്പലുകൾ അടുത്തിരുന്നു. വൻതോതിൽ , കുരുമുളക് ചൈനക്കാർ വാങ്ങി. ചൈനയിൽ നിന്നുള്ള ചരക്കുകൾ ഇവിടെ ഇറക്കുമതി ചെയ്തിരുന്നു. ചീനരുടെ വലിയ കപ്പലുകൾക്ക് തടസ്സമില്ലാതെ അടുക്കാൻ കഴിയും വിധം വിസ്തൃതമായിരുന്നു തുറമുഖം. അനുകൂലമായ കാലാവസ്ഥയിൽ മസ്കറ്റിൽ നിന്നു കൊല്ലത്തെത്താൻ ഒരു മാസം മതി. ഒരാൾക്ക് 10 ദിനാറാണ് കപ്പൽ കൂലി. അറബിഭാഷ സംസാരിക്കാൻ കഴിയുന്ന മുസ്ലിങ്ങളെ കൊല്ലത്തു കണ്ടില്ല.

**അബൂസെയ്ദ്**

പത്താംനൂറ്റാണ്ടിലെ പേർഷ്യൻ സഞ്ചാരിയും ചരിത്രകാരനുമായ അബൂസെയ്ദ് **സിൽസിലാത്തുൽ തവാരിഖ്** എന്ന ഗ്രന്ഥത്തിൽ കൊല്ലത്തെപ്പറ്റി പറയുന്നു:

വൈവിധ്യമാർന്ന ഫലവൃക്ഷങ്ങളും സുഗന്ധദ്രവ്യങ്ങളും ഉള്ള കേരളം സമ്പത്സമൃദ്ധമാണ്. കൊല്ലമാണ് പ്രധാന തുറമുഖം. ചൈനയിലേക്കുള്ള കപ്പലുകളുടെ ഇടത്താവളമാണ് കൊല്ലം. കയറ്റിറക്കുമതി ധാരാളം നടക്കുന്ന തുറമുഖമാണ്. വിദേശികളോടുള്ള പെരുമാറ്റം സൗഹൃദ

പൂർവ്വമാണ്.

അൽ ബറൂനി

റഷ്യയിലെ ഖീവ സ്വദേശിയും മഹ്മൂദ് ഗസ്നിയുടെ ആസ്ഥാനവിദ്വാനുമായിരുന്ന അൽ ബറൂനി കൊല്ലം സന്ദർശിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട് :

രാജാവ് ഭരണകാര്യങ്ങൾ നിർവ്വഹിക്കുവാൻ വിശ്വസ്തരായ മന്ത്രിമാരെ ഏല്പിച്ച് പുണ്യ സ്ഥലങ്ങളായ കാശിയിലും മധുരയിലും മറ്റുമായി വർഷത്തിന്റെ മുക്കാൽ ഭാഗവും കഴിക്കും. നല്ലൊരു വേദശാസ്ത്രജ്ഞനും ആത്മീയ പരിഷ്കർത്താവുമായ ഇവിടുത്തെ രാജാവ് മികച്ച പണ്ഡിതനായിരുന്നു. ഭാരതീയ തത്ത്വശാസ്ത്രം, സൂഫിസം തുടങ്ങിയ വിഷയങ്ങൾ ചർച്ച ചെയ്തു. അറബിവൈദ്യസമ്പ്രദായം കൊല്ലത്തു പ്രചരിച്ചിരുന്നു. അറബി വൈദ്യന്മാർ കേരളത്തിലെ വൈദ്യസമ്പ്രദായങ്ങൾ അഭ്യസിച്ചിരുന്നു. വ്യാപാരികൾക്ക് വിവിധ വിദേശഭാഷകൾ അറിയാമായിരുന്നു. മിനുസമേറിയ വിശേഷപ്പെട്ട വസ്ത്രങ്ങളുടെ നെയ്ത്തു ശാല കൊല്ലത്തുണ്ടായിരുന്നു. കൊല്ലത്ത് കപ്പലിന്റെനിർമാണക്കുത്തക കർത്താക്കന്മാർക്കായിരുന്നു. കപ്പൽ പണിത് വിദേശികൾക്ക് വില്ക്കുകയായിരുന്നു പതിവ്. ഈടും ഉറപ്പുമുള്ള കൊല്ലം കപ്പലുകൾ വിദേശികൾക്ക് പ്രിയപ്പെട്ടതായിരുന്നു.

**റബ്ബി ബൻജമിൻ**

യുറോപ്യൻ സഞ്ചാരിയായ റബ്ബിബൻജമിൻ 1167 ൽ കൊല്ലം സന്ദർശിച്ചു:

സൂര്യാരാധകരായ കറുത്ത ജനങ്ങളാണു കൊല്ലത്തുള്ളത്. ഇവർ ജ്യോതിഷ വിശ്വാസികളാണ്. വ്യാപാരകാര്യങ്ങളിൽ അതീവവിശ്വസ്തരാണ്. കള്ളവും ചതിയും ഇല്ലാത്തവരാണ്.

കപ്പൽ തുറമുഖത്തടുത്താൽ രാജാവിന്റെ ഉദ്യേഗസ്ഥരെത്തി ബോധ്യപ്പെട്ട് ചുങ്കം ചുമത്തിക്കഴിഞ്ഞാൽ ചരക്കുകൾ അതി സുരക്ഷിതമായിരിക്കും. കാവൽ കൂടാതെ ചരക്കുകൾ എവിടെയും ഇട്ടിട്ടു പോകാം. ചരക്കു

നഷ്ടപ്പെട്ടാൽ അതിന്റെ മുഴുവൻ ഉത്തരവാദിത്തവും രാജാവിനാണ്. പനയോലകളിൽ വെള്ളിനാരായം കൊണ്ടാണ് എഴുതുന്നത്. ഉദ്യോഗസ്ഥർ ഹൃദ്യമായി പെരുമാറുന്നവരാണ്. സൗമ്യരും വിനയശീലരുമാണ്. ജനുവരി മുതൽ ഏപ്രിൽ വരെ അത്യുഷ്ണമാണ്. കാലത്ത് ഒമ്പതു മണി മുതൽ വൈകിട്ടു വരെ വൻചൂടാണ്. രാവിലെയും വൈകിട്ടുമാണ് തെരുവുകളിൽ ആളുകൾ കൂടുന്നത്. വ്യാപാരങ്ങളേറെയും നടക്കുന്നത് രാത്രിസമയത്താണ്. എല്ലാതെരുവുകളിലും പുലരും വരെ വിളക്കുകൾ കത്തിക്കൊണ്ടിരിക്കും. നഗരത്തിനു ചുറ്റുമുള്ള പ്രദേശങ്ങളിലാണ് കുരുമുളക് സമൃദ്ധിയായി വളരുന്നത്. കച്ചവടകേന്ദ്രങ്ങളിൽ നിന്ന് കുറച്ചകലെമാറിയാണ് ദേവാലയങ്ങൾ. സമയമറിയിക്കുന്ന സൂര്യഘടികാരങ്ങൾ ദേവാലയങ്ങളിൽ സ്ഥാപിച്ചിരുന്നു.

കൊല്ലത്തുള്ള ജൂതന്മാർ കറുത്തവരാണ്. 100 ഓളം ജൂത വ്യാപാരികൾ കൊല്ലത്തുണ്ട്.

ചൗ - ജൂ- ക്വാ

ചൈനാക്കാരനായ നാവികവ്യാപാരനിരീക്ഷകൻ ആയിരുന്ന ചൗ-ജൂ ക്വാ 1178 ൽ കൊല്ലം സന്ദർശിച്ച് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

കേരളീയരും അറബികളും ചീനക്കാരുമായി വ്യാപാരം നടത്തിയിരുന്നു. അറബികൾ ചീനക്കാരിൽ നിന്നു ചരക്കുകൾ കൈമാറിയിരുന്നത് കൊല്ലത്തു വച്ചായിരുന്നു. ജനങ്ങൾ ആയുധവിദ്യയിൽ സമർത്ഥരാണ്. അമ്പും വില്ലും വാളും കുന്തവും ഉപയോഗിച്ചിരുന്നു. വ്യാപാരകാര്യങ്ങളിൽ ഒരിക്കലും ചതിക്കില്ല. കണക്കുകൾ കൃത്യമാണ്. ആരുടെയും പ്രേരണയില്ലാതെ തന്നെ നീതി പാലിക്കുന്നു. ശുചിത്വത്തിൽ പ്രത്യേക ശ്രദ്ധാലുക്കളാണ്. സുഗന്ധദ്രവ്യങ്ങളെ കൂടാതെ മുത്ത്, നേർത്ത പരുത്തിത്തുണി ഇവയൊക്കെ ഇവിടെ നിന്നു കയറ്റി അയച്ചിരുന്നു.

ജോൺ ഓഫ് മോന്റി കോർവിനോ

ഏ.ഡി. 1292-93 കാലത്ത് കൊല്ലം സന്ദർശിച്ച യൂറോപ്യനായ ജോൺ ഓഫ് മോന്റി കോർവിനോ ചൈനയിലെത്തിയ ആദ്യത്തെ കത്തോലിക്ക

മിഷനറിയാണ്. ചൈനയിലേക്ക് പോകുംവഴി ഇടത്താവളമായ കൊല്ലത്തി ത്തിറങ്ങിയ അദ്ദേഹം എഴുതി :

യൂറോപ്പിൽ നിന്നു ചൈനയിലേക്കു പോകുന്ന കപ്പലുകളെല്ലാം കൊല്ലം തുറമുഖത്ത് അടുത്തിരുന്നു. കൊല്ലത്ത് സെന്റ് തോമസ് പള്ളി യുണ്ടായിരുന്നു. ഇവിടെയുള്ളവരെ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യുക എളുപ്പമാണ്. ഇവിടുത്തുകാർ സ്വഭാവശുദ്ധിയുള്ളവരും ദൃഢവി ശ്വാസികളുമാണ്. സ്വാദിഷ്ടമായ നിരവധി പഴവർഗങ്ങൾ ഇവിടെ ലഭി ക്കും. സ്ത്രീ പുരുഷന്മാർ അല്പവസ്ത്രധാരികളാണ് ആരും ചെരുപ്പിടാ റില്ല. തയ്യൽക്കാരുടെയും ചെരുപ്പു കുത്തികളുടെയും ആവശ്യം ഇവിടെ യില്ല

പട്ടണത്തിലെന്ന പോലെ ഗ്രാമങ്ങളിലും ജനങ്ങൾ ധാരാളമായി താമ സിക്കുന്നു. ചെളിയും മണ്ണും കൊണ്ടുള്ള ചുവരുകളുള്ള ഓലമേഞ്ഞ വീടു കളിലാണ് ആളുകൾ താമസിക്കുന്നത്. എല്ലായിടത്തും കിണറുകളും കുള ങ്ങളും ധാരാളമുണ്ട്. കാള, പശു, ആട് മുതലായവയാണ് വളർത്തു മൃഗ ങ്ങൾ. കുതിരകൾ ഇല്ല.

മാർക്കോ പോളോ

1288 – ലാണ് വിശ്വപ്രസിദ്ധ സഞ്ചാരിയായ മാർക്കോപോളോ കൊല്ല ത്തെത്തുന്നത്. ചൈനീസ് ചക്രവർത്തിയായ കുബ്ലയ്ഖാന്റെ പ്രതിനിധി യായിട്ടാണ് അദ്ദേഹം ആദ്യം കൊല്ലത്തത്തിയത്. പിന്നീട് സഞ്ചാരിയായും പേർഷ്യയിലേക്ക് രാജകുമാരിയുമായി കുബ്ലയ്ഖാന്റെ കൊട്ടാരത്തിൽനി ന്നുള്ള കപ്പൽ യാത്രയിലും അദ്ദേഹം കൊല്ലം പലതവണ സന്ദർശിച്ചു. വിശ്വപ്രസിദ്ധമായ തന്റെ യാത്രാവിവരണത്തിൽ അദ്ദേഹം രേഖപ്പെടുത്തി യിരിക്കുന്നു:

ജനങ്ങൾ ഭൂരിഭാഗവും വിഗ്രഹാരാധകരാണ്. ക്രിസ്ത്യാനികളും ജൂത ന്മാരും ഇവിടെയുണ്ട്. ചപ്പങ്ങം(പതിമുഖം) സമൃദ്ധിയായി വളരുന്ന നാ ടാണ് കൊല്ലം. കൊല്ലം ചപ്പങ്ങം ഗുണമേന്മയിൽ ഒന്നാമതായിരുന്നു. കൊല്ലം ഇഞ്ചിയും ഒന്നാന്തരമാണ്. ഇവിടെ മികച്ച തരം നീലം ലഭിക്കു ന്നു ഒരിനം ചെടി (നീലഅമരി)യിൽനിന്നാണ് നീലം ഉണ്ടാക്കുന്നത്.

ഈ ചെടികൾ ശേഖരിച്ച് വേരുകൾ വെട്ടിക്കളഞ്ഞു വലിയ ഒരു പാത്രത്തി ലിട്ടു വെള്ളമൊഴിച്ചു വയ്ക്കുന്നു. ഇലകൾ മുഴുവൻ അലിഞ്ഞു ചേരുന്നതു വരെ അത് അങ്ങനെ വയ്ക്കും. പിന്നീട് ചണ്ടിയെല്ലാം കളഞ്ഞ് ചാറുമാത്രം ശേഖരിച്ച് സൂര്യപ്രകാശത്തിൽ വച്ച് കുറുക്കിയെടുക്കുന്നു. കുറുകി കട്ട യാവമ്പോൾ കഷണങ്ങളായി മുറിച്ച് കയറ്റി അയയ്ക്കുന്നു. ഇതാണ് നീലം.

പനപ്പഞ്ചാരയിൽ നിന്നാണ് മദ്യമുണ്ടാക്കുന്നത്. അതിവേഗത്തിൽ മത്തുപിടിപ്പിക്കുന്നതാണ് ഈ മദ്യം. നിത്യോപയോഗസാധനങ്ങൾക്കെല്ലാം വിലക്കുറവാണ്. ജ്യോതിശ്ശാസ്ത്രപണ്ഡിതരും വൈദ്യമാരും കൊല്ലത്തു ധാരാളം ഉണ്ട്. ജനങ്ങൾ കറുത്തവരാണ്. അരി ആഹാരമാണ് അവർ കഴിക്കുന്നത്. സ്ത്രീപുരുഷഭേദമെന്യെ അരയ്ക്കു മീതെ വസ്തം ധരി ക്കുന്നില്ല. മുറപ്പെണ്ണിനെ വിവാഹം കഴിക്കുകയും ഭർത്താവ് മരിച്ചാൽ ഭർത്തൃസഹോദരന്റെ ഭാര്യയാവുകയും ചെയ്യുന്നതു തെറ്റായിരുന്നില്ല. ചൈന, അറേബ്യ തുടങ്ങിയ ഇടങ്ങളിൽ നിന്നുള്ള കപ്പലുകൾ കൊല്ലത്ത് ചരക്കിറക്കി വിറ്റ് ഇവിടുന്നു  ചരക്കു കയറ്റിപ്പോകുന്നു.

### പോർഡിനോണിലെ ഫ്രിയാർ ഓഡൊറിക്

1322 ൽ കൊല്ലം സന്ദർശിച്ച ക്രിസ്തുമത പ്രചാരകൻ ആയ ഫ്രിയാർ ഓഡൊറിക് :

എറ്റവും നല്ല ഇഞ്ചി ലഭിക്കുന്നത് ഇവിടെയാണ്. കുരുമുളകിന്റെയും ഇഞ്ചിയുടെയും വ്യാപാരത്തിന്റെ പ്രമുഖകേന്ദ്രമാണ്. ലോകത്തിലെ ഏറ്റവും വലിയ വ്യാപാരകേന്ദ്രങ്ങളുടെയും തുറമുഖങ്ങളുടെയും കൂട്ടത്തിലാണ് കൊല്ലം.

ഇവിടുത്തുകാരുടെ ഗോഭക്തി കലശലാണ്. ആറുവർഷത്തോളു കാള കളെ കൊണ്ട് പണിയെടുപ്പിക്കും, പശുവിന്റെ ചാണകം കൊണ്ട് വീടിന്റെ അകവും പുറവും മെഴുകുന്നു. ചാണകം ചുട്ടതു കരിച്ചു നെറ്റിയിലും  കവി ളിലും മാറിടത്തിലും പൂശുന്നു. പുരുഷന്മാർ നെറ്റിയുടെ മുകൾഭാഗത്ത് ശിരസ്സിന്റെ പകുതിയോളം ഉള്ള രോമങ്ങൾ വച്ചിട്ടു ബാക്കി ക്ഷൗരം ചെയ്തു കളയുന്നു.

കുന്നുകളും മലകളും നിറഞ്ഞ കുരുമുളകുകാടുകളിൽ നദികളും തടാകങ്ങളും ഏറെയുണ്ട്. അവയിൽ വലിയ ചീങ്കണ്ണികളുണ്ട്. കാട്ടിൽ പല തരം പാമ്പുകളുണ്ട്. കുരുമുളക് ശേഖരിക്കുന്ന അവസരത്തിൽ ചപ്പുചവ റുകൾ പുകച്ച് പാമ്പുകളെ അകറ്റുന്നു. മനോഹരമായ പക്ഷിമൃഗാദികൾ ധാരാളമുള്ള നാടാണിത്. ഔഷധ്യവീര്യമുള്ള വൃക്ഷങ്ങളും സസ്യങ്ങളും ഇവിടെ സുലഭമാണ്. ചപ്പങ്ങമരം വിറകിനാണ് നാട്ടുകാർ ഉപയോഗിക്കു ന്നത്. കുരുമുളക് വിളയുന്ന നാടിന്റെ തെക്കേറ്റത്താണ് കൊല്ലം സ്ഥിതി ചെയ്യുന്നത്.

## സെവെറിക്കിലെ ഫ്രയർ ജോർഡാനുസ്

1329 ൽ കൊല്ലം സന്ദർശിച്ച സെവെറിക് സ്വദേശിയായ സുവിശേഷ പ്രചാരകൻ ഫ്രയർ ഡോർഡാനുസ് റോമൻ കത്തോലിക്ക സഭയുടെ കൊല്ലത്തെ ആദ്യത്തെ ബിഷപ്പാണ്. അഞ്ചുവർഷം കൊല്ലത്ത് താമസിച്ചു മതപ്രചാരണം നോത്തിയ ജോർഡാനുസ് കൊല്ലത്തെപ്പറ്റി വിശദമായ വിവരണങ്ങൾ എഴുതിയിട്ടുണ്ട്.

സമ്പത്സമൃദ്ധമായ നഗരമാണ് കൊല്ലം. രാജാവ് ലിംഗാരാധകനാണ്. രാജാക്കന്മാർ നല്ലവരും ശൂരന്മാരുമാണ്. എല്ലാമതക്കാരോടും സമ ഭാവനയോടെ പെരുമാറുന്നു. ജനങ്ങൾ സത്യവാദികളും നീതി നിഷ്ഠരും അവനവന്റെ സാമൂഹ്യസ്ഥിതിക്കും പദവിക്കും അനുരൂപമായി അവകാശ ങ്ങൾ പരിപാലിക്കുന്നതിൽ ശ്രദ്ധിക്കുന്നവരുമാണ്. ഇവിടെ നിന്ന് വിപുല മായതോതിൽ സുഗന്ധദ്രവ്യങ്ങൾ കയറ്റി അയ്ക്കുന്നു.

കേരളത്തിലെ രാജാക്കന്മാരുടെ പിന്തുടർച്ചാക്രമം മരുമക്കത്തായമാ ണ്. സഹോദരിയുടെ മക്കളാണ് അവകാശികൾ

അരിയാണ്പ്രധാന ഭക്ഷണം. അരിവേവിച്ച് വെള്ളത്തോടെയും അല്ലാ തെയും കഴിക്കുന്നു.പശുവിനെയും കാളയെയും പോറ്റി വളർത്തുന്നു. കൃഷി പ്പണിക്കും ഭാരം ചുമക്കുവാനും കാളകളെ ഉപയോഗിക്കുന്നു

കേരളീയരുടെ ഇടയിൽ ക്രിസ്തുവിന്റെ സന്ദേശം പ്രചരിപ്പിക്കുവാൻ തടസ്സമില്ല. നാട്ടുകാരെ ജ്ഞാനസ്നാനം ചെയ്യിക്കുന്നതിൽ ആർക്കും വിരോ

ധമില്ല. ചക്കയും മാങ്ങയും തേങ്ങയും ഇവിടുത്തെ പ്രധാന വിഭവങ്ങളാണ്. തെങ്ങിൻകുലകളിൽ നിന്ന് ഊറ്റിയെടുക്കുന്ന നീർ തിളപ്പിച്ചാണ് സ്വാദും പോഷകഗുണവുമുള്ള ചക്കരത്തേൻ (ചക്കരത്താലി) ഉണ്ടാക്കുന്നത്.

പലവിധത്തിൽ തെങ്ങിന്റെ എല്ലാഭാഗവും ഉപയോഗിക്കുന്നു. തേങ്ങയുടെ പുറന്തോടിൽ നിന്നെടുക്കുന്ന ചകിരിസംസ്കരിച്ച് പിരിച്ചാണ് കയറുണ്ടാക്കുന്നത്. വഞ്ചികളും കപ്പലുകളും കെട്ടിമുറുക്കുവാൻ കയർ ഉത്തമമാണ്. ഉൾപ്രദേശങ്ങളിൽ പനകൾ ധാരാളമുണ്ട്. പനങ്കുലകൾ ചെത്തിയും മദ്യമെടുക്കുന്നു

**അബുൽ ഫിദ**

ഡമാസ്കസ്കാരനായ ഭൂമിശാസ്ത്രജ്ഞനും ചരിത്രപണ്ഡിതനുമായ അബുൽ ഫിദ ഇസ്മായിൽ ഇബിനു അലി തന്റെ ഗ്രന്ഥമായ **തഖ്‌വീൻ അൽ ബുൽദാൻ** എന്ന ഭൂമിശാസ്ത്ര ഗ്രന്ഥത്തിൽ കൊല്ലത്തെപ്പറ്റി പറയുന്നു:

കൗലം ആണ് മറ്റൊരു പ്രധാന പട്ടണം. കുരുമുളകു രാജ്യമായ മലബാറിന്റെ തെക്കേയറ്റത്താണ് ഇത്. വിദേശരാജ്യങ്ങളിൽ നിന്നും കപ്പലുകൾ ഇങ്ങോട്ട് വരികയും ഇവിടെ നിന്ന് ചരക്ക് കയറ്റിപ്പോകുകയും ചെയ്യുന്നുണ്ട്. ഏദൻ മുതലായ വിദേശരാജ്യങ്ങളുമായി അടുത്ത ബന്ധമുള്ള തുറമുഖമാണിത്. ഇവിടെ കടൽ കരയിലേക്ക് കയറി കിടക്കുന്നതിനാൽ കപ്പലുകൾക്ക് സുരക്ഷിതമായ നങ്കൂരമിട്ട് നിൽക്കാം. ധാരാളം കടകമ്പോളങ്ങളുള്ള വലിയ പട്ടണമാണ് കൊല്ലം. ഭൂമി സമനിരപ്പുള്ളതും മണൽ നിറഞ്ഞതുമാണ്. നഗരപരിസരങ്ങളിൽ ഫലവൃക്ഷങ്ങൾ ധാരാളമായി വളരുന്നു.

**ഇബ്നുബത്തൂത്ത**

ടാൻജീയർ സ്വദേശിയായ ഇബ്നുബത്തൂത്ത എഴുതിയ **രിഹ്‌ലത്ത് അഥവാ തുഹ്ഫത്തുന്നുള്ളാർ ഫീഗറായിബിൽ അംസാർവ അജായിബിൽ അസ്ഫാർ** എന്ന കൃതിയിൽ കൊല്ലത്തെപ്പറ്റി വിശദമായ വിവരണമുണ്ട്:

മലനാട്ടിലെ ഏറ്റവും സുന്ദരമായ നഗരമാണ് കൊല്ലം. സുലിബൻ ജാതിക്കാരാണ് ഇവിടുത്തെ പ്രധാന വ്യാപാരികൾ. കപ്പൽ നിറയെ വരുന്ന സാധനങ്ങൾ മൊത്തം വാങ്ങാൻ മാത്രമല്ല കപ്പൽ നിറയെ സാധനങ്ങൾ കൊടുത്തയ്ക്കാനും ശേഷിയുള്ള ഇവരുടെ പണ്ടകശാലകൾ സദാ ചരക്കു നിറഞ്ഞവയാണ്. ഇവിടുത്തെ മുസ്ലിം വ്യാപാരികളുടെ നേതാവ് ഇറാക്കുകാരൻ അലാവുദ്ദീൻ അവുജിയാണ്.

വേണാടു ഭരിച്ചിരുന്ന തിരുവടി( വീരകേരളവർമ) പ്രസിദ്ധനായ ന്യായാധിപനും കുറ്റവാളികളെ ശിക്ഷിക്കുന്നതിൽ ദാക്ഷിണ്യമില്ലാത്തയാളുമാണ്. കടുത്ത ശിക്ഷകൾ നല്കിയിരുന്നതിനാൽ കുറ്റകൃത്യങ്ങൾ കുറവായായിരുന്നു. കുറ്റം ചെയ്തവരുടെ സ്ഥാനമാനങ്ങൾ നോക്കാതെ കുറ്റത്തിന്റെ സ്വഭാവമനുസിരച്ചാണ് അദ്ദേഹം നീതി നിർവ്വഹണം നടത്തിയിരുന്നത്.

**ജോൺ ഡി മാറിഗ് നൊല്ലി**

ഫ്ളോറൻസുകാരനായ ജോൺ ഡി മാറിഗ് നൊല്ലി പോപ്പിന്റെ പ്രതിനിധിയായിരുന്നു. ചൈനയിൽ നിന്നുള്ള മടക്കയാത്രയിൽ 1347 – ൽ കൊല്ലത്തെത്തിയ അദ്ദേഹം ഇവിടുത്തെ സെന്റ് ജോർജ്ജ് പള്ളിയിൽ 16 മാസം താമസിച്ചു:

മുസ്ലീങ്ങളല്ല, സെന്റ് തോമസ് ക്രിസ്ത്യാനികളാണ് കുരുമുളകിന്റെ സംഭരണവും വ്യാപാരവും നിയന്ത്രിച്ചിരുന്നത്. അവർ സമ്പന്നരാണ്, സത്യസന്ധത, ശുചിത്വം, കൃത്യനിഷ്ഠ എന്നിവ അവരുടെ സഹജഗുണങ്ങളാണ്. കത്തോലിക്കാസഭയിൽപ്പെട്ട ജോർജ് പുണ്യാളന്റെ ഒരു പള്ളി കൊല്ലത്തുണ്ട് വിശ്വാസികൾ കൃത്യമായി പള്ളിയിൽ വരുന്നവരുമായിരുന്നു. അവർ സഭാനിയമങ്ങൾ ശ്രദ്ധയോടെ പഠിക്കുകയും ആചരിക്കുകയും ചെയ്തിരുന്നു. കൊല്ലം നഗരം വിട്ടപ്പോൾ തങ്കശ്ശേരിയിൽ (ജോൺ ഡി മാരിഗ് നൊല്ലി നാട്ടിയ സ്തംഭത്തിൽ സഭയെപ്പറ്റിയുള്ള കാര്യങ്ങൾ (കൊല്ലത്തെ) നാട്ടുഭാഷയിലും രേഖപ്പെടുത്തിയിട്ടുണ്ട്.

### നിക്കോളോ കോണ്ടി

ഇറ്റാലിയൻ സഞ്ചാരിയായ നിക്കോളോ കോണ്ടി 15-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലാണ് കൊല്ലം സന്ദർശിച്ചത്:

മനോഹരമായ ഈ നഗരത്തിന് ഇരുപതു കി.മി ചുറ്റളവുണ്ട്. വിദേശങ്ങളിൽ നിന്നു വരുന്ന കപ്പലുകൾ പലതരം ചരക്കുകൾ ഇവിടെ വിറ്റ് കുരുമുളകു കയറ്റി പോകുന്നു. കുരുമുളക് എവിടെയും സമൃദ്ധമായി വളരുന്നു. ചക്കയും മാമ്പഴവും ഇവിടെ സുലഭമാണ്

### ബാർബോസ

1501-1516 കാലത്തെ പോർത്തുഗീസ് ഉദ്യോഗസ്ഥൻ ആയിരുന്ന ബാർബോസയുടെ വിവരണങ്ങളിൽ കൊല്ലത്തെപ്പറ്റി പറയുന്നു :

കൊല്ലം നഗരവും തുറമുഖവും വളരെ വിശാലമാണ്. അവിടെ ഹിന്ദുക്കളും മുസ്ലീങ്ങളും സഹോദര്യത്തോടെ കഴിയുന്നു. വലിയ കച്ചവടക്കാരും ധനികരുമായ കൊല്ലത്തെ വ്യാപാരികൾ സ്വന്തം കപ്പലുപയോഗിച്ച് ചോള മണ്ഡലം, സിലോൺ, ബംഗാൾ, മലാക്ക. സുമാത്ര തുടങ്ങിയ രാജ്യങ്ങളുമായി കച്ചവടം നടത്തുന്നു

### ശൈഖ് സൈനുദ്ദീൻ

പൊന്നാനികാരനായ ശൈഖ് സൈനുദ്ദീൻ അറബി ഭാഷയിലെഴുതിയ തുഹ്ഫത്തുൽ മുജാഹിദ്ദീൻ എന്ന ഗ്രന്ഥത്തിൽ കേരളചരിത്രത്തിലെ സുപ്രധാനമായ സംഭവങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു.

മാലിക് ഇബ്നു ദീനാർ തന്റെ സഹോദരപുത്രൻ മാലിക് ഇബ്നു ഹബീബ് ഇബ്നുമാലിക് നെ കൊല്ലത്തേക്കയച്ചു. മാലിക് ഇബ്നു ഹബീബ് ഇബ്നുമാലിക് കുടുംബസമേതം കൊല്ലത്തെത്തി. കൊല്ലത്ത് പള്ളി പണിയിച്ചതിനുശേഷം കുടുംബത്തെ കൊല്ലത്തു താമസമാക്കിയിട്ട് അദ്ദേഹം വടക്കൻ പ്രദേശങ്ങളിലേക്ക് പോയി. മാലിക് ദിനാറും കൊല്ലത്തു തിരിച്ചെത്തി വളരെ ആളുകളെ കൊല്ലത്തു താമസിപ്പിച്ചിട്ട് ദേശത്തേക്കു മടങ്ങി.

മാലിക് ഇബ്നുഹബീബ് ഇബ്നുമാലിക് കുട്ടികളിൽ ചിലരെ കൊല്ലത്തു താമസിപ്പിച്ചിട്ട് കൊടുങ്ങല്ലൂർക്കു പോയി അവിടെ വച്ച് അന്ത

രിച്ചു.

## ന്യൂഹോഫ്

1661 ഡിസംബർ 7 ന് ഡച്ചുസേന കൊല്ലത്തെത്തി. അഡ്മിറൽ വാൻ ഹൂൺസിന്റെ നേതൃത്വത്തിലുള്ള കപ്പൽ വ്യൂഹത്തിൽ ഒരു കപ്പലിന്റെ നേതൃത്വം ന്യൂഹോഫിനായിരുന്നു. ശക്തമായ സൈനികസന്നാഹങ്ങളോടെയെത്തിയ ഡച്ചുകാർ പോർത്തുഗീസ് കോട്ടകീഴടക്കി. പറങ്കികൾ എതിർത്തില്ലെങ്കിലും നായർപട ചെറുത്തു നിന്നു. ഇവരെ തന്ത്രപൂർവ്വം കീഴ്പ്പെടുത്തി കൊല്ലം നഗരത്തിൽ കടന്ന ഡച്ചുസൈന്യം നിരവധി കൃഷിത്തോട്ടങ്ങളും ഇടുങ്ങിയ വഴികളും കടന്നാണു പോയത്. ഡിസംബർ 10 ന് കൊല്ലം നഗരം ആക്രമിച്ചു. കൊല്ലം സേന ധീരമായി പൊരുതിയെങ്കിലും പരാജിതരായി. നഗരം പിടിച്ചെടുത്ത് ഡച്ച് സേന പനങ്കാവിൽ കൊട്ടാരത്തിനും അതിനടുത്തുള്ള ക്ഷേത്രത്തിനും തീ വച്ചു.

ഡച്ചുകാർ 1664 ഫെബ്രുവരിയിൽ ആറ്റിങ്ങലെത്തി. ന്യൂഹോഫിന്റെ നേതൃത്വത്തിലാണ് പോയത്. കൊല്ലത്തിനും കന്യാകുമാരിക്കും ഇടയ്ക്കുള്ള പ്രദേശം ഭരിച്ചിരുന്ന ഏതാനും രാജാക്കന്മാരുടെ തലവനാണെന്ന് അവകാശപ്പെട്ടിരുന്ന തിരുവിതാംകോടു രാജാവിനെ സന്ദർശിച്ചു.

മൂന്നുവർഷം മുമ്പ് ദേശിങ്ങനാടു (കൊല്ലം) റാണിയുടെ പനങ്കാവിൽ കൊട്ടാരത്തിനു തീവെച്ചതിലും കൊച്ചിയിൽ ഡച്ചുകാരുടെ ഇടപെടലിലും ഉള്ള എതിർപ്പ് രാജാവ് പ്രകടിപ്പിച്ചു. കൊല്ലം റാണിക്ക് നഷ്ടപരിഹാരം നല്കണമെന്നും രാജാവു പറഞ്ഞു. കൊല്ലം റാണിയുടെ സേനയിൽ നിന്നു പിടിച്ചെടുത്ത പീരങ്കികൾ തിരികെ കൊടുക്കുകയോ നിയമപ്രകാരം ഉള്ള ചുങ്കം നല്കുകയോ ഡച്ചുകാർ ചെയ്തിരുന്നില്ല.

കൊല്ലത്തെത്തിയ ന്യൂഹോഫിനെ അവിടുത്തെ പടനായകൻ മാർത്താണ്ഡപ്പിള്ള സംഭാഷണത്തിനു ക്ഷണിച്ചു.സെന്റ് തോമസ്പള്ളിയിൽ വച്ച് ഒത്തു തീർപ്പുണ്ടായി. കറുപ്പ് ഇറക്കുമതി ചെയ്യുന്നതിനും വില്ക്കുന്നതിനുമുള്ള കുത്തക ഡച്ചുകാർക്ക് നല്കി. കൊല്ലത്തെ കുരുമുളകും കറുവാപ്പട്ടയും മൊത്തം ഡച്ചുകാർക്ക് കൊടുക്കാമെന്നും വ്യവസ്ഥയുണ്ടാക്കി കുരുമുളകിന്റെ വില നിശ്ചയിച്ചു ചുങ്കനിരക്കു പുതുക്കി. പക്ഷേ

കൊല്ലം റാണിയുടെ പ്രശ്നം പരിഹരിക്കാനായില്ല. ചർച്ചകൾ നടത്തിയ ഡിക്കോസ്റ്റ എന്ന ഉദ്യോഗസ്ഥന്റെ പ്രലോഭനങ്ങൾക്കോ ഭീഷണികൾക്കോ വഴങ്ങാതെ തന്റെ ന്യായമായ ആവശ്യങ്ങൾക്കായി അവർ നിർബ്ബന്ധിച്ചു.

1664 മാർച്ച് 2-ാം തീയതി തിരുവിതാംകൂറിന്റെ പ്രതിനിധിയായി പട ത്തലവൻ മാർത്താണ്ഡപ്പിള്ള ന്യൂഹോഫിനെ കൊട്ടാരത്തിലേക്ക് കൊണ്ടു വന്നു

''റാണി കറുത്തതലമുടി പിറകിലേക്ക് കെട്ടിയിട്ട ഇരുണ്ട നിറമുള്ള മധ്യവയസ്കയായിരുന്നു. അവരുടെ മുഖത്ത് ഗാംഭീര്യമായിരുന്നു. രാജ ഭരണ കാര്യങ്ങളിൽ അവർ തന്റേടിയായിരുന്നു. പ്രശ്നങ്ങളെ സമീപിക്കു ന്നതും കൈകാര്യം ചെയ്യുന്നതും ബുദ്ധികൂർമ്മതയോടെയായിരുന്നു. കാതു കളിലും കഴുത്തിലും കൈയിലും രത്നഖചിതമായ സ്വർണാഭാരണങ്ങൾ ധരിച്ചിട്ടുണ്ട്. കഴുത്തിൽ തൂക്കിയിട്ടിരുന്ന കാലികോ തുണി കൊണ്ട് മാറ് മറച്ചിരുന്നു.''

ദീർഘമായ ചർച്ചകൾക്കുശേഷം ഉടമ്പടിയിൽ ഇരുകൂട്ടരും ഒപ്പു വെച്ചു. പുതിയ മൈത്രീ ബന്ധത്തിൽ പ്രീതിപൂണ്ട കൊല്ലം റാണി ന്യൂഹോ ഫിന് ഒരു വീരശൃംഖല സമ്മാനിച്ചു.

കൊല്ലം നഗരത്തിനു ചുറ്റും ഉള്ള ശക്തമായ കോട്ടയുടെ ഭിത്തി ക്കൾക്ക് പതിനെട്ടു മുതൽ ഇരുപത് അടി വരെ പൊക്കമുണ്ട്. ബലമുള്ള ചെങ്കല്ലു കൊണ്ടാണ് അതു പണിതിട്ടുള്ളത്. കോട്ടയ്ക്കു ചുറ്റും ഉള്ള സ്ഥല ങ്ങൾ കൊല്ലം ചീനാ എന്നാണറിയപ്പെടുന്നത്. മേലെ കൊല്ലമെന്നും താഴെ കൊല്ലമെന്നും നഗരത്തെ രണ്ടായി തിരിച്ചിരിക്കുന്നു.

കൊല്ലം ചീന പോർത്തുഗീസുകാരുടെ അധീനതയിലായിരുന്നു. അ വരുടെ നിരവധി പള്ളികൾ കൂടാതെ സെന്റ് തോമസ് ക്രിസ്ത്യാനികളുടെ ഒരു പള്ളിയും അവിടെയുണ്ടായിരുന്നു.

ജനങ്ങളുടെ വീടുകൾ കല്ലും മരവും കൊണ്ടു ഉണ്ടാക്കിയതാണ്. വൃത്തിയും ഭംഗിയും അവയ്ക്കുണ്ട്. കടലോരത്തുള്ള കോട്ടയ്ക്കകത്ത് മൂന്നു നിലകളുള്ള പോർത്തുഗീസ് കൊട്ടാരത്തിന്റെ മേൽഭാഗം ഓടു

കൊണ്ടും മറ്റുനിലകൾ ഓല കൊണ്ടുമാണ് മേഞ്ഞിരുന്നത്. കടലോരത്തു സ്ഥിതി ചെയ്തിരുന്ന ഒരു കെട്ടിടത്തിലാണ് ഡച്ചു പതാക ഉയർത്തിയിരുന്നത്.

ചെറിയ കപ്പലുകൾക്ക് സുരക്ഷിതമായി അടുക്കുവാൻ പറ്റിയതാണ് കൊല്ലം തുറമുഖം. വലിയ കപ്പലുകൾ കടത്തി കൊണ്ടു വരുവാൻ പ്രയാസമാണ്. തീരത്തേക്ക് തെക്കൻകാറ്റ് ശക്തിയായടിക്കുന്നതിനാൽ എപ്പോഴും വലിയ തീരമാലകളുണ്ടായിരിക്കും.

കൊല്ലം ചീനഭാഗത്തെ കടലോരത്ത് ജസ്യൂട്ട് പുരോഹിതന്മാർ മുക്കുവർക്ക് ഒരു സങ്കേതം നിർമ്മിച്ചു കൊടുത്തിട്ടുണ്ട്. ഇതിനു സമീപത്ത് വടയാറ്റുകോട്ടയുണ്ട്. ഇതൊരു മൺകോട്ടയാണ്. ഒന്നര കിലോമീറ്റർ നീളവും അതിനൊത്ത വിസ്താരവും കോട്ടയ്ക്കുണ്ട്. രാജവീഥിയിലേക്ക് ലക്ഷ്യം വച്ച വലിയ പീരങ്കികൾ കോട്ടയുടെ കൊത്തളങ്ങളിൽ സ്ഥാപിച്ചിരിക്കുന്നു. ഇവയുടെ ലക്ഷ്യം വിട്ട് ഗതാഗതമാർഗ്ഗങ്ങളില്ല

കായലിന്റെ ഇരുകരകളിലുമായാണ് ഏറ്റവും നല്ല വീടുകളുള്ളത്. ഇവയുടെ കോണിപ്പടികൾ കല്ലു കൊണ്ടും രണ്ടാം നിലയുടെ തട്ട് തേക്കുതടി കൊണ്ടും പണിതിരിക്കുന്നു. മുറികളിൽ പലനിറത്തിലുള്ള തറയോടുകൾ പാകിയിട്ടുണ്ട്. പൂക്കളും കായ്കളും പഴങ്ങളും നിറഞ്ഞ പറമ്പുകൾ ഓരോ വീടിനും ചുറ്റും ഉണ്ട്. കായലരികിലെ വീടുകൾക്ക് കാവൽ ഏർപ്പെടുത്തിയിട്ടുണ്ട്.

**സഞ്ചാരികൾ (90)**

എ.ഡി.ഒന്നാം നൂറ്റ് മുതൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും സഞ്ചാരികൾ കൊല്ലത്ത് എത്തിയിരുന്നതായി നാം വായിച്ചു. ഇറ്റലി, ഡെന്മാർക്ക്, യൂറോപ്പിലെ മറ്റു വിവിധ ഭാഗങ്ങൾ, റഷ്യ, പേർഷ്യ, അറേബ്യ, ചൈന മുതലായ രാജ്യങ്ങളിലെ സഞ്ചാരികൾ കൊല്ലത്ത് എത്തിയിരുന്നതായും അവരുടെ പുസ്തകങ്ങളിൽ നിന്നും നാം വായിച്ചറിഞ്ഞ നൂറ്റാുകളുടെ ചിത്രം ഏതാ് ഒരുപോലെ തോന്നുന്നു. പുരാതന കാലം മുതൽ കൊല്ലം ഒരു കാർഷികരാജ്യമായിരുന്നുവെന്നും ഇവിടുത്തെ

പക്ഷിമൃഗാദികളും വളർത്തു മൃഗങ്ങളും ഫലവർഗ്ഗങ്ങളും വിവിധതരത്തിലുള്ള മരങ്ങളും രും മൂന്നും നിലയുള്ള കെട്ടിടങ്ങളും കൊ് സമൃദ്ധിയിൽ കഴിഞ്ഞിരുന്ന കറുത്തവർഗ്ഗക്കാരായ ജനത ബുദ്ധമതത്തിന്റെ തത്ത്വങ്ങളിൽ നിന്ന് വ്യതിചലിച്ചും വിഗ്രഹാരാധനയുടേയും ആര്യസംസ്കാരത്തിന്റെ അനാചാരങ്ങളിലേക്ക് പോകുന്ന കാഴ്ചയെ ഇവർ വിവരിക്കുന്നു. എല്ലാവരും ഒരേസ്വരത്തിൽ പറയുന്നത് കൊല്ലം എത്ര മനോഹരമായി ഭൂമി. പാവപ്പെട്ട ജനങ്ങൾ, വിവിധ മതസ്ഥർക്ക് പള്ളികളേയും മതങ്ങളേയും വളർത്താൻ കൊള്ളാവുന്ന ഭൂമി എന്നെല്ലാം വിവരിക്കുന്നതിൽ നിന്നും പല സഞ്ചാരികളുടേയും മോഹം മതത്തെ വളർത്താനുള്ള ഇടം കുപിടിക്കുക എന്നതാണ് മിക്ക യൂറോപ്യൻകാരുടേയും ഉദ്ദേശം. വിവിധതരത്തിലുള്ള പള്ളികളും മതങ്ങളും വളർന്നപ്പോൾ മതത്തിനുവേിയുള്ള വ്യാപന മത്സരം പിന്നീട് അക്രമങ്ങളും ലഹളകളും ഉാക്കി.

## ചൈനാക്കാരുടെ കൊല്ലം

ചൈനയ്ക്ക് ഇന്ത്യൻ തുറമുഖങ്ങളിൽ ഏറ്റവുമധികം ബന്ധമുണ്ടായിരുന്നത് കൊല്ലവുമായിട്ടാണ്. ചൈനീസ് ഉൽപ്പന്നങ്ങളുടെ പ്രമുഖ കൈമാറ്റകേന്ദ്രവുമായിരുന്നു കൊല്ലം. ചൈനയുമായുള്ള പുരാതന വ്യാപാരബന്ധത്തിന്റെ തെളിവുകളായി നിരവധി വാക്കുകൾ മലയാളത്തിൽ ലഭ്യമാണ്.

ചീനം എന്ന വാക്കിന് ചൈനാരാജ്യം എന്നതു കൂടാതെ കാരീയം, നൂൽ ചിറ്റെനിനെല്ല്, പട്ട്, പിണ്ഡതഗരം (വലിയതഗരം) മുതലായ അർത്ഥങ്ങളും ഉണ്ട്. ചീനകം (ചീനക്കർപ്പൂരം, തിന, ചീനക്കണ്ണാടി (കുഴൽക്കണ്ണാടി), ചീനക്കാരം (പടിക്കർപ്പൂരം), ചീനക്കിഴങ്ങ് (ഒരുതരം മധുരക്കിഴങ്ങ്), ചീനക്കുട (കടലാസുകൊണ്ടുള്ള കുട), ചീനച്ചട്ടി (വാർത്തെടുത്ത ഇരുമ്പുചട്ടി), ചീനജം (ഉരുക്ക്), ചീനപ്പട്ട (ഇരുമ്പ്), ചീനപിഷ്ടം (കാരീയം, സിന്ദൂരം), ചീനപ്പാവ് (ഒരുതരം അങ്ങാടി മരുന്ന്), ചീനപ്രിയം (കുരുമുളക്), ചീനബ്ഭരണി (വലിയഒരുതരം ഭരണി), ചീനമുളക് (വാൽമുളക്), ചീനവല (ഒരുതരം യന്ത്രവല), ചീനവംഗം (ഈയം, കാരീയം), ചീനവാസസ്സ് (ചീനപ്പട്ട്), ചീനാംശുകം (ചീനപ്പട്ട്), ചീനവെടി (ഒരുതരം വെടിക്കെട്ട്), ചീനവേലി (ഭംഗിയായി അഴികൾ ചേർത്തു പിടിപ്പിച്ചുണ്ടാക്കുന്ന ഒരുതരം വേലി), ചീനകം (കർപ്പൂരം), ചീനിക്കായ (പുളിയിഞ്ചിക്കായ), ചീനിക്കിഴങ്ങ് (ശർക്കരവള്ളിക്കിഴങ്ങ്), ചീൻ (വഞ്ചി), ചീനോഷണ (വാൽമുളക്) തുടങ്ങിയ പദങ്ങളിലെ ചീനശബ്ദം അതതു വസ്തുക്കളുടെ ഉത്ഭവദേശമായ ചീനത്തെയാണു കുറിക്കുന്നത്. വാൽമുളക്, മരനങ്കൂരം, മുൾച്ചെടി, കുതിരജീനി, ഒരുതരം മുളകുചെടി, ഒരുതരം മരം, മധുക്കിഴങ്ങ്, പഞ്ചസാര  മുതലായവയെ ചീനി എന്നു മാത്രവും പറയാറുണ്ട്. ഇവയൊക്കെ ചൈനയും കൊല്ലവുമായുണ്ടായിരുന്ന വ്യപാരത്തിലെ വിനിമയ വസ്തുക്കളോ ചൈനാക്കാർ ഇവിടെ പ്രചരിപ്പിച്ചവയോ ആണ്.

ചൈനീസ് ഭരണാധികാരികളിലെ മഹാൻ എന്നു വിശേഷിപ്പിക്കപ്പെടുന്ന കുബ്ലൈഖാന്റെ ഭരണകാലത്ത്  ഒരു ചൈനീസ് പ്രതിനിധി കൊല്ലത്തും കൊല്ലത്തിന്റെ പ്രതിനിധി കുബ്ലൈഖാന്റെ തലസ്ഥാനത്തും വസിച്ചുകൊണ്ട് ഇരുരാജ്യങ്ങളും തമ്മിലുള്ള വ്യാപാര സാംസ്കാരിക ബന്ധങ്ങൾ സംയോജിപ്പിച്ചു.

മാർക്കോപോളോ ഒന്നിലധികം തവണ കൊല്ലത്ത് വന്നത് കുബ്ലൈഖാന്റെ പ്രതിനിധിയായിട്ടാണ്. കൊല്ലം തുറമുഖത്തടുക്കുന്ന കൂറ്റൻ ചീനക്കപ്പലുകളെ ക്കുറിച്ച് ഇബ്നുബത്തൂത്ത പറയുന്നു. ഉണ്ണിനീലി സന്ദേശത്തിൽ ചൊങ്ക്, ചാമ്പ്രാണി എന്നിങ്ങനെ രണ്ടുതരം ചൈനീസ് കപ്പലുകളെപ്പറ്റി പറയുന്നു. ചൊങ്ക് വലിയകപ്പലും ചാമ്പ്രാണി ചെറിയകപ്പലുമാണ്. കായലിലൂടെ ഉൾപ്ര ദേശത്തു ചെന്നു ചരക്കുകൾ ശേഖരിച്ചിരുന്ന ചാമ്പ്രാണിക്കപ്പലുകൾ അടുക്കുന്ന സ്ഥലമായിരുന്നു അഷ്ടമുടിക്കായലിലെ ചാമ്പ്രാണിക്കോടി.

വൻചൈനീസ് കപ്പലുകളായ ജങ്ക് (ചൊങ്ക്) പേർഷ്യയ്ക്കും ചൈനയ്ക്കും ഇടയ്ക്കുള്ള യാത്രയിൽ കൊല്ലത്തുമാത്രമേ അടുക്കാറുള്ളായിരുന്നുവെന്ന് ഒമ്പതാം നൂറ്റാണ്ടിലെ പേർഷ്യൻ വ്യാപാരിയായ സുലൈമാൻ രേഖപ്പെടുത്തി യിട്ടുണ്ട്.

പേർഷ്യയിൽ നിന്നു ചൈനയിലേക്കു പോകുന്ന അറബിക്കപ്പലുകൾ രണ്ടാഴ്ചക്കാലം കൊല്ലത്തുതങ്ങാറുണ്ടായിരുന്നു. ഇവരുടെ സമുദ്രവാണിജ്യം ലവാന്ത്-വെനീസ് തുറമുഖങ്ങളിലേക്കും വ്യാപിച്ചിരുന്നു. കപ്പൽപ്പണിക്കും (നിർമാണത്തിനും അറ്റകുറ്റ പണികൾക്കും) ശുദ്ധജലം ശേഖരിക്കുന്നതിനുമുള്ള പ്രധാന ഇടമായിരുന്നു കൊല്ലം. കൊല്ലത്തിന്റെ കിഴക്കൻകാടുകളിലെ വന്മര ങ്ങൾ കപ്പൽ നിർമ്മാണത്തിനുപയോഗിച്ചിരുന്നു. ഇന്ത്യയുടെ പടി ഞ്ഞാറെതീരത്തെ ഏറ്റവും മികച്ച തുറമുഖം കൊല്ലമായിരുന്നു. അതിനാൽത്ത ന്നെയാണ് പേർഷ്യയിൽ നിന്നുള്ള മാർസപീരീശോയും സംഘവും കൊല്ലത്തെ ത്തിയത്. അവരുടെ വരവിനു ശേഷം കൊല്ലം നഗരത്തിന്റെയും പുതിയ തുറമു ഖത്തിന്റെയും നിർമ്മാണം നടത്തി. നവീകരണവും പുരോഗതിയും അഞ്ചുനൂറ്റാ ണ്ടുകാലം തുടർന്നു.

ഇന്ത്യയിൽ നിന്നു യെമനിലേക്കുള്ള കയറ്റുമതിച്ചരക്കുകളിൽ ചീനക്കളി മൺപാത്രങ്ങൾ ഉൾപ്പെട്ടിരുന്നു. 1258 -ൽ ചീനർ ബാഗ്ദാദ് നശിപ്പിച്ചതിനാൽ പടിഞ്ഞാറൻ നാടുകളുമായുണ്ടായിരുന്ന കൊല്ലത്തിന്റെ വാണിജ്യം നിലച്ചു. ചൈനീസ് കപ്പലുകൾ കൊല്ലത്തു വന്നു തിരികെപ്പോവുകയോ കൊടുങ്ങല്ലൂർ വരെ പോവുകയോ ചെയ്തിരുന്നു. ക്രമേണ കൊടുങ്ങല്ലൂരിലൂടെ ചൈനീസ് വ്യാപാരം ബലപ്പെട്ടു.

ചൈനാക്കാർക്കു സ്വയംഭരണമുള്ള ഒരു കോളനി കൊല്ലത്തുണ്ടായിരുന്നുവെന്നും അതിന്റെ തലവൻ ചൈനയിൽ നിന്നുള്ള ആളായിരുന്നുവെന്നും അയാൾ മരിച്ചാൽ ചൈനയിൽ നിന്നു മറ്റൊരാളെ തലവനായി നിയമിക്കുമായിരുന്നുവെന്നും സഞ്ചാരികൾ രേഖപ്പെടുത്തിയിട്ടുണ്ട്. നിർമാണ പ്രവർത്തനങ്ങൾ നടത്തുന്നതിനോ യുദ്ധം മുതലായ അടിയന്തിരഘട്ടങ്ങളിൽ സാമ്പത്തിക സഹായം ചെയ്യുന്നതിനോ പകരമായി ഇത്തരം സ്വയംഭരണപ്രദേശങ്ങൾ അവകാശങ്ങളോടെ രാജാക്കന്മാർ വിട്ടു കൊടുക്കുവാൻ നിർബന്ധിതരായി. യുദ്ധവും രാജ്യഭരണവും സാമ്പത്തിക പ്രശ്നങ്ങൾ നിരന്തരമായി സൃഷ്ടിക്കുന്നത് പതിവാണല്ലോ. കച്ചവടക്കാരുടെ സമൂഹങ്ങൾക്ക് നൽകിയ ഇത്തരം അവകാശങ്ങളുടെ രേഖകളാണ് തരിസാപ്പള്ളി ചെപ്പേട്, ജൂതച്ചെപ്പേട് മുതലായവ.

അറബികൾ കോഴിക്കോട്ട് വാണിജ്യം കേന്ദ്രീകരിക്കുകയും കോഴിക്കോട് പ്രബലശക്തിയാവുകയും ചെയ്തെങ്കിലും കൊല്ലത്തിന്റെ പ്രൗഢിയെ അത് ഏറെ ബാധിച്ചിരുന്നില്ല. കൊടുങ്ങല്ലൂരിന്റെ തകർച്ചയും കൊച്ചിയുടെ ഉദയവും കൊല്ലത്തിനു നാശകരമായി. അറബിവ്യാപാരികൾക്ക് പോർത്തുഗീസ് കാലയളവിൽ കൊല്ലം ഉപേക്ഷിക്കേണ്ടി വന്നു.അറബികളുടേയും ചൈനാക്കാരുടേയും പ്രധാന ചരക്കുകൈമാറ്റ കേന്ദ്രമായിരുന്നു കൊല്ലം അക്കാലത്ത്. അവിടുത്തെ വ്യാപാരത്തെ നിയന്ത്രിച്ചിരുന്നത് പേർഷ്യൻ പാരമ്പര്യം ഉള്ള ക്രിസ്ത്യാനികളും ജൂതരും അറബികളുമായിരുന്നു. മേൽക്കൈ അഞ്ചുവണ്ണക്കാരനായ സബീറീശോയുടെ പിന്മുറക്കാരായ നെസ്തോറിയൻ (സിറിയൻ) ക്രിസ്ത്യാനികൾക്കു തന്നെയായിരുന്നു. അങ്ങനെ ചൈനയുടേയും പേർഷ്യയുടേയും ദ്രാവിഡനാടിന്റേയും പിൽക്കാലത്തുവന്ന ആര്യരുടേയും സമന്വയത്തിന്റെ രംഗഭൂമിയാണ് കൊല്ലം.

പോർത്തുഗീസുകാരുടെ ആധിപത്യത്തോടെ കൊല്ലം തുറമുഖത്തിന്റെ പതനം വേഗത്തിലായി. അവരുടെ ശല്യം കാരണം ഒട്ടും സുരക്ഷിതമല്ലാത്തതും ലാഭകരമായ വ്യാപാരത്തിനു സാധ്യമല്ലാത്തതുമായ ഒരു അന്തരീക്ഷമായിരുന്നു കൊല്ലത്ത്. ഏതു സമയത്തും വ്യാപാരം ഒരു യുദ്ധത്തിന്റെ നിഴലിലായി. ചൈനാക്കാരും അറബികളുമൊക്കെ അതിനോടകം വികസിച്ചു വന്ന മറ്റു വ്യാപാര കേന്ദ്രങ്ങളിലേക്കും തുറമുഖങ്ങളിലേക്കും പ്രവർത്തനങ്ങൾ മാറ്റി.

കൊല്ലത്തെ വ്യാപാരത്തിന്റെ ആണിക്കല്ലുകളായിരുന്ന സിറിയൻ ക്രിസ്ത്യാനികൾക്ക് കൊല്ലംവിട്ടു പോകേണ്ടി വന്നു. ഡച്ചുകാരുടേയും ഇംഗ്ലീഷുകാരുടേയും പോർത്തുഗീസുകാരുടേയും പരസ്പരമുള്ള യുദ്ധങ്ങളും സ്വരൂപങ്ങളുമായി ചേർന്നുള്ള ഉപജാപങ്ങളും കൊല്ലത്തിന്റെ സമാധാനം കെടുത്തി. മാർത്താണ്ഡവർമ്മയുടെ കാലമായപ്പോഴേക്കും കൊല്ലത്തിന്റെ പ്രാധാന്യം കുറഞ്ഞു. തിരുവിതാംകൂറിന്റെ പ്രധാനതുറമുഖം കുളച്ചൽ ആയിത്തീർന്നു- പിന്നീട് ആലപ്പുഴയും. കൊല്ലം തുറമുഖം നാമമാത്രമായി അവശേഷിച്ചു. ചൈനീസ് ബന്ധം കൊണ്ട് വാസ്തുകലയിലും വസ്ത്രനിർമ്മാണ രംഗത്തും ലോഹവിദ്യയിലും ഒക്കെ പുത്തൻ പരീക്ഷണങ്ങളും കണ്ടുപിടുത്തങ്ങളും നടന്നു. വെടിമരുന്നിന്റെ വിദ്യ ചൈനാക്കാർ കൊല്ലത്തുനിന്നും കടത്തിക്കൊണ്ടുപോയി പുരാതനകാലത്തു തന്നെ ലോകവ്യാപകമാക്കിയതാണ്. ചൈനീസ് വാസ്തുവിദ്യയുടെ പ്രതീകങ്ങളായ നിരവധി കെട്ടിടങ്ങൾ ഇപ്പോഴും കൊല്ലത്തുണ്ട്.

**ചൈനാക്കാരുടെ കൊല്ലം (നിരൂപണം) (103)**

മേല്പറഞ്ഞ വിവരണങ്ങളിൽ നിന്ന് ചൈനയുടെ കൊല്ലവുമായുള്ള പുരാതന വ്യാപാര ബന്ധങ്ങളും അത് സാംസ്കാരികമായ വളർച്ചയെ സഹായിച്ചതുമായ പശ്ചാത്തലങ്ങൾ അപ്രത്യക്ഷമായതിൽ വിഷമം തോന്നുന്നുവെങ്കിലും അത് ചൈനീസ് വിപ്ലവത്തിനുശേഷം അനിവാര്യമായ ചൈനയുടെ ഒരു ആവശ്യമായി കരുതാം. വിപ്ലവത്തിന് മുമ്പും പിമ്പും ഉള്ള ചൈനയുടെ മാറ്റം വളരെ വലുതാണ്. ബുദ്ധമതത്തിലൂടെ വളർന്നു വന്ന ഒരു ആത്മീയ ബന്ധം ചൈനയ്ക്ക് കൊല്ലവുമായി ഉായിരുന്നു. പക്ഷേ ചൈനയിൽ ബുദ്ധമതം ഇന്നും നിലനിർത്തുന്നു എന്ന് അറിയുമ്പോൾ കൊല്ലത്ത് അത് നാമാവശേഷമായി പോയതിന്റെ കാരണം ഹിന്ദുത്വവുമായി വളർന്നു വന്ന ആര്യന്മാരുടെ നാശോന്മുഖമായ മതപ്രചരണമാവാം. കൊല്ലവുമായുള്ള ബന്ധം ഇനിയും ഇരു രാജ്യങ്ങളും വളർത്തിയെടുത്താൽ ചൈനയുടെ പഴയ സംസ്കാരവും ആത്മബന്ധവും വളരുകയുപം ഇരു രാജ്യങ്ങൾക്കും അത് പ്രയോജനകരമായി തീരുകയും ചെയ്യും. പക്ഷേ മേൽപ്പറഞ്ഞ പുരാതന ചരിത്രം വായിച്ച് പഠിക്കാൻ ഇന്നത്തെ ജനതയ്ക്ക് പഠിക്കാൻ ഇന്നത്തെ ജനതയ്ക്ക് കഴിയുമോ. ഇന്നത്തെ പരിതസ്ഥിതിയിൽ അത് ചൈനയും ഇന്ത്യയും തമ്മിലുള്ള ആരോഗ്യപരമല്ലാത്ത ബന്ധം തന്നെ മാറ്റിമറിച്ചേക്കും.

# അവർ കണ്ട കൊല്ലം

**സി.വി.കുഞ്ഞുരാമൻ കണ്ട കൊല്ലം**

കൊടുങ്ങല്ലൂർ പോകുന്നതിനിടയ്ക്കു ഞാൻ ആദ്യമായി കൊല്ലം കണ്ടപ്പോൾ കൊല്ലമല്ല സ്വർല്ലോകമാണ് കണ്ടതെന്ന തോന്നലാണ് എനിക്കുണ്ടായത്. സന്ധ്യയ്ക്ക് വിളക്കുവയ്ക്കുന്നതിനു ഏതാനും നിമിഷങ്ങൾക്കുമുമ്പു കൊല്ലം വലിയ പാലക്കടവിലടുത്തു. കൂട്ടുകാരൊടൊരുമിച്ചു വള്ളത്തിൽ നിന്ന് കരയ്ക്കിറങ്ങി വലിയകടയിൽ നിന്നു ചിന്നക്കടയിലേക്കു അന്നു പ്രധാനമായിരുന്ന റോഡ് (പായിക്കട) വഴി പായിക്കടമുക്കുവരെ ഞങ്ങൾ നടന്നു.

കൊല്ലം കണ്ടവനില്ലം വേണ്ട എന്ന ചൊല്ല് അന്നെനിക്ക് അറിവുണ്ടായിരുന്നോ ഇല്ലയോ എന്നും നിശ്ചയമില്ല. അറിവുണ്ടായിരുന്നെങ്കിൽ ഇല്ലം വേണ്ടെന്നു തന്നെ നിശ്ചയിക്കുമായിരുന്നു. കേരളകാളിദാസന്റെ മയൂരസന്ദേശകാലത്താണ് ഞാനാദ്യമായി കൊല്ലം കണ്ടതെന്നു തോന്നുന്നു. 'പട്ടാളക്കാരതിപരുഷമായങ്ങുമിങ്ങും നടക്കും മുട്ടാളന്മാർ' അന്നു കൊല്ലത്തു ധാരാളമായുണ്ടായിരുന്നു.

ചിന്നക്കടയ്ക്കു തൊട്ടുകിഴക്കുവശം ഏകദേശം ഒന്നൊന്നര നാഴിക കിഴക്കുപടിഞ്ഞാറ് വീതിയിൽ തെക്കുകടൽ മുതൽ വടക്കു അഷ്ടമുടിക്കായൽ വരെ അന്നു കന്റോൺമെന്റ് മൈതാനമായിരുന്നു. ഈ കന്റോൺമെന്റിലായിരുന്നു അന്നു ബ്രിട്ടീഷ്പട്ടാളം കിടന്നിരുന്നത്. പട്ടാളക്കാരുടെ ലൈനുകൾ (വാസസ്ഥലങ്ങൾ), അവരുടെ കുട്ടികൾക്കു പഠിക്കാനുള്ള ഇംഗ്ലീഷ്സ്കൂൾ, കുതിരലായം, വെടിമരുന്നുപുര, ആയുധപ്പുര, സൈനികചട്ടം അനുസരിച്ചുള്ള കുറ്റങ്ങൾക്കു ശിക്ഷിക്കപ്പെടുന്നവരെ തടവിലിടുവാൻ പത്തുകെട്ടെന്നു പേരോടുകൂടി ഒരു വരിയായി പത്തു കെട്ടിടങ്ങൾ, പട്ടാളധ്വരമാരുടെ ആരാധനാസ്ഥലമായ ഇംഗ്ലീഷ് പള്ളി, ധ്വരമാർക്കു പാർക്കുവാനുള്ള ബംഗ്ലാവുകൾ, ബ്രിട്ടീഷ് റെസിഡന്റു കൊല്ലം സന്ദർശിക്കുമ്പോൾ വിശ്രമിക്കാനുള്ള ആശ്രാമത്തു ബംഗ്ലാവ് മുതലായവയായിരുന്നു അന്നുണ്ടായിരുന്ന പ്രധാന കെട്ടിടങ്ങൾ.

ഇവ കൂടാതെ പട്ടാളസായിപ്പന്മാർക്കും കൊല്ലത്തു താമസമുള്ള സായിപ്പന്മാർക്കും മദാമ്മമാർക്കും പന്തുകളിക്കാൻ ഒരു പന്തടിമേശയും അന്നുണ്ടാ

യിരുന്നു.

ഇപ്പോൾ കൊല്ലത്തു പട്ടാളമില്ല. കന്റോൺമെന്റിന്റെ പലഭാഗങ്ങളും ആളുകൾക്ക് പതിച്ചുകൊടുത്തുപോയി. പത്തുകെട്ടുമുഴുവനും തട്ടി നിരപ്പാക്കി. പത്തുകെട്ടു നിന്ന സ്ഥലമാണ് ഇപ്പോൾ കൊല്ലത്തെ ഒരു പ്രധാന ശ്മശാനം. ശ്മശാനത്തിനു വടക്കുവശമാണ് ഇംഗ്ലീഷ്പള്ളി. അവിടെ ചർച്ച്മിഷനിൽ ചേർന്ന ക്രിസ്ത്യാനികൾക്കും ഒരു ശ്മശാനമുണ്ട്. ആ ശ്മശാനം കണ്ടാൽ ഒരു ഉദ്യാനമാണെന്നു തോന്നും.

ആയുധപ്പുരയും പന്തടിമേശയും നിന്നിരുന്ന സ്ഥലം ഇപ്പോൾ വെറ്റിനറി ആശുപത്രിക്കായി ഒഴിച്ചിട്ടിരിക്കുകയാണ്. വെടിമരുന്നുപുര ഏഴെട്ടുകൊല്ലം മുമ്പേ തട്ടി നിരത്തിക്കഴിഞ്ഞു. ഇംഗ്ലീഷ് പള്ളിക്കൂടം നിന്ന സ്ഥലത്തു ഡോക്ടർ പീറ്റർ ലക്ഷ്മണൻ തീർപ്പിച്ച ഒരു ബംഗ്ലാവാണ് ഇപ്പോൾ നിലനിൽക്കുന്നത്. പട്ടാളക്കാരായ സായ്പ്പന്മാരുടെ മറ്റുകെട്ടിടങ്ങളെല്ലാം ഇപ്പോൾ രൂപഭേദപ്പെട്ടുപോയിരിക്കുന്നു. ഞാനാദ്യം കൊല്ലം കണ്ട കാലത്തും പിന്നീടു കുറേക്കാലത്തേക്കും ചിന്നക്കടയിൽ പട്ടാളക്കാരുടെ ശല്യം വളരെയായിരുന്നു.

(ഞാൻ : സി.വി. കുഞ്ഞുരാമൻ)

## സി.കേശവന്റെ ബാല്യത്തിലെ കൊല്ലം

മയ്യനാട്ട് നിന്ന് കായൽക്കരിലൂടെയും കടൽക്കരയിലൂടെയും നടന്നുപോയാണ് സി.കേശവൻ കൊല്ലത്തെ സെന്റ് അല്യോഷ്യസ് സ്കൂളിൽ പഠിച്ചത്. 'ജീവിതസമര'ത്തിൽ അക്കാര്യം അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്.

ഇംഗ്ലീഷ് പഠിക്കാനുള്ള കൊല്ലത്തെ പോക്കു കുറെ പണച്ചെലവുള്ള കാര്യമായിരുന്നു. അത്രയൊന്നും ഞാൻ പ്രതീക്ഷിച്ചതല്ല. എന്തായാലും തോളിൽ നുകം കൊണ്ടു. പിന്നെ വപ്പുമുറുക്കി വലിക്കയെന്നതുതന്നെ വച്ചു. ഞാൻ സെന്റലോഷ്യസ് സ്കൂൾ ഫസ്റ്റ് ഫാം ബി.ഡിവിഷനിൽ ചേർന്നു. അതെന്റെ ജീവിതത്തിലെ ഒരു രക്താക്ഷരദിനമായിരുന്നു. സ്കൂൾ എനിക്കു ബ്രാഹ്മാണ്ഡമായി തോന്നി. അതിന്റ ഇരുനിരകളും തൊട്ടടുത്തുണ്ടായിരുന്ന സിമിനാരിയും അവിടെ നിന്നിറങ്ങി വരുന്ന വേദവിദ്യാർത്ഥി

കളും ഫുൾ സ്യൂട്ടിട്ട അധ്യാപകന്മാരും, ഹെഡ്മാസ്റ്ററുടെ മുറിയും, ഡെസ്കുകളും, മണിക്കൂർതോറും ഉച്ചത്തിലുള്ള മണിയടിയും, സ്കൂളിലെ ചട്ടവട്ടങ്ങളുമെല്ലാം എനിക്കു വിലയ അത്ഭുതമായിരുന്നു

പഴയ ആനവാതിലിനു സമീപമായിരുന്നു സ്കൂൾ. പഴയ വറീതും കാക്കുവും, ഞാൻ ബാലപാഠക്ലാസ്സിൽ ചേരാൻ ചെന്നപ്പോൾ കോട്ടും തൊപ്പിയും ഇട്ടു മുറുക്കിക്കണ്ട പി.ഐ.യും കൊച്ചുപല്പുവുമൊക്കെ ഉണ്ട് സ്കൂളിൽ. ഞങ്ങളുടെ ക്ലാസ് ടീച്ചർ ഒരു മോസസ് റെക്സ് ആയിരുന്നു. തെക്കൻ തിരുവിതാംകൂർകാരൻ, മതം മാറിയ ഒരു ചാന്നാനോ മറ്റോ. മലയാളം അറിഞ്ഞു കൂടാ. തമിഴാണു ഭാഷ. സൂത്രധാരന്റെ വേഷം പോലെ തോന്നി എനിക്ക്. പുലിമീശയുമുണ്ടായിരുന്നു

ആദ്യത്തെ കൗതുകമെല്ലാം തീർന്ന് ഏതാനും ദിവസങ്ങൾക്കകം എന്റെ സ്കൂൾ ജീവിതം സാധാരണഗതിയിലെത്തി. അതിരാവിലെ ഉണരണം. എങ്കിലേ എന്റെ കൊച്ചുകാലുകൾ പെറുക്കി വച്ച് ആറുമൈലകലെ സ്കൂളിൽ കാലത്തിന് നേരത്തിന് എത്തിച്ചേരാൻ സാധിക്കൂ. പടിഞ്ഞാറ് കാരിക്കുഴി ഏലായും കടന്ന് ആറ്ററികേകൂടി. തോട്ടരികേകൂടി, ഇരവിപുരം പാലവും ഉപ്പിടാം മൂടും, കൊച്ചുപിലാംമൂട്ടിൽ പട്ടാളക്കാരുടെ (ബട്ടു) വെടിവെയ്പുകുന്നും, കടപ്പുറവും പള്ളിത്തോട്ടവും വലിയ പാലവും വഴിയാണ് ഞങ്ങളുടെ പോക്ക്. അതാണു ഞങ്ങളുടെ മെയിൻ സെൻട്രൽ റോഡ്. പരവൂർ കൊല്ലം തോട് കാരിക്കുഴിയിൽ തുടങ്ങി അഷ്ടമുടിയിൽ അവസാനിക്കുന്നതുവരെയുള്ള ദൂരം മുഴുവൻ മിക്കവാറും ഞങ്ങൾ താണ്ടണം.

(ജീവിതസമരം : അധ്യായം 15 : സി.കേശവൻ)

**കേസരി ബാലകൃഷ്ണപിള്ള**

പ്രകൃതിസുന്ദരമായ തേവള്ളി. അവിടം ഒരിക്കൽ സന്ദർശിക്കുന്നവർക്ക് പിന്നീടതു മറക്കാനാവില്ലല്ലോ. സ്കൂളിൽ നിന്നുപോയതിനു ശേഷവും ഞാൻ കൊല്ലത്തുവന്നിട്ടുണ്ട്. 'കേസരി' യുടെ പേരിലുണ്ടായ കേസ് സംബന്ധിച്ച്. ഞാൻ ആദ്യം ഇംഗ്ലീഷ് പഠിച്ചതുകൊല്ലത്താണ്. അന്ന് അമ്മാവൻ അവിടെ തഹസീൽദാർ ആയിരുന്നു. സ്കൂളിന്റെ മുൻവശത്തെ കമ്മാൻകുളവും മലയാളി മന്ദിരവും ഓർക്കുന്നുണ്ട്.ആശ്രാമത്ത് ഒരു ചിറയില്ലേ? ആറാട്ടുചിറ, അവിടെ

ഞങ്ങൾ നീന്തിക്കുളിക്കാൻ പോകുമായിരുന്നു. ഓാലേക്കടവിൽ നിന്നും വള്ളം കയറിയാണ് ഞങ്ങൾ ആശ്രാമത്തുപോകുന്നത്. അല്പം മുതിർന്നവരും കൂട്ടത്തിലുണ്ടാകും.

**അരുണോദയമായി / കിഷൻചന്ദർ**

1949–50 കാലത്തു കേരളം സന്ദർശിച്ച ഗ്രന്ഥകാരനും പത്രപ്രവർത്തകനുമായിരുന്ന കിഷൻ ചന്ദർ തന്റെ 'അരുണോദയമായി' എന്ന കൃതിയിൽ കൊല്ലത്തെപ്പറ്റി വിവരിക്കുന്നു:

പ്രകൃതിഭംഗിയിൽ ആലുവായെക്കാൾ തിരുവനന്തപുരം മനോഹരമാണെങ്കിൽ സാഗരഭംഗിയിൽ തിരുവനന്തപുരത്തെക്കാൾ കൊല്ലം മനോഹരമാണ്. ആലുവായിലാണെങ്കിൽ അനതിദൂരം വരെ മലകൾ നീണ്ടുകിടപ്പുണ്ട്. ഇവിടെ വിസ്തൃതമായ സമുദ്രമാണ്. പ്രകാശമനോഹരമായ പ്രാന്തപ്രദേശം, സമുദ്രതീരത്തുകൂടിയുള്ള യാത്രയിൽ തീവണ്ടിയുടെ വാതായനത്തിലൂടെ നമ്മുടെ ദാഹിച്ച കണ്ണുകൾക്ക് ആനന്ദം അരുളിക്കൊണ്ട് അനേകമനേകം പ്രകൃതിഭംഗികൾ പിന്നിട്ട് പോവുകയാണ്. ആ പ്രകൃതി സൗന്ദര്യം വളരെ നേരത്തേക്ക് ആനന്ദം പകർന്നുകൊണ്ടിരുന്നു. അനേകം നാഴിക വിസ്തൃതിയിൽ വളർന്ന് തഴച്ചു നിൽക്കുന്ന കേരവൃക്ഷങ്ങളുടെ മനോഹാരിത അതിശയകരമാണ്. മരതകകാന്തിയെ വെല്ലുന്ന അവയുടെ മധ്യത്തായി വൈരക്കൽ പതിച്ച മോതിരം മാതിരി അനേകം തടാകങ്ങൾ കാണാം. മേഘപടലങ്ങളുടെ പ്രതിച്ഛായ ആ സരസ്സുകളുടെ പ്രസാദങ്ങൾ പോലെ പ്രശോഭിക്കുന്നു. ഇവയുടെ ഇടയിലൂടെ കളിയോടങ്ങൾ തത്തിക്കളിക്കുന്നു. നാനാവർണത്തിലുള്ള യവനികകൾ ആ കളിയോടങ്ങളുടെ ജനാലകളിൽ മന്ദമാരുതനേറ്റു പുളകം കൊള്ളുന്നു. ചൂഷണാധിക്യം കൊണ്ടുള്ള ദേഹാസ്വാസ്ഥ്യം ശമിപ്പിക്കാനെന്നോണം ജന്മിമാർ ആ മനോഹരമായ കളിയോടങ്ങളിൽ വിഹരിക്കുന്നു.

അവിടെങ്ങുംതന്നെ തൊഴിലാളികളെ കാണാൻ സാധ്യമല്ല. അവരുടെ ജീവിതം പണ്ടത്തേതിന്റെ ഇരട്ടി ചുളുങ്ങിപ്പോയിരിക്കുന്നു. ഫാക്ടറികളുടെ പുകക്കുഴലുകളിൽ നിന്നു പൊങ്ങുന്ന ധൂമപടലങ്ങളുടേയും ഇടുങ്ങി ദുർഗന്ധമലീമസമായ ചെറ്റക്കുടിലുകളുടേയും ഇരുണ്ടവശങ്ങളല്ലാതെ ജീവിതത്തിന്റെ അഭ്യൂഹങ്ങൾ മറ്റൊന്നും പ്രാപിക്കുവാൻ അവർക്കു കഴിയുന്നില്ല. മണ്ണിന്റെ സൗകര്യം

അവർക്ക് അനുഭവവേദ്യമല്ല. തങ്ങളുടെ ജീവിതം നിരുത്സാഹപൂർണവും അധ:പതിച്ചതാണെന്നുമാത്രം അവർക്കറിയാം. യജമാനന്മാർ തങ്ങളെ വഞ്ചിക്കുന്നുണ്ടെന്നും അവർക്കറിയാം.

**അവർക്ക കൊല്ലം (106)**

സി.വി. കുഞ്ഞിരാമന്റേയും സി.കേശവന്റേയും ബാല്യകാല ജീവിതവും കേസരി ബാലകൃഷ്ണപിള്ളയുടെ വിവരണങ്ങളും നമുക്ക് കൗതുകം ഉളവാക്കുന്നതാണ്. ബ്രിട്ടീഷ്ഭരണകാലത്ത് അവസാനത്തെ നൂറ്റാിലെ ചിത്രങ്ങളാണ് അവർ ഇവിടെ കൊടുത്തിരിക്കുന്നത്. അവർ ക തേവള്ളിയും സ്കൂളുകളും  ആശ്രാമവും അവിടുത്തെ ഫാക്ടറികളും പായിക്കടയും ഓലയിൽ നിന്ന് ആശ്രാമത്തിലേക്ക് പോകുന്ന ബോട്ട് യാത്രകളും ഇതിനിടയിൽ അവർ കാണുന്ന ധനികരുടെ സൗഹൃദയാത്രകളും ആശ്രാമത്തുള്ള കൊച്ചുകൊച്ചു തടാകങ്ങളും എല്ലാം അവർ ഇവിടെ കൃത്യമായി വിവരിച്ചിരിക്കുന്നു. സി.വി.കുഞ്ഞുരാമന് ഇവിടെ സ്വർഗ്ഗരാജ്യമാണ്. സി.കേശവന് മയ്യനാടുള്ള വീട്ടിൽ നിന്ന് സെന്റ് അലോഷ്യസ് സ്കൂളിലേക്ക് വരുന്നത് ഒരു ബാലികേറാമലയാണ്. സ്കൂൾ ഒരു ബ്രഹ്മാണ്ഡവും. ഒരു 15 കൊല്ലം കഴിഞ്ഞ് എനിക്കും ഈ അനുഭവം ആണ് ഞാൻ തേവള്ളിയിൽ താമസിച്ച് പഠിക്കുമ്പോൾ ഉായത്. ഒരു വ്യത്യാസം മാത്രം ഞാൻ ക കൊല്ലത്ത് ധാരാളം തൊഴിലാളികളും വ്യവസായ ശാലകളും ഉായിരുന്നു. ഇന്ന് അതെല്ലാം തകർന്ന് പോയതിൽ, ലക്ഷക്കണക്കിന് ഉായിരുന്ന തൊഴിലാളികൾ അപ്രത്യക്ഷമായതിൽ ഞാൻ ദു:ഖിക്കുന്നു. ഇനി സമീപഭാവിയിൽ ഒരു ഉയർച്ച് ഉാകാത്ത വിധം.

**മതം (90)**

എല്ലാ മതങ്ങളേയും കുറിച്ചുള്ള താരതമ്യപഠനം നടത്താൻ സാധാരണ ജനത അത്ര വിദ്യാഭ്യാസമുള്ളവർ ആയിരുന്നില്ല. പള്ളിക്കാർ സ്ഥാപിച്ച മതപഠനത്തിനു വേിയുള്ള ചില സ്ഥാപനങ്ങൾ മാത്രമേ ഉായിരുന്നുള്ളു. പൊതുവിദ്യാഭ്യാസത്തിന്റെ അഭാവം വിദേശീയർക്ക് നമ്മുടെ ജനതയെ ചൂഷണം ചെയ്യാനുള്ള ഒരു അവസരം ഉാക്കി കൊടുത്തു. AD 52 ൽ തന്നെ സെന്റ് തോമസ് കേരളത്തിൽ വന്ന് 7 പള്ളികൾ പണിയിച്ചിരുന്നതായി ചരിത്രം പറയുന്നു. ഒരി ചെറിയ കാലഘട്ടം കൊ് ഇത്രയും അധികം പള്ളികൾ പണിയിക്കണമെങ്കിൽ അവർക്ക് അതിന് ആവേശം കൊടുക്കുന്ന, വിജ്ഞാനം പകരുവാൻ കഴിവുള്ള യേശുദേവൻ തന്നെ ഇതിന്റെ പിന്നിൽ ഉായിരിക്കുമെന്ന് നമുക്ക് അനുമാനിക്കുവാൻ കഴിയും. ഗ്രാവിറ്റേഷ്ണൽ ഫോഴ്സിന്റെ പ്രിൻസിപ്പിൾ വച്ച് നോക്കുമ്പോൾ യേശുദേവൻ മരിച്ചിരുന്നില്ല എന്നും ഇവിടുത്തെ ജനങ്ങളുടെ കൂടെ തന്നെ ഉായിരുന്നു എന്നും ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നു.

**മതങ്ങൾ – നിരൂപണം (111)**

നമ്മുടെ ഈ സംസ്കാരത്തിന് പടിപടിയായി പുരോഗതി ഉായി. നാം ഇവിടുത്തെ അവസ്ഥയിൽ എത്തിച്ചേർന്നതിന് ഇലിടെ വന്ന എല്ലാ മതങ്ങൾക്കും പങ്കു്. ഇവിടുത്തെ മണ്ണിന്റെ മക്കൾ ദ്രാവിഡരാണെങ്കിലും അവരുടെ തനതായ സംസ്കാരങ്ങൾ, പ്രത്യേകിച്ച് ആധുനിക ലോകത്തിന് അഭിമാനിക്കുവാൻ വളരെയൊന്നും ചരിത്ര രേഖകളിൽ കാണുന്നില്ല. മുൻ അദ്ധ്യായങ്ങളിൽ സഞ്ചാരിയുടെ വിവരങ്ങളിൽ ഇവിടുത്തെ ആളുകൾ അർദ്ധ നഗ്നരും ആത്മദർശനം ഇല്ലാത്തവരും ആയിരുന്നു. പക്ഷേ മതങ്ങൾ ശാസ്ത്രത്തിന്റെ വഴിയെ സഞ്ചരിക്കാതെ പോയതാണോ മത തത്വങ്ങളെ അതിന്റെയെല്ലാം ആചാര്യന്മാർ കതുപോലെ മനസ്സിലാക്കാൻ കഴിയാതെ  പോയതും മതവൈരം സൃഷ്ടിച്ചത്. മറിച്ച് ശാസ്ത്രത്തിന്റെ വഴിയേ പോയവരെ മതം ശിക്ഷിച്ചിട്ടുള്ള കാഴ്ചയാണ് നാം ചരിത്രത്തിൽ കാണുന്നത്. മതത്തെ അന്ധമായി അനുസരിക്കാതെ വഴിമാറി പോയവരാണ് ഗലീലിയോയും ഐൻസ്റ്റീനും മറ്റ് നിരവധി ശാസ്ത്രജ്ഞന്മാരും. സത്യത്തെ ദർശിക്കാനാണ് ആചാര്യന്മാർ നമ്മേ പഠിപ്പിച്ചത്.പക്ഷേ

ആത്മാവിനെ വരിഞ്ഞുകെട്ടി അന്ധതയുടെ ജയിലിൽ അടക്കുകയാണ് മതങ്ങൾ ചെയ്തത്. ഭൗതിക പുരോഗതിയിൽ മതങ്ങൾക്ക് അഭിമാനിക്കാവുന്ന നേട്ടങ്ങളുണ്ടെങ്കിലും അത് മത..ൽ നിന്നു വഴിമാറിവന്ന കുറേ ശാസ്ത്ര മനസ്സുകളുടെ പ്രവർത്തനം കൊണ്ടാണ്. കൊല്ലത്തിന്റെ വ്യാപകമായ വ്യാവസായികവും സാംസ്കാരികവുമായ പുരോഗതി ചരിത്രാതീത കാലം തൊട്ടുണ്ടായിരുന്നു. മുമ്പേ തന്നെ എന്നാണ് സൂചിപ്പിക്കുന്നത്. 160 ൽ കൂടുതൽ മുറികളുള്ള കപ്പലുകൾ കൊല്ലത്ത് ഉണ്ടാക്കി അത് വിദേശീയർക്ക് വിറ്റിരുന്നു എന്ന് പറയുമ്പോൾ അത് ഇന്ന് പോലും സംഭവിക്കാത്ത വസ്തുതകൾ അല്ലേ. ആ രീതിയിൽ നമുക്കുണ്ടായിരുന്ന ആ വിദൂര സാംസ്കാരിക പശ്ചാത്തലം രേഖപ്പെടുത്താൻ നമ്മുടെ ചരിത്രകാരന്മാർക്ക് കഴിഞ്ഞിട്ടില്ല. അതുകൊണ്ട് നമ്മുടെ പൂർവ്വികരായ ദ്രാവിഡർ ഒരു റിപ്പബ്ലിക്കൻ ഭരണക്രമത്തിൽ കഴിഞ്ഞപ്പോൾ ഉണ്ടായിരുന്ന പുരോഗതി നമുക്ക് സങ്കല്പിക്കുവാൻ മാത്രമേ കഴിയുന്നുള്ളു. ക്രിസ്തുമതവും ഇസ്ലാംമതവും ഹിന്ദുമതവും എല്ലാം പരസ്പര സഹിഷ്ണതയോടെ വളരുന്ന കൊല്ലത്തെ കാഴ്ച ആശാവഹമാണ്. ഈ സാഹചര്യത്തിൽ മതങ്ങൾ പരസ്പരം സഹകരിച്ച് വൈരബോധം വളർത്താതെ ഒരു മതേതര രാഷ്ട്രത്തിന്റെ കീഴിൽ കഴിഞ്ഞാൽ ഒരു പ്രബുദ്ധ ഭാരതം ഇനിയും നമുക്ക് സ്വപ്നം കാണാം.

## ജൂതമതം

മെഡിറ്ററേനിയൻ കടലിന്റെ കിഴക്കൻ പ്രദേശത്ത് പുരാതനകാലത്ത് സ്ഥാപിതമായ ഇസ്രേയേലിലെ ജനങ്ങൾ ബൈബിളിലെ വീരനായകനും ജൂതമതസ്ഥാപകനുമായ മോശയുടെ പിന്തുടർച്ചക്കാരായിരുന്നു. ഈജി പ്തുകാർ അടിമകളാക്കിയ ഒരു വലിയ ജനവിഭാഗത്തെ മോചിപ്പിച്ച് പത്തു കല്പനകൾ എന്ന ആദർശത്തിലൂടെ തന്റെ അനുയായികളാക്കി മോശ സ്ഥാപിച്ചതാണ് യഹൂദമതം (ജൂതമതം). ഇസ്രയേലിലെ ജനങ്ങളായ ജൂത ർക്കു മേൽ പിൽക്കാല ചരിത്രത്തിൽ പലതവണ അടിമത്തം അടിച്ചേല്പിച്ചു കൊണ്ട് ബാബിലോണിയരും റോമാക്കാരുമൊക്കെ കൂട്ടക്കുരുതി നടത്തു കയുണ്ടായി. അടിമത്തത്തിൽ നിന്നും കൂട്ടക്കുരുതിയിൽ നിന്നും രക്ഷപ്പെ ടാൻ വേണ്ടി ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറിപ്പോയ നിരവധി ഗോത്രങ്ങളായിരുന്നു യഹൂദർ.

പുരാതനകാലത്തു തന്നെ പലതവണയായി ഇന്ത്യയിൽ കേരളം ഉൾപ്പെടെയുള്ള പ്രദേശങ്ങളിൽ യഹൂദർ കുടിയേറിപ്പാർത്തു. ബുദ്ധിമതി കളും വ്യാപാരകാര്യങ്ങളിൽ വിദഗ്ദ്ധരുമായിരുന്ന ഇവർ കേരളത്തിന്റെ വിവിധഭാഗങ്ങളിൽ വസിച്ചു. ലോകത്തെവിടെയാണെങ്കിലും അവരുടെ സ്വത്വവും ആചാരമര്യാദകളും പുലർത്തിക്കൊണ്ട് തങ്ങളുടെ മതവിശ്വാ സങ്ങളിൽ നിന്നു വ്യതിചലിക്കാതെയാണ് ഇവർകഴിഞ്ഞിരുന്നത്.

കൊടുങ്ങല്ലൂരിലും കൊല്ലത്തും ഉള്ള പുരാതന തുറമുഖങ്ങളിൽ ജൂത ന്മാരുടെ സജീവസാന്നിദ്ധ്യമുണ്ടായിരുന്നു. അക്കാലത്ത് പാർത്ഥിയൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ തക്ഷശിലയിലും യഹൂദുരുടെ നിരവധി സങ്കേതങ്ങളുണ്ടായിരുന്നു. ക്രിസ്തുശിഷ്യനായ സെന്റ് തോമസ് ആദ്യ മെത്തിയത് യഹൂദർ ധാരാളമുണ്ടായിരുന്ന തക്ഷശിലയിലായിരുന്നു. അവിടെ നിന്നാണ് അദ്ദേഹം കൊടുങ്ങല്ലൂരിലും കൊല്ലത്തും എത്തിയത്. നിലയ്ക്കലും നിരണത്തുമൊക്കെ അദ്ദേഹമെത്തിയതും അവിടെ യഹു ദൂർ ധാരാളം ഉണ്ടായിരുന്നതു കൊണ്ടാണ്.

ഇന്നത്തെ ഇടുക്കി ജില്ലയിലെ കാന്തല്ലൂർ, മറയൂർ, ദേവികുളം, മൂന്നാർ മുതൽ പത്തനംതിട്ട ജില്ലയിലെ റാന്നി, കോന്നി കൊല്ലം ജില്ലയിലെ പത്ത

നാപുരം തുടങ്ങിയസ്ഥലങ്ങളിൽ നിന്നു ശേഖരിക്കുന്ന കുരുമുളക്, കറുവാപ്പട്ട മുതലായ വ്യാപാരോല്പന്നങ്ങൾ കൊല്ലം തുറമുഖത്തെത്തിച്ച് വ്യാപാരം നടത്തിയിരുന്ന ജൂതരുടെ വാസസ്ഥലങ്ങളുടെ അവശേഷിപ്പുകളും കല്ലറകളും വിവിധ സ്ഥലങ്ങളിൽ ജൂതചരിത്ര ഗവേഷകനായ എബ്രഹാം ബൻഹർ കണ്ടെത്തിയിട്ടുണ്ട്.

യഹൂദമതമാണ് കൊല്ലത്ത് ആദ്യം വന്നതെന്നു വിശ്വസിക്കുവാൻ വകയുണ്ട്. ഏറ്റവും ഗുണമേന്മയുള്ള മറയൂരിലെ ചന്ദനം റോമിലേക്കും മറ്റു പടിഞ്ഞാറൻ രാജ്യങ്ങളിലേക്കും കയറ്റിയയച്ചിരുന്നതും ജൂതന്മാരായിരുന്നു. ക്രിസ്തുവർഷാരംഭത്തിനു വളരെ മുമ്പു തന്നെ ഈ പ്രദേശങ്ങളിലൊക്കെ ജൂതന്മാർ അധിവസിച്ചിരുന്നു.

ജൂതരുടെ ഏറ്റവും പ്രധാനപ്പെട്ട കേന്ദ്രമായിരുന്നു കൊല്ലം. അതിന്റെ തെളിവാണ് ക്രിസ്തുവർഷം 849 ലെ തരിസാപ്പള്ളി ശാസനം. ജൂതന്മാരുൾപ്പെട്ട കച്ചവട സംഘമായിരുന്ന അഞ്ചുവണ്ണത്തിനും തദ്ദേശീയ കച്ചട സംഘമായിരുന്ന മണിഗ്രാമത്തിനുമായി ധാരാളം വസ്തുവകകളും ആനുകൂല്യങ്ങളും അനുവദിച്ചു കൊണ്ടുള്ള ആ ചെമ്പുപട്ടയം കേരളചരിത്രത്തിലെ അതിപ്രധാനമായ ഒരു രേഖയാണ്.

യഹുദൂർ (ജൂതർ) വസിച്ചിരുന്ന ഇടങ്ങളിലാണ് സെന്റ് തോമസ് ക്രിസ്തുമത പ്രചാരണം നടത്തിയത്. പിൽക്കാലത്ത് അറബികളുടെയും ക്രിസ്ത്യാനികളുടെ തന്നെയും അതിക്രമങ്ങൾ അസഹ്യമായപ്പോൾ ജൂതന്മാർ കൊച്ചിയിൽ കേന്ദ്രീകരിച്ച് അവിടെ അവരുടെ ആരാധാനാലയം സ്ഥാപിക്കുകയാണുണ്ടായത്.

പോർത്തുഗീസുകാരുടെ വരവിനുശേഷമാണ് കേരളത്തിലെ ജൂതസമൂഹം ഛിന്നഭിന്നമായിപ്പോയത്. കൊച്ചിയിലേക്കു മാറിയതിനു ശേഷവും ജൂതർക്കു നേരെ പോർത്തുഗീസുകാർ ആക്രമണം നടത്തിയിട്ടുണ്ട്.

ഏ.ഡി. എട്ടാം നൂറ്റാണ്ടിൽ കൊല്ലം തുറമുഖം കടലെടുത്തുപോയതിനു ശേഷം ഒമ്പതാം നൂറ്റാണ്ടിൽ അവിടെ തുറമുഖവും നഗരവും പുനർനിർമ്മിക്കുന്നതിൽ ജൂതസമൂഹത്തിന് വലിയ പങ്കുണ്ട്.

പാലസ്തീൻ വിഭജനത്തിനു ശേഷം ലോകത്തിന്റെ നാനാഭാഗ ത്തേക്കും ചിതറിപ്പോയ യഹൂദന്മാരിൽ  നല്ലൊരു വിഭാഗം കേരളത്തിന്റെ സമുദ്രതീരത്തേക്കും എത്തിച്ചേർന്നു. സ്വന്തം മതവിശ്വാസങ്ങൾ സ്വാത ന്ത്ര്യത്തോടെ അനുഷ്ഠിക്കുവാൻ തടസ്സമില്ലാത്ത ഇടമെന്ന നിലയിൽ മല നാട് അവർക്കു പ്രിയപ്പെട്ടതായിരുന്നു. താമസിക്കുന്ന ഇടങ്ങളിലെ ഭരണാ ധിപരുമായും നാട്ടുകാരുമായും അവർ സ്നേഹത്തിൽ കഴിഞ്ഞു. അങ്ങനെ യഹുദൂർ കേരളീയ സമൂഹത്തിന്റെ ഭാഗം തന്നെയായി.

കേരളത്തിലെത്തിയ യഹൂദുർക്ക് തലമുറകളിലൂടെ അവരുടെ ഭാഷയും നാട്ടുഭാഷയും ചേർന്നുരൂപപ്പെട്ട 'മലബാർയിദ്ദിഷ്' എന്നൊരു പുതുഭാഷയുണ്ട്. ഈ ഭാഷയിൽ രചനകൾ ഉണ്ട്. അറബിയും മലയാളവും ചേർന്ന് അറബിമലയാളം എന്നൊരു ഭാഷ രൂപപ്പെട്ടതുപോലെയാണിതും.

കേരളത്തിൽ കറുത്ത ജൂതന്മാരും വെളുത്ത ജൂതന്മാരും ഉണ്ടായിരു ന്നു. മറ്റു വിദേശ ശക്തികളുടെ വരവോടെ ജൂതന്മാർ പുതിയ ഇടങ്ങളന്വേ ഷിച്ചു മടങ്ങിയപ്പോയതായി കാണാം. ഏതായാലും ശാന്തശീലരായ ജൂത രുടെ സാംസ്ക്കാരിക സവിശേഷതകൾ കേരളത്തിലെ ദ്രാവിഡസംസ്കാ രത്തിന് ആദ്യകാലത്തു ലഭിച്ച സങ്കരശക്തിയാണെന്നു പറയാതെ വയ്യ. ആധുനിക ഇസ്രയേലിന്റെ സംസ്കാരമല്ല, പ്രവാസിജൂതരുടെ ശാന്തസു ന്ദരമായ പൂർവ്വകാല സാംസ്കാരമാണ് ഇവിടെയുണ്ടായിരുന്നത്.

ലോകത്തിന്റെ മറ്റുഭാഗങ്ങളിൽ കുടിയേറി തലമുറകളായി ജീവിച്ചി രുന്ന ജൂതരെ അപേക്ഷിച്ച് സുരക്ഷിതമായ ജീവിതമാണ് ഇന്ത്യയിലെ പ്രത്യേകിച്ചും കേരളത്തിലെ ജൂതർക്കുണ്ടായിരുന്നത്.1948 ൽ ഇസ്രയേൽ രാജ്യം സ്ഥാപിക്കപ്പെട്ടപ്പോൾ കേരളത്തിലുണ്ടായിരുന്ന ജൂതരിൽ മഹാഭൂ രിപക്ഷവും ഇസ്രയേലിലേക്ക് തിരികെപ്പോയി.യുദ്ധങ്ങളിലും അശാന്തിയി ലും നിന്നു രക്ഷനേടി ലോകത്തിന്റെ നാനാഭാഗത്തും കുടിയേറി ശാന്ത ജീവിതം നയിച്ചിരുന്നവരാണ് ഇസ്രയേൽ രൂപീകരണത്തിനുശേഷം ലോക ത്തിലെ ഏറ്റവും ദീർഘയുദ്ധത്തിൽ വീണ്ടും പങ്കാളികളാവുന്നത് - ഇസ്ര യേൽ പാലസ്തീൻ യുദ്ധങ്ങൾ ഒരിക്കലും നിലയ്ക്കുന്നില്ലല്ലോ.

## ജൈനമതം

രൂപപ്പെടുന്നതിനു തൊട്ടുമുമ്പുള്ള കാലഘട്ടത്തിലെ ഹിംസപ്രശ്നങ്ങൾക്കു പരിഹാരമെന്ന നിലയിലാണ് ജൈനമതം ഉണ്ടായത്. മൃഗത്തിൽ നിന്നു പരിണമിച്ച മനുഷ്യൻ ഹിംസയെ തെറ്റായികാണാതിരുന്ന കാലഘട്ടത്തിൽ പൂർണ അഹിംസാസിദ്ധാന്തം അവതരിപ്പിക്കുകയാണ് വർദ്ധമാന മഹാവീരൻ ചെയ്തത്.

മതമെന്നു പറയപ്പെടുന്നുവെങ്കിലും ഒരു മതം സ്ഥാപിച്ചു പ്രചരിപ്പിക്കുവാനായിരുന്നില്ല ആദ്യകാലത്തെ ജൈനസന്യാസിമാർ ശ്രമിച്ചിരുന്നത്. ധ്യാനിക്കുവാൻ പ്രശാന്തമായ ഇടങ്ങൾ തേടുക. ധ്യാനിക്കുക, വിജ്ഞാനദാഹം തീർക്കുക, വിജ്ഞാനം പകർന്നു കൊടുക്കുക ഇവ ജീവിതചര്യയാക്കിയ  അവരെല്ലാം അറിവിന്റെ പ്രചാരകരായിരുന്നു. ജനങ്ങളുടെ ഭൗതികമായ സുരക്ഷിതത്ത്വവും അഹിംസയും അവർ പ്രചരിപ്പിച്ചു. അവരുടെ മതത്തിൽ ദൈവത്തിനു സ്ഥാനം ഉണ്ടായിരുന്നില്ല. കാർഷിക സാമ്പത്തിക കാര്യങ്ങളിൽ സൂക്ഷ്മാലുക്കളായിരുന്ന ജൈനർ വനപ്രദേശങ്ങളിൽ കൃഷി ചെയ്തും വ്യാപാരത്തിലൂടെ വനവിഭവങ്ങൾ ശേഖരിച്ചും കൊല്ലം തുറമുഖത്തെത്തിച്ചിരുന്നു. കൊല്ലവർഷത്തിനു മുമ്പുള്ള കാലത്ത് കൊല്ലത്തും വേണാടിന്റെ എല്ലാഭാഗങ്ങളിലും അവർ വസിച്ചിരുന്നു. വിഴിഞ്ഞത്തെയും കൊല്ലത്തെയും ജൈനവ്യാപാരികൾ തിരുവാനന്ദപുരത്തെ കാന്തളൂർ ശാലയ്ക്ക് സഹായം നല്കിയതിനാൽ വേണാടിന്റെ ആദിതലസ്ഥാനമായിരുന്ന വിഴിഞ്ഞം ചോളർ ആക്രമിച്ചു നശിപ്പിച്ചു. ഇക്കാരണത്താലാണ് തുറമുഖനഗരമായ കൊല്ലത്തേക്ക് വേണാടിന്റെ തലസ്ഥാനം മാറുന്നത്.

യുദ്ധാന്തരീക്ഷത്തിൽ വേണാട്ടിലെയും കൊല്ലത്തെയും ജൈനന്മാർ വേണാട്ടിൽ നിന്നു മാറിപ്പോയതിനാലാവണം ജൈനക്ഷേത്രങ്ങൾ തനതുരൂപത്തിൽ വേണാട്ടിലെങ്ങും ഇല്ലാത്തത്.

കൊല്ലവർഷാരംഭത്തോടെ ജൈനമതകേന്ദ്രങ്ങളെല്ലാം ബ്രാഹ്മണർക്ക് ആധിപത്യമുള്ള വൈഷ്ണവദേവാലയങ്ങളായി മാറി. ജൈനമതങ്ങൾ സഹ്യപർവ്വതനിരകളിലെ വയനാടുപോലെയുള്ള പ്രദേശങ്ങളിൽ

മാത്രമായി ഒതുങ്ങി. ജൈനമതത്തെക്കാൾ പിൽക്കാലത്തു ജനകീയമായി ത്തീർന്ന ബുദ്ധമതവും കൊല്ലത്തിന്റെ ചരിത്രത്തെയും സംസ്കാരത്തെയും ആഴത്തിൽ സ്വാധീനിച്ചിരുന്നു. കൊല്ലവും നിരണവും നിലയ്ക്കലും അന്നത്തെ വേണാടിന്റെ ഭാഗമായിരുന്നു.

യേശുക്രിസ്തു കൊല്ലത്തു വന്നത് കുരുമുളകു വ്യാപാരികളുടെ കപ്പലിലായിരിക്കണം. ക്രൂരത ചെകുത്താന്റെയും സ്നേഹം ഈശ്വരന്റേയും മാർഗ്ഗമാണെന്നു പഠിപ്പിച്ച കിസ്തുദേവൻ സമകാലിക പ്രശ്നങ്ങളേയും ഭാവിയിലുണ്ടാവാനിടയുള്ള പ്രശ്നങ്ങളേയും ലോകത്തിന്റെ വിവിധഭാഗ ങ്ങളിൽ സഞ്ചരിച്ച് ജീവിതത്തെ ഒപ്പിയെടുത്തു പഠിച്ചതിനു ശേഷം സ്വാംശീ കരിച്ച ആശയങ്ങളാണ് പ്രചരിപ്പിച്ചത്. അതു കൊണ്ടാണ് സത്യവും സ്നേഹവും പ്രചരിപ്പിക്കുവാൻ യേശു അദ്ദേഹത്തിന്റെ ശിഷ്യരെ യഹൂദ വാസ സ്ഥലങ്ങളിലേക്ക് – പ്രത്യേകിച്ച് കൊല്ലത്തെ സമാധാന ദാഹിക ളായ മനുഷ്യരുടെയിടയിലേക്ക് പറഞ്ഞു വിട്ടത്.

എ.ഡി. 52 ൽ സെന്റ് തോമസ് കൊല്ലത്തു വരുമ്പോൾ കൊല്ലം നഗ രത്തിന്റെയും തുറമുഖത്തിന്റെയും ചിത്രം ഇന്നത്തേതുപോലെ ആയിരു ന്നില്ല. ഇന്നു കൊല്ലത്തു വിളക്കുമരം നില്ക്കുന്ന പ്രദേശത്തു കടലിലേക്ക് തള്ളി നിന്നിരുന്ന കുരക്കേണി എന്ന ചെങ്കൽക്കുന്നിലായിരുന്നു സെന്റ് തോമസ് പള്ളി സ്ഥാപിച്ചിരുന്നത്. ഇന്നത്തെ കരുനാഗപ്പള്ളിയും ചവറയും അന്നുണ്ടായിരുന്നില്ല.

എട്ടാംനൂറ്റാണ്ട് ഒടുവിലുണ്ടായ സുനാമിയിൽ ഈ പ്രദേശങ്ങളിൽ കര കടലായും കടൽ കരയായും മാറി. സുനാമിയോടു ചേർന്നുണ്ടായ പ്രളയത്തിൽ സഹ്യപർവ്വതനിരകളിൽ നിന്നുള്ള മണ്ണിടിഞ്ഞു നികന്നും പുതിയ ഭുപ്രദേശങ്ങൾ ഉണ്ടായി. മാത്രമല്ല കോട്ടകളും കൊട്ടാരങ്ങളും വ്യാപാര ശാലകളും വീടുകളും മറ്റും ഉണ്ടാക്കാനുമായി വൻതോതിൽ ചെങ്ക ല്ല് ഈ മലയിൽ നിന്നു വെട്ടിയെടുത്തതും ചെങ്കന്മല കടലെടുക്കാവാൻ കാരണമായിട്ടുണ്ടാവും. തരിസാപ്പള്ളിയും ഇക്കാലത്തായിരിക്കണം കട ലെടുത്ത് അപ്രത്യക്ഷമായത്. ഇന്നു കാണുന്ന മൺറോത്തുരുത്തും കട ലിനോടു ചേർന്നഭാഗമായിരുന്നു.

ഇന്നത്തെ തേവലക്കരയും കല്ലടയുടെ ചിലഭാഗങ്ങളും ചിറ്റുമല ക്ഷേത്രവും കൊട്ടാരമതിൽക്കെട്ടുകളും കല്ലടയിലെ നെൽപ്പാടങ്ങളും മൊക്കെ ച്ചേർന്ന പ്രദേശം (ഇപ്പോഴും കായലിനോടു ചേർന്നു നെൽക്കണ്ടങ്ങളുണ്ട്. നെൽക്കൃഷി ഭാഗികമായെങ്കിലും നിലനില്ക്കുന്ന പ്രദേശങ്ങളാണ് കല്ലടയിലും ചുറ്റുപാടും ഉള്ളത്) നെൽക്കണ്ടം (നെൽക്കിണ്ട) എന്നാണറിയപ്പെട്ടിരുന്നത്. ഈ ഭൂവിഭാഗങ്ങൾ പുരാതനകൊല്ലത്തിന്റെ പ്രമുഖ സ്ഥാനങ്ങളാണെന്നു കരുതേണ്ടിയിരിക്കുന്നു.

ഈ നെൽക്കണ്ടയാണ് നീലകണ്ഠയെന്ന് പിന്നീടറിയപ്പെട്ടത്. ഇത് ഒരു കാലത്ത് കൊല്ലത്തിന്റെ തലസ്ഥാനമായിരുന്നെന്നു പറയുമ്പോൾ ഇന്നത്തെ തലമുറയ്ക്ക് വിശ്വാസിക്കുവാൻ സാധിക്കുകയില്ല. ഇതിന്റെ മുഖ്യ കാരണം എട്ടാം നൂറ്റാണ്ടിലെ സുനാമിക്കു മുമ്പുള്ള കൊല്ലത്തിന്റെ ചരിത്രരേഖകൾ നഷ്ടപ്പെട്ടുവെന്നതാണ്.

ടൈറ്റാനിയം ഫാക്ടറി നില്ക്കുന്ന സ്ഥലം കടലായിരുന്നു. കടൽ മാറിപ്പോയപ്പോൾ സാന്ദ്രത കുറഞ്ഞ ടൈറ്റാനിയത്തെ ഈ സ്ഥലത്തേക്ക് കൊണ്ടു വന്നതാണ്. വികേന്ദ്രീകൃതമായ ധാതുലവണങ്ങളെ ഒരിടത്തേടത്തേക്കു കേന്ദ്രീകരിച്ചു കൊണ്ടു വന്നതുകാരണം രൂപപ്പെട്ടതാണ് ഇവിടുത്തെ മണൽത്തിട്ടകൾ- സ്വേച്ഛാധിപത്യവും ജനാധിപത്യവും മാറി മാറി വരുന്നതു പോലുള്ളൊരു പ്രതിഭാസമാണിത്. ഒരേ സാന്ദ്രതയുള്ള വസ്തുക്കൾ അടുത്ത പ്രളയത്തിലും സുനാമിയിലും ഒരുമിച്ച് കൂടുമ്പോൾ ഇനി വരുന്ന തലമുറകളും കൊല്ലത്തെ വൈവിധ്യമാർന്ന രീതിയിൽ കണ്ടെന്നു വരാം. പ്രകൃതിയിലെ എല്ലാചരാചരങ്ങളിലും ഈ പ്രതിഭാസം ഉണ്ട്. പ്രപഞ്ചത്തിന് ഒരിക്കലും സ്ഥിരമായ ഒരവസ്ഥയിൽ എത്താൻ കഴിയില്ല. സ്ഥിരമായ അവസ്ഥ എന്തിനേയും നിശ്ചലമാക്കി ദുഷിപ്പിക്കും. തന്മൂലം പ്രകൃതിയിൽ എവിടെയും ഈ ചലനാത്മകത കാണാൻ കഴിയും.യേശു ക്രിസ്തുവും മറ്റു താത്ത്വിക പ്രവാചകന്മാരും വിദേശ സഞ്ചാരികളുമൊക്കെ ഈ ചലനാത്മകതയുടെ താളത്തിനൊപ്പിച്ചു കടന്നു പോയവരാണ്.

പോർത്തുഗീസുകാരുടെ വരവിനു മുമ്പ് തുറമുഖസങ്കേതങ്ങളിലെ സ്വന്തം ഇടങ്ങളിൽ ഒതുങ്ങിക്കഴിയുകയോ നായർ സമുദായത്തിന്റെ ഒരു

വിഭാഗമെന്നപോലെ കഴിയുകയോ ചെയ്തിരുന്ന ക്രിസ്ത്യാനികൾ പിന്നീട് മറ്റു പല ഇടങ്ങളിലേക്കും ആത്മരക്ഷാർത്ഥം മാറിപ്പോകേണ്ടി വന്നു. അതു വരെ വിശ്വാസത്തിലും പ്രാർത്ഥനയിലും ചെറിയ വ്യത്യാസമുള്ള മേലേക്കിട നായന്മാർ എന്ന തരത്തിലാണ് സെന്റ് തോമസ് സിറിയൻ ക്രിസ്ത്യാനികൾ കഴിഞ്ഞിരുന്നത്. ഇവരെയും ഹിന്ദു സമൂഹത്തിന്റെ ഭാഗമായിത്തന്നെയാണു കണ്ടിരുന്നത്. ഇവരെ റോമൻ കത്തോലിക്കാ സഭയ്ക്ക് കീഴിൽ കൊണ്ടു വരുവാൻ പലവിധ പരിഷ്കാരങ്ങളും ആചാരക്രമങ്ങളിൽ പോർത്തുഗീസുകാർ കൊണ്ടു വന്നു. അയിത്തം ഉൾപ്പെടെയുള്ള നായർ ജാത്യാചാരങ്ങൾ പുലർത്തിയിരുന്ന സിറിയൻ ക്രിസ്ത്യാനികളെ അതിൽ നിന്നും പിന്മാറ്റി ജാത്യാചാരം അനുഷ്ഠാക്കാതിരിക്കത്തക്കവണ്ണം സഭാക്രമീകരണങ്ങൾ നടത്തുവാൻ ഭരണബലം ഉപയോഗിച്ചു പോർത്തുഗീസുകാർ നടത്തിയ ശ്രമവും നാനാജാതിയിലുള്ളവരെ ക്രിസ്ത്യൻ മതത്തിലേക്കു പരിവർത്തനം ചെയ്ത് ജാത്യാചാരം ഇല്ലാതാക്കാൻ എടുത്ത നടപടിയുമാണ് ഒരു പക്ഷേ പോർത്തുഗീസുകാർ കേരളത്തിൽ ചെയ്ത നല്ലൊരു കാര്യം. മറ്റു കാര്യങ്ങളിലൊക്കെ അവർ നിഷ്ഠൂരന്മാരും വഞ്ചകരുമായിരുന്നു. എല്ലാ ക്രിസ്ത്യാനികളെയും ഒരേ സഭയ്ക്കു കീഴിൽ കൊണ്ടു വരുവാൻ വേണ്ടി പോർത്തുഗീസുകാരും റോമാസഭയും ചേർന്നു നടത്തിയ ഉദയം പേരൂർ സൂനഹദോസ് എന്ന ക്രിസ്ത്യൻ മതപുരോഹിതസമ്മേളനത്തിൽ ഇക്കാര്യം തീരുമാനിക്കുകയായിരുന്നു.

ക്രിസ്ത്യാനികൾ താഴ്ന്ന ജാതിക്കാരെ തൊട്ടാൽ കുളിക്കണമെന്നതും കുളം, കിണർ മുതലായവ താഴ്ന്ന ജാതിക്കാർ തൊട്ടാൽ ശുദ്ധി ചെയ്യുന്നതും ചിലേടങ്ങളിൽ നായന്മാരോടും പോലും അശുദ്ധം പാലിച്ചിരുന്നതും മന്ത്രവാദം, ലക്ഷണം നോക്കിക്കൽ, വശീകരണം മുതലായ ക്ഷുദ്ര കർമ്മങ്ങളും പാടില്ലെന്നു മതനിയമമുണ്ടാക്കി. ക്ഷേത്രങ്ങളിൽ വഴിപാടു കൊടുക്കുന്നതും മന്ത്രവാദികളെ ക്കൊണ്ടു കർമ്മം ചെയ്യിച്ചു ജന്തുബലി നടത്തുന്നതും അടിമകളെ ഉപദ്രവിക്കുന്നതും കുട്ടികളെ വിലയ്ക്കുവാങ്ങുകയും വില്ക്കുകയും ചെയ്യുന്നതും, നായന്മാരെപ്പോലെ കാതുകുത്തി ആഭരണമിടുന്നതും, ചാരായം വില്ക്കുന്നതും മറ്റും ഉദയം പേരൂർ സൂനഹദോ

സിൽ അക്കമിട്ടു വിലക്കിയിട്ടുണ്ട്.

ഇതിന്റെ അർത്ഥം അതുവരെയുള്ള കാലഘട്ടത്തിൽ (പത്താം നൂറ്റാണ്ടിനും പതിനഞ്ചാം നൂറ്റാണ്ടിനുമിടയിൽ കേരളത്തിൽ ബ്രാഹ്മണമേധാവിത്തവും ജാതിവ്യവസ്ഥയും രൂക്ഷമായിരുന്ന കാലത്ത്) ക്രിസ്ത്യാനികളും തങ്ങളുടെ ബ്രാഹ്മണ പാരമ്പര്യത്തിന്റെ പേരിലും അല്ലാതെയും ഉള്ള ആചാരങ്ങൾ അനുഷ്ഠിച്ചിരുന്നു എന്നത്രെ.

സെന്റ് തോമസ് വന്നത് മുതൽ ഒമ്പതാം നൂറ്റാണ്ടുവരെയുള്ള കേരളത്തിലെ ക്രിസ്ത്യാനികളും ജാതിരഹിതമായ ഒരു സമൂഹത്തിന്റെ ഭാഗമായിരുന്നു. ജോൺ.ഡി മാഗ്നിവെല്ലി കൊല്ലത്തു വന്ന കാലത്ത് ക്രിസ്ത്യാനികൾ അവരുടെ പരമ്പരാഗത ആചാരമായ ജ്ഞാനസ്നാനം പോലും കഴിച്ചിരുന്നില്ല. പ്രത്യേക ആചാരങ്ങളില്ലാതെ വിശ്വാസവും പ്രാർത്ഥനയും ഒക്കെ മാത്രമായി ഇവിടുത്തെ ജാതിരഹിതമായ പൊതു സമൂഹത്തിന്റെ ഭാഗമായിത്തന്നെ അവർ തുടർന്നിരുന്നു.

ക്രിസ്ത്യാനികൾ ഏറ്റവുമധികം ഉണ്ടായിരുന്ന മലനാടു പ്രദേശമായിരുന്ന കൊല്ലത്തെ ക്രിസ്ത്യാനികൾ പതിനൊന്നാം നൂറ്റാണ്ടോടെ കല്ലടയിലേക്കും മറ്റു പ്രദേശങ്ങളിലേക്കും മാറിപ്പോയതോടെ റോമൻ കത്തോലിക്കാ സഭയുടെ വമ്പിച്ച സ്വാധീനം കൊല്ലത്തുണ്ടായി. അതുവരെ ഒരു ഉന്നതസമൂഹമായി നിലനിന്നിരുന്നതിനാൽ താഴ്ന്ന ജാതിക്കാർക്കു പ്രവേശനമില്ലാതിരുന്ന ക്രിസ്തീയ സമൂഹത്തിലേക്ക് പുലയർ, പറയർ, മൂപ്പർ മുതലായ ജാതിക്കാരെ ചേർക്കുകയും സഭയുടെ അംഗബലം വർദ്ധിപ്പിക്കുകയും ചെയ്തിന്റെ പരിണതഫലമാണ് ഇന്ന് കൊല്ലത്തുള്ള ക്രിസ്ത്യൻ ജനസംഖ്യാബാഹുല്യം.

## ബുദ്ധതത്ത്വങ്ങൾ

ഗൗതമബുദ്ധനെന്നും ശ്രീബുദ്ധനെന്നും നാമറിയുന്ന സിദ്ധാർത്ഥൻ കപിലവസ്തുവിലെ ശുദ്ധോദന രാജാവിന്റെയും മായാദേവിയുടെയും മകനായിരുന്നു. ചെറുപ്പത്തിൽത്തന്നെ സമൂഹത്തിലെ അധഃസ്ഥിതരെ ശ്രദ്ധിക്കുകയും അവരുടെ ദുരിതത്തിന്റെ കാരണം തേടുകയും ചെയ്തു. ഒരു വിഭാഗം ജനങ്ങൾ കഷ്ടതയനുഭവിക്കുമ്പോൾ മറ്റൊരു വിഭാഗം ആഹ്ളാദിക്കുന്നു. രണ്ടും ഈശ്വരന്റെ പുത്രന്മാരാണ്. എന്താണ് ഈ വൈരുദ്ധ്യത്തിന്റെ കാരണം എന്ന ചിന്ത അദ്ദേഹത്തെ ജീവിതാരംഭം മുതൽ ഒരു സത്യാന്വേഷകനാക്കി മാറ്റി. ഗയയിലെ ആൽമരച്ചോട്ടിൽ എത്രയോ കാലം ഈ വൈരുദ്ധ്യാത്മക ജീവിതത്തിന്റെ കാരണങ്ങളന്വേഷിച്ചു ധ്യാനിച്ചു. അദ്ദേഹത്തിനു ബോധോദയം ഉണ്ടാവുന്നത് ആൽമരച്ചുവട്ടിൽ വച്ചാകയാൽ ആൽമരത്തിനു ബോധിവൃക്ഷമെന്നു പേരു വന്നു. അക്കാലം വരെ കുതിരയെക്കെട്ടുന്നിടം (കുതിരപ്പന്തി) എന്ന അർത്ഥത്തിൽ 'അശ്വത്ഥം' എന്നു വിളിച്ചു വന്നിരുന്ന ആലിനുപോലും ബുദ്ധസാമീപ്യം കൊണ്ട് അർത്ഥവത്തായ മറ്റൊരു പേരു ലഭിച്ചു. 'ബോധിവൃക്ഷം'.

കൊല്ലത്തിനു വ്യാപാരപരമായി ചൈനയുമായുള്ള ബന്ധം മൂലം ബുദ്ധമതതത്ത്വങ്ങൾ പ്രചരിക്കുക കൂടുതൽ എളുപ്പമായി. ജൈനമതത്തിന്റെ പരുക്കൻ ജീവിതരീതികളെ കുറെക്കൂടി പ്രായോഗികമാക്കുക കാരണം ബുദ്ധമതത്തിന് കൊല്ലത്തും ചുറ്റുപാടും ശക്തമായ അടിത്തറയുണ്ടായി.

അശോകന്റെ കാലം മുതൽ ബിഹാറിൽ നിന്നും പിന്നീട് സിലോണിൽ നിന്നും തിരിച്ച് അങ്ങോട്ടു. ഒക്കെ ബുദ്ധമതാനുയായികളായ ജനങ്ങൾ കുടിയേറിയിട്ടുണ്ട്. രാഷ്ട്രീയവും മതപരവുമായ കാരണങ്ങളാൽ ബുദ്ധമതം കേരളത്തിൽ നിന്നു തുടച്ചു നീക്കപ്പെടുകയും ബുദ്ധമതസങ്കേതങ്ങളെല്ലാം തന്നെ ശൈവ- വൈഷ്ണവ-കൃഷ്ണ - ദേവീ - ക്ഷേത്രങ്ങളാക്കിത്തീർക്കുകയും ചെയ്തു.

റിപ്പബ്ലിക്കൻ ആശയവും വ്യക്തി സ്വാതന്ത്ര്യവും കൊല്ലത്തിന്റെ ചരിത്രത്തിൽ ആഴത്തിൽ വേരോടിയതിന്റെ കാരണം ജൈന- ബുദ്ധമതങ്ങളാണ്.

ബുദ്ധമതത്തിനു കൊല്ലത്ത് വലിയ പ്രാധാന്യമുണ്ട്. കേരളത്തിൽ ബുദ്ധമതത്തിന് ഏറ്റവുമധികം സ്വാധീനം ഉണ്ടായിരുന്ന പഴയ കൊല്ലം രാജ്യത്ത് ഉൾപ്പെട്ട  പ്രദേശങ്ങൾ ഇന്നത്തെ കൊല്ലം, ആലപ്പുഴ, പത്തനംതിട്ട ജില്ലകളാണ്. കൊല്ലത്തും പരിസരപ്രദേശങ്ങളിലും ഉള്ള 'പള്ളികൾ' ഇതിനു തെളിവാണ്. കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, മൈനാഗപ്പള്ളി, പൂയപ്പള്ളി, ചന്ദനപ്പള്ളി, പാരിപ്പള്ളി, പള്ളിത്തോട്ടം, പള്ളിമുക്ക് മുതലായ സ്ഥലപ്പേരുകൾ ഇതിനു തെളിവാണ്. ബുദ്ധമതാരാധനാകേന്ദ്രങ്ങളും അവയോടനുബന്ധിച്ചുള്ള വിദ്യാലയങ്ങളുമാണ് പള്ളി എന്നറിയപ്പെട്ടിരുന്നത്. ബുദ്ധമതക്കാരിലധികവും പിൽക്കാലത്തെ ചാതുർവർണ്യ സമൂഹത്തിൽ ചേരാതെ നിന്ന് പ്രത്യേക സമുദായമായി രൂപപ്പെട്ടതാണ് ഈഴവർ. കൊല്ലത്തും പരിസരപ്രദേശങ്ങളിലും ഉള്ള വിവിധ ക്ഷേത്രങ്ങളിലും മലനടകളിലും നടത്തപ്പെടുന്ന കെട്ടുകാഴ്ച ബുദ്ധമതാചാരമാണ്. പിൽക്കാലത്ത് ഇത് ചെട്ടികുളങ്ങര ഉൾപ്പെടെയുള്ള വിവിധ ക്ഷേത്രങ്ങളിലും സാർവ്വത്രികമായി.

കൊല്ലം നഗരത്തോടു ചേർന്നുള്ള തിരുമുല്ലവാരത്തായിരുന്നു വിശ്വപ്രസിദ്ധ ബുദ്ധമത വിദ്യാകേന്ദ്രമായിരുന്ന ശ്രീമൂലവാസം എന്ന് കരുതപ്പെടുന്നു. ആയ് രാജാവായ വരഗുണൻ ശ്രീമൂലവാസത്തിന് വളരെയേറെ ഭൂമിദാനം ചെയ്തതായി പറയുന്ന പാലിയം ശാസനം ഏ.ഡി. 929 ലേതാണ്. പ്രധാനപ്പെട്ട ജ്യോതിശാസ്ത്രകേന്ദ്രങ്ങളിലൊന്നായിരുന്നു അക്കാലത്ത് കൊല്ലം. ശ്രീമൂലവാസത്തിന്റെ സാന്നിദ്ധ്യം കൊണ്ടാണ് കൊല്ലം അറിവിന്റെയും ശാസ്ത്രീയ പുരോഗതിയുടെയും കേന്ദ്രമായതെന്നു കരുതാം.

ഹിംസ മനുഷ്യന്റെ രക്തത്തിൽ കലർന്നതായിരുന്നതു കൊണ്ട് ബുദ്ധമതത്തിലെ സ്നേഹ-സമത്വ-സമാധാനതത്ത്വങ്ങൾ ആസ്വാദിക്കുന്നതിൽ

ജനങ്ങൾ പരാജയപ്പെട്ടു.

ബുദ്ധമതം ചൈനയിലേക്കും അവിടെ നിന്നു ജപ്പാനിലേക്കും കൊറിയയിലേക്കും പ്രചരിപ്പിച്ചതു ചൈനാക്കാരാണ്. പൂർണമായും ബുദ്ധമത തത്ത്വങ്ങളോട് ഇഴുകിച്ചേരാൻ ചൈനാക്കാർക്കു കഴിഞ്ഞതുകൊണ്ടാണ് ചൈനയിലും ചുറ്റുപാടും ബുദ്ധമതവും ബുദ്ധമതസ്മാരകങ്ങളും ഇപ്പോഴും നിലനില്ക്കുന്നത്.

പ്രകൃതിയുടെ ചംക്രമണങ്ങളിൽ ഹിംസയും അഹിംസയും മാറി മാറി വരുന്നുണ്ട്. സ്വർഗവും നരകവും എല്ലാം ഈ ഭൂമിയിൽ തന്നെയുണ്ട്. ഇതു തന്നെയാണ് സ്വാമിവിവേകാനന്ദനും പിൽക്കാലത്ത് പറഞ്ഞത്. ശ്രീബുദ്ധന്റെ നിർവാണവും വിവേകാനന്ദൻ പറഞ്ഞ വിരക്തിയും ഒരേ ആശയത്തിന്റെ രണ്ടു ശിഖരങ്ങളാണ്. ബുദ്ധമതതത്ത്വങ്ങൾക്കു പിന്നീടു വന്ന താത്ത്വികാചാര്യന്മാരിലൂടെ വിവിധ രൂപ ഭേദങ്ങളുണ്ടായി. ബുദ്ധമതത്തിന്റെ വ്യാപനകാലത്ത് ദ്രാവിഡരാണ് കൊല്ലം ഭരിച്ചിരുന്നത്.

**അർത്ഥം (121)**

വാവരും മാളികപ്പുറവും പന്തളം രാജ്ഞിയും എല്ലാം ഇതിലെ കഥാപാത്രങ്ങൾ ആണ്. ശബരിമലയിൽ അയ്യപ്പന്റെ വിഗ്രഹത്തോടൊപ്പം അച്ചൻകോവിൽ, ആര്യങ്കാവ്, കുളത്തൂപ്പുഴ, ശാസ്താംകോട്ട, കാന്തമല മുതലായ സ്ഥലങ്ങളിലും അയ്യപ്പന്റെ വിഗ്രഹങ്ങൾ ഉ്. ഇതെല്ലാം ബുദ്ധതത്ത്വങ്ങളുടെ വ്യാപനം കേരളത്തിലുടനീളം ഉായിരുന്നപ്പോൾ ബുദ്ധവിഹാരങ്ങൾക്ക് സംഭവിച്ച പരിണാമങ്ങൾ ആണ്. ചരിത്രകാരന്മാർ മനപൂർവ്വമോ അഥവാ കാലഘട്ടങ്ങളിൽ ഉായിരുനവ്ന നേതൃത്വങ്ങളെ പ്രീതിപ്പെടുത്തുവാൻ വേി ഈ ബുദ്ധവിഹാറുകൾക്ക് അയ്യപ്പ പരിണാമം സൃഷ്ടിച്ചതാകാം. ബുദ്ധന്റെയും അയ്യപ്പന്റെയും ശരണം വിളികളിലും (ബുദ്ധം ശരണം ഗച്ഛാമി) (ശരണമയ്യപ്പാ) ആചാരങ്ങളിലും കാണുന്ന ഐക്യസ്വഭാവം ശബരിമലയിലെ ബുദ്ധവിഹാറിന് ഏതാ് 2000 ത്തോളം വർഷം പഴക്കമു്. അതായത് ആ കാലഘടത്തിനും 1000 വർഷങ്ങൾക്ക് ശേഷമാണ് പരശുരാമൻ മണ്ണിന്റെ മക്കളെ കാട്ടിലേക്ക് ഓട്ടിച്ച് വിട്ടതിനുശേഷം

കേരളത്തിൽ 64 ഗ്രാമങ്ങൾ ഉാക്കുകയും അവിടെല്ലാം ആര്യന്മാരെ (ബ്രാഹ്മണരെ) കൊവന്ന് താമസിപ്പിച്ചതും ഇത് ബുദ്ധന് ആയിരം വർഷങ്ങൾക്ക് ശേഷമാണ്. കേരളത്തിൽ ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാർ ഉാകുന്നതിന് 1000 വർഷങ്ങൾക്ക് മുമ്പാണ് ശബരിമലയിലെ ബുദ്ധവിഹാരങ്ങളും പരിസര പ്രദേശങ്ങളിലെ മറ്റു വിഹാരങ്ങളും ഉായത്. ബുദ്ധവിഹാരത്തിൽ നിന്നും അയ്യപ്പ ക്ഷേത്രത്തിലേക്കുള്ള പരിണാമം ചരിത്രകാരന്മാർ വ്യക്തമായി രേഖപ്പെടുത്തിയതായി കാണുന്നില്ല.

# ക്രിസ്തുമതം കേരളത്തിൽ

യേശുക്രിസ്തു തന്റെ ശിഷ്യന്മാർക്കു നല്കിയ നിർദ്ദേശങ്ങളിൽ ഏറ്റവും പ്രധാനമായി ക്കാണുന്നത് അന്നത്തെ തീവ്രവാദികളുടെ ക്രൂരതകളുടെ ഫലമായി ചിന്നിച്ചിതറിപ്പോയ യഹൂദസമൂഹങ്ങളെ കണ്ടെത്തി അവർക്കു നന്മയുടെ സന്ദേശം അറിയിക്കണമെന്നതാണ്. അതിനാണ് ഏഷ്യയുടെ വിവിധഭാഗങ്ങളിലേക്കും ലോകത്തിന്റെ മറ്റിടങ്ങളിലേക്കും ശിഷ്യരെ അയച്ചത്.

യഹൂദർസ്ഥിരതാമസമാക്കിയിരുന്ന കൊല്ലം ഉൾപ്പെടെയുള്ള ഇടങ്ങളിൽ ശിഷ്യർക്കൊപ്പം ക്രിസ്തു വന്നിരിക്കാനിടയുണ്ട്. അതിനു മുമ്പു തന്നെ തന്റെ വിജ്ഞാനാർത്ഥിയായുള്ള ലോകസഞ്ചാരത്തിനിടയിൽ ഏഷ്യയിലെ വിവിധരാജ്യങ്ങളിൽ യേശു സന്ദർശിച്ചിട്ടുണ്ട്. അക്കാലത്ത് അദ്ദേഹം തക്ഷശിലയിലും കൊടുങ്ങല്ലൂരും കൊല്ലത്തും വന്നിരിക്കാനിടയുണ്ട്. കരമാർഗം തക്ഷശില വരെയും അവിടുന്നു പടിഞ്ഞാറൻ തീരത്തു കൂടിയും ആയിരിക്കാം ഇവിടെ വന്നത്.

അക്കാലത്തെ വ്യാപാര സഞ്ചാര പഥങ്ങളിലൂടെയുള്ള ജനങ്ങളുടെയും അവധൂതരുടെയും സഞ്ചാരികളുടെയും കച്ചവടസംഘങ്ങളുടെയും ഗതാഗതരീതികൾ വച്ചു നോക്കുമ്പോൾ ഇത് സ്വാഭാവികമായും സംഭവിക്കാവുന്നതാണ്. സെന്റ് തോമസ് കേരളത്തിലെത്തിയത് ക്രിസ്തു അതിനു മുമ്പെത്തിയ വഴിയായിരിക്കാനിടയുള്ള പടിഞ്ഞാറൻ തീരത്തു കൂടിയാണ്. സെന്റ് തോമസ് കേരളത്തിൽ സ്ഥാപിച്ച പള്ളികളിൽ നിലയ്ക്കൽ ഒഴികെയുള്ളവ കടലോരത്തോ കടലിനോടടുത്ത പ്രദേശങ്ങളിലോ ആണ് (കൊടുങ്ങല്ലൂർ, പാലയൂർ, പറവൂർ, കൊക്കോതമംഗലം, നിരണം, നിലയ്ക്കൽ, കൊല്ലം) നിലയ്ക്കലാണെങ്കിൽ ചേരതലസ്ഥാനവും തുറമുഖവുമായ കൊടുങ്ങല്ലൂർ നിന്ന് പാണ്ഡ്യതലസ്ഥാനമായ മധുരയിലേക്ക് ശബരിമല വഴിയുള്ള പ്രാചീന വ്യാപാരപാതയോടു ചേർന്നു കിടക്കുന്ന പ്രദേശമാണ്. നിബിഡമായ വനപ്രദേശങ്ങളിൽ നിന്നും ജനപദങ്ങളങ്ങളിൽ നിന്നും കുരുമുളകും മറ്റ് ഉൽപ്പന്നങ്ങളും ശേഖരിച്ചു വില്ക്കുന്ന യഹൂ

ദരുടെ ഒരു താവളമായിരുന്നു നിലയ്ക്കൽ. അതിനാലാണ് നിലയ്ക്കലിൽ പള്ളി സ്ഥാപിച്ചത്.

കൊല്ലവർഷാരംഭം മുതൽ ക്രിസ്ത്യാനികൾക്ക് കേരളത്തിൽ ഉണ്ടായിരുന്ന ഏറ്റവും പ്രധാന താവളം കൊല്ലം ആയിരുന്നു. സെന്റ് തോമസ് ആദ്യം വന്നതും ക്നായിത്തൊമ്മൻ കോളനി സ്ഥാപിച്ചതും കൊടുങ്ങല്ലൂരിലായിരുന്നെങ്കിലും പതിന്നാലാം നൂറ്റാണ്ടിനു മുമ്പ് ക്രിസ്ത്യാനികൾക്ക് അവിടെ കാര്യമായ സ്വാധീനം ഉണ്ടായിരുന്നില്ല

1298 – ൽ മാർക്കോപോളോയുടെ വിവരണമനുസരിച്ച് യഹൂദരും ക്രിസ്ത്യാനികളും കൊല്ലത്തു സ്ഥിരതാമസക്കാരായിരുന്നു. നെസ്തോറിയരായിരുന്ന (പേർഷ്യൻ ക്രിസ്ത്യാനികൾ) കൊല്ലത്തെ ക്രിസ്ത്യാനികളെ റോമാസഭയിൽ ചേർക്കുവാനായി ഏ.ഡി 1324 – ൽ എത്തിയ ജോർദാനസ് ആണ് ഇന്ത്യയിലെ ആദ്യത്തെ റോമൻ ക്രിസ്ത്യൻ ബിഷപ്പ്. ജോർജാനസിനെ കൊല്ലത്തെ ബിഷപ്പായി നിയമിച്ചത് പോപ്പ് ജോൺ പന്ത്രണ്ടാമൻ ആയിരുന്നു.

അതിനെത്തുടർന്ന് ജോൺ ഡി മാഗ്നിവെല്ലി എന്ന ക്രിസ്ത്യൻ പുരോഹിതൻ 1338– ൽ ചൈനയിൽ നിന്നു ഫ്ളോറൻസിലേക്കു മടങ്ങുംവഴി കൊല്ലത്തെത്തി. അദ്ദേഹം വിശുദ്ധ ഗീവർഗീസിന്റെ പേരിൽ ഒരു പള്ളി പണിയിക്കുകയും ഒരു വർഷത്തോളം കൊല്ലത്തു താമസിച്ച് പൗരോഹിത്യം വഹിക്കുകയും ചെയ്തു. ധനികരായ ക്രിസ്ത്യാനികളിൽ നിന്ന് പ്രതിമാസം 100 സ്വർണപ്പണം ശമ്പളമായി പറ്റുകയും കൊല്ലത്തു നിന്നു പോവുമ്പോൾ 1000 സ്വർണപ്പണം പാരിതോഷികമായി കൈപ്പറ്റുകയും ചെയ്തു.

പിൽക്കാലത്ത് കൊല്ലത്ത് സെന്റ്തോമസ് ക്രിസ്ത്യാനികളുടെ എണ്ണം കുറഞ്ഞു. ക്രമേണ അവർ കല്ലട മുതലായ പ്രദേശങ്ങളിലേക്ക് കുടിയേറി. ഇതിനു കാരണം റോമൻസഭയിൽ ചേരുവാൻ പോർത്തുഗീസുകാർ ചെലുത്തിയ സമ്മർദ്ദമായിരുന്നു.തേവലക്കരയിലും കുരക്കേണിക്കൊല്ലത്തും സെന്റ് തോമസ് ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന പള്ളികൾ കടലെടുത്തു പോയി.

പോർത്തുഗീസുകാർ കേരളത്തിൽ വരുന്ന കാലത്ത് കേരളത്തിലെ ജനസംഖ്യയിൽ രണ്ടാംസ്ഥാനത്തായിരുന്നു ക്രിസ്ത്യാനികൾ. കൊല്ല ത്തിനു തെക്കോ കുന്നംകുളത്തിനു വടക്കോ ക്രിസ്ത്യാനികൾ വിരളമാ യിരുന്നു.

## ഹിന്ദുമതം കൊല്ലത്ത്

ഹിന്ദുമതം ഏതെങ്കിലും പ്രത്യേകകാലഘട്ടത്തിൽ ഏതെങ്കിലും ഒരു താത്ത്വികാചാര്യന്റെ ചിന്തയിൽ രൂപപ്പെട്ടു വികസിച്ചതല്ല. ജവഹർലാൽ നെഹ്രു അദ്ദേഹത്തിന്റെ ഇന്ത്യയെ കണ്ടെത്തൽ എന്ന ഗ്രന്ഥത്തിൽ ഹിന്ദു എന്ന വാക്ക് സിന്ധു നദിയുടെ പേരുമായി ബന്ധപ്പെടുത്തി ഇന്ദു അഥവാ ഹിന്ദു എന്നത് 'സിന്ധു' നദിക്കു പടിഞ്ഞാറു മുതൽ യൂറോപ്പു വരെയുള്ള പ്രദേശങ്ങളിലെ ജനങ്ങൾ ഇന്ത്യയെ വിളിച്ചിരുന്ന പേരാണ് എന്നു പറയുന്നു. ഹിന്തുദേശം എന്ന പരാമർശം ബൈബിളിലും ഉണ്ട്.

അറബികളും പേർഷ്യക്കാരും ഈജിപ്തുകാരും ഈ പേരുതന്നെയാണു വിളിച്ചിരുന്നത്. അവരുടെ സംസ്കാരം ഇന്ത്യയിൽ വ്യാപിക്കുന്നതിനു മുമ്പു തന്നെ സിന്ധുവിനു പടിഞ്ഞാറും വടക്കും ഉള്ളവർ ഇതേ പേരു വിളിച്ചിരുന്നതായിക്കാണാം. ഇതു സൂചിപ്പിക്കുന്നത് വളരെ പുരാതനമായ പേരാണ് ഹിന്ദു – ഇന്ദു എന്നത്. ഇതൊരു മതമല്ല. ഒരു സമൂഹം ജനതയുടെ യും അവരുടെ ദേശത്തിന്റെയും പേരാണ്. അതിനാലാണ് ആധുനികകാലഘട്ടത്തിലും ഇന്ത്യയെ ഹിന്ദുസ്ഥാൻ എന്നു വിളിക്കുന്നത്.

പുരാതനകാലഘട്ടം മുതൽ ശിലായുഗവും അതിനു ശേഷമുള്ള മറ്റു കാലഘട്ടങ്ങളും കടന്ന് ഇന്ത്യയിൽ തന്നെ ജനിച്ചു വളർന്നു ജീവിച്ചവരും യഹൂദർ, പാർസികൾ മുതലായ വിദേശീയരും ജൈനരും ബൗദ്ധരും ഒക്കെ പിൽക്കാലത്ത് ഹിന്ദുക്കൾ എന്നറിയപ്പെട്ടു. മറ്റു മതവിഭാഗങ്ങൾ ഇവിടെ വന്ന് അവരവരുടെ വിശ്വാസപ്രമാണങ്ങൾ പ്രചരിച്ചപ്പോൾ ഇവരിൽ പലരും ആ വിശ്വാസത്തിന്റെയും പ്രചാരണത്തിന്റെയും ഒഴുക്കിൽപ്പെട്ട് വിവിധമതങ്ങൾ സ്വീകരിക്കുകയാണു ചെയ്തത്. ഇവർക്ക് വേണ്ടി സ്ഥാപിച്ച ആരാധനാലയങ്ങൾ കൊല്ലത്ത് അനവധിയുണ്ട്.

മതങ്ങളുടെ അന്തഃസത്തയും താത്ത്വിക ചിന്തകളും ഉൾക്കൊണ്ടുള്ള പാഠശാലകളും ആരാധനാലയങ്ങളോടു ചേർന്നു വളരുകയുണ്ടായി

കൊല്ലത്ത് – (കുരക്കേണി കൊല്ലത്ത്) ഏ.ഡി. 52– ൽ സെന്റ് തോമസ് സ്ഥാപിച്ച പള്ളിയും പിന്നെയും നൂറ്റാണ്ടുകൾക്കുശേഷം മാലിക് ദിനാർ സ്ഥാപിച്ച മുസ്ലീം പള്ളിയും കടലെടുത്തുപോയെങ്കിലും അവയ്ക്കു പകരം വേറെ പള്ളികൾ പണിയുവാനുള്ള സൗകര്യവും സഹായവും കൊല്ലത്തുണ്ടായിരുന്നതിനാൽ ഇപ്പോഴും ആ മതങ്ങളുടെ പാരമ്പര്യം തുടരുന്നു.

ഡച്ചുകാരുടെ കാലത്ത് നശിപ്പിക്കപ്പെട്ട പനങ്കാവിൽ കൊട്ടാരം നിന്നിരുന്നതിനടുത്ത് – ഇപ്പോഴത്തെ കണ്ടോൺമെന്റു മൈതാനത്തിനു കിഴക്ക് ശാരദാമഠത്തിനടുത്തുള്ള സെന്റ് തോമസ് പള്ളി 1829 ൽ സ്ഥാപിച്ചതാണ്. ബ്രിട്ടീഷുകാർ കൊല്ലം വിട്ടു പോവുന്നതുവരെ ഇത് അവരുടെ അധീനതയിലായിരുന്നു.

താത്വികാചാര്യന്മാരുടെ മതപഠനകേന്ദ്രങ്ങൾ കൊല്ലത്തുണ്ടായിരുന്നു. ഈ സംസ്കാരത്തിൽ വളർന്നു വന്ന സ്വദേശികളായ ആളുകളുടെ വിശ്വാസങ്ങളെ ഹിന്ദുമതമായി അറിയപ്പെടുന്നു. വ്യാസനും വാല്മീകിയും കാളിദാസനും പുരാണകർത്താക്കളും തുളസീദാസനും കമ്പറും  ഇന്തോനോഷ്യ, മലേഷ്യ, ഈജിപ്ത്, ഗ്രീസ് മുതലായ ഇടങ്ങളിലെ പണ്ഡിതന്മാരും രചിച്ച ഭാവഗീതങ്ങളും കാവ്യാദിസാഹിത്യവും സങ്കരപ്പെടുണ്ടായ അറിവുകളുടെ അസ്തിവാരത്തിൽ വളർന്നു വന്നതാണ് ഇന്നത്തെ ഹിന്ദു വിശ്വാസങ്ങൾ.

ഭരണമേധാവിത്തത്തിനും അധികാരത്തിനും വേണ്ടി ഏഷ്യയുടെ വിവിധഭാഗങ്ങളിൽ നിന്നു വന്ന ആര്യന്മാർ പിൽക്കാലത്ത് രൂപാന്തരപ്പെട്ടാണ് ബ്രാഹ്മണവിഭാഗം ആവിർഭവിച്ചത്. അവർ  ഉണ്ടാക്കിയെടുത്ത ധാരാളം ആചാരങ്ങൾ ഇതിനിടയിൽ ഹിന്ദുമതവിശ്വാസങ്ങളിൽ കടന്നുകൂടിയിരുന്നു. ഇന്നും ആ വിശ്വാസങ്ങളിൽ പലതും തുടർന്നു പോരുന്നു.

കൊല്ലത്തെ പുരാതന ഹിന്ദു ക്ഷേത്രങ്ങളിൽ ഏറ്റവും പഴക്കമുള്ളത് ചിറ്റടീശ്വരം – രാമേശ്വരം – ആനന്ദവല്ലിശ്വരം – മുതലായ ശിവക്ഷേത്രങ്ങളാണ്. (ആനന്ദവല്ലീശ്വരം പിൽക്കാലത്ത് ദേവീ ക്ഷേത്രമായി).

പനങ്കാവിൽ കൊട്ടാരത്തിനടുത്തു തന്നെ ഭദ്രകാളിക്ഷേത്രവും ആദിച്ചപുരത്തപ്പൻ ക്ഷേത്രവും ഇതിനടുത്തുതന്നെ മൂരിത്തിട്ട ഗണപതിക്ഷേ

ത്രവും  ഉണ്ടായിരുന്നു.

അഷ്ടമുടിയിലെ വീരഭദ്രക്ഷേത്രം, ആശ്രാമം ശ്രീകൃഷ്ണക്ഷേത്രം, ഓച്ചിറയിലെ ബ്രഹ്മസ്ഥാനം, പോരുവഴി പെരുവിരുത്തിമലനട, മറ്റനേകം മലനടകൾ ഇവയൊക്കെ പുരാതനകാലം മുതൽ ഇതുവരെയായി കൊല്ലത്തു ഹിന്ദുമതത്തിനുണ്ടായ വികാസ പരിണാമങ്ങളെ സൂചിപ്പിക്കുന്നവയാണ്.

കൊല്ലത്തെ അന്നത്തെ പരിസ്ഥിതിക്കും കാലാവസ്ഥയ്ക്കുമനുസൃതമായി നിലനിന്നിരുന്ന ദ്രാവിഡഗോത്രങ്ങൾ പലതും പിൽക്കാലത്തു ഹൈന്ദവവിശ്വാസികളായി മാറി. ഇന്നു നാം കുറവരെന്നു വിളിക്കുന്ന ദ്രാവിഡവർഗത്തിൽപ്പെട്ട രാജാക്കന്മാരാണ് ഒരു കാലത്തു കൊല്ലം ഭരിച്ചിരുന്നത്. പുരാതന അസീറിയൻ വംശങ്ങളുമായി ഇവർക്ക് ഏറെ സാദൃശ്യങ്ങളുണ്ട്. ആരാധനമൂർത്തികളെ പ്രതിഷ്ഠിക്കാതെ അഗ്നിമാത്രം ജ്വലിപ്പിച്ച് ആരാധന നടത്തുന്ന മലനടകളിലെ സമ്പ്രദായം ഇതിനുദാഹരണമാണ്

നിരവധി രാജാക്കന്മാരുടെ ചരിത്രരേഖകളിൽ ഇടം പിടിക്കാതെ പോയ യുദ്ധങ്ങളിലൂടെ ഏറെ രക്തസാക്ഷികളെ സംഭാവന ചെയ്ത രാജ്യമാണ് കൊല്ലം. എത്രയോ തവണ ചോളരും പാണ്ഡ്യരുമൊക്കെ ചുടലക്കളമാക്കിയെങ്കിലും അതിൽ നിന്നെല്ലാം ഫിനിക്സ് പക്ഷിയെപ്പോലെ ഉയിർത്തെഴുന്നേറ്റു കരുത്താർജ്ജിക്കുവാൻ കൊല്ലത്തിനു കഴിഞ്ഞു.

കൊല്ലത്തു ഹൈന്ദവമേധാവിത്തം ശക്തി പ്രാപിച്ചത് വിദേശത്തു നിന്നു വന്ന ബ്രാഹ്മണർ വേണാടിനു വടക്കുള്ള 'കേരള'ത്തിൽ അറുപത്തിനാലു ഗ്രാമങ്ങൾ സ്ഥാപിച്ച് അവിടെ കുടിപാർത്ത് അവരുടെ ആചാരാനുഷ്ഠാനങ്ങൾക്കനുസൃതമായി ദേവാലയങ്ങൾ സ്ഥാപിച്ച് അവയ്ക്കൊക്കെ രേഖകളായി ശിലാലിഖിതങ്ങളുണ്ടാക്കി ഭൂമിയുടെ ആധിപത്യം ഉറപ്പിച്ചതിനുശേഷമാണ്. ചേരമാൻ പെരുമാൾമാരുടെ കാലത്ത് ഹൈന്ദവവിശവാസങ്ങൾക്കു കൂടുതൽ പ്രാധാന്യം കൈവന്നതായി കാണാം.

ഹൈന്ദവ പാഠശാലകൾ കൊല്ലത്തുണ്ടായിരുന്നതായി ചരിത്രരേഖകൾ ഇല്ലെങ്കിലും അങ്ങനെ വിശ്വസിക്കുന്നതിനുള്ള നിരവധി ലക്ഷ്യങ്ങൾ ഉണ്ട്.

ഇപ്പോഴത്തെ മലയാളഭാഷരൂപപ്പെട്ടതു കൊല്ലത്താണെന്നു പറയാം. തിരുവനന്തപുരത്തെ നീട്ടും കൊച്ചിക്കു വടക്കോട്ടുള്ള കുറുക്കും ഇല്ലാത്ത മലയാള ഭാഷ ഇന്നു കൊല്ലത്തുമാത്രമേ ഉള്ളൂ.

ബുദ്ധമതത്തിന്റെ അഹിംസയേയും താത്ത്വിക ചിന്തകളേയും ക്രിസ്തു ദേവന്റെയും മുഹമ്മദ് നബിയുടെ സത്യാനേഷ്വണ പഠനങ്ങളേയും ഉൾക്കൊണ്ട് കൊല്ലത്തിന്റെ മണ്ണിൽ പുരാതനമായ ഒരു പാഠശാല ഉണ്ടായിരുന്നുവെന്നു വിശ്വസിക്കാൻ പലകാരണങ്ങളുണ്ട്. ആശ്രാമം മണൽത്തിട്ടയോടു ചേർന്നു കാണുന്ന പരന്ന ഭൂമിഭാഗത്ത് ഒരുഹൈന്ദവപാഠശാല ഉണ്ടായിരുന്നുവെന്നും പണ്ഡിത സദസ്സുകൾ സമ്മേളിക്കുവാനുള്ള സൗകര്യങ്ങൾ ഒരുക്കിക്കൊടുത്തിരുന്നുവെന്നും മനസ്സിലാക്കാം.

പണ്ഡിതന്മാരും ശാസ്ത്രാഭിമുഖ്യം ഉള്ളവരുമായ കൊല്ലം രാജാക്കന്മാർ ജ്യോതിശ്ശാസ്ത്രത്തിനും വൈദ്യശാസ്ത്രത്തിനും മറ്റു വിജ്ഞാന ശാഖകൾക്കും അർഹമായ പ്രോത്സാഹനം നൽകിയിരുന്നു. പണ്ഡിതർക്കു പട്ടം നല്കിയിരുന്ന ഇടമായിരുന്നിരിക്കണം തൊട്ടടുത്തുള്ള പട്ടത്താനം. ഇന്നത്തെ എസ്.എൻ, ഫാത്തിമാമാതാ കോളേജുകളും ക്രിസ്തുരാജ്, വിമലഹൃദയ സ്ഥാപനങ്ങളുമൊക്കെ അതിപുരാതനമായൊരു പഠന പാരമ്പര്യത്തിന്റെ വിളഭൂമിയിൽത്തന്നെയാണു സ്ഥിതി ചെയ്യുന്നത്. കാലത്തിന്റെ നിയോഗമായിരിക്കാം അത്.

കൊല്ലം നഗരത്തെ തെന്നിന്ത്യയുടെ റാണിയെന്നു വിളിക്കുന്നതിൽ അപാകതയുണ്ടെന്നു തോന്നുന്നില്ല. വൈവിധ്യമാർന്ന മതങ്ങളും വിശ്വാസങ്ങളും സങ്കരപ്പെട്ട് മതസഹിഷ്ണുതയുടെയും മതേതരത്വ ചിന്തയുടെയും ഇടമായി എന്റെ നാട് മാറിയതിൽ ഞാൻ അഭിമാനിക്കുന്നു

ആദ്യമൊക്കെ വിദേശിയർ കൊല്ലത്തു വന്നത് വ്യാപാര സംബന്ധമായിട്ടായിരുന്നെങ്കിലും കലയും സാംസ്കാരികമൂല്യങ്ങളും പരസ്പരം പകർന്ന ഒരു നവചൈതന്യത്തിന്റെ പ്രഭാപൂരം ആറേഴു ദശാബ്ദങ്ങൾക്കു മുമ്പു വരെ കൊല്ലത്തുണ്ടായിരുന്നു.

ഇന്നു കൊല്ലം നഗരം സന്ദർശിക്കുന്ന ഒരാൾക്ക് സുന്ദരന്മാരും സുന്ദരികളും താമസിച്ചിരുന്ന ഈ മണ്ണിൽ ഒരു ശശ്മാനമൂകതയാണ് അനുഭവ

പ്പെടുന്നത്. പഴയ കർമ്മശേഷിയും സാഹസികബോധവും നിലനിർത്താൻ കൊല്ലത്തിനു കഴിയാതെ പോയി. റാണിമാരുടെ കാലം മുതലുള്ള കൊല്ലം അടിമത്തത്തിന്റെ ചങ്ങലയിൽ എത്രനാൾ കഴിഞ്ഞു!

ആ പുരാതനജനാധിപത്യത്തിലെ സമാധാനപ്രിയരായ ജനങ്ങളുടെ പരമ്പരയാണ് നമ്മളെന്ന് പറയാൻ നമുക്കിന്നു ലജ്ജ തോന്നുന്നില്ലേ? പോർത്തുഗീസ് - ഡച്ച് - ഇംഗ്ലീഷ് ശക്തികളെ ഈ മണ്ണിൽ കയറാൻ അനുവദിക്കുകയും പിന്നീട് അവർക്ക് അടിയറവു പറയുകയും ചെയ്ത റാണിമാരും അല്പം കണക്കും രസതന്ത്രവും (അക്കാലത്ത് അവയുടെ പഠനം കൊല്ലത്തുണ്ടായിരുന്നു) പഠിച്ചിരുന്നെങ്കിൽ - പഠിപ്പിച്ചിരുന്നെങ്കിൽ വിദേശീയർ ഇവിടെ സ്ഥാപിച്ച ആയുധശാലകൾ കണ്ടു പഠിച്ച് ആയുധ ശാലകൾ സ്ഥാപിച്ചിരുന്നെങ്കിൽ കൊല്ലം ജനതയെ വിദേശികൾക്ക് അടി യറ വയ്ക്കേണ്ടി വരുമായിരുന്നില്ല.

പുരാതനമായ നമ്മുടെ സംസ്കാരവും വിദ്യാഭ്യാസവും വളർത്താൻ കഴിയാതിരുന്നതു കൊണ്ടല്ലേ കൊല്ലത്തു സുലഭമായി ലഭിച്ചിരുന്ന ഗന്ധ കവും പൊട്ടാസ്യവും നൈട്രേറ്റും കരിയും ഉപയോഗിച്ചു വെടി മരുന്നു ണ്ടാക്കി അവ പ്രയോഗിക്കുവാൻ പീരങ്കികളുണ്ടാക്കി പോർത്തുഗീസുകാരും - ഡച്ചുകാരും ഒക്കെ പീരങ്കിപ്പടയുമായി വന്നപ്പോൾ നമുക്ക് അവരെ തട യുവാൻ കഴിയാതിരുന്നത്. വിദേശീയ ആയുധങ്ങൾക്കു മുമ്പിൽ നിരായു ധതുല്യരായ നായർപ്പടയാളികൾ വിദേശീയരുടെ പണ്ടകശാലകളും കോട്ട കളും മുഷ്ടിബലം കൊണ്ടു മാത്രം തകർക്കുമ്പോൾ വിദേശീയരുടെ തോക്കുകൾ മുമ്പിൽ അടിയറവു പറയേണ്ടി വന്നത്. നമ്മുട വിഭവങ്ങളെ നമ്മുടെ രക്ഷയ്ക്ക് ഉപയോഗിക്കുവാൻ സൗകര്യമുണ്ടായിട്ടും അതു ചെയ്യാ തിരുന്നതിനാലാണ്.

ചരിത്രത്തിന്റെ അപാരതയിൽ മണ്മമറഞ്ഞു പോയ (ഇന്നത്തെ അഷ്ട മുടിക്കായലിന്റെ കരയിലെ ആശ്രാമം മൈതാനഭാഗത്ത്)പുരാതന പാഠ ശാലകൾ പുനർജീവിച്ച് കണക്കും, ഫിസിക്സും, രസതന്ത്രവും, ബോട്ടണി യുമൊക്കെ പഠിപ്പിക്കുന്ന ഒരു ഗവേഷണകേന്ദ്രത്തെ ഞാൻ സ്വപ്നം കാണു ന്നു. മതങ്ങളല്ല വേണ്ടത് - മനുഷ്യനാണ് അവന്റെ കർമ്മശക്തിയാണ് ഇനി

വളരേണ്ടത്. വ്യാസന്റെയും വാല്മീകിയുടെയും കൃതികൾ നാം ഇന്ന് വായിക്കുന്ന ഹോമറിന്റെ ഇലിഡയും ഒഡിസിയും പോലെ വായിച്ചാസ്വാദിക്കുകയല്ലാതെ അതിനെ മതത്തിന്റെ രൂപത്തിൽ വളർത്താതിരുന്നാൽ പാരതന്ത്ര്യം നമ്മുടെ കൈകളിൽ വീഴുകയില്ല.

## ഇസ്ലാം മതം

ക്രിസ്തുമതത്തിനു ശേഷം ശക്തമായ ഒരു മതം മക്കയിൽ പ്രത്യക്ഷപ്പെട്ടു. അനാഥ ബാലനായിരുന്ന മുഹമ്മദ് നബി വ്യാപാരസംഘങ്ങളിലും സമാനമായ പ്രവൃത്തികളിലും ഏർപ്പെട്ടിരുന്ന ആളാണെങ്കിലും സ്വന്തം ജീവിതാനുഭവങ്ങൾ കൊണ്ട് ഒരു ഭൗതിക താത്ത്വിക ചിന്തയുടെ പിതാവായി മാറി.

ശ്രീബുദ്ധനെപ്പോലെ തന്നെ ഗുഹകളിലും ഏകാന്തത ലഭിക്കുന്ന മറ്റിടങ്ങളിലും ധ്യാനനിമഗ്നനായിരുന്ന് പ്രപഞ്ച രഹസ്യങ്ങളെ മനസ്സിലാക്കാൻ ശ്രമിച്ചു. യുദ്ധം ഒരിക്കലും അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. മറിച്ച് ബുദ്ധന്റെ അഹിംസാതത്ത്വങ്ങളടങ്ങിയ നിയമങ്ങളെയാണ് അദ്ദേഹം പ്രണമിച്ചത്.

തന്റെ അനുയായികളോട് അദ്ദേഹം ചൈനയിൽ പോയി ബുദ്ധമതം പഠിക്കാൻ പറഞ്ഞത് ബുദ്ധമത തത്ത്വങ്ങളോടുള്ള അദ്ദേഹത്തിന്റെ വിശ്വാസമാണ് തെളിയിക്കുന്നത്. മക്കയിൽ നിന്നു മദീനയിലേക്ക് അനുയായികളുമൊത്തുപോയപ്പോൾ യുദ്ധം ചെയ്യണമെന്നുള്ള മോഹം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നു തോന്നുന്നില്ല. യുദ്ധത്തിന്റെ നിഴലിൽ നിന്ന ഒരു കാലഘട്ടത്തിൽ വളരെയധികം രക്തച്ചൊരിച്ചില്ലിലാതെയാണ് അദ്ദേഹം മദീനയിലെ ജനങ്ങളെ തന്റെ വിശ്വാസത്തോടടുപ്പിച്ചതും പിന്നീട് മദീന മക്കയുടെ ഒരു ഭാഗമായിത്തീർന്നതും.

മുഹമ്മദ് നബിയുടെ ജീവൻ തുടിക്കുന്ന മക്കയിൽ പിന്നീടു വന്ന ലക്ഷക്കണക്കിന് പിൻഗാമികൾ ദർശനത്തിനു വേണ്ടി പോകുന്നത് ഇക്കാരണത്താലാണ്. ഒരു മതത്തേയോ വിഗ്രഹങ്ങളെയോ നശിപ്പിക്കാൻ അദ്ദേഹം ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. ശ്രീബുദ്ധന്റെ അനുയായിയായ മുഹമ്മദ് നബി സാഹചര്യങ്ങളുടെ ഭാഷയിൽ പറഞ്ഞ കാര്യങ്ങൾ അദ്ദേഹത്തിന്റെ അനുയായികൾ വ്യത്യസ്തമായ രീതിയിൽ മനസ്സിലാക്കിക്കാണും. ഇത്തരത്തിലാണ് മുസ്ലിം മതത്തിലും ക്രിസ്ത്യൻ മതത്തിലും നാം ഇന്നു കാണുന്ന വൈവിധ്യമാർന്ന ശാഖകൾ രൂപപ്പെട്ടത്.

ഇന്നത്തെ തീവ്രവാദികളെ സൃഷ്ടിച്ചത് മുഹമ്മദ് നബിയോ അദ്ദേഹത്തിന്റെ താത്ത്വിത ചിന്താസമാഹാരമായ ഖുർആനോ അല്ല. മറിച്ച് തന്റെ തത്ത്വങ്ങൾ തെറ്റിദ്ധരിച്ച് ആ മതത്തിന്റെ ഇത്തിൾക്കണ്ണികളായി മാറിയവരാണ് മനുഷ്യന് ആവശ്യമില്ലാത്ത കൊലയും നശീകരണങ്ങളും നടത്തുന്നത്.

ചരിത്രത്തിലേക്കു തിരിഞ്ഞു നോക്കുമ്പോൾ കൊല്ലത്തിന് അവകാശപ്പെടാവുന്ന ചില ഇസ്ലാം മുദ്രകൾ കാലത്തെ അതിജീവിച്ച് ഇന്നും നില്ക്കുന്നു. നബിയുടെ ശിഷ്യനായ മാലിക് ദിനാർ അന്നു കൊല്ലം ഭരിച്ചിരുന്ന ചേരമ്മാർ പെരുമാളിന്റെ കൂടെ മക്കയിൽ നിന്നു കേരളത്തിലെത്തി വിവിധഭാഗങ്ങളിൽ മതപാഠശാലകളും പള്ളികളും സ്ഥാപിക്കുകയും ചെയ്തത് നബിയുടെ വിപ്ലവകരമായ ഒരു വിചാരധാരയുടെ പ്രയോഗമാണ്.

കേരളത്തിലാദ്യമായി അദ്ദേഹം സ്ഥാപിച്ച പള്ളി കൊല്ലം കടപ്പുറത്തു ജോനകപ്പുറത്തിനടുത്തു കടലിനോടു ചേർന്ന് ഏതാണ്ട് എട്ടാം നൂറ്റാണ്ടിലെ സുനാമിയുടെ കാലം വരെ ഉണ്ടായിരുന്നു. സുനാമിയിൽപ്പെട്ട് ഈ പള്ളി കടലെടുത്തു പോയതു കൊണ്ട് സുനാമിക്കു ശേഷം അവശേഷിച്ച ജോനകപ്പുറത്ത് പുതിയൊരു പള്ളി സ്ഥാപിച്ചു എന്നതു ചരിത്രസത്യമാണ്. അടുത്തകാലത്ത് ഇവിടെ നിന്ന് ബി.സി രണ്ടാം നൂറ്റാണ്ടിലേ റോമൻ നാണയങ്ങൾ ലഭിച്ചിരുന്നു.

കാലത്തിന്റെ തിരയിൽപ്പെട്ട് പഴക്കം ചെന്ന ആ പള്ളിയുടെ സ്ഥാനത്ത് ഒരു വലിയ പള്ളി സ്ഥാപിച്ചു. കൊല്ലം വലിയപള്ളി എന്നാണിത് ഇപ്പോൾ അറിയപ്പെടുന്നത്.

കേരളത്തിൽ കോഴിക്കോടിനെക്കാൾ കൂടുതൽ ഇസ്ലാമികപാരമ്പര്യം കൊല്ലത്തിനാണുള്ളത്. 14-ാം നൂറ്റാണ്ടിൽ ഇബ്നുബത്തൂത്തയാണ് കോഴിക്കോടിനെപ്പറ്റി ആദ്യം രേഖപ്പെടുത്തിയത്. അതിനും അഞ്ചുനൂറ്റാണ്ടുകൾക്കു മുമ്പ് എ.ഡി. 851 - ൽ സുലൈമാൻ എന്ന സഞ്ചാരിയും, 13-ാം നൂറ്റാണ്ടിൽ അൽ ഇദ്രീസിയും, യാക്കൂദ്ദറഷീദ്ദീൻ, അബുൽ ഫിത്ത തുടങ്ങിയവരും കൊല്ലത്തെക്കുറിച്ചു പറയുന്നുണ്ട്.

പതിനാറാം നൂറ്റാണ്ടു വരെ കൊല്ലത്തിന്റെ വ്യാപാര- സാമ്പത്തിക അഭിവൃദ്ധികളിൽ നിർണായകമായ പങ്കു വഹിച്ചവരാണ് അറബികളും , ചൈനാക്കാരും, കൊല്ലത്തുകാരുമായ മുസ്ലിങ്ങൾ.

ആധുനികകാലത്തും കൊല്ലത്തിന്റെ വളർച്ചയിൽ മുസ്ലിങ്ങൾക്ക് അനിഷേധ്യമായ സ്ഥാനമുണ്ട്. പോർത്തുഗീസുകാരുടെ വരവോടെ കൊല്ലത്തെ മുസ്ലിംങ്ങൾ വ്യാപാരരംഗത്തുനിന്നു പിന്മാറേണ്ടി വന്നു.

## പോർത്തുഗീസുകാർ കൊല്ലത്ത്

വടക്കൻ അത്‌ലാന്റിക് സമുദ്രത്തിന്റെ കിഴക്കേ തീരത്ത് ലിസ്ബൻ തലസ്ഥാനമാക്കിയുള്ള രാജ്യമാണ് പോർട്ടുഗൽ. ചെങ്കടൽ വഴി വന്നാൽ ഇന്ത്യയിലെത്താൻ കരമാർഗം വളരെയേറെ സഞ്ചരിക്കേണ്ടിവരും. അങ്ങനെ പേർഷ്യൻ ഉൾക്കടൽ, ആഫ്രിക്കയുടെ കിഴക്കേത്തീരം ഇവയൊക്കെ കടന്നു വരാൻ അവർക്കു തടസ്സങ്ങളുണ്ടായിരുന്നു. കാരണം അവിടുത്തെ തുറമുഖങ്ങളെല്ലാം തന്നെ വ്യാപാരം അറബികളുടെ അധീനതയിലായിരുന്നു.

അതിനാൽ സമുദ്രമാർഗം ആഫ്രിക്കയുടെ തെക്കേയറ്റത്തെ ഗുഡ്ഹോപ്പ് മുനമ്പു ചുറ്റി കാലവർഷക്കാറ്റിനൊപ്പിച്ച് കേരളത്തിലെത്തിയ അവരുടെ പ്രധാനലക്ഷ്യം ഇടനിലക്കാരില്ലാതെ കുരുമുളകും മറ്റും സംഭരിക്കുകയും വ്യാപാരക്കുത്തക സ്ഥാപിച്ചെടുക്കുകയുമായിരുന്നു. 1498 – ൽ കോഴിക്കോട്ടെത്തിയ അവർ 1501 – ൽ കൊല്ലത്തെത്തി.പുരാതനകാലം മുതൽ കൊല്ലത്തു വ്യാപാരം ചെയ്തിരുന്ന അറബ്, പേർഷ്യൻ കച്ചവടക്കാരെ കൊള്ളയടിക്കുകയും അവരുടെ കൊല്ലവുമായുള്ള ബന്ധം നശിപ്പിക്കുയും ചെയ്തത് പോർത്തുഗീസുകാരാണ്.

പോർത്തുഗീസുകാർ കൊല്ലത്തു വരുന്നതിനു മുമ്പ് കോഴിക്കോട്ടു സാമൂതിരിയുമായി ഏറ്റുമുട്ടി പരാജയപ്പെട്ട് അന്ന് സാമൂതിരിയുടെ സാമന്തനായി അശക്തനായിക്കഴിഞ്ഞിരുന്ന കൊച്ചിരാജാവുമായി സൗഹൃദം സ്ഥാപിച്ചു. കൊച്ചിയിൽ കോട്ട കെട്ടുന്നതിനും അവിടെ പടയാളികളെ നിലനിർത്തുന്നതിനും പോർത്തുഗീസുകാർക്കു കഴിഞ്ഞു. ഇന്ത്യയിൽ ഏതെങ്കിലുമൊരു യൂറോപ്യൻശക്തി കെട്ടുന്ന ആദ്യത്തെ കോട്ടയായിരുന്നു അത്. സാമൂതിരിയുമായുള്ള ബന്ധം ശ്രമകരമാണെന്നു മനസ്സിലാക്കിയതുകൊണ്ടാണ് സാമൂതിരിയുടെ ശത്രുവായ കൊച്ചിരാജാവിനെ അവർ സമീപിച്ചത്.

ഈയവസരത്തിലാണ് പോർത്തുഗീസുകാർ കൊള്ളക്കാരാണെന്നു മനസ്സിലാക്കാതെ കൊല്ലത്തെ റാണി അവരെ ക്ഷണിച്ചു വരുത്തി കൊല്ലത്തു കുരുമുളകു വ്യാപാരം അനുവദിച്ചത്.

വ്യാപാരബന്ധത്തിലുപരി കുരുമുളകിന്റെ നാടായ കൊല്ലത്തെ അധീനപ്പെടുത്തി ചുറ്റുമുള്ള കൊച്ചുകൊച്ചു രാജ്യങ്ങളിലെ കുരുമുളകും മറ്റു സുഗന്ധദ്രവ്യങ്ങളും കൊള്ളയടിച്ച് അവയുടെ വ്യാപാരക്കുത്തക സ്ഥാപിച്ചെടുക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അന്ന് കൊല്ലത്തെ വില യുടെ 20 ഇരട്ടിയായിരുന്നു വെനീസിൽ കുരുമുളകിന്

പോർട്ടുഗീസുകാർ കൊല്ലത്തു കോട്ട കെട്ടുകയും പണ്ടകശാല പണി യുകയും ധാർമികത ഇല്ലാത്ത ചില കച്ചവടക്കാരെയും നാട്ടുകാരെയും കൈക്കൂലി കൊടുത്തു വശപ്പെടുത്തുകയും ചെയ്തു. 30000 വെള്ളി നാണ യങ്ങൾ പോർത്തുഗീസുകാർ കൊല്ലം റാണിക്കു നല്കിയെന്നും പറയപ്പെ ടുന്നു. പാലിക്കാൻ അസാധ്യമായ കരാറുകൾ സമ്മതിപ്പിച്ച് റാണിയെ നിഷ്ക്രിയയാക്കിയ കഥ കൊല്ലത്തിന്റെ ചരിത്രാദ്ധ്യായങ്ങളിൽ ഒരു ദുര ന്തനാടകത്തിന്റെ പരിവേഷമണിയിക്കുന്നു.

റാണിയെ ചതിച്ചതിനെ കൊല്ലത്തെ നായർപടയും ജനങ്ങളും എതിർത്തുവെങ്കിലും റാണിയുടെ നിർബ്ബന്ധപ്രകാരം അവർ പരാജയം ഏറ്റു വാങ്ങുകയാണ് ചെയ്തത്. കൊച്ചിയിൽ നിന്നും കൊണ്ടു വന്ന പോർത്തു ഗീസ് ഭടന്മാർ വിദേശക്കപ്പലുകൾക്കു കേടുപാടുകൾ വരുത്തി തുറമുഖം വിടേണ്ടിയിരുന്ന കപ്പലുകളിലെ ചരക്കുകൾ പോർത്തുഗീസുകാരുടെയും അവർ ഇടപാടു നടത്തുന്ന വ്യാപാരികളുടെയും പണ്ടികശാലകളിലേക്ക് മാറ്റി. യുദ്ധതന്ത്രങ്ങളിലുള്ള പരിചയക്കുറവു കൊണ്ടാകാം പ്രബുദ്ധരായ കൊല്ലം നിവാസികളെ ചെറുത്തു നില്പിൽ നിന്നും റാണി വിലക്കിയത്.

പോർത്തുഗീസുകാർ കൊല്ലത്ത് പിടിമുറുക്കിയതോടെ അറബിവ്യാ പാരികൾ കൊല്ലം വിടുകയും കിഴക്കൻ മലകളിൽ നിന്നുള്ള കുരുമുളക് വരവ് നിലയ്ക്കുകയും ചെയ്തു. പോർത്തുഗീസുകാർ(പറങ്കികൾ) കൊല്ലം പ്രദേശങ്ങളിൽ വ്യാപകമാക്കിയ കശുവണ്ടി (പറങ്കികൾ കൊണ്ടു വന്നതു കൊണ്ട് പറങ്കിയണ്ടിയെന്നും അതിന്റെ മരത്തിന് പറങ്കിമാവെന്നും പേരു വീണു) കൃഷി കാരണം കുരുമുളക്, ഇഞ്ചി മുതലായവയുടെ കൃഷിയിൽ കുറവു സംഭവിച്ചു. തന്മൂലം കാലാകാലങ്ങളിൽ പോർത്തുഗീസുകാർക്കു കരാറിൻപ്രകാരം നല്കാമെന്നേറ്റ് കുരുമുളക് കൊടുക്കുവാൻ റാണിക്കു

കഴിഞ്ഞില്ല. കോട്ട കെട്ടാനുള്ള സൗകര്യവും നിർല്ലോപമായ സഹായവും സൗകര്യങ്ങളും കൊടുത്തതിനാൽ 500 കണ്ടി കുരുമുളക് വർഷാവർഷം കൊടുക്കുന്ന കാര്യത്തിൽ ഇളവു കിട്ടുമെന്നു റാണി പ്രതീക്ഷിച്ചിരുന്നു. സത്യസന്ധയായ റാണിയെ അസാധ്യമായ ഒരു കരാർ അടിച്ചേല്പിച്ച് തന്ത്ര പരമായ നീക്കങ്ങൾ പോർത്തുഗീസുകാർ നടത്തിയതു കൊണ്ടാണ് കൊല്ലം നഗരം പോർത്തുഗീസുകാർക്ക് അടിയറവു വയ്ക്കേണ്ടി വന്നത്.

പോർത്തുഗീസുകാരുടെ ചരിത്രം വിവരിക്കുമ്പോൾ കോഴിക്കോട്ടു സാമൂതിരിയുടെ നാവികത്തലവനായ കുഞ്ഞാലിമരയ്ക്കാരും പടത്തലവ നായ ധർമ്മോത്തുപണിക്കരും കൊല്ലത്തിന്റെ നിലനില്പിനു വ്യക്തമായ സംഭാവനകൾ നല്കിയിട്ടില്ലെങ്കിലും പോർത്തുഗീസുകാർക്കെതിരായ അവ രുടെ ചെറുത്തു നില്പു കാരണം കൊല്ലത്തു നിന്നു പോർത്തുഗീസുകാ രുടെ ശ്രദ്ധതിരിക്കാൻ ഇതു സഹായിച്ചിട്ടുണ്ട്.

കുഞ്ഞാലിമരയ്ക്കാർ ഇല്ലായിരുന്നുവെങ്കിൽ ഒരു പക്ഷേ കേരളഭാ ഷയുടെയും സംസ്കാരത്തിന്റെയും ചരിത്രം വേറൊന്നാകുമായിരുന്നു, ഗോവയിലെപ്പോലെ. കുഞ്ഞാലിമരയ്ക്കാരെപ്പോലെ സാഹസികനല്ലെ ങ്കിലും അദ്ദേഹത്തിനൊപ്പം നില്ക്കുന്ന പടയാളികൾ കൊല്ലത്തെ നായർപ ടയിലും നാട്ടുകാരിലും ഉണ്ടായിരുന്നു. പക്ഷേ രാജ്ഞിയുടെ താല്പര്യം സംരക്ഷിക്കുന്നതിനു വേണ്ടിയാണ് അവർ പലപ്പോഴും പോർത്തുഗീസു കാരെ ആക്രമിക്കാതെ പ്രതിരോധത്തിൽ മാത്രം ഒതുങ്ങിക്കഴിഞ്ഞത്

ചരിത്രത്തിലുടനീളം യുദ്ധസാമാർത്ഥ്യമുള്ള അശ്വാരൂഢസേ നയുടെയും നാവികസേനയുടെയും കരസേനയുടെയും ബലത്തോടെ സുശ ക്തമായിരുന്നു കൊല്ലം. അത്തരത്തിലുള്ള കൊല്ലം നിവാസികളുടെ മനോ വീര്യമാണ് ഇതോടെ തകർന്നത്. തക്കസമയത്ത് ഉചിതമായതു പ്രവർത്തി ക്കാതിരുന്നാൽ അതിന്റെ പരിണതഫലം നാശമായിരിക്കുമെന്നുള്ളതിനു ദാഹരണമാണ് പിന്നീടു വന്ന ഡച്ചുകാരും ബ്രിട്ടുകാരും ഒക്കെ നമുക്കു നല്കിയ പാഠങ്ങൾ

പോർത്തുഗീസുകാർ മതപരമായ പ്രവർത്തനങ്ങൾക്കു വേണ്ടിയാണ് കൂടുതലും ശ്രദ്ധകേന്ദ്രീകരിച്ചത്. അവർ കൊല്ലത്തുണ്ടായിരുന്ന കാലത്ത് നിരവധി പള്ളികൾ സ്ഥാപിച്ചു.

പോർത്തുഗീസുകാർ തുടക്കത്തിൽതന്നെ വെറും കടൽകള്ളക്കാരുടെ രീതിയിലാണ് പ്രവർത്തിച്ചത്. കൊല്ലം റാണിയുടെ ഭാഗത്ത് സത്യസന്ധത പാലിക്കാൻ ഉണ്ടായ താല്പര്യവും കൊല്ലത്തിന്റെ സംസ്കാരത്തിന്റെ ഒരു ഭാഗമായിരുന്നു. പോർത്തുഗീസുകാർ അക്രമികളും കൊള്ളക്കാരുമാണെന്നും രാജ്ഞി ധരിക്കാതെപോയി. ധരിച്ച് വന്നപ്പോഴേക്കും രാജ്ഞിയുടെ കൈയ്യിൽ നിന്ന് കൊല്ലം ഏതാണ്ട് നഷ്ടപ്പെട്ട് കഴിഞ്ഞു. ഡച്ചുകാർ അവരുടെ പള്ളികൾ വ്യാപിപ്പിക്കുന്നതിന് വളരെ ശ്രദ്ധിച്ചത് കൊണ്ട് കൊല്ലത്തിന് ഒരു അടിമുടി വാശം വരുത്തുകയാണ് പോർച്ചിഗീസുകാർ ചെയ്ത്. റാണിമാർക്ക് ശക്തിയുള്ള ഒരു ആർമിയയെ സൃഷ്ടിക്കാനും അതുവഴി ശത്രുക്കളെ ചെറുത്തുനില്ക്കാനും കഴിയാതെ പോയത് ഒരു നല്ല സാംസ്ക്കാരിക പൈതൃകത്തിൽ വളർന്ന നന്മയുടെ ഭാഗമാണെന്ന് കരുതാം.

## കൊല്ലത്തിന് തീയിട്ട ഡച്ചുകാർ

നോർത്ത് അത്‌ലാന്റിക് കടലിന്റെ കിഴക്കുഭാഗത്ത് ഫ്രാൻസിനും ഇംഗ്ലണ്ടിനും ജർമ്മനിക്കും അടുത്തുള്ള ഇന്നത്തെ നെതർലാൻഡ്സിൽപ്പെട്ട ഹോളണ്ട് ആയിരുന്നു ഡച്ചുകാരുടെ സ്വദേശം. വ്യാപാരത്തിന്റെ പരിവേഷമണിഞ്ഞാണ് അവർ വന്നതെങ്കിലും ഇന്ത്യയിൽ ആധിപത്യം സ്ഥാപിച്ചു കൊണ്ടിരുന്ന പോർത്തുഗീസുകാരുടെ വ്യാപാരക്കുത്തക അവസാനിപ്പിക്കുവാനും ഡച്ച് ഈസ്റ്റിന്ത്യാകമ്പനിയെ ഇന്ത്യൻ മണ്ണിലുറപ്പിക്കുവാനും ആയിരുന്നു അവരുടെ മോഹം.

ക്രിസ്തു വർഷം 1604ൽ കോഴിക്കോട്ടു സാമൂതിരിയുമായി കരാറുണ്ടാക്കിയ ഡച്ചുകാർ അതിനുശേഷം അമ്പത്തിനാലു വർഷം കഴിഞ്ഞ് 1658 ൽ നാവികപ്പടയുമായി കൊല്ലത്തെത്തി പോർത്തുഗീസുകാരുടെ കോട്ട പിടിച്ചെടുത്തു. ഗോഡൗണുകളും ആയുധപ്പുരകളും അധീനത്തിലാക്കി. വാൻ ഗോയൻസ് എന്ന സൈനികമേധാവിയുടെ നേതൃത്വത്തിലാണ് ഡച്ചുകാർ പോർത്തുഗീസുകാരെ തോല്പിച്ചത്. പിന്നീട് ഡച്ചുകാർ കൊല്ലം റാണിയുമായി കരാറുണ്ടാക്കി. പോർത്തുഗീസുകാരുടെ അധീനതയിലുണ്ടായിരുന്ന എല്ലാവസ്തുവകകളും ഡച്ചുകാർക്കു വിട്ടുകൊടുക്കാമന്നു റാണിയും നിയമലംഘനം നടത്തുകയില്ലെന്നു ഡച്ചുകാരും സമ്മതിച്ചുകൊണ്ടുള്ളതായിരുന്നു ഉടമ്പടി.പിൽക്കാലത്ത് 1659 ൽ വൻ സൈനികാസന്നാഹവുമായി വന്ന പോർത്തുഗീസുകാർ കോട്ടതിരിച്ചു പിടിച്ചെങ്കിലും രണ്ടു വർഷത്തിനുശേഷം 1661- ൽ ഡച്ചുകാർ കൊല്ലം പട്ടണം അധീനത്തിലാക്കി. പക്ഷേ ഉൾപ്രദേശങ്ങളിലേക്ക് കടക്കാൻ നായർ പടയാളികൾ അവരെ അനുവദിച്ചില്ല. പീരങ്കികൾ കൊണ്ട് നായർസേന ഡച്ചുകാരെ ആക്രമിച്ചെങ്കിലും ഒരു ചതിവുമാർഗത്തിലൂടെ ഡച്ചുകാർ നായർ പടയെ വളയുകയും ആയുധങ്ങൾ പിടിച്ചെടുത്ത് കീഴ്പ്പെടുത്തുകയും ചെയ്തു. ഇതിനുശേഷം ഡച്ചുകാർ കൊല്ലം കോട്ടയ്ക്കകത്തു പ്രവേശിച്ചു നൂറ്റാണ്ടുകളായി നിലനിന്നിരുന്ന പനങ്കാവിൽ കൊട്ടാരത്തിനും അതിനോടു ചേർന്നുള്ള ക്ഷേത്രത്തിനും തീയിട്ടു. ഇതോടെ ഡച്ചുകാരുമായുണ്ടായിരുന്ന ബന്ധം ഇല്ലാതായിരുന്നു. അതിനുശേഷമാണ് 1663 ൽ കൊല്ലം

റാണിയുമായി കല്ലട കൊട്ടാരത്തിൽ വച്ച് ഡച്ചുകാർ കരാറുണ്ടാക്കുന്നത്. തുടർന്ന് പോർത്തുഗീസുകാരുടെ സാന്നിധ്യം കൊല്ലത്ത് ഇല്ലാതായി. റാണിയുമായുണ്ടാക്കിയ കരാറിൻ പ്രകാരം കൊല്ലം തുറമുഖത്തെ കുരുമുളകു വ്യാപാരക്കുത്തക ഡച്ചുകാർക്കു ലഭിച്ചു. 60 വർഷക്കാലത്തേക്ക് കരാർ നിലനിന്നു. ഇതിനിടെ ഡച്ച് - പോർത്തിഗീസ് സംഘട്ടനങ്ങൾ നിരവധി നടന്നു.

അക്കാലത്തു വേണാടിന്റെയും വേണാടിന്റെ തന്നെ ഭാഗമായിരുന്ന ഇളയിടത്തു സ്വരൂപത്തിലെയും(കൊട്ടാരക്കര) ഭരണകാര്യങ്ങളിൽ ഡച്ചുകാരുടെ സ്വാധീനം വളരെയുണ്ടായിരുന്നു.

മാർത്താണ്ഡവർമ്മ കൊല്ലം കീഴടക്കുന്നതു വരെ റാണിയുടെ നാമമാത്രമായ അധികാരത്തിൽ ഡച്ചുകാർ കൊല്ലം ഭരിച്ചു പോന്നു. ഇതിനിടയിൽ കൊട്ടാരക്കര രാജാവായിരുന്ന വീരകേരളവർമ്മ മരിച്ചതോടെ യുവതിയായ ഒരു റാണി ഭരണാവകാശിയായി. റാണിയുടെ സർവ്വാധികാര്യക്കാർ അഴിമതിക്കാരനാണെന്നു മനസ്സിലാക്കിയ തൃപ്പാപ്പൂർ മൂപ്പനായ മാർത്താണ്ഡവർമ്മ അയാളെ പിരിച്ചു വിട്ടു. പക്ഷേ ഡച്ചുകാർ റാണിയെ കൊട്ടാരക്കരയുടെ ഭരണാധികാരിയായി  വാഴിക്കുവാൻ പിന്തുണ നൽകി. കൊട്ടാരക്കരയിലേ തിരുവവന്തപുരത്തോ ആനുകൂല്യങ്ങൾ സ്വീകരിച്ചുകൊണ്ടു റാണി താമസിക്കുവാൻ മാർത്താണ്ഡവർമ്മ താക്കീതു നല്കി. പക്ഷേ ഡച്ചുകാർ സൈന്യവുമായി കൊട്ടാരക്കരയെത്തി റാണിയെ മാവേലിക്കരയിൽ കൊണ്ടു പോയി ഇളയിടത്തു സ്വരൂപത്തിന്റെ ഭരണാധികാരിയായി വാഴിച്ചു. ഇതിൽ കുപിതനായ മാർത്താണ്ഡവർമ്മ റാണിയെയും ഡച്ചുകാരെയും പരാജയപ്പെടുത്തി കൊട്ടാരക്കരയെ തിരുവിതാംകൂറിനോടി ചേർത്തു. ഡച്ചുകാർ പരാജയപ്പെട്ടു കൊല്ലത്തേക്കു പിന്മാറി.

ഇതിനു പകരം വീട്ടുവാൻ വേണ്ടി വലിയൊരു സൈനിക സന്നാഹമൊരുക്കി മാർത്താണ്ഡവർമ്മയുടെ കൽക്കുളം കൊട്ടാരം ആക്രമിക്കുാൻ പുറപ്പെട്ട ഡച്ചുകാരെ കുളച്ചലിൽ വച്ചു മാർത്താണ്ഡവർമ്മയുടെ സേന ആക്രമിച്ചു പരാജയപ്പെടുത്തി. കുളച്ചൽ യുദ്ധത്തോടെ ഡച്ചുകാരുടെ ഇന്ത്യൻ സ്വപ്നങ്ങൾ തകരുകയാണു ചെയ്തത്. മാർത്തണ്ഡവർമ്മ

വേണാടു മുഴുവൻ കീഴടക്കി കൊല്ലം നഗരം ഇടിച്ചു നിരത്തി. അതോടെ ഡച്ചുകാരുടെ സാന്നിദ്ധ്യം കൊല്ലത്ത് അപ്രത്യക്ഷമായി. കോട്ട മാത്രം അവരുടേതായി അവശേഷിച്ചെങ്കിലും മാർത്താണ്ഡവർമ്മ കൊല്ലത്തുകുടിയിരുത്തിയ ബ്രിട്ടീഷ് സൈന്യം അതു  കൈവശപ്പെടുത്തി. പിൽക്കാലത്ത് കോട്ട തകർന്നു നാമാവശേഷമായി. പൊയ്പ്പോയൊരു കൊളോണിയൽ ഭരണത്തിന്റെ ഓർമ പോലെ ഡച്ചുകോട്ടയുടെ ഒരു ചെറിയഭാഗം മാത്രം തങ്കശ്ശേരിയിൽ അവശേഷിക്കുന്നു.

**നിരൂപണം (ഡച്ചുകാർ) (140)**

കൊല്ലത്തിന്റെ ഭാഗ്യദോഷമെന്ന് പറയട്ടെ, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള വിദേശീയ ശക്തികൾ ഈ കൊച്ചു കൊല്ലം നഗരത്തിൽ വന്ന് യുദ്ധം ചെയ്ത് അതിനെ പിച്ചിക്കീറി വന്ന അവസ്ഥ; പക്ഷേ ചരിത്രകാരന്മാർ വിസ്മരിച്ച ഒരു ദുരന്തകഥയു്. ഈ യുദ്ധങ്ങൾക്കിടയിൽ കിടന്ന് പിടഞ്ഞ നിരപരാധികളായ കൊല്ലം നിവാസികൾ. പോർത്തുഗീസുകാർ തേവലക്കര ക്ഷേത്രം കൊള്ള ചെയ്ത് കൊ് പോയ സ്വർണ്ണവിഗ്രഹങ്ങളുടെ എത്രയോ മടങ്ങ് വലുതായിരുന്നു നൂറ്റാുകൾ നിലനിന്ന പനങ്കാവിൽ കൊട്ടാരം തീയിട്ട് നശിപ്പിച്ച് കവർന്ന ധനം. പുരാതനകാലത്ത് കൊല്ലത്ത് വന്ന് കൊിരുന്ന അറബി-പേർഷ്യൻ വ്യാപാരികൾ കൊല്ലത്തെ കൊള്ളയടിക്കുവാൻ വേണഅടി അല്ല മറിച്ച് ഒരു നല്ല വ്യാപാരബന്ധം പുലർത്തുവാൻ വേിയാണ് വന്നത്. പിന്നീട് പലരും ഈ കർമ്മഭൂമിയിൽ തന്നെ താമസിച്ച് ഒരു സങ്കരസമൂഹമായി വളരുകയാണ് ചെയ്തത്. പോർത്തുഗീസുകാരുടേയും ഡച്ചുകാരുടേയും ബ്രിട്ടീഷുകാരുടേയും എല്ലാം സംസ്കാരത്തിനു പിന്നിൽ അക്രമവും കൊള്ളയടിയും അസമാധാനവും നിലനിൽക്കുന്ന ഒരു കാഴ്ചയാണ് ഇന്നും കാണുന്നത്. ഒരു ഭീകരലോകം വളർത്താനാണ് അവർ ആഗ്രഹിക്കുന്നത്. ഇന്നും അത് വളർന്നു വന്നിരിക്കുന്നു. ഇത് ആലോചിക്കുമ്പോൾ മുനികള് വളർത്തിയ ആർഷഭാരത സംസ്കാരം എത്രയോ നല്ലത്. തിന്മകൾ നന്മയെ പരാജയപ്പെടുത്തുമ്പോഴും സാംസ്കാരികമൂല്യങ്ങൾ ഉായിരുന്ന ഒരു ജനതയാണ് കൊല്ലത്ത് ഉായിരുന്നുവെന്ന് നമുക്ക് ആശിക്കാം.

## പനങ്കാവിൽ കൊട്ടാരം എവിടെയായിരുന്നു?

കൊല്ലവർഷം 149 ലെ മാമ്പള്ളിശാസത്തിലും തുടർന്ന് 16-ാം നൂറ്റാണ്ടിലെ ഉണ്ണീനീലി സന്ദേശത്തിലും 1661 - ൽ കൊട്ടാരം തീവച്ചു നശിപ്പിച്ച വാൻഹോഫിന്റെ വിവരണങ്ങളിലും പനങ്കാവിൽ കൊട്ടാരത്തെപ്പറ്റി വ്യക്തമാക്കിയിട്ടുണ്ട്. ഇരവിപുരം, അഞ്ചാലുംമൂട് പൈങ്ങാവ്, ഇപ്പോഴത്തെ റെയിലാപ്പീസിനു തെക്കുകിഴക്ക്, ഈസ്റ്റ് പോലീസ് സ്റ്റേഷൻ നില്ക്കുന്നിടത്ത്, മുക്കട, നഗരഹൃദയത്തിലുള്ള താമരക്കുളം, പെരുവേണാടെന്ന പെരുനാട് ഇവിടങ്ങളൊക്കെ പനങ്ങാവിൽ കൊട്ടാരത്തിന്റെ സ്ഥാനങ്ങളാണെന്നു സംശയമുണ്ട്. കല്ലട, ചിറ്റുമല, താമരക്കുളം, ചിറ്റടീശ്വരം കൊട്ടാരം ഇവയൊക്കെയും കൊല്ലവുമായി ബന്ധപ്പെട്ടവയാണ്. കൊട്ടാരത്തിൽ എന്നറിയപ്പെടുന്ന പുരാതന തറവാടുകളും മതിലകം എന്നറിയപ്പെടുന്ന് പുരാതനാവശിഷ്ടങ്ങൾ നിറഞ്ഞ പ്രദേശവും കല്ലടയിലുണ്ട്.. പോർത്തുഗീസുകാരും ഡച്ചുകാരും മാർത്താണ്ഡവർമ്മയുമൊക്കെ കല്ലടയിലെ കൊട്ടാരങ്ങൾ സന്ദർശിച്ചിരുന്നു. പോർത്തുഗീസ് - ഡച്ച് അധികാരികൾ വേണാടുമായി വ്യാപാരക്കരാറൊപ്പു വച്ചത് കല്ലടയിൽ വച്ചാണ്.

ഏ.ഡി. ഒമ്പതാം നൂറ്റാണ്ടു മുതൽ എട്ടുനൂറ്റാണ്ടിലേറെ വേണാടിന്റെ തലസ്ഥാനനഗരമായിരുന്ന കൊല്ലത്തെ പ്രധാന രാജവസതിയായിരുന്നു പനങ്കാവിൽ കൊട്ടാരം. കൊല്ലവർഷം ആദ്യമായി പരാമർശിച്ചു കാണുന്ന ലഭ്യമായ ആദ്യത്തെ ലിഖിതമായ കൊല്ലം 149-ലെ മാമ്പള്ളി ശാസനത്തിൽ ആണ് പനങ്കാവിൽ കൊട്ടാരത്തെപ്പറ്റി ലഭ്യമായ ഏറ്റവും പഴയ പരാമർശമുള്ളത്. കൊല്ലവർഷം 278 ലെ രാമേശ്വരം ശാസനത്തിലും പനങ്കാവിൽ കൊട്ടാരത്തെപ്പറ്റി പറഞ്ഞിരിക്കുന്നു.

‘‘കൊല്ലം തോന്റി നൂറ്റിനാർപ്പത്തൊൻപതാമാണ്ട് തുലാത്തുൾ വിയാഴനിന്റെ മിരിച്ചിക ഞായിറ്റു ഞായിറാണ്ട അച്ചുവതി. ഇന്നാളാൽ കൊല്ലത്തു പനൈങ്കാവിൽ കോയിലൂളുയരിയ കൊട്ടിലുൾ..’’ എന്നയിടത്ത് മാമ്പള്ളി ശാസനത്തിലും ‘‘കൊല്ലം തോന്റിയിരുനൂറ്റെഴുപത്തെട്ടാമാണ്ടൈക്കെതിർ പതിനോരാമാണ്ടൈയ് ഇരാമർ തിരുവടി കോയിലതികാരികളായിന

ശ്രീകുലചേകരചക്കിരവർത്തികൾ കുരക്കേണിക്കൊല്ലത്തു പനൈങ്കാവിൽ കോയിലകത്തിരുന്നരുള...'' എന്ന ഭാഗത്ത് രാമേശ്വരം ശാസനത്തിലും പനങ്കാവിൽ കൊട്ടാരത്തെപ്പറ്റി പരാമർശിക്കുന്നു.

എ.ഡി. 1661 – ൽ പനങ്കാവിൽ കൊട്ടാരവും കൊട്ടാരത്തോടു ചേർന്നുള്ള ഭദ്രകാളി ക്ഷേത്രവും ഡച്ചുകാർ തീയിട്ടു നശിപ്പിച്ചു. പനങ്കാവിൽ കൊട്ടാരം കൊല്ലത്ത് എവിടെയായിരുന്നുവെന്നതിന് തെളിവുകളുണ്ട്. ഉണ്ണുനീലി സന്ദേശത്തിലും മറ്റു ചില ഗ്രന്ഥങ്ങളിലും രേഖകളിലും ഉള്ള വിവരങ്ങൾ വെച്ചു കൊണ്ട് പനങ്കാവിൽ കൊട്ടാരം എവിടെയായിരുന്നുവെന്നു പറയാവുന്നതാണ്.

ഉണ്ണുനീലി സന്ദേശത്തിൽ സന്ദേശവാഹകനു പോകേണ്ടുന്ന വഴി പറഞ്ഞു കൊടുക്കുന്ന സന്ദേശകാരൻ ചിറക്കരയും ഇത്തിക്കരയാറും കടന്നു ചെന്നാൽ വേണാട്ടുരാജാക്കന്മാരുടെ തലസ്ഥാനനഗരിയായ കൊല്ലത്തെത്താമെന്നും ചൊങ്കും ചാമ്പ്രാണിയും ചോണാടനും പോലുള്ള കപ്പലുകൾ നങ്കുരമിട്ടിരിക്കുന്ന തുറമുഖം കാണാമെന്നും പറയുന്നു. അതു കഴിഞ്ഞു വള്ളൂർ നാണിയുടെ ഇടവും കഴിഞ്ഞു മൂരിത്തിട്ട ഗണപതി ക്ഷേത്രവും കഴിയുമ്പോഴാണ് പനങ്ങാവനം കോട്ട,. കോട്ടയ്കത്തുള്ള കാളീ ക്ഷേത്രവും ആദിച്ചപുരം ക്ഷേത്രവും കഴിഞ്ഞാണു പനങ്കാവിൽ കൊട്ടാരം.

ആദിച്ചപുരം ക്ഷേത്രത്തിൽ നിന്നു കൊട്ടാരത്തിലേക്കു നടക്കുമ്പോൾ തൊട്ടടുത്തുള്ള ക്ഷേത്രത്തിൽ ഭട്ടാരണന്മാർ ( പട്ടന്മാർ) ധാരാളമുള്ളതായി കാണാമെന്നും അവർ പട്ടത്താനത്തിനു കൊതിച്ച് അവിടെ തിക്കിതിരക്കുന്നുണ്ടെന്നും ഉണ്ണുനീലി സന്ദേശം രേഖപ്പെടുത്തുന്നു. പണ്ഡിതന്മാർക്കു പട്ടം ദാനം ചെയ്യുന്ന ഈ സ്ഥലം കൊട്ടാരത്തിനു തൊട്ടടുത്താണ്. ഇന്ന് പട്ടത്താനം എന്നറിയപ്പെടുന്ന സ്ഥലം ഇതാണ്. ഇന്നു കാണുന്ന പാട്ടത്തുകാവിൽ ക്ഷേത്രത്തിനടുത്ത് പ്രശാന്തമായ സ്ഥലത്താണ് പനങ്കാവിൽ കൊട്ടാരം ഉണ്ടായിരുന്നത്. ഉണ്ണുനീലി സന്ദേശ കാലത്ത് പനങ്കാവിൽ കൊട്ടാരത്തിലിരുന്നരുളി വേണാടു ഭരിക്കുന്നത് ഇരവിവർമ്മനാണ്. അദ്ദേഹത്തിന്റെ അനുജൻ ആദിത്യവർമ്മയാണ് ഉണ്ണുനീലി സന്ദേശത്തിലെ

സന്ദേശവാഹകൻ.

പനങ്കാവിൽ കൊട്ടാരത്തിൽ നിന്നു സന്ദേശവാഹകൻ പോകുന്നത്. മുച്ചന്തി യെന്ന സ്ഥലത്തെ മൂവന്തിച്ചന്തവഴിക്കാണ്. അവിടെ നാവിക രുൾപ്പെടെയുള്ള ജനസമൂഹത്തെക്കാണുന്നു. വിവിധ വ്യാപാരങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന നഗരവാസികളും വ്യാപാരികളും വിദേശീയരും അവിടെ നിറഞ്ഞിട്ടുണ്ട്. കൊല്ലം അങ്ങാടിയാണത്. അങ്ങാടിയെപ്പറ്റിയും അവി ടുത്തെ വാണിജ്യ വിഭവങ്ങളെപ്പറ്റിയും വിലപേശലിനെപ്പറ്റിയും അവിടുത്തെ നയനാനന്ദകരമായ കാഴ്ചകളെപ്പറ്റിയും കവി രേഖപ്പെടുത്തുന്നു. കൊല്ല ത്തങ്ങാടിയും കഴിഞ്ഞു പടിഞ്ഞാട്ടു പോയി കിഴക്കു ചന്ദ്രനുദിക്കുന്ന കായൽക്കരയിലെ കരിപ്പൂക്കളം കൊട്ടാരത്തിലേക്കാണ് സന്ദേശവാഹകന്റെ അടുത്ത നീക്കം. പിന്നീടു നീണ്ടക്കരപ്പൊഴിയും പൂക്കൈതയും കടന്നു സന്ദേശവാഹകൻ കടന്തേരിക്കുള്ള യാത്ര തുടരുകയാണ്.

കൊട്ടാരത്തിനിപ്പുറവും അപ്പുറവും ഉള്ള വഴിയുടെയും ക്ഷേത്രങ്ങൾ, അങ്ങാടി, കരിപ്പൂക്കളം കൊട്ടാരം ഇവയുടെയും സ്ഥാനങ്ങൾ വ്യക്തമായി പറഞ്ഞിരിക്കുന്നത് പനങ്കാവിൽ കൊട്ടാരം എവിടെയാണെന്നു കണ്ടെത്താൻ ഏറെ സഹായകമാണ്.

കൊല്ലം നഗരത്തിന്റെ കിഴക്കെ അതിരായ ഉമയനല്ലൂരിൽ നിന്ന് വരു മ്പോൾ മൂരിത്തിട്ട ഗണപതി ക്ഷേത്രം, പനങ്ങാവ് ഭദ്രകാളീ ക്ഷേത്രം, ആദിത്യപുരം ക്ഷേത്രം ഇവ ഇപ്പോഴത്തെ പട്ടത്താനത്തിനും വടക്കേവി ളയ്ക്കും ഇടയ്ക്കുള്ള പ്രദേശത്താണ്.

കൊല്ലം റെയിൽവേ സ്റ്റേഷനു തെക്കു കിഴക്കു ഭാഗത്തായിരുന്നു കൊട്ടാരത്തിന്റെ സ്ഥാനം. കൊല്ലം റെയിൽവേ സ്റ്റേഷൻ സ്ഥാപിതമായ തോടെ ആ പ്രദേശത്തുണ്ടായ വലിയ മാറ്റങ്ങൾ കാരണം പനങ്ങാവിൽ കൊട്ടാരത്തിന്റെ കൃത്യമായ സ്ഥാനം എവിടെയെന്നു നിർണയിക്കാൻ പ്രയാ സമായിരുന്നു. ഇപ്പോൾ ഇലക്ട്രിക്കൽ ട്രാൻസ്ഫോർമർ ഇരിക്കുന്ന സ്ഥലം മുതൽ ക്രിസ്തുരാജ് ഹൈസ്കൂളും ഫാത്തിമാകോളേജും കഴിഞ്ഞു എസ്. എൻ.ഡി.പിക്ക് സർ സി.പി. നല്കിയ സ്ഥലത്തിനും ഇടയ്ക്കുള്ള സ്ഥല ത്തായിരുന്നു കൊട്ടാര മതിൽ കെട്ട്. ഇതിനോടു ചേർന്നു തന്നെയാണ്

പട്ടത്താനവും ദേവീക്ഷേത്രവും.

പനങ്കാവിൽ കൊട്ടാരത്തിനു കിഴക്കു ദേവീക്ഷേത്രമാണെന്നുള്ളതു ശ്രദ്ധേയമാണ്. രാജകൊട്ടാരവും കിഴക്കു വശത്തു ക്ഷേത്രവും പടിഞ്ഞാറുവശത്തു പട്ടത്താനം കൊടുക്കുന്ന സ്ഥലവും - പട്ടത്താനം നടന്നിരുന്ന സ്ഥലത്തിന് ഇപ്പോഴും പട്ടത്താനം എന്നാണു പേര്

പനങ്കാവിൽ കൊട്ടാരം നിന്ന സ്ഥലത്തിന് ഏറെ ചരിത്രപ്രാധാന്യമുണ്ട്. എട്ടാം നൂറ്റാണ്ടിലെ സുനാമിക്കും മുമ്പ് ഈ പ്രദേശം കടലടിയിലായിരുന്നു. അതിനുള്ള വ്യക്തമായ തെളിവുകൾ ഈ പ്രദേശത്തു നിന്നു ലഭിച്ചിട്ടുണ്ട്.

രണ്ടു ദശവർഷങ്ങൾക്കു മുമ്പ് ഈ സ്ഥലത്തു നടത്തിയ ഗവേഷണത്തിൽ 20 അടി ആഴത്തിൽ വരെ മണൽ ഉള്ളതായും അതിനടിയിൽ തടികൾ അട്ടിയിട്ടിയിട്ടിരുന്നതിന്റെ അവശിഷ്ടങ്ങൾ ഉള്ളതായും ഈ ഗ്രന്ഥകാരൻ കണ്ടെത്തി. ഇവിടെ സമുദ്രതീരത്ത് ഒരു കപ്പൽ നിർമ്മാണശാല ഉണ്ടായിരുന്നുവെന്ന് അനുമാനിക്കാം.

പനങ്കാവിൽ കൊട്ടാര സ്ഥിതി ചെയ്തിരുന്ന പ്രദേശം കടൽ കൊണ്ടു വച്ചതാണ്. വേണാടിന്റെ തലസ്ഥാനമെന്ന നിലയിലും തുറമുഖപട്ടണമെന്ന നിലയിലും കൊല്ലത്തിന്റെ പുനഃസ്ഥാപനത്തോടെയാണ് പനങ്കാവിൽ കൊട്ടാരവും സ്ഥാപിക്കപ്പെടുന്നത്.

തേവലക്കരക്ഷേത്രത്തിലെ ഭണ്ഡാരം പോർത്തുഗീസുകാർ കൊള്ള ചെയ്തു ക്ഷേത്രത്തിനു തീയിട്ടിരുന്നു. സ്വർണവും മറ്റു നിധികളും ഭാരിച്ച അളവിൽ അവിടുന്നു കൊള്ളയടിച്ചു. അതിനു 159 വർഷങ്ങൾക്കുശേഷം ഡച്ചുകാർ പനങ്കാവിൽ കൊട്ടാരവും ക്ഷേത്രവും കൊള്ള ചെയ്തു തീയിട്ടു നശിപ്പിച്ചു. എട്ടു നൂറ്റാണ്ടായി കൊല്ലം രാജാക്കന്മാർ സംഭരിച്ചു വച്ചിരുന്ന സമ്പത്ത് ഡച്ചുകാർ കയ്യടക്കിക്കൊണ്ടു പോയി അവരുടെ ദേശമായ ഹോളണ്ടിനെ സ്വർഗതുല്യമാക്കി മാറ്റി.

ബ്രിട്ടീഷുകാരുടെ ആഗമനത്തോടെ ഡച്ചുകാർക്ക് കൊല്ലം ഉപേക്ഷിക്കേണ്ടി വന്നപ്പോൾ ഈ സ്ഥലം ബ്രിട്ടീഷ് അധീനതയിലായി. 1829 - ൽ

ബ്രിട്ടീഷുകാർ ഈ പ്രദേശത്ത് (ഇന്നത്തെ വിമൻസ് കോളജിനടുത്ത്) ഒരു പള്ളി (ഇംഗ്ലീഷ് പള്ളി) സ്ഥാപിച്ചു. തൊട്ടടുത്ത് (പണ്ട് നീലാഹോട്ടൽ നിന്നിരുന്ന സ്ഥലത്ത് ഇപ്പോൾ ധന്യമാർക്കറ്റ് നില്ക്കുന്നിടത്ത്) ബ്രിട്ടീഷ് ഉദ്യോഗസ്ഥർക്കു താമസിക്കുന്നതിനായി രണ്ടു നിലയുള്ള ഒരു ബംഗ്ലാവു സ്ഥാപിച്ചു. ഇതുപോലെയുള്ള പത്തിലേറെ ബംഗ്ലാവുകൾ ഇപ്പോഴും കൊല്ലത്തു കാണാൻ കഴിയും.

പനങ്കാവിൽ കൊട്ടാരം നിന്ന സ്ഥലത്തെ ദേവീക്ഷേത്രം പുനഃസ്ഥാപിച്ചുവെങ്കിലും അതു പൂർണരൂപത്തിൽ വളർത്താൻ ഇപ്പോഴും കഴിഞ്ഞിട്ടില്ല. ഉണ്ണുനീലി സന്ദേശത്തിൽ പറയുന്ന കൊട്ടാരവളപ്പിലെ പനങ്ങാവനം കോട്ടയിലെ ക്ഷേത്രങ്ങൾ ഇപ്പോൾ അപ്രത്യക്ഷമായിരിക്കുന്നു. ഈ സ്ഥലം പിന്നീട് കൊല്ലം ബിഷപ്പിന്റെയും കുറെഭാഗം വയലിൽ കോയയുടെ മുസ്ലിം വ്യാപാരസംഘത്തിന്റെയും ഭാഗമായി എന്നാണ് പിന്നീടുള്ള രേഖകൾ തെളിയിക്കുന്നത്. ഇന്നിവിടെ സ്കൂളുകളും വിവിധ ആർട്സ് പ്രൊഫഷണൽ കോളേജുകളും പ്രവർത്തിക്കുന്നു

വയലിൽ കോയമാരുടെ സ്ഥലം മങ്കൊമ്പിൽപ്പട്ടരെന്ന ഒരാളിന്റെ കടത്തിനു കോടതി ഭരണത്തിലായപ്പോൾ റിസീവർമാരുടെ അശ്രദ്ധ മൂലം മുഴുവൻ സ്ഥലവും കുടികിടപ്പുകാരെക്കൊണ്ടു നിറഞ്ഞു. പല ഭാഗത്തും സാമൂഹ്യവിരുദ്ധർ കടന്നു കൂടി.

ഇതിൽ ക്രിസ്തുരാജ് ഹൈസ്കൂളിനടുത്തുള്ള ഒരേക്കർ അറുപത്തി മൂന്നു സെന്റ് ഭൂമി വയലിൽ കോയയുടെ അവകാശികളിൽ നിന്നും ഈ ഗ്രന്ഥകാരൻ എഴുതി വാങ്ങി. കുടികിടപ്പുകാരിൽ നിന്നും കൊല്ലം സിവിൽ കോടതിയിൽ നിന്നും എഴുതി വാങ്ങി. ഒരേക്കർ ഭൂമിക്കേ റിസീവറിൽ നിന്നു പ്രമാണം സമ്പാദിക്കാൻ കഴിഞ്ഞുള്ളൂ. ഒരേക്കർ അറുപത്തി മൂന്നു സെന്റ് കോമ്പൗണ്ടിലാണ് ഇപ്പോൾ എന്റെ കൊല്ലത്തെ വീടു നില്ക്കുന്നത്.

ഈ ഗ്രന്ഥകർത്താവ് പനങ്കാവിൽ കൊട്ടാരത്തിന്റെ ചരിത്രരേഖകൾ തേടിപ്പോയപ്പോഴാണ് എട്ടുനൂറ്റാണ്ടിലേറെ വേണാട്ടു രാജാവിന്റെ കൊട്ടാരം നിലനിന്നിരുന്ന പ്രദേശമാണിതെന്നു മനസ്സിലായത്. നിരവധി രാജാക്ക

ന്മാരുടെ ഭരണാസ്ഥാനമായിരുന്ന ഈ സ്ഥലം പോർത്തുഗീസുകാരും ഡച്ചു കാരും അവസാനം ബ്രിട്ടിഷുകാരും അധീനത്തിലാക്കി. വിശാലമായ ബ്രിട്ടിഷ് കണ്ടോൺമെന്റിന്റെ ഭാഗമായിരുന്നു ഈ പ്രദേശം.

മറഞ്ഞു കിടക്കുന്ന ഒരു ചരിത്ര സത്യമുണ്ട്. ആയിരക്കണക്കിനു കൊല്ലക്കാർ വൈദേശിക ഭരണത്തിന്റെ കയ്പു നിറഞ്ഞ അനുഭവങ്ങളിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി പൊരുതി മരിച്ച് ഒടുവിൽ തൊട്ടടുത്തുള്ള ശശ്മാനത്തിൽ പ്രകൃതിയുടെ താളങ്ങളിൽ ലയിച്ചമർന്ന് അന്ത്യവിശ്രമം കൊള്ളുന്നതു ചരിത്രകാരന്മാർ വിസ്മരിച്ചു പോയി.

**നിരൂപണം (പനങ്കാവിൽ കൊട്ടാരം) (143)**

ഒരു ഗവേഷണ കുതുകിയെപ്പോലെയാണ് ഞാൻ ചിത്രകാരന്മാർ ഉപേക്ഷിച്ചു പോയ ഈ ചോദ്യത്തിനുത്തരം കത്തൊൻ ശ്രമിച്ചത്. ഉണ്ണു നീലി സന്ദേശത്തിൽ സന്ദേശകാരൻ പറഞ്ഞു കൊടുക്കുന്ന വരികൾ ചിറ ക്കരും ഇത്തിക്കരയാറും ഉമയനല്ലൂരും കാളിക്ഷേത്രവും ആദിച്ചപുര ക്ഷേത്രും കഴിഞ്ഞാണ് പനങ്കാവിൽ കൊട്ടാരം എന്ന് വിവരിച്ചിരിക്കുന്നു. തൊട്ടടുത്തുള്ള ക്ഷേത്രത്തിൽ പട്ടന്മാർ ധാരാളം ഉന്നെും അവർ പട്ട ത്താനത്തിന് കൊതിച്ച് അവിടെ കഴിയുകയാണെന്നും ഉള്ള വിവരണവും എല്ലാം കൂട്ടിവായിക്കുമ്പോൾ ഇന്നത്തെ പട്ടത്താനം പനങ്കാവിൽ കൊട്ടാരം നിന്നിടത്താണെന്ന് ബോധ്യപ്പെടും. പിന്നീട് ഉള്ള ഉണ്ണുനീലി സന്ദേശ ത്തിലെ വിവരണങ്ങളും കൊല്ലത്തെ നയനാനന്ദകരമായ കാഴ്ചകളും ക് സമയം കളയാതെ നേരം ഇരുട്ടുന്നതിന് മുമ്പ് കുരീപ്പൂക്കളം കൊട്ടാരത്തി ലെത്തണമെന്ന് ഉള്ള നിർദ്ദേശവും സ്ഥലനിർണയത്തിന് നമുക്ക് സഹായ കമാകുന്നു. എല്ലാ ഘടകങ്ങളും കൂട്ടി ചേർത്ത് വായിച്ചാൽ പട്ടത്താന ത്താണ് പനങ്കാവിൽ കൊട്ടാരമെന്ന് സ്ഥിരപ്പെടുത്തുന്നതിൽ തെറ്റില്ല.

## മാർത്താണ്ഡവർമ്മ കൊല്ലത്ത്

1732 – 33 കാലഘട്ടത്തോടെ കൊല്ലം നഗരത്തിന്റെ ദുർദിനങ്ങളാരംഭിച്ചു. മാർത്താണ്ഡവർമ്മ ദേശിങ്ങനാടിനെ ആക്രമിച്ചു. കൊല്ലം ആസ്ഥാനമാക്കി ദേശിങ്ങനാടു ഭരിച്ചിരുന്ന തന്റെ അമ്മാവനായ ഉണ്ണിക്കേരളവർമ്മയെ പരാജയപ്പെടുത്തി തിരുവനന്തപുരത്തു വലിയകോയിക്കൽ കൊട്ടാരത്തിൽ തടവിൽ പാർപ്പിച്ചു. കൊല്ലം കോട്ട ഇടിച്ചു നിരത്തി. തന്റെ സഖ്യകക്ഷിയും ബന്ധുവുമായ കായംകുളം രാജാവിന്റെ സഹായത്തോടെ തടവു ചാടിയ ഉണ്ണിക്കേരളവർമ്മ കൊല്ലത്തു തിരിച്ചെത്തി കോട്ട പുനർനിർമ്മിച്ച് മാർത്താണ്ഡവർമ്മയെ ചെറുത്തു നിന്നു. മാർത്താണ്ഡവർമ്മ പാണ്ടി നാട്ടിൽ നിന്നു വരുത്തിയ മറവപ്പടയോട് എതിർത്തു നില്ക്കുക കൊല്ലത്തിനു പ്രയാസമായിരുന്നു. കൊല്ലത്തുനിന്നു തന്നെയുള്ള കുറവ സൈന്യത്തെയും മാർത്താണ്ഡവർമ്മ യുദ്ധത്തിനു സജ്ജമാക്കി.

അമ്മാവനും അനന്തിരവനും തമ്മിലുള്ള യുദ്ധം കൊല്ലം നഗരത്തിനു വൻതോതിൽ നാശനഷ്ടങ്ങളും നഗരവാസികൾക്ക് വളരെയധികം കഷ്ടപ്പാടുകളുമുണ്ടാക്കി.

കൊല്ലം പിടിച്ചടക്കുന്നതിനുമുമ്പുതന്നെ കൊല്ലത്തോടു ചേർന്നു കിടന്നിരുന്ന കൊട്ടാരക്കരയും അതിനോട് തൊട്ടു കിടക്കുന്ന നെടുമങ്ങാടും മാർത്താണ്ഡവർമ്മ പിടിച്ചടക്കി. ഡച്ചുകാരുടെയും കായംകുളത്തിന്റേയും സഹായത്തോടെ ചെറുത്തു നിന്ന കൊല്ലത്തിന്റെ സമരവീര്യത്തിൽ രാമയ്യൻ ദളവയുടെ നേതൃത്വത്തിലും മാർത്താണ്ഡവർമ്മയുടെ നേതൃത്വത്തിലുമുള്ള സൈന്യങ്ങൾ പലതവണ പരാജയപ്പെട്ടു.

മാർത്താണ്ഡവർമ്മയുടെ മുന്നേറ്റത്തിന് അദ്ദേഹത്തെ ഏറ്റവുമധികം സഹായിച്ചത് രാമയ്യൻ ദളവയുടെ ചാണക്യബുദ്ധിയായിരുന്നു. ശത്രുവിനെ മുച്ചൂടും നശിപ്പിക്കുന്നതിൽ ദയയുടെ കണികപോലും പ്രകടിപ്പിക്കരുതെന്ന സിദ്ധാന്തം രാമയ്യൻ ദളവയുടേതായിരുന്നു. ആക്രമിച്ച എല്ലാ ഇടങ്ങളിലും മാർത്താണ്ഡവർമ്മയുടെ രീതി ഇതായിരുന്നു.ഡച്ചുകാരുടെ ശക്തികേന്ദ്ര

ങ്ങൾ ഒന്നൊന്നായി കീഴടക്കിയ മാർത്താണ്ഡവർമ്മ 1741 – ൽ കുളച്ചലിൽ വച്ച് അവരെ നിശ്ശേഷം പരാജയപ്പെടുത്തി.

പത്മനാഭസ്വാമിക്ഷേത്രം ഇന്നത്തെ രീതിയിൽ പുനർനിർമ്മിച്ചത് മാർത്താണ്ഡവർമ്മയാണ് . ചെയ്തു കൂട്ടിയ അതിക്രമങ്ങളുടേയും കൊടും ക്രൂരതകളുടെയും പശ്ചത്താപമെന്ന നിലയ്ക്കായിരിക്കാം പിൽക്കാലത്ത് (1750 – ൽ) താൻവെട്ടിപ്പിടിച്ചു വിസ്തൃതമായ വിശാലതിരുവിതാംകൂർ അദ്ദേഹം ശ്രീപത്മനാഭന് അടിയറ വച്ചത്. രാജ്യത്തിനെതിരായുള്ള ഏത് നടപടിയും ദൈവത്തിനെതിരിരെയുള്ളതു കൂടിയായിരിക്കുമെന്നതിനാൽ ജനങ്ങൾക്കുള്ള താക്കീതു കൂടിയായിരുന്നു അത്. അദ്ദേഹത്തിലെ രാജ്യ തന്ത്രജ്ഞൻ കൈക്കൊണ്ട രാഷ്ട്രീയ തീരുമാനമായിരുന്നു തൃപ്പടിദാനം.

മാർത്താണ്ഡവർമ്മ ഒരിക്കലും തിരുവിതാംകൂറിനോടടുത്തു കിടന്ന നാട്ടുരാജ്യങ്ങളെ ശത്രുക്കളായി കരുതിയിരുന്നില്ല. മറിച്ച് ഡച്ച് അധീനത യിലുള്ള വേണാടു പ്രദേശങ്ങൾ പിടിച്ചടക്കി തന്റെ വിശാല തിരുവിതാം കൂർ സ്വപ്നം സഫലീകരിക്കുവാനാണ് അദ്ദേഹം ശ്രമിച്ചത്. ഒരു കാലത്ത് തന്റെ പൂർവികരായ ചേരരാജാക്കന്മാരുടെ നിയന്ത്രണത്തിലുണ്ടായിരു ന്നതും പിൽക്കാലത്തു ചെറുരാജ്യങ്ങളായി ചിതറിപ്പോയതുമായ രാജ്യ ത്തിന്റെ അഖണ്ഡത പൂർത്തികരിക്കുകയുമായിരുന്നു അദ്ദേഹത്തിന്റെ മനോ ഗതം. കൊല്ലത്തും സമീപ പ്രദേശങ്ങളിലും ഉണ്ടായിരുന്ന ഡച്ചുകോട്ടകൾ ഒന്നൊന്നായി പിടിച്ചെടുത്ത അദ്ദേഹത്തിന് ബ്രീട്ടിഷുകാർ ആയുധവും ആൾബലവും നൽകി. പക്ഷേ ഡച്ച് അധീനതയെക്കാൾ ഭയപ്പെടേണ്ടിയി രുന്ന അഞ്ചുതെങ്ങിലെയും വിഴിഞ്ഞത്തെയും കുളച്ചിലെയും ബ്രീട്ടിഷു കാർ കൂടുതൽ നാശം വിതയ്ക്കുമന്നുള്ള കാര്യം മാർത്താണ്ഡവർമ്മ വിസ്മരിച്ചു. ഇവിടങ്ങളിലെ ആയുധശാലകളാണ് ബ്രീട്ടിഷ് ആധിപത്യ ത്തിന് ഇന്ത്യയിൽ തറക്കല്ലിട്ടത്.

തിരുവിതാംകൂറിനോടു കൂട്ടിച്ചേർത്ത നാട്ടുരാജ്യങ്ങളെയെല്ലാം തന്റെ അധീനതയിൽ നിലനിർത്താൻ കഴിഞ്ഞെങ്കിലും ബ്രീട്ടിഷുകാർക്കു കപ്പം കൊടുത്ത് കൂടുതൽ നാശനഷ്ടങ്ങളിൽ നിന്നു മാറി നില്ക്കാമെന്ന് മാർത്താണ്ഡവർമ്മ കരുതി.

കുളച്ചൽ യുദ്ധത്തിൽ ഡച്ചുകാരെ പരാജയപ്പെടുത്തുവാൻ മാർത്താണ്ഡവർമ്മയ്ക്കു കഴിഞ്ഞതോടെ ഡച്ചു ശക്തിയുടെ അസ്തമയമായി. തന്റെ വിശാലതിരുവിതാംകൂർ സ്വപ്നം സാക്ഷാത്കരിക്കുന്നതിനായി പെരിയാറ്റിൻകര വരെയുള്ള പ്രദേശം പിടിച്ചടക്കുവാൻ മാർത്താണ്ഡവർമ്മയ്ക്ക് കഴിഞ്ഞു. രാമയ്യൻ ദളവയുടെയും കുളച്ചൽ യുദ്ധത്തിൽ തടവിൽപ്പിടിക്കപ്പെട്ടു മാർത്താണ്ഡവർമ്മയ്ക്ക് അധീനനാവുകയും ചെയ്ത ഡച്ചുസൈന്യാധിപനായിരുന്ന ഡിലനോയിയുടെയും നേതൃത്വത്തിൽ ചിട്ടപ്പെടുത്തിയ പുതിയ സൈനികവ്യൂഹങ്ങളുമായി അദ്ദേഹം കായംകുളം പിടിച്ചടക്കി.

മാർത്താണ്ഡവർമ്മ കൊല്ലത്ത് തുറക്കാരൻ എന്ന ഉദ്യോഗസ്ഥന്റെ നേതൃത്വത്തിൽ പണ്ടകശാകൾ സ്ഥാപിച്ചു. ഇടവാ-പരവൂർ - അഷ്ടമുടി കായലുകളെ ബന്ധിപ്പിക്കുന്ന തോട് മാർത്താണ്ഡവർമ്മയുടെ കാലത്തു നിർമ്മിച്ചതാണ്.

മാർത്താണ്ഡവർമ്മയ്ക്ക് ശേഷം കൊല്ലം തിരുവിതാംകൂറിന്റെ ഭാഗമായി മാറി. പിന്നീടു ഭരണത്തിൽ വന്ന കാർത്തികതിരുനാൾ രാമവർമ്മ (ധർമ്മരാജാ) കൊല്ലത്തെക്കാൾ കൂടുതൽ ശ്രദ്ധപതിപ്പിച്ചത് ആലപ്പുഴയിലാണ്. അവിടെ ഒരു തുറമുഖം സ്ഥാപിക്കുകയും നഗരമധ്യത്തിലൂടെ തോടുകളുണ്ടാക്കുകയും പണ്ടികശാലകളും തടിഡിപ്പോകളും സ്ഥാപിക്കുകയും ചെയ്തു. ആലപ്പുഴയ്ക്ക് പ്രാധാന്യം കൈവന്നതോടെ കൊല്ലം തുറമുഖം അപ്രത്യക്ഷമായി.

പോർത്തുഗീസുകാരുടെയും ഡച്ചുകാരുടെയും നാട്ടുരാജാക്കന്മാരുടെയും യുദ്ധം കണ്ടു മരവിച്ച കൊല്ലം നഗരത്തിൽ ധാരാളം ശ്മശാന ഭൂമികൾ ഉയർന്നു.

പിന്നീട് നീണ്ട 40 വർഷം തിരുവിതാംകൂർ ഭരിച്ച ധർമ്മരാജാവ് യുദ്ധതന്ത്രങ്ങളിൽ സമർത്ഥനായിരുന്നു. തിരുവിതാംകൂർ ആക്രമിക്കുന്നതിനായി പെരിയാർ തീരത്തെത്തി താവളമടിച്ച ടിപ്പുവിന്റെ സൈന്യത്തിന് പെരിയാറ്റിലെ കല്ലണ തുറന്നുവിട്ടു വെള്ളപ്പൊക്കമുണ്ടാക്കി വൻനാശനഷ്ടങ്ങൾ വരുത്തി. ഇക്കാര്യത്തിൽ രാജാകേശവദാസൻ എന്ന ദിവാനും ധർമരാജായുടെ വലം കൈയ്യായി നിന്നു. ധർമരാജ്യത്തിന്റെ അകമഴിഞ്ഞ പിന്തുണ

അദ്ദേഹത്തിനുണ്ടായിരുന്നതു കൊണ്ട് ടിപ്പുവിനോട് ശ്രീരംഗപട്ടണത്ത് ഉഗ്ര യുദ്ധം നടത്താൻ ബ്രീട്ടീഷുകാരെ സഹായിക്കുവാനും അങ്ങനെ ടിപ്പു വിനെ ആത്മഹത്യയിലേക്ക് നയിക്കുവാനും കഴിഞ്ഞു. അതിനു നാലു വർഷം മുൻപ് 1795- ൽ തിരുവിതാംകൂറും ഈസ്റ്റിന്ത്യാകമ്പനിയും തമ്മി ലുണ്ടാക്കിയ കരാർ പ്രകാരം ഒരു സംഘം ബ്രീട്ടിഷ് സൈന്യം കൊല്ലം സ്ഥിരം താവളമാക്കിയിരുന്നു. തിരുവിതാംകൂറിന്റെ മധ്യത്തിലുള്ള സ്ഥല മെന്ന നിലയ്ക്ക് ക്രമസമാധാനപാലന നീക്കങ്ങൾ നിയന്ത്രിക്കാൻ ഇവിടമായിരുന്നു പറ്റിയ സ്ഥലം.

**മാർത്താണ്ഡ വർമ്മ കൊല്ലത്ത് (നിരൂപണം) (149)**

യുവരാജാവായിരിക്കുമ്പോൾ തന്നെ രാജ്യഭരണം ഏറ്റെടുത്ത ആളാണ് അനിഴം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ്. ശിഥിലീ കരിച്ച് കിടന്ന തിരുവിതാംകൂറിനെ ഏകോപിപ്പിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു. തമിഴ്നാട്ടിൽ നിന്ന് കൊ് വന്ന മറവപ്പടയ്ക്കും കൊല്ലത്തെ കുറവപ്പട യെയും സഹായത്തിന് ഉപയോഗിച്ചതിലുപരി ബ്രിട്ടീഷുകാരുടെ സഹാ യവും മാർത്താണ്ഡവർമ്മയ്ക്ക് സ്വീകരിക്കേി വന്നു. ഇത് കൊല്ലത്തിന് ഉായിരുന്ന ശക്തിയെയാണ് തെളിയിക്കുന്നത്. ക്രൂരമായ യുദ്ധമാണ് മാർത്താണ്ഡ വർമ്മ കൊല്ലത്ത് അഴിച്ചു വിട്ടത്. മുമ്പൊന്നും ഉാവാത്ത ആൾ നാശവും മറ്റു കഷ്ടനഷ്ടങ്ങളും കൊല്ലത്തിനുായി. രാജാക്കന്മാ രുടെ ആഗ്രഹങ്ങളുടെ സഫലീകരണത്തിന് പലപ്പോഴും ഇരയാകുന്നത് അവരുടെ പ്രജകളാണ്. ശ്രീകൃഷ്ണൻ പോലും മഹാഭാരതയുദ്ധത്തിൽ ഈ തത്ത്വം മനസ്സിലാക്കിയോ ഇല്ലയോ എന്ന് സംശയമു്.

## ബ്രിട്ടീഷ്കാർ കൊല്ലത്ത്

ഒരിക്കൽ കൊല്ലം റാണി വ്യാപാരസംബന്ധമായി പോർത്തുഗീസുകാരെ ക്ഷണിച്ചു വരുത്തുകയും അത് പിന്നീട് പോർത്തുഗീസ് ആധിപത്യം കൊല്ലത്ത് സ്ഥാപിക്കുവാൻ കാരണമായിത്തീരുകയും ചെയ്തുവെന്ന് മുൻ അദ്ധ്യായങ്ങളിൽ സൂചിപ്പിച്ചുവല്ലോ

മാർത്താണ്ഡവർമ്മയ്ക്കും കൊല്ലം പിടിച്ചടക്കുന്നതിന് ഡച്ചുകാർക്കെതിരെ യുദ്ധം ചെയ്യാൻ ബ്രിട്ടീഷുകാരുടെ സഹായം ആവശ്യമായി വന്നിട്ടുണ്ട്. കൊട്ടാരക്കരയും കൊല്ലവും കായംകുളവും ബ്രിട്ടീഷുകാരുടെ സഹായത്തോടെയാണ് മാർത്താണ്ഡവർമ്മ കീഴടക്കിയത്. പതിനേഴാം നൂറ്റാണ്ടിൽ പോർത്തുഗീസുകാരിൽ നിന്നു ഡച്ചുകാരിലേക്കും പതിനെട്ടാം നൂറ്റാണ്ടിൽ ഡച്ചുകാരിൽ നിന്ന് ഇംഗ്ലീഷുകാരിലേക്കും കൊല്ലത്തിന്റെ ഭരണം കൈമാറുന്നതിന് കൊല്ലം ജനത സാക്ഷിയാകേണ്ടി വന്നു.

1615 ൽ ക്യാപ്റ്റൻ കീലിങ്ങിന്റെ നേതൃത്വത്തിൽ വന്ന മൂന്നു ബ്രിട്ടീഷ് കപ്പലുകളുടെ വ്യൂഹം ബ്രിട്ടീഷ് രാജ്ഞിയുടെ പ്രതിനിധിയായിരുന്ന സർതോമസ് റോയെ അന്നത്തെ മുഗൾ ചക്രവർത്തിയായ ജഹാംഗീറിനെ സന്ദർശിക്കുവാൻ സൂററ്റിൽ വിട്ടതിനുശേഷം കോഴിക്കോട്ടെത്തി. കീലിങ്ങ് സാമൂതിരിയെ സന്ദർശിച്ച് കോഴിക്കോട്ട് വ്യാപാരത്തിനുള്ള അനുവാദം വാങ്ങി. കൊച്ചിയിൽ നിന്നും കൊടുങ്ങല്ലൂർ നിന്നും പോർത്തുഗീസുകാരെ തുരത്തുവാൻ ബ്രിട്ടീഷുകാർ സാമൂതിരിയെ സഹായിക്കണം എന്നായിരുന്നു കരാറിലെ പ്രധാന വ്യവസ്ഥ.

മറ്റു യൂറോപ്യൻ രാജ്യക്കാർ ചെയ്തതുപോലെ തന്നെ ഭരണഭാരം പിടിച്ചെടുക്കും മുമ്പ് വ്യാപാര സംബന്ധമായ കരാറിൽ ഒപ്പിടാനാണ് ബ്രിട്ടീഷുകാരും ശ്രദ്ധിച്ചത്. ബ്രിട്ടീഷുകാരുടെ വിദൂരലക്ഷ്യം മനസ്സിലാക്കുവാൻ സാമൂതിരിക്കു കഴിഞ്ഞെങ്കിലും കോഴിക്കോട്ടും പൊന്നാനിയിലും പണ്ടകശാലകൾ സ്ഥാപിക്കാൻ അനുവാദം ലഭിക്കും വിധം സാമൂതിരിയെ വശീകരിക്കുവാൻ കീലിങ്ങിനു കഴിഞ്ഞു. എന്തുവില കൊടുത്തും നെറികേടിന്റെ പര്യായമായ പോർത്തുഗീസുകാരെ തന്റെ അധികാരസീമയിൽ

നിന്നും തുടച്ചു നീക്കേണ്ടത് സാമൂതിരിക്ക് അനിവാര്യമായിരുന്നു. രാഷ്ട്രീയ - സാമൂഹ്യ - സാംസ്ക്കാരിക - വ്യാപാരരംഗങ്ങളിൽ പോർത്തുഗീസുകാർ എല്പിച്ച കനത്ത ആഘാതങ്ങൾ കേരളചരിത്രത്തിൽ ദൂരവ്യാപകമായ സ്വാധീനം ചെലുത്തുമെന്നു സാമൂതിരി തിരിച്ചറിഞ്ഞിരുന്നു.

ബ്രിട്ടീഷുകാർ സാമൂതിരിയുമായി കരാറിൽ ഏർപ്പെട്ടെങ്കിലും പോർത്തുഗീസുകാരെ സാമൂതിരിക്കൊപ്പം എതിർക്കുവാൻ തയ്യാറാകാതെ കുറച്ച് ഉദ്യോഗസ്ഥരെ പണ്ടകശാല നിർമ്മാണത്തിന് ഏല്പിച്ചിട്ട് ബ്രിട്ടീഷ് കപ്പലുകൾ കേരളതീരം വിടുകയാണുണ്ടായത്.

1634- 35 കാലത്ത് വീണ്ടും കേരളതീരത്തെത്തിയ ബ്രിട്ടീഷുകാർ പോർത്തുഗീസുകാർക്ക് സ്വാധീനമുള്ള തുറമുഖങ്ങളിൽ വ്യാപാരം നടത്തുവാൻ അവരുമായി കരാറിൽ ഏർപ്പെട്ടു. അങ്ങനെ 1636-ൽ ആദ്യമായി ബ്രിട്ടിഷുകാർ പോർത്തുഗീസ് നിയന്ത്രണത്തിലുള്ള കൊച്ചിയിൽ നിന്ന് ഇംഗ്ലണ്ടിലേക്കു കുരുമുളകു കപ്പലിൽ കൊണ്ടു പോയി.

1644 - ൽ വേണാടു രാജാവുമായുണ്ടാക്കിയ കരാർ പ്രകാരം വിഴിഞ്ഞത്ത് വ്യാപാരശാല സ്ഥാപിക്കുവാൻ ബ്രിട്ടീഷുകാർക്കു കഴിഞ്ഞു. ഇതിനിടയിൽ പോർത്തുഗീസു അധീനതയിലുള്ള പ്രദേശങ്ങൾ ഡച്ചുകാർ പിടിച്ചടക്കിയത് ബ്രിട്ടീഷുകാർക്കു തിരിച്ചടിയായി.

1661- ൽ കൊല്ലവും 1663- ൽ കൊച്ചിയും പോർത്തുഗീസുകാരിൽ നിന്നു ഡച്ചുകാർ പിടിച്ചെടുത്തു. കൊച്ചിയിലെ വ്യാപാരം പോർട്ടുഗീസുകാർക്കു നഷ്ടപ്പെട്ടതോടെ അവരുടെ വ്യാപാരക്കൂട്ടാളികളായിരുന്ന ബ്രീട്ടിഷുകാർ പൊന്നാനിയിലേക്കു പിന്മാറി. ഡച്ച് ആധിപത്യത്തിലായിരുന്ന കൊല്ലത്തു പ്രവേശിക്കുവാൻ ബ്രീട്ടിഷുകാർക്കു കഴിയാതെ പോയത് അതിനാലാണ് . കൊച്ചിയിലേക്കുള്ള കുരുമുളകുവരവ് ഏറെയും കൊല്ലത്തു നിന്നായിരുന്നതിനാൽ കൊല്ലത്തിന്റെ കാര്യത്തിൽ ബ്രിട്ടീഷുകാർക്കും അതിയായ താൽപര്യമുണ്ടായിരുന്നു

1664- ൽ ബ്രിട്ടീഷുകാർക്കു ഫാക്ടറി സ്ഥാപിക്കുവാൻ സാമൂതിരി അനുവാദം നല്കിയെങ്കിലും അതിരുവിട്ട ആനുകൂല്യങ്ങൾ നല്കിയില്ല. പോർത്തുഗീസുകാർക്കു സഹായസഹകരണങ്ങൾ നല്കിയതിന്റെ തിക്ത

ഫലങ്ങൾ അളവിലേറെ അനുഭവിച്ച സാമൂതിരിമാർ പിൽക്കാലത്ത് വിദേശശക്തികളുമായി സഹകരിക്കുമ്പോൾ വിട്ടുവീഴ്ചകൾക്കു തയ്യാറായിരുന്നില്ല.

1684– ൽ ഉമയമ്മറാണിയുടെ ഭരണകാലത്ത് ആറ്റിങ്ങൽ മൂത്താണിയുടെ അനുവാദത്തോടെ അഞ്ചുതെങ്ങിൽ കുറച്ചു സ്ഥലം ബ്രിട്ടീഷുകാർക്ക് നല്കി. 1690 – ൽ അവിടെ കോട്ടകെട്ടാൻ അനുവാദം കൊടുത്തു. 1695 – ൽ അഞ്ചുതെങ്ങിലെ ബ്രീട്ടിഷ് കോട്ട പണിതീർന്നു പ്രവർത്തനസജ്ജമായി. രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ ഈ ബ്രീട്ടീഷ് ഫാക്ടറി നാട്ടുകാർ ആക്രമിച്ചു. പക്ഷേ അവർ പരാജയപ്പെട്ട പിൻവാങ്ങി. ബ്രിട്ടീഷുകാർ അനാവശ്യമായ അധികാരങ്ങൾ നാട്ടുകാർക്കുമേൽ നടത്തുന്നതും റാണി അതിരുവിട്ട് അവരെ സഹായിക്കുന്നതും നാട്ടുകാരെ പ്രക്ഷുബ്ധരാക്കി. ബ്രീട്ടിഷുകാർ അഞ്ചുതെങ്ങു കോട്ടയിൽ ആയുധനിർമ്മാണവും ചരക്കുസംഭരണവും നടത്തി. പശ്ചിമതീരത്ത് അവരുടെ പ്രധാന പ്രവർത്തനകേന്ദ്രമായി മാറാൻ രണ്ടു ദശകങ്ങൾ കൊണ്ട് അഞ്ചുതെങ്ങു കോട്ടയ്ക്കു കഴിഞ്ഞു.

1721– ൽ ഗിഫോർഡ് എന്ന തലവന്റെ നിയന്ത്രണത്തിൽ ആയിരുന്നു അഞ്ചുതെങ്ങുകോട്ട. കുരുമുളക് കുത്തകവ്യാപാരത്തിലൂടെയും ആയുധനിർമ്മാണത്തിലൂടെയും ഇന്ത്യൻ പ്രദേശങ്ങളുടെ ഭരണം ക്രമേണ പിടിച്ചെടുക്കുവാനുള്ള ബ്രിട്ടീഷ് തന്ത്രത്തിന്റെ ആരംഭകാലമായിരുന്നു അത്. പരസ്പരം പോരടിച്ചു നിന്ന നാട്ടുരാജാക്കന്മാർ വിദേശശക്തികളുടെ സഹായം തേടിയത് ബ്രിട്ടിഷുകാരുടെ ആത്മവിശ്വാസം വർദ്ധിപ്പിച്ചു.

സ്ഫോടനാത്മകമായ ഈ ബ്രീട്ടിഷ് വ്യാപനം മുൻകൂട്ടിയറിഞ്ഞ ആറ്റിങ്ങൽ ജനത ഒരു കടുത്ത ചെറുത്തു നില്പിനു തന്നെ തുനിഞ്ഞു. റാണിയെ പ്രീതിപ്പെടുത്തി കൂടുതൽ ആനുകൂല്യങ്ങളും അധികാരവും കൈക്കലാക്കാൻ വേണ്ടി പാരിതോഷികങ്ങളുമായി പുറപ്പെട്ട 140 പേരടങ്ങുന്ന ബ്രീട്ടിഷ് സംഘത്തെ നാട്ടുകാർ ആക്രമിച്ചു. ആ സംഘത്തിലുണ്ടായിരുന്ന മുഴുവൻ ബ്രിട്ടീഷുകാരെയും കൊന്ന് ആറുമാസം നാട്ടുകാർ അഞ്ചുതെങ്ങുകോട്ട ഉപരോധിച്ചു. തോക്കുകളുടെയും പീരങ്കികളുടെയും

ബലത്തിൽ ബ്രീട്ടിഷുകാർ കോട്ട പ്രതിരോധിച്ചു. കൊല്ലത്തെയും ആറ്റിങ്ങലിലെയും സ്വതന്ത്രമനസ്കരായ ജനങ്ങളുടെ സമരവീര്യം ആദ്യമായി ബ്രീട്ടിഷുകാർ അനുഭവിച്ചറിഞ്ഞു. തലശ്ശേരിയിലെ ബ്രീട്ടിഷ് താവളത്തിൽ നിന്നു കൂടുതൽ സൈന്യത്തെയും ആയുധങ്ങളും വരുത്തി നാട്ടുകാരെ അടിച്ചമർത്തി ബ്രീട്ടിഷുകാർ കൂടുതൽ കടുത്ത വ്യവസ്ഥകൾ റാണിയെ കൊണ്ട് അംഗീകരിപ്പിച്ചു

ബ്രീട്ടീഷുകാർക്കുണ്ടായ നാശനഷ്ടങ്ങൾക്കു റാണി പരിഹാരം നൽകി. കുരുമുളകുവ്യാപാരത്തിന്റെ കുത്തക ബ്രീട്ടിഷുകാർക്കു നൽകി. ഈ മണ്ണിന്റെ സമ്പത്തായ വിഭവങ്ങളുടെ മേൽ ബ്രീട്ടിഷുകാർ കുത്തക സ്ഥാപിച്ചു.

പിൽക്കാലത്തു കൊല്ലം ആക്രമിച്ച മാർത്താണ്ഡവർമ്മയ്ക്ക് ബ്രീട്ടീഷുകാരുടെ സഹായങ്ങൾ സ്വീകരിക്കേണ്ടി വന്നത് അവരുടെ സുഗമമായ വ്യാപനത്തിനു സഹായകമായി. രണ്ടു വർഷം കഴിഞ്ഞു 1723 ഏപ്രിലിൽ അന്നത്തെ വേണാടു രാജാവായ രാമവർമ്മയ്ക്കു വേണ്ടി യുവരാജാവായ മാർത്താണ്ഡവർമ്മ തന്റെ പതിനേഴാമത്തെ വയസ്സിൽ ബ്രീട്ടിഷ് ഈസ്റ്റിന്ത്യായ കമ്പനിയുടെ പ്രതിനിധിയായ ഡോക്ടർ അലക്സാണ്ടർ ഓം- എന്ന മേധാവിയുമായി കൂടിക്കാഴ്ച നടത്തി കരാർ ഒപ്പു വച്ചു. ഈ കരാറിനുസരിച്ച് രാജാവ് ബ്രീട്ടിഷുകാർക്ക് ഇടവായിൽ ആയുധനിർമ്മാണശാല സ്ഥാപിക്കുവാനുള്ള അവകാശം നൽകി. ഇത് ആറ്റിങ്ങൽ റാണിയാണ് നൽകിയത്. റാണിമാരുടെ രാജ്യതന്ത്രജ്ഞതയെയും സത്യസത്യന്ധതയെയും ചൂഷണം ചെയ്തു കൊണ്ടാണ് ഈ മണ്ണിൽ വേഗത്തിൽ വേരുറപ്പിക്കാൻ ബ്രിട്ടീഷുകാർക്കു കഴിഞ്ഞത്.

സാഹസികതയും ആയോധന മുറകളും കൈമുതലാക്കിയ നായർപടയ്ക്ക് ബ്രീട്ടിഷുകാരെ പിടിച്ചു നിർത്താൻ കഴിഞ്ഞെങ്കിലും വെടിമരുന്നിന്റെയും തോക്കിന്റെയും മുമ്പിൽ സാഹസികമായ തീരുമാനങ്ങളെടുക്കാൻ നമ്മുടെ ജനങ്ങൾക്കു കഴിഞ്ഞില്ല.

കൊല്ലവർഷാരംഭത്തിനുമുമ്പു തന്നെ കൊല്ലത്ത് വെടിമരുന്നുണ്ടാക്കിയിരുന്നു. ചൈനീസ് വ്യാപാരികൾ വെടിമരുന്നിന്റെ രഹസ്യം മനസ്സി

ലാക്കുകയും അവരത് ചൈനയിലേക്ക് കൊണ്ടു പോയി മംഗോളിയൻ യുദ്ധങ്ങളിൽ ഉപയോഗിക്കുകയും ചെയ്തു. മംഗോളിയൻ യുദ്ധങ്ങൾ വഴി വെടിമരുന്നിന്റെ ഉപയോഗം യൂറോപ്പിലേക്ക് വ്യാപിക്കുകയും അവർ അത് വ്യവസായവല്ക്കരിച്ച് യുദ്ധോപകരണങ്ങളിൽ ഉപയോഗപ്പെടുത്തുകയും ചെയ്തു.

നമ്മുടെ വിദ്യാഭ്യാസത്തിൽ ശാസ്ത്രബോധത്തിന്റെ അഭാവം ഉണ്ടായിരുന്നതു കൊണ്ടാണ് റാണിമാർക്കും രാജാക്കന്മാർക്കും നമ്മുടെ കൊല്ലന്മാരെ കൊണ്ട് വ്യാവസായികാടിസ്ഥാനത്തിൽ തോക്കുകളും പീരങ്കികളും ഉണ്ടാക്കാൻ കഴിയാതെ പോയത്. ഒരു പക്ഷേ ബുദ്ധമതത്തിന്റെയും ബ്രാഹ്മണ്യത്തിന്റെയും അഹിംസാതത്ത്വങ്ങൾ ഭൂരിപക്ഷം ജനങ്ങളെയും യുദ്ധോത്സുകതയുടെ പടവുകൾ കയറുന്നതിൽ നിന്നു പിന്മാറ്റിയിരിക്കണം.

മാർത്താണ്ഡവർമ്മയ്ക്കു ശേഷം വേണാടിന്റെയും മറ്റു പല ഇന്ത്യൻ ഭൂവിഭാഗങ്ങളുടെയും ഭരണം നാട്ടുരാജാക്കന്മാരിൽ നാമമാത്രമായി അവശേഷിക്കുകയും ബ്രിട്ടീഷുകാർ ഇന്ത്യ മുഴുവൻ അധീനത്തിലാക്കുകയും ചെയ്തു. ഇന്ത്യയിലാദ്യമായി ബ്രിട്ടീഷുകാർ (ദീർഘകാലടിസ്ഥാനത്തിലുള്ള) ഒരു കരാറിൽ ഏർപ്പെട്ടത് തിരുവിതാംകോടുമായിട്ടാണ്.

തോക്കിന്റെയും പീരങ്കിയുടെയും മുന്നിൽ അമ്പും വില്ലും വാളും കുന്തവും പരാജയപ്പെട്ടു. ഇത് എന്നും ഭാരതത്തിന് മാർഗദർശിയായ ഒരു പാഠമായിത്തീർന്നു. അശോകന്റെ കാലം മുതൽ വളർന്നു വന്ന അഹിംസാസിദ്ധാന്തങ്ങളുണ്ടെങ്കിലും പാക്കിസ്ഥാനെപ്പോലെ ആക്രമണാശയങ്ങൾ പുലർത്തുന്ന രാജ്യങ്ങൾ അയൽരാജ്യമായി വരുമ്പോൾ അണുബോംബോ ഹൈഡ്രൻ ബോംബോ സൂക്ഷിക്കേണ്ടത് നമ്മുടെ ജീവന്റെ നിലനില്പിന് ആവശ്യമായി വരും. പ്രയോഗത്തെ മാത്രമാണ് ഗാന്ധി തടഞ്ഞത്. പക്ഷേ ജീവന്റെ നിലനില്പിന് ഒരാചാര്യന്മാർക്കും ആരെയും തടയുവാൻ സാധ്യമല്ല.

മാർത്താണ്ഡവർമ്മയ്ക്കു ശേഷം കൊല്ലം തിരുവിതാംകൂറിന്റെ ഭാഗമായിത്തീരുകയും തുറമുഖമെന്ന നിലയ്ക്കും വേണാട്ടു തലസ്ഥാനമെന്ന

നിലയ്ക്കും കൊല്ലത്തിന്റെ പ്രൗഢി നശിക്കുകയും ചെയ്തു. സ്വാതിതിരുനാളിന്റെ കാലമായതോടെ അതുവരെ കൊല്ലത്ത് അവശേഷിച്ചിരുന്ന തിരുവിതാംകൂറിന്റെ ഭരണനിർവ്വഹണ കേന്ദ്രങ്ങളെല്ലാം തന്നെ തിരുവനന്തപുരത്തേക്കു മാറ്റുകയും ചെയ്തു.

**നിരൂപണം (ബ്രിട്ടീഷുകാർ കൊല്ലത്ത്) (152)**

ബ്രിട്ടീഷുകാർ നമ്മുടെ സമ്പത്തിന്റെ മേൽ കണ്ണുവച്ചുകൊാണ് കേരളത്തിൽ വന്നതെങ്കിലും കൊല്ലത്താണ് അവർ കൂടുതൽ ശക്തി ശേഖരിച്ചത്.ബ്രിട്ടീഷുകാരും ഡച്ചുകാരും ചെയ്ത നാശനഷ്ടങ്ങൾക്കു പുറമേയാണ് അതിനേക്കാൾ ശക്തമായ ഒരു ആഘാതം കൊല്ലത്ത് നേരിട്ടത്. ബ്രിട്ടീഷുകാർ കൂടുതൽ തന്ത്രശാലികളായിരുന്നു. സത്യസന്ധരായ കൊല്ലം, ആറ്റിങ്ങൽ റാണിമാർ ബ്രിട്ടീഷുകാരുടെ തന്ത്രങ്ങൾക്ക് പലപ്പോഴും വശീകരിക്കപ്പെട്ടപ്പോൾ ബ്രിട്ടീഷുകാർ മെല്ലേ ഇവിടെ ആധിപത്യം ഉറപ്പിക്കുകയാണ് ചെയ്തത്. അപ്പോഴെല്ലാം നിസ്സഹയായി നോക്കി നിന്നുകൊ് ബ്രിട്ടീഷുകാരുടെ ആവശ്യങ്ങൾക്ക് വശംവദരാകുവാനേ റാണിമാർക്ക് കഴിഞ്ഞുള്ളു. കൂനിന്മേൽ കുരുവെന്നവണ്ണം ഇതിനിടയിൽ മാർത്താണ്ഡ വർമ്മയുടെ അതിശക്തമായ ആക്രമണവും കൂടിയായപ്പോൾ കൊല്ലം ജനതയ്ക്ക് സഹിക്കാൻ കഴിയുന്നതിലേറേയായി. അഞ്ചുതെങ്ങിൽ ആയുധശാലകൾ നിർമ്മിക്കാൻ അനുവാദം കിട്ടിയതോടെ തോക്കുകളും പീരങ്കികളും ധാരാളമായും നിർമ്മിച്ച് നമ്മുടെ ജനതയ്ക്ക് എതിരെ പ്രയോഗിക്കുമെന്ന് റാണിമാർ മനസ്സിലാക്കിയപ്പോഴേക്കും വൈകിപ്പോയി. ഇതിൽ നിന്നെല്ലാം പാഠങ്ങൾ ഉൾക്കൊള്ളാൻ കഴിഞ്ഞുവെങ്കിലും ബ്രിട്ടീഷ് പടയാളികൾ അടിവച്ച് അടിവച്ച് ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലേക്ക് മുന്നേറുകയായിരുന്നു. രാജ്യഭരണത്തിലും രാജ്യതന്ത്രഞ്ജതയിലും ജനങ്ങളുടെ പുരോഗതിക്കും വേി നമ്മുടെ രാജാക്കന്മാർക്ക് പ്രവർത്തിക്കാൻ കഴിയാതെ പോയതാണ് ഒടുവിൽ പാരതന്ത്ര്യം നമ്മുടെ ചുവടുകളിൽ അടിമത്വത്തിന്റെ ചങ്ങലകൾ വീഴാൻ കാരണമായത്. ഈ ചിത്രങ്ങൾ ഇന്ത്യയുടെ പിന്നീട് വന്ന രാഷ്ട്ര നേതാക്കൾക്ക് ഊർജം പകരാൻ സഹായിച്ചത്.

## വേലുത്തമ്പിയുടെ കൊല്ലം

1798 ൽ കേവലം 16–ാം വയസ്സിൽ ധർമ്മരാജാവിനു ശേഷം തിരുവിതാംകൂർ ഭരണമേറ്റ ബാലരാമവർമ്മ ദുർബ്ബലനും ഭരണനിർവ്വഹണനശേഷി ഇല്ലാത്തയാളുമായിരുന്നു. ജയന്തൻ ശങ്കരൻ നമ്പൂതിരി, ശങ്കരനാരായണൻ ചെട്ടി, മാത്തുത്തരകൻ എന്നീ മന്ത്രിമാർ ഒരു ഗൂഢസംഘം പോലെ പ്രവർത്തിച്ച് രാജാവിനെ തങ്ങളുടെ നിയന്ത്രണത്തിലാക്കിയിരുന്നു. ഇവരുടെ ദുർഭരണവും അഴിമതിയും കാരണം ഭരണവ്യവസ്ഥ കുത്തഴിഞ്ഞ് ഖജനാവു കാലിയാവുകയും ചെയ്തു. അതിനാൽ നാട്ടുപ്രമാണിമാരിൽ നിന്നും പ്രാദേശിക ഭരണം നടത്തിയിരുന്ന ഉദ്യോഗസ്ഥരിൽ നിന്നും വൻതോതിൽ പണപ്പിരിവു നടത്തുവാൻ മേല്പ്പറഞ്ഞ മൂവർസംഘം മുൻകയ്യെടുത്തു. അന്യായമായ ഈ പണപ്പിരിവിനെ കൽക്കുളത്തെ കാര്യക്കാർ (പ്രാദേശിക ഭരണച്ചുമതലയുള്ള ഉദ്യോഗസ്ഥൻ) ആയിരുന്ന തലക്കുളത്തു വേലുത്തമ്പി എതിർത്തു.

മറ്റൊരു ഭരണനിർവ്വാഹകനായികുന്ന ചെമ്പകരാമൻപിള്ളയും വേലുത്തമ്പിയും ചേർന്ന് 1799– ൽ വമ്പിച്ചൊരു ജനകീയപ്രക്ഷോഭം നയിച്ചു. ജനങ്ങൾ ഇളകിമറിഞ്ഞതിന്റെ ഫലമായി  രാജാവ് പുതിയ തീരുമാനങ്ങളെടുത്തു. ചെമ്പകരാമൻപിള്ളയെ ദളവായായും വേലുത്തമ്പിയെ മുളകുമടിശ്ശീലക്കാരനായും (വ്യാപാരധനകാര്യമന്ത്രി) നിയമിച്ചു. അഴിമതിക്കാരായ മൂവർ സംഘത്തിന് അർഹമായ ശിക്ഷ രാജാവിനെക്കൊണ്ടു വിധിപ്പിച്ച് അതു നടപ്പാക്കുവാനും വേലുത്തമ്പിക്കു കഴിഞ്ഞു.

തിരുവിതാംകൂറിന്റെ ഭരണാസ്ഥാനമായിരുന്ന കൊല്ലത്ത് ഹജൂർ കച്ചേരി സ്ഥാപിച്ച് അവിടെ നിന്നായിരുന്നു വേലുത്തമ്പി ഭരണം നിയന്ത്രിച്ചിരുന്നത്. ഇപ്പോഴത്തെ സിവിൽ സ്റ്റേഷൻ നില്ക്കുന്നിടത്തായിരുന്നു ഹജൂർ കച്ചേരി. തൊട്ടടുത്തു തന്നെയായിരുന്നു ദളവായുടെ വസതി. തിരുവിതാംകൂറിൽ ബ്രിട്ടീഷ് സൈന്യത്തിന്റെയും അധികാരത്തിന്റെയും ആസ്ഥാനം കൊല്ലമായിരുന്നു. ആനന്ദവല്ലീശ്വരം ക്ഷേത്രപുനരുദ്ധാരണം നടത്തി അതിനോടു ചേർന്ന കൊട്ടാരം പണിയിച്ചതും വേലുത്തമ്പിയാണ്.

ഭരണപരമായ കാര്യങ്ങളിൽ വേലുത്തമ്പി സമർത്ഥനായിരുന്നെങ്കിലും താൻ നയിച്ച ജനകീയ പ്രക്ഷോഭം പോലെ താൻ പിരിച്ചുവിട്ട പട്ടാളക്കാരുടെ രോഷം സംഘടിതമായിത്തീരുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല. പിൽക്കാലത്തു വേലുത്തമ്പിയുടെ മരണത്തിനു കാരണമായ ബ്രിട്ടീഷുകാരെ തന്റെ നിലനില്പിനു ആശ്രയിക്കേണ്ടി വരുമെന്ന് അദ്ദേഹം ഒരിക്കലും കരുതിയിരുന്നില്ല. എങ്ങനെയും തിരുവിതാംകൂറിനെ കൊള്ളയടിക്കാനിറങ്ങിയ ബ്രിട്ടീഷ് റെസിഡന്റ് മെക്കാളോയുടെ ശത്രുതയും സ്വന്തം രാജ്യത്തെ പട്ടാളത്തിന്റെ ലഹളയും (അഥവാ ഇന്ത്യയിലെ ആദ്യത്തെ ശിപായി ലഹള) ഉണ്ടാകാതിരുന്നുവെങ്കിൽ വേലുത്തമ്പിക്ക് ദളവ എന്ന നിലയിൽ നിലനില്ക്കാൻ കഴിയുമായിരുന്നു. ലഹള ഒതുക്കുവാൻ അദ്ദേഹം ബ്രിട്ടീഷ് സഹായം തേടിയത് മൂലം തിരുവിതാംകൂർ നേടിയത് മഹാരാജാവിന്റെയും ജനങ്ങളുടെയും ദളവയുടെയും പാരതന്ത്ര്യമായിരുന്നു. വേലുത്തമ്പിക്കു പറ്റിയ ഈ പിശകാണ് ചരിത്രത്തെ മാറ്റിമറിച്ചത്. അങ്ങനെ തിരുവിതാംകൂർ ഒരു അടിമത്തരാജ്യമായി മാറുകയും ചെയ്തു.

യുദ്ധതന്ത്രങ്ങളും പടയാളികളുടെ യുദ്ധവീര്യവും ശരിക്കു നിലനിർത്താൻ കഴിഞ്ഞുവെങ്കിലും ബ്രിട്ടീഷ്ശക്തി മുന്നേറുന്നത് മനസ്സിലാക്കാൻ വേലുത്തമ്പി അല്പം താമസിച്ചു പോയി. അഞ്ചുതെങ്ങിൽ ആയുധശാലപണിയാൻ അനുവാദം കൊടുത്ത ആറ്റിങ്ങൽ റാണിയുടെ ബുദ്ധിശൂന്യതമൂലമാണ് പിന്നീട് മാർത്താണ്ഡവർമ്മയ്ക്കും ബാലരാമവർമ്മയ്ക്കും സ്വന്തം രാജ്യം ബ്രിട്ടീഷ്ഭരണത്തിന് അടിയറ വയ്ക്കേണ്ടി വന്നത്. ബ്രിട്ടീഷുകാരുടെയും മറ്റു പശ്ചാത്യ രാജ്യങ്ങളുടെയും ഈ ആയുധ നിർമ്മാണമാണ് ഇന്നും ലോകത്തിന്റെ ഏറ്റവും വലിയ വിപത്ത്. ഒരു രാഷ്ട്രത്തിനുള്ളതിനെക്കാൾ കൂടുതൽ ആയുധശേഖരം ഇന്നു വളർന്നു വരുന്ന തീവ്രവാദികളുടെ പക്കലുണ്ട്.

ഫ്രഞ്ച് - അമേരിക്കൻ- പേർഷ്യൻ രാജ്യങ്ങളുമായും മറാഠികളുമായും ബ്രിട്ടീഷുകാരുടെ മറ്റു ശത്രുക്കളുമായും വേലുത്തമ്പി ആശയ വിനിമയം നടത്തിയിരുന്നവെന്നു ചരിത്ര രേഖകളിൽ കാണുന്നുണ്ട്. കൊച്ചി

യിലെ മന്ത്രിയായിരുന്ന പാലിയത്തച്ചനുമായും അടുത്ത ബന്ധം പുലർത്തിയിരുന്നു. കോഴിക്കോടു സാമൂതിരിയെയും ബ്രിട്ടീഷുകാർക്കെതിരായ യുദ്ധത്തിൽ പങ്കുകൊള്ളാൻ വേലുത്തമ്പി ബന്ധപ്പെട്ടു. വേലുത്തമ്പിയുടെ കത്ത് സാമൂതിരി ബ്രിട്ടീഷുകാരെ ഏല്പിക്കുകയാണുണ്ടായത്. (സാമൂതിരിയുടെ മുന്മുറക്കാരിലൊരാൾ കുഞ്ഞാലി മരയ്ക്കാരെ പോർത്തുഗീസുകാർക്കു പിടിച്ചു കൊടുത്തതും ഓർക്കുക). തങ്ങളുടെ ശത്രുക്കളെയെല്ലാം സംയോജിപ്പിച്ച് ബ്രിട്ടീഷികാർക്കെതിരെ വിപ്ലവം നടത്താനാണ് വേലുത്തമ്പിയുടെ നീക്കമെന്ന് ഇതോടെ മനസ്സിലാക്കിയ ബ്രിട്ടീഷുകാർ സൈനികസന്നാഹം ശക്തമാക്കി. ടിപ്പുവിനെതിരെ പടപൊരുതിയ കർണാട്ടിക് ബ്രിഗേഡിന്റെ കമാൻഡറായിരുന്ന ഡാലിയുടെ വിവരണത്തിലും ബ്രിട്ടീഷുകാരുടെ തന്നെ എഴുത്തു കുത്തുകളിലും വേലുത്തമ്പിയുടെ ധീരവും ശക്തവുമായ നിലപാടുകളെപ്പറ്റി പറയുന്നുണ്ട്.

അന്യായമായ കരാറുകൾ ബോധപൂർവ്വം സൃഷ്ടിച്ച് തന്ത്രപൂർവ്വം അടിച്ചേല്പിച്ച് ആ കരാറുകൾ പാലിക്കപ്പെടാതെ വരുമ്പോൾ തിരുവിതാംകൂറിനെ പിടിച്ചടക്കാനുള്ള ബ്രീട്ടീഷ് നയങ്ങൾ മനസ്സിലാക്കിയ വേലുത്തമ്പിക്ക് തന്റെ സ്വാധീനതയിലുള്ള കർണാട്ടിക് പടയാളികളെ പിരിച്ചു വിട്ട് ആ ഇനത്തിൽ മിച്ചം വരുന്ന തുക കൂടി ബ്രീട്ടിഷുകാർക്ക് കപ്പം കൊടുക്കണമെന്ന വ്യവസ്ഥ അംഗീകരിക്കാൻ കഴിഞ്ഞില്ല. ഇത് തിരുവിതാംകൂർ ജനതയുടെ പൂർണനാശത്തിലേക്ക് നയിക്കുമെന്നു വേലുത്തമ്പി കരുതിയിരുന്നുവെന്ന് മദ്രാസിലെ ചീഫ് സെക്രട്ടറിക്ക് അയച്ച കത്തിൽ നിന്നും മനസ്സിലാക്കാം. പണ്ട് ഇത്തരമൊരു ചതിപ്രയോഗത്തിലൂടെയാണ് കുരുമുളകിന് വേണ്ടിയുള്ള കരാറുണ്ടാക്കി പോർത്തുഗീസുകാർ കൊല്ലം റാണിയെ വെട്ടിലാക്കിയത്.

നാട്ടുരാജ്യങ്ങൾ തമ്മിലുള്ള യുദ്ധവും അതിനു വിദേശീയരുടെ സഹായവും കൂടി ഒത്തു ചേരുമ്പോൾ ആ രാജ്യം വിദേശീയരുടെ ആധിപത്യത്തിലേക്കു പോകുമെന്നു നമ്മുടെ നാട്ടുരാജാക്കന്മാർ മനസ്സിലാക്കിയിരുന്നില്ല. ഈ ദൗർബ്ബല്യം മനസ്സിലാക്കിക്കൊണ്ടാണ് ആധുനിക ഭാരതത്തിന്റെ നിർമ്മാതാക്കൾ സർദാർവല്ലഭായി പട്ടേലിന്റെ നേതൃത്വത്തിൽ

ഇന്ത്യയിലെ തുണ്ടുതുണ്ടായിക്കിടന്നിരുന്ന നാട്ടുരാജ്യങ്ങളെ സംയോജിപ്പിച്ചതും ഇന്ത്യൻ ഭരണഘടനയിലൂടെ ഇന്ത്യയെ ഒരു പരമാധികാര റിപ്പബ്ലിക്ക് ആക്കി മാറ്റിയതും. (വീണ്ടും ശിഥിലീകരണത്തിന്റെ ചലനങ്ങൾ കാണുമ്പോൾ സംസ്ഥാനങ്ങൾ ഭിന്നിക്കുകയും കോർപ്പറേഷനുകളും പഞ്ചായത്തുകളും രാഷ്ട്രീയ താൽപര്യങ്ങൾക്ക് വഴങ്ങുകയും ചെയ്യുമ്പോൾ ഭാരതത്തിന്റെ വിധിയെന്നല്ലാതെന്തു പറയാൻ).

മതഭ്രാന്തനായിരുന്ന മെക്കാളേ ക്രിസ്ത്യാനികളല്ലാത്തവരെ പല വിധത്തിൽ പ്രലോഭിപ്പിച്ചും മതപരിവർത്തനം നടത്തിയും പുതിയ പള്ളികൾ സ്ഥാപിച്ചും തദ്ദേശിയർക്കിടയിൽ സ്വാധീനം ഉറപ്പിച്ചും കേരളത്തെ ഒരു അടിമത്തരാജ്യമാക്കാൻ ശ്രമിച്ചപ്പോൾ വേലുത്തമ്പി അതിനെ ശക്തമായി എതിർത്തു. ചുരുക്കത്തിൽ വേലുത്തമ്പി ദളവയുടെ കുണ്ടറ വിളംബരം ബ്രീട്ടിഷ് ആധിപത്യത്തിന്റെ ഒരു നഗ്നചിത്രമാണ് വെളിപ്പെടുത്തുന്നത്. പലപ്പോഴും ബ്രീട്ടിഷ് പാർലമെന്റിനെ തെറ്റിദ്ധരിപ്പിച്ചാണ് ഇന്ത്യയിലെ ഗവർണർമാർ പ്രവർത്തിച്ചിരുന്നതെന്ന് ഗവർണർ ജനറൽ മിന്റോയുടെ പ്രസ്താവനകളിൽ നിന്നും മനസ്സിലാക്കാം.

ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിനു തുടക്കമിട്ടതു വേലുത്തമ്പിയാണ്. സ്വാതന്ത്ര്യം നേടാനല്ല സ്വാതന്ത്ര്യം നിലനിർത്താനാണ് വേലുത്തമ്പി ബ്രിട്ടീഷുകാർക്കെതിരെ പൊരുതിയത്. ബ്രിട്ടീഷുകാരുടെ ശത്രുക്കളായ ഫ്രാൻസിന്റെയും മറാഠികളുടെയും മറ്റും സഹായം ഒത്തു ചേർന്നിരുന്നുവെങ്കിൽ ബ്രീട്ടിഷുകാരുടെ വ്യാപനം തടയപ്പെടുമായിരുന്നു. ചരിത്രത്തിന്റെ ഗതി ഇന്നത്തേതിൽ നിന്നെത്രയോ വിഭിന്നമായിരുന്നേനേ. എങ്കിൽ മാർത്തണ്ഡവർമ്മയ്ക്കു തിരുവിതാംകുറിനെ ഒന്നാക്കാൻ കഴിഞ്ഞതുപോലെ വേലുത്തമ്പിക്ക് ഇന്ത്യയുടെ പാരതന്ത്ര്യം മുളയിലേ തന്നെ നുള്ളാമായിരുന്നു.

വേലുത്തമ്പിക്ക് ചില കണക്കുകൂട്ടലുകൾ പിഴച്ചു പോയത് കൊണ്ടാണ് അദ്ദേഹത്തിന്റെ നീക്കങ്ങൾ വിഫലമായത്. തിരുവിതാംകൂറിന്റെയും തെക്കുഭാഗത്തുള്ള ഉദയഗിരിക്കോട്ടയിലെയും പത്മനാഭപുരത്തെയും കോട്ടകൾ പിടിച്ചെടുത്ത ബ്രിട്ടീഷുകാർ അവിടുത്തെ ആയുധങ്ങളെല്ലാം കയ്യടക്കി ആയുധം മുഴുവൻ കൊള്ളയടിച്ചു. സ്വദേശത്തു നിന്നും

വിദേശത്തു നിന്നും താൻ തേടിയ സഹായം ഒരുമിച്ചു വന്നിരുന്നെങ്കിൽ ചരിത്രം മറ്റൊരു രൂപത്തിലാകുമായിരുന്നുവെന്നു നാം വിശ്വസിക്കുന്നുവെങ്കിലും അദ്ദേഹത്തിന്റെ കണക്കുകൂട്ടലുകൾ തെറ്റിച്ച ആ പ്രകൃതി ഗതി ഏത്? കർക്കശമായ മനുഷ്യത്വപരമല്ലാത്ത തെറ്റുകൾ/ശിക്ഷാവിധികൾ സ്വന്തം ജനങ്ങളോടു കാണിച്ചതിന്റെ ഫലമായിട്ടല്ലേ ലക്ഷ്യത്തിലെത്താൻ വേലുത്തമ്പിക്കു കഴിയാതെ പോയത്?

ആവശ്യത്തിലേറെ ക്രൂരതകൾ കൊണ്ടുള്ള കുപ്രസിദ്ധി വേലുത്തമ്പിയുടെ നന്മകളുടെ മറ്റൊരു വശമായിരുന്നു. സൈനികകലാപം നയിച്ച കൊല്ലം കൃഷ്ണപിള്ളയെ ആനക്കാലിൽക്കെട്ടി വലിച്ചു കീറിക്കൊന്നതും വൈക്കത്തു കാവിലേക്കു പ്രാർത്ഥനയ്ക്ക് പോയ 200 ഈഴവരെ കൊന്നു കുളം മൂടിയതും (ദളവാക്കുളം) മറ്റും ഇത്തരം ക്രൂരതകളുടെ ഉദാഹരണങ്ങളാണ്.

**(163)**

പക്ഷേ കൊല്ലത്തിന് ഒരു ആധുനിക പരിവേഷമണിയാൻ വേലുത്തമ്പിക്ക് സാധിച്ചു എന്നുള്ളതിൽ ഒരു സത്യമു്. കൊല്ലം-ചെങ്കോട്ട റോഡും കൊല്ലത്തെ ... കച്ചേരിയും കൊല്ലം കമ്പോളത്തിന്റെ വികസനവും എല്ലാം വേലുത്തമ്പിയുടെ നേട്ടങ്ങളാണ്. വേലുത്തമ്പിയുടെ എഴുത്ത് സാമൂതിരി ബ്രിട്ടീഷുകാർക്ക് കൊടുത്തില്ലായിരുന്നുവെങ്കിൽ ഒരു പക്ഷേ വേലുത്തമ്പി തന്റെ ദൗത്യത്തിൽ വിജയിക്കുമായിരുന്നു. ഇതുപോലെ എത്രയോ ചരിത്ര പ്രയോഗങ്ങളാണ് നമ്മുടെ ധീരപുരുഷന്മാർക്ക് അനുഭവിക്കേി വന്നിട്ടുള്ളത്.

## കുണ്ടറ വിളംബരം

ശ്രീമതു തിരുവിതാംകോടു സമസ്ഥാനത്തു നിന്നും ഈ സമസ്ഥാനത്ത് എന്നും ചെയിതല്ലാതെ നിലനിൽക്കയില്ലെന്നു കണ്ടു നിശ്ചയിച്ചു തുടങ്ങേണ്ടി വന്ന കാരിയത്തിന്റെ നിർണ്ണയവും അവസരവും ഈ രാജ്യത്ത് മഹത്തുക്കൾ മഹാബ്രാഹ്മണർ ഉദ്യോഗസ്ഥമാര മുദൽ ശൂദ്രവരെ കീഴപരിഷ വരെയും ഉള്ള പലജാതി കുടിയാൻപരൻമാര പരബോധം വരെണ്ടുന്നതിനായിട്ട് എഴുതി പ്രസിദ്ധപ്പെടുത്തുന്ന വിളംബരമാവിത്.

പരശുരാമ പ്രതിഷ്ഠയാൽ ഒണ്ടായ മലയാളവും ഈ സമസ്ഥാനവും തോന്നിയനാൾ മുതൽ ചേരമാൻ പെരുമാൾ വംശം വരെയും പരിപാലനം ചെയ്ത കാലത്തും അതിൽ കീഴ്തൃപ്പാദസ്വരൂപത്തിങ്കലെയ്ക്കു തിരുമൂപ്പും അടങ്ങി ബഹുതലമുറ ആയിട്ടു ചെംകോൽ നടത്തി അനേകം ആയിരം സംവത്സരത്തിനു ഇടയിലും ഈ രാജ്യം ഇടപെട്ടു ഒരു ചോദ്യത്തിലും ശല്യത്തിനും ഇടവന്നിട്ടും ഇല്ലാ.. 933- ാംമാണ്ട് നാടുനീങ്ങിയ തിരുമനസ്സുകൊണ്ട് കല്പിച്ചു ദൂരദൃഷ്ടിയിൽ മെൽക്കാലം വരവിന്റെ വിപരീതം കണ്ടു ഇനി ഈ ഭാരം നമ്മുടെ വംശത്തിൽ ഉള്ളവര വഹിക്കയില്ലെന്നും വച്ചു നിശ്ചയിച്ചു രാജ്യത്തിനെ പൂവൊട്ടും നീരൊട്ടും കൂടെ ശ്രീ പത്മനാഭസ്വാമിയിടെ തൃപ്പടിയിൽ ദാനവും ചെയ്തു. മെൽപട്ടം വാഴുന്ന തംപുരക്കന്മാരെ അവടത്തെ ആളായിട്ടു ഇരുന്നു കാര്യം വിചാരിക്കുകയും അവർക്കു രാജഭോഗദ്യൊഗങ്ങളെക്കാളും അധികം തപൊനിഷ്ടയായിട്ട് വ്രതനിയമങ്ങളും അനുഷ്ഠിച്ചും താൻ ദുഃഖിച്ചും കുടികൾക്കു സുഖം വരുത്തിയും അതിനു ഒരു കുറവുവരാതെ ഇരിക്കേണ്ടുന്നതിനും മെൽരെക്ഷ ആയിട്ടു ഈശ്വരസെവ ഭദ്രദീപം മുറജെപം അന്നസർത്രം ആദിയായിട്ടുള്ള സൽകർമ്മങ്ങളെ നടത്തി കാലം കഴിച്ചു കൊള്ളുകയെന്നും വച്ചു നിശ്ചയിച്ചു ചട്ടം കെട്ടി കുടികൾക്കു സുഭിക്ഷമായിട്ടു കഴിഞ്ഞു വരുന്നതിനാൻ ഇപ്പോൾ ഈ കലിയുഗത്തുങ്കൾ ഹിമവൽസെതുപര്യന്തം ഇതുപോലെ ധർമ്മസമസ്ഥാനം ഇല്ലന്നുള്ള കീർത്തി പൂർണമായി ഇരിക്കപ്പെട്ടതു സർവ്വത്രപെരും പ്രസിദ്ധമായിട്ടു അറിഞ്ഞിരിക്കുമെല്ലൊ ആകുന്നു. മമ്മൂദല്ലിഖാൻ ആർക്കാട്ടു സുബയും ഒതിക്കിയതിന്റെ

ശേഷം അവിടത്തെക്കു മിത്രഭാവമായിട്ട് ചെല്ലണമെന്നും വച്ചു. ആണ്ടൊന്നിനു 6000 രൂപായും ഒരു ആനയും നതിരായിട്ടു കൊടുക്കത്തക്കവണ്ണം പറഞ്ഞു വച്ചു കൊടുത്തതല്ലാതെ ഈ രാജ്യം ഇടപെട്ട ഒരു ശൊദ്യത്തിനും ഇട വന്നിട്ടു ഇല്ലാ. അങ്ങനെ ഇരിക്കുന്ന സങ്ങതിങ്കൽ ഡിപ്പുസുൽത്താനും ഇംകിറരസു കൊംപഞ്ഞിയും പ്രബലമായിട്ടു വരികകൊണ്ടും അതിൽ രണ്ടിൽ കൊമ്പഞ്ഞി ആളുകൾക്ക് നെരും വിശ്വാസവും ഒണ്ടന്നും അവരെ വിച്ചസിച്ചാൽ ചതിക്കയില്ലെന്നും നിശ്ചയിച്ചു ആദിപൂർവമായിട്ടു അഞ്ചുതെങ്ങലിൽ കൊട്ടയിടുന്നതിനു സ്ഥലവും കൊടുത്തു അവരെ അവിടെ ഒറപ്പിച്ചു സ്വാധീനവും വിശ്വാസവും ഒണ്ടായിരിക്കുമെന്നും നിശ്ചയിച്ചു.

ആ നിനവിനാൽ ഡിപ്പുസുൽത്താനൊടു പകച്ചു പടയെടുത്തു ഇവരെ സ്നെഹിപ്പാൻ ഇട വരികയും ചെയ്തു. പിന്നത്തതിൽ കാര്യവശാൽ ഒള്ള അനുഭവത്തിൽ ഇവരെ സ്നേഹിച്ചതു നാശത്തിനു വിശ്വസിച്ച ദൊഷത്തിനും മൂലമായിട്ടു തീർന്നു. സർവ്വപ്രപഞ്ചത്തിലും ദ്രൊഹവും വിശ്വാസപാതകവും നിറഞ്ഞിരിക്കപ്പെട്ട ജാതി ഇവർക്കു സമാനം ഇതിനു മുമ്പിൽ ഒണ്ടകയും ഇനി ഒണ്ടാകയില്ലന്നുള്ളതും പ്രസിദ്ധമായിട്ട് അറികയും ചെയ്തു. അതിന്റെ വിവരങ്ങൾ എന്തന്നാൽ ഇവർക്കുരെക്ഷ കൊടുത്തു ഇത്രമെൽ ഒരു പ്രബലതയും ആക്കിത്തീർത്ത നബാബിനെ നാൾക്കുന്നാൾ വഞ്ചനയായിട്ടു ബലം കുറച്ചും വംശനാശം വരുത്തി പിന്നത്തതിൽ അടുത്ത രാജ്യത്തിൽ സുഖവാഴുവായിട്ട് എരിഞ്ഞു വന്ന ദീപത്തിനെയും അണച്ചു വാഴ്മനകളെ പാഴ്മനകളും ആക്കി ആ ദ്രൊഹ ബുദ്ധിയൊടും കൂടെ ഈ സമസ്ഥാനത്തും കടന്നു  ആദിയിങ്കൽ ഉപായമായിട്ടും ക്രമത്താൽ ബലമായിട്ടും  തുടങ്ങി സർവ്വവും നിർമൂലം വരുത്തുന്നതിനായിട്ടു യത്നപ്പെട്ടിരിക്കുന്നു. ആയതിന്റെ വിവരങ്ങൾ കുറഞ്ഞൊന്നു വെള്ളിയായിട്ടു ചുരുക്കത്തിൽ എഴുതുന്നതു എന്തന്നാൽ ഡിപ്പുസുൽത്താനൊടു യുദ്ധം ഒണ്ടായ നിമിത്തം ഇവരെ സഹായത്തിനായിട്ടു കയിക്കൊണ്ടപ്പോൾ തൽക്കാല സമയത്തു ചതിവായിട്ടു മുടിച്ചു. പത്തുലക്ഷം വരാഹൻ വാങ്ങിച്ചു കൊള്ളുകയും ചെയ്തു. അതിന്റെ ശെഷം നയവും ഭയവും കാട്ടി ആണ്ടു ഒന്നിനു ആറുലക്ഷം രൂപാ വീതം ഇവർക്കു കൊടുക്കണമെന്നും ഇംകിരസുജാ

തിയും തിരുവിതാംകൊട്ടു സമസ്ഥാനവും ഒള്ള കാലം വരെയും അതിൻ വണ്ണം വാങ്ങിച്ചുകൊള്ളുന്നതു അല്ലാതെ അധികം ഒരു ചക്രം പോലും ചോദിക്കുകയില്ലെന്നും രാജ്യക്കാര്യം ഇടപെട്ടു അൽപ്പകാര്യത്തിനുപോലും സംസാരിക്കയില്ലെന്നും 968-ാമാണ്ട് പറഞ്ഞു വച്ചു. അന്ന സത്യം പ്രമ ണമാട്ടു ഉടംപടി കടലാസും എഴുതി തരികയും ചെയ്തു. ആയതിനെ അനു സരിച്ച് വ്യത്യാസം കൂടാതെ കൊടുത്തുവരുമ്പോൾ ആയതിനും മാറ്റങ്ങ ളായിട്ട് ഈ രാജ്യത്തിൽ റെസിഡണ്ടും ആക്കി പാർപ്പിച്ച അവരുടെ വക യിൽ ഈ പട്ടാളം കൊല്ലത്തു ഇറങ്ങിയതിനെയും സഹിച്ച സർപ്പത്തിനു പാലു കൊടുത്തതുപോലെ അവർക്കു പാർപ്പാൻ കൊത്തുകയും വീടു കളും കെട്ടികൊടുത്തു നാളുതോറും ചെയ്തു വരുന്ന അക്രമങ്ങളെയും സഹിച്ച എങ്ങും ഒരു വ്യത്യാസം വരുത്തരുതെന്നും ആകുന്നതും സൂക്ഷിച്ചു പാർത്തു വരുന്നു. പിന്നത്തതിൽ മുമ്പിലത്തെ ഉടംപടി പ്രകാരം അല്ലാതെ രണ്ടു ലക്ഷം രൂപാ വീതം കൂടെ കൊടുക്കണമെന്നും ആയത് അല്ലെങ്കിൽ യുദ്ധം ചെയ്യുമെന്നും 980-ാമാണ്ടു മകരമാസത്തിൽ അന്യായമായിട്ടു തുടങ്ങി നാലുദിക്കിലും ഭീരങ്കി റാണുക്കളെയും ഇറക്കി വിപരീതത്തിനു ഒള്ള വട്ടങ്ങൾ തുടങ്ങുക കൊണ്ടും അന്നു വെറിട്ടു ഒരു സഹായം കാണാ ഴികയാലും ദുഷ്ക്കാലഗതിയിടെ ശക്തി എന്നും നിശ്ചയിച്ച അവർ പറ ഞ്ഞതിൽ വണ്ണം രണ്ടുലെക്ഷം രൂപാകൂടെ കൊടുത്തു വന്നു. ഇപ്പോൾ ആ നിലയും വിട്ടു ഈ രാജ്യത്തുള്ള പുള്ളിപ്പട്ടാളം ഈശ്വരസെവ വഴി ഊട്ടു ആദിയായിട്ടുള്ളതൊക്കെയും നിറുത്തി ആ വകയിൽ കൂടുതലും ഇവർക്കു കൊടുക്കണമെന്നും രാജ്യകാര്യം ഇടപെട്ടതൊക്കെയും റെസി ഡണ്ടു മക്കാളിയെ ബോധിപ്പിച്ചു നടക്കണമെന്നും ഒള്ള വട്ടങ്ങൾ തുട ങ്ങുക കൊണ്ടു അങ്ങനെ ഒള്ളതെന്നും ഈ രാജ്യത്തിൽ സംഭവിക്കയി ല്ലെന്നും ആകുന്ന വിധത്തിലും സങ്കടം പറഞ്ഞിട്ടും ഭൂമി വരെയും താണു വണങ്ങിയിട്ടും സമ്മതിക്കാതെ ഈ കഴിഞ്ഞ ധനുമാസത്തിൽ നമ്മുടെ പേർക്ക് എഴുതി വന്ന കടുദാസിൽ നാം ഇക്കാര്യങ്ങൾക്കു വികല്പമാ യിട്ടു തുടങ്ങിയിരിക്കകൊണ്ടും ഈ ഉദ്യോഗവും വിട്ടു നാമും നമ്മുടെ കുടുംബത്തിൽ ഒള്ളവരും കൂടെ കൂട്ടിയിട്ടുള്ള കാര്യസ്ഥൻമാരിൽ ചിലരും

കൊമ്പഞ്ഞി രാജ്യത്തിൽ ചെന്നു പാർത്തു കൊള്ളണമെന്നും അവിടെ ചെന്നു പാർത്താൽ ഇവർക്കു വേണ്ടുന്ന ശംബളവും മാനം മര്യാദയും നട ത്തിക്കൊടുക്കുമെന്നും അതിന്റെ ശെഷം രാജ്യകാര്യം ഇടപെട്ടൊള്ളതൊ ക്കെയും റസിഡെന്റ് മക്കാളി തന്നെ പുത്തനായിട്ടു ചട്ടം കെട്ടി നട ത്തിക്കൊള്ളുമെന്നും ആയതിനു താമസം കാണുന്നുവെങ്കിൽ യുദ്ധത്തിന്റെ ആരംഭമാകുന്നുവെന്നും എഴുതി ഇപ്രകാരം തന്നെ തിരുമനസ്സറിയുന്ന തിനും കായിതം കൊടുത്തയ്ക്കകൊണ്ടും പ്രാണഹാനിവരയിൽ വരുമെന്നു ആകിലും ഇങ്ങനെ ഒള്ള രാജ്യദ്രൊഹത്തിനും ജെനദ്രൊഹത്തിനും ഉൾപ്പെ ടുകയില്ലെന്നും പറഞ്ഞു തള്ളിക്കളകയാൽ രണ്ടാമതു റെസിഡണ്ടു മക്കാളി ഈ രാജ്യത്തിനു ഉടമയായിരിക്കുന്ന തിരുമനസ്സിലെയും ശെണം കാര്യ സ്ഥന്മാരെയും ബോധിപ്പിക്കാതെ കടലു വഴിക്കെ ഏതാനും സൊൾജർ വെള്ളക്കാറരെയും കൊല്ലത്തു ഇറക്കി അവരിവിടെ വകയിൽ അവിടെ ഒന്നായിരിക്കുന്ന സ്ത്രീജനങ്ങളെയും വസ്തുവകകളെയും മറുദിക്കിലും ഒതിക്കി ആക്രമണങ്ങളായിട്ടു യുദ്ധം തുടങ്ങിയിരിക്കുന്നു. ഈ സമസ്ഥാ നത്തു നിന്നും ഇതിനു മുമ്പിലും ഇപ്പഴം അവരൊടു യുദ്ധം ചെയ്യണമെന്നും നിരൂപിച്ചിട്ടില്ലാഴികകൊണ്ടും ഇപ്പോൾ ഇവരു തുടങ്ങിയിരിക്കുന്നതിനെ പ്രതിക്രിയ ആയിട്ടു ചെയ്തു നില നില്ക്കാതെ മുമ്പിച്ചു സംശയിച്ചാൽ പിന്നത്തതിൽ അതു കൊണ്ടു വരുന്ന വൈഷമ്യമുള്ള ഈ രാജ്യത്തിൽ ആരും സഹിപ്പാനും കാലം കഴിപ്പാനും നിറുവാഹം ഒണ്ടായി വരുന്നതും അല്ലാ, അതിന്റെ വിവരങ്ങൾ ചുരുക്കത്തിൽ എഴുതുന്നതു എന്തന്നാൽ ചതിവു മാർഗത്തിൽ രാജ്യം അവരിടെ കൈവശത്തിൽ ആകുന്നതു അവ രിടെ വംശപാരമ്പരിയമാകകൊണ്ടും അതിൻവണ്ണം രാജ്യം അവരിടെ കൈവശത്തിൽ ആയാൽ കൊയിക്കൽ കൊട്ടാരം കൊട്ടപ്പടി ഉൾപ്പെട്ട സ്ഥല ങ്ങളിൽ അവരുടെ പാറാവും വരിതിയും ആക്കി തീർത്തു രാജമുദ്ര പല്ലക്കു പൌരുഷം ഉൾപ്പെട്ട ബഹുമാനങ്ങളും ദെവാലയം ബ്രഹ്മാലയം ബന്ധിച്ചി ട്ടുള്ള ശട്ടവട്ടങ്ങളും നാട്ടുകൂട്ടവും നിർത്തി ഉപ്പു മുതൽ സർവ്വസ്വവും കുത്തക ആയിട്ടു ആക്കിത്തീർത്തു തരിച്ചു കെടക്കുന്ന നിലവും പുരയി ടവും അളന്നു കൂടി കുത്തകയായിട്ടു കെട്ടി നിലവരി തെങ്ങവരി ഉൾപ്പെട്ട അധിക കരങ്ങളും കുടികളിൽ കൂട്ടി വച്ചു അൽപ പിഴക്കു നീചന്മാരെ

ക്കൊണ്ടു ശിക്ഷയും കഴിപ്പിച്ചു ക്ഷെത്രങ്ങളിൽ കുരിശും കൊടിയും കെട്ടി വർണഭെദം ഇല്ലാതെ ബ്രാഹ്മണസ്ത്രീ മുതലായ സമുസർഗവും ചെയ്തു യുഗഭെദം പോലെ അധർമ്മങ്ങളായിട്ടുള്ള വട്ടങ്ങൾ ആക്കിത്തീർക്കുകയും ചെയ്യും. അങ്ങനെ ഒള്ളതു ഒന്നും ഈ രാജ്യത്തിൽ സംഭവിക്കാതെ രാജ ധർമ്മത്തെ നടത്തി നാട്ടിൽ ഒള്ള മര്യാദക്കു അഴിവു വരാതെ ഇരിക്കേണ്ടു ന്നതിനു മനുഷ്യയത്നത്തിൽ ഒന്നും കുറഞ്ഞു പോയെന്നുള്ള അപഖ്യാതി ഒണ്ടാകാതെ യിശ്വരാനുഗ്രഹം പോലെ വരുന്നതൊക്കെയും യുക്തമെന്നും നിശ്ചയിച്ചു അത്രെ അവർ തുടങ്ങിയിരിക്കുന്നതിനെ പ്രതിക്രിയയായിട്ടു ചെയ്യേണ്ടി വന്നു എന്നും .

കുണ്ടറ 984-ാമാണ്ട് മകരമാസം 1-ാം തീയതി

## കുറ വിളംബരം നിരൂപണം

ഒരു രാജ്യസ്നേഹിയുടെ വിപ്ലവകാഹളമാണ് കുറവിളംബരത്തിൽ നാം കേൾക്കുന്നത്. ബ്രിട്ടീഷുകാരുടെ തന്ത്രങ്ങളും അടയ്ക്കാൻ വയ്യാത്ത നികുതി ആവശ്യപ്പെട്ടതും രാജാവും ബ്രിട്ടീഷ് ഗവർണറുമായുള്ള പല കരാറുകളും ലംഘിക്കപ്പെട്ടതുമെല്ലാം വേലുത്തമ്പിയുടെ വാക്കുകളിൽ കേൾക്കുമ്പോഴും ഏതൊരും പൗരനാണ് ഉണർന്ന് എഴുൽക്കാത്തത്.

## ദിവാനും റസിഡന്റും ഒരാൾ തന്നെ - കേണൽ മൺറോ മുതൽ കല്ലൻ വരെ

വേലുത്തമ്പിയും ബ്രിട്ടീഷുകാരും തമ്മിലുള്ള യുദ്ധം കൊല്ലത്തിനും തിരുവിതാംകൂറിനും വരുത്തി വച്ച ദുരിതങ്ങൾ വിവരണാതീതമാണ്. ഒരുസമാധാനാന്തരീക്ഷത്തിനു വേണ്ടി കൊല്ലം കൊതിച്ചു. ഈയവസര ത്തിലാണ് റാണി ഗൗരിലക്ഷ്മീഭായി തിരുവിതാംകൂറിന്റെ ഭരണാധിപയാ യത്.

കോലത്തുനാട്ടിൽ നിന്നും 1789 - ൽ ദത്തെടുക്കപ്പെട്ട പാർവ്വതീഭായി യുടെ മകളായ ഗൗരി ലക്ഷ്മീഭായി ചിറവാമൂപ്പ് എന്ന ഭരണാധികാരം ലഭി ക്കുന്ന ആദ്യത്തെ തിരുവിതാംകൂർ റാണിയാണ്. മറ്റു റാണിമാർ തിരുവി താംകൂർ ഭരിച്ചിട്ടുണ്ടെങ്കിലും അതൊക്കെ റീജന്റ് ഭരണം ആയിരുന്നു.

മെക്കാളെയുടെ നിർദ്ദേശമനുസരിച്ച് ബാലരാമവർമ്മ നിയമിച്ചിരുന്ന ഉമ്മിണിത്തമ്പിയായിരുന്നു ഗൗരീലക്ഷ്മീഭായി അധികാരത്തിൽ വരുമ്പോൾ ദിവാൻ. റാണി ഭരണമേറ്റെടുത്ത ഉടൻ ഉമ്മിണിത്തമ്പിയെ ദിവാൻ സ്ഥാനത്തുനിന്നു നീക്കി. അപ്പോൾ റസിഡന്റായിരുന്ന കേണൽ മൺറോയ്ക്ക് ദിവാൻ പദവി കൂടി നല്കി. അങ്ങനെ ഒരേ സമയം തിരുവി താംകൂറിന്റെയും ബ്രിട്ടീഷ് ഗവൺമെന്റിന്റെയും പ്രതിനിധിയായിത്തീർന്നു കേണൽ മൺറോ. മൺറോയുടെ നേരിട്ടുള്ള ഭരണം കൊല്ലത്തിന്റെ വികാ സത്തിനു വളരെയേറെ സഹായിച്ചു. ബ്രിട്ടീഷ് ഭരണരീതിയിലുള്ള ബ്യൂറോ ക്രസിയെ കൊല്ലം കേന്ദ്രമാക്കിയുള്ള തിരുവിതാംകൂറിന്റെ സിവിൽഭരണ ത്തിൽ ഏർപ്പെടുത്തുവാൻ കേണൽ മൺറോയ്ക്ക് കഴിഞ്ഞു.

അഴിമതിക്കാരായ ഉദ്യോഗസ്ഥരെ വിചാരണ ചെയ്യുന്നതിനും മറ്റു സർക്കാർ കേസുകളിൽ തീർപ്പാക്കുന്നതിനും വേണ്ടി ഹൂസൂർ കോടതി കൾ സ്ഥാപിക്കപ്പെട്ടത് മൺറോയുടെ കാലത്താണ്.

വിചാരണ കൂടാതെ രാജാക്കന്മാർ ചെയ്തിരുന്ന തീർപ്പുകളെ ദുർബ്ബ ലമാക്കിക്കൊണ്ട് റാണി ഗൗരിലക്ഷ്മിഭായിയുടെ ഭരണകാലത്ത് 34 ചട്ട ങ്ങളടങ്ങുന്ന നിയമാവലി ഉണ്ടാക്കി. ദിവാനും രണ്ടു ബ്രാഹ്മണരും ഒരു

നായരും ഉൾപ്പെടെ നാലു ജഡ്ജിമാരടങ്ങുന്ന കോടതിയുടെ കീഴിൽ പത്മ നാഭപുരം, തിരുവനന്തപുരം, മാവേലിക്കര, വൈക്കം, ആലുവ എന്നിവിട ങ്ങളിൽ ഉപകോടതികളും സ്ഥാപിച്ചു. കുറ്റക്കാരെ ജയിലിലടയ്ക്കാനുള്ള സംവിധാനങ്ങളും ഠാണാവുകളും (പോലീസ് സ്റ്റേഷൻ) കോടതികളോട നുബന്ധിച്ചുണ്ടായിരുന്നു. കൊല്ലത്തും തിരുവിതാംകൂറിലും ആധുനിക രീതിയിലുള്ള ശിക്ഷാക്രമത്തിന്റെ അടിസ്ഥാനമിട്ടത് ഇതിനെ തുടർന്നാണ്

നാലുവർഷത്തെ ഭരണത്തോടെ രണ്ടാമത്തെ പ്രസവത്തിനുശേഷം റാണി ഗൗരിലക്ഷ്മീഭായി അകാലചരമമടഞ്ഞു. ഹ്രസ്വകാലത്തെ അവ രുടെ ഭരണകാലം തിരുവിതാംകൂറിന്റെയും കൊല്ലത്തിന്റെയും സമാധാന കാലമായിട്ടാണ് ചരിത്രകാരന്മാർ വിലയിരുത്തുന്നത്.

തിരുവിതാംകൂറിനു സ്വന്തമായി ഒരു അക്കൗണ്ട്സ് വകുപ്പ് ആധുനി കരീതിയിൽ ആരംഭിക്കുന്നത് മൺറോയുടെ ഉപദേശപ്രകാരം ഗൗരിലക്ഷ്മി ഭായി ഭരിച്ചിരുന്നകാലത്താണ്.

1812 – ൽ റാണിഗൗരിലക്ഷ്മിഭായി അധികാരമേറ്റ ഉടൻ തന്നെ തിരു വിതാംകൂറിൽ അടിമക്കച്ചവടം നിരോധിച്ചിരുന്നു പക്ഷേ ഇത് സവർണ രായ അടിമകൾക്ക് മാത്രമേ ബാധകമായിരുന്നുള്ളൂ. അവരുടെ ഭരണകാ ലഘട്ടത്തിൽ തിരുവിതാംകൂറിൽ ദൂരവ്യാപകമായ പുരോഗമനമുണ്ടാക്കുന്ന മറ്റ് നിരവധി കാര്യങ്ങളും നടപ്പാക്കി. ഇതിനൊക്കെ കേണൽ മൺറോ യുടെ ആശയപരവും ഭരണപരവുമായ പിന്തുണ റാണിക്കുണ്ടായിരുന്നു. ക്രൂരമായ നികുതി വ്യവസ്ഥകൾ രാജകീയവിളംബരങ്ങളിലൂടെ അവസാ നിപ്പിക്കുകയും വേലുതമ്പിയുടെ കാലത്തെ കർശന നിയമങ്ങൾക്ക് അയവു വരുത്തുകയും ചെയ്തു.

റാണി ഗൗരിലക്ഷ്മി ഭായിയുടെ മരണത്തെത്തുടർന്ന് (അനന്തരാവ കാശിയായ രാമവർമ്മ പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ) റാണിയുടെ അനുജത്തിയായ ഗൗരി പാർവ്വതീഭായി റീജന്റ് ഭരണം ആയി അധികാര ത്തിൽ വന്നു. മൺറോയുടെ സന്തത സഹചാരിയും ഹുസൂർ കോടതി ജഡ്ജിയുമായിരുന്ന ദേവൻ പത്മനാഭനായിരുന്നു ദിവാൻ. റസിഡന്റ് മൺറോതന്നെയായിരുന്നു. അതിനാൽത്തന്നെ തിരുവിതാംകൂറിന്റെ ഭരണ

കാര്യങ്ങളിൽ ഉചിതമായ നിർദ്ദേശങ്ങൾ നൽകി പദ്ധതികൾ ഫലപ്രദമായി നടപ്പിലാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. രാജാകേശവദാസന്റെ കാലത്തു സ്ഥാപിക്കപ്പെട്ട ആലപ്പുഴ തുറമുഖത്തിന്റെയും നഗരത്തിന്റെയും വ്യാവസായിക അഭിവൃദ്ധിക്ക് അടിസ്ഥാനമിട്ടതും കൊല്ലത്തും തിരുവനന്തപുരത്തും റസിഡൻസി ബംഗ്ലാവുകൾ പണിയിച്ചതും മൺറോ ആണ്. മൺറോയ്ക്ക് ശേഷം ദിവാനായ ദേവൻ പത്മനാഭനും തുടർന്ന് വന്ന സുബ്ബയ്യൻ ശങ്കരനാരായണയ്യനും അധികനാൾ പദവിയിൽ തുടരാൻ കഴിഞ്ഞില്ല.

പിന്നീട് ദിവാനായ രാമൻമേനോൻ കേണൽ മൺറോയുടെ പരിഷ്കാരങ്ങളെ നിലനിർത്തുന്നതിനും മൺറോയുടെ ആശയഗതികളുമായും ഭരണരീതിയുമായും യോജിച്ചു പോകുന്നതിനും കാണിച്ച താൽപര്യം കൊല്ലത്തിന്റെ വ്യാവസായിക വികസനത്തിനും നഗരവികസനത്തിനും വളരെയേറെ സഹായിച്ചു. രാമൻ മേനോനു ശേഷം വെങ്കിട്ടറാവു അഥവാ റെഡ്ഡി റാവു ദിവാനായപ്പോഴും കൊല്ലത്തിന്റെ പുരോഗതിക്കു കാര്യമായ മാറ്റമൊന്നും വന്നില്ല. സമാധാനപരമായ അന്തരീക്ഷം കൊല്ലത്ത് നിലനിർത്തുവാൻ കഴിഞ്ഞു.

1819 – ൽ മക്ഡൊവൽ റസിഡന്റായെങ്കിലും 1820 ൽ അദ്ദേഹം മരിച്ചതിനെത്തുടർന്ന് കേണൽ നേവൽ റസിഡന്റായി. വെങ്കിട്ടറാവുവിനുശേഷം വെങ്കിട്ടറാവു എന്നു തന്നെപേരുള്ള മറ്റൊരാൾ ദിവാനായി.

1829 വരെ റാണി ഗൗരി പാർവ്വതിഭായി ഭരണം നടത്തി. അക്കൊല്ലം കിരീടാവകാശിയായ സ്വാതിതിരുനാൾ രാമവർമ പ്രായപൂർത്തിയായതിനാൽ റാണി റീജന്റു സ്ഥാനം ഒഴിഞ്ഞു. 1829 – ഏപ്രിൽ 21 ന് 16 –ാം വയസ്സിൽ സ്വാതിതിരുനാൾ രാമവർമ്മ തിരുവിതാംകൂർ രാജാവായി അധികാരമേറ്റെടുക്കുമ്പോൾ സി.ബി. മോറിസൺ ആയിരുന്നു റസിഡന്റ്. മികച്ച ഭരണാധികാരിയും പണ്ഡിതനും കലാകാരനുമായിരുന്നു സ്വാതി തിരുനാൾ.

ഉപജാപകരുടെ നിരന്തരശല്യം മൂലം അദ്ദേഹവും തുടർന്നു വന്ന റസിഡന്റായ കല്ലനും തമ്മിൽ നീരസങ്ങളുണ്ടായി. 18 ഭാഷകളിൽ (സം

സ്കൃതം, ഇംഗ്ലീഷ്, പേർഷ്യൻ, തമിഴ്, തെലുങ്ക്, കന്നഡ, മറാഠി മുതലായ) പ്രാവീണ്യം നേടിയിരുന്ന അദ്ദേഹം ആധുനികതയെന്തെന്നു യൂറോപ്യരിൽ നിന്നു മനസ്സിലാക്കി തന്റെ രാജ്യത്തെ കാലാനുസൃതമായ പുരോഗതിയിലേക്കു നയിക്കുന്നതിൽ അതീവ തൽപരനായിരുന്നു.

1834- ൽ തിരുവിതാംകൂറിലെ ആദ്യത്തെ ഇംഗ്ലീഷ് സ്കൂൾ തിരുവനന്തപുരത്ത് സ്ഥാപിച്ചു. തുടർന്ന് 1835 – ൽ കൊല്ലത്തും ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. തിരുവനന്തപുരത്തെ നക്ഷത്ര ബംഗ്ലാവ്, ഗവൺമെന്റ് പ്രസ്സ് ഇവയൊക്കെ സ്വാതിതിരുനാളിന്റെ കാലത്താണു സ്ഥാപിക്കപ്പെട്ടത്. സകല കലകളെയും അദ്ദേഹം പ്രോത്സാഹിപ്പിച്ചു. മാജിക്കും ഗുസ്തിയും വരെ അദ്ദേഹത്തിന്റെ പ്രോത്സാഹനത്തിനു വിധേയമായി.

ധർമരാജാവിന്റെ കാലത്തോടെ പൂർണമായും തിരുവിതാംകൂറിന്റെ തലസ്ഥാനം തിരുവനന്തപുരം ആയിത്തീർന്നിരുന്നുവെങ്കിലും പ്രധാനപ്പെട്ട ഓഫീസുകൾ പലതും കൊല്ലത്തു തന്നെയായിരുന്നു. ഹജൂർ കച്ചേരി ഉൾപ്പെടെയുള്ള ഓഫീസുകൾ സ്വാതിതിരുനാളിന്റെ കാലത്ത് തിരുവനന്തപുരം കോട്ടയ്ക്കകത്തേക്ക് മാറ്റിയെങ്കിലും കൊല്ലത്ത് മുൻസിഫ് - ജില്ലാ കോടതികൾ സ്ഥാപിച്ചു. തിരുവിതാംകൂറിലെ നിയമങ്ങൾ ക്രോഡീകരിച്ച് ആധുനികരീതിയിലുള്ള നിയമാവലി ഉണ്ടാക്കി അച്ചടിച്ചു വിതരണം ചെയ്തത് സ്വാതിതിരുനാളിന്റെ കാലത്താണ്.

മികച്ച ഭരണം കാഴ്ച വയ്ക്കാൻ കഴിഞ്ഞിരുന്ന പ്രതിഭാശാലിയായ ഈ രാജാവിന്റെ ശത്രുക്കൾ അദ്ദേഹത്തിന്റെ ചില ഉദ്യോഗസ്ഥർ തന്നെ ആയിരുന്നു. അവരുടെ ഉപജാപങ്ങളിൽ മനംനൊന്ത അദ്ദേഹം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ആരാധനയിൽ മുഴുകി കഴിയുവാൻ കൂടുതൽ സമയം കണ്ടെത്തി. കൊട്ടാര നർത്തകിയായിരുന്ന സുഗന്ധവല്ലിയുമായി ഗാഢമായ പ്രണയത്തിലായിരുന്നു സ്വാതിതിരുനാൾ. അതുല്യ നർത്തകിയായിരുന്ന സുഗന്ധവല്ലിയെ രാജാവിന്റെ കൊട്ടാരത്തിൽ തന്നെയുള്ള എതിരാളികൾ കൊട്ടാരത്തിൽ നിന്നും പുറത്താക്കി. സുഗന്ധവല്ലിക്ക് പിന്നീട് എന്തു സംഭവിച്ചുവെന്ന് ആർക്കുമറിയില്ല– സ്വയം കൊട്ടാരം വിട്ടു പോയിയെന്നാണ് സ്വാതിരുനാളിനെ ധരിപ്പിച്ചത്. അതേത്തുടർന്ന് വിരഹദുഃഖ

ത്തിലായ അദ്ദേഹം രോഗഗ്രസ്തനായി. സ്വയമേ അനാരോഗ്യവാനായിരുന്ന അദ്ദേഹത്തിന്റെ മരണം തികച്ചും നാടകീയമായിരുന്നു. വിശ്വസംഗീതജ്ഞരിൽ അഗ്രഗണ്യസ്ഥാനം അദ്ദേഹത്തിനുണ്ട്. ജനങ്ങളുടെയും എക്കാലത്തെയും സഹൃദയലോകത്തിന്റെയും സ്നേഹത്തിനു പാത്രമാവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ഇരയിമ്മൻതമ്പി, വടിവേലുനട്ടുവൻ, ഷഡ്കാല ഗോവിന്ദമാരാർ, പാലക്കാടു പരമേശ്വര ഭാഗവതർ, മേരുസ്വാമി, തഞ്ചാവൂർ നാൽവർ മുതലായവർ അദ്ദേഹത്തിന്റെ സദസ്യരായിരുന്നു.

**നിരൂപണം** (169)

റെസിഡന്റായിരുന്ന മെക്കാളെ, റാണി ഗൗരിലക്ഷ്മിഭായിയോട് ഒരു ഗുരുസഹജമായ രീതിയിൽ പെരുമാറിയത് കൊാണ് ഗൗരിലക്ഷ്മിഭായിക്ക് ഒരു നല്ല ഭരണം കാഴ്ചവയ്ക്കാൻ കഴിഞ്ഞത്. മെക്കാളെ ധാരാളം പള്ളികളും ആദർശശുദ്ധിയുള്ള പെരുമാറ്റ ചട്ടങ്ങളും ഉാക്കിയത് കേരളത്തിലെ എല്ലാ പള്ളികൾക്കും ഒരു മാതൃകയായി. അടിമത്വവും അനാചാരങ്ങളും ഒരുപരിധിവരെ ഗൗരിലക്ഷ്മിഭായിക്ക് നിയന്ത്രിക്കാൻ കഴിഞ്ഞത് മെക്കാളയുടെ ഉപദേശം കൊാണ്. പല ദിവാന്മാരുമായും നല്ല ബന്ധം സ്ഥാപിക്കുവാൻ മെക്കാളയ്ക്ക് കഴിഞ്ഞു. പിന്നീട് പ്രധാനമായി പറയാൻ നമുക്ക് മഹത്തായ സംഭാവനകൾ ചെയ്ത കലാശ്രേഷ്ഠനായ സ്വാതിതിരുനാളാണ്. സ്വാതിതിരുനാൾ വിശ്വസംഗീതത്തിന്റെ സുഗന്ധവാഹിയായ ഒരു ജീവിത ചക്രം നിലനിർത്തിയപ്പോഴും ഭരണ ചക്രങ്ങളിൽ അസാമാന്യമായ ശ്രദ്ധ പതിപ്പിച്ചുവെന്നുള്ളത് ഒരു അനുഗ്രഹീത നേട്ടമാണ്. മറ്റു ഗവർണർമാരും അത്ര ജനനന്മ ആഗ്രഹിച്ചിരുന്നുവോ എന്ന് സംശയമു ്. ഖേദകരമായിട്ടുള്ളത് തിരുവനന്തപുരത്തിന്റെ വളർച്ചയോടുകൂടി കൊല്ലത്തിന്റെ പ്രൗഢി നഷ്ടപ്പെട്ടിട്ടുള്ളതാണ്. പുരാതനകാലം മുതൽ തലയെടുത്ത് നിലനിന്നിരുന്ന കൊല്ലം തുറമുഖം ക്ഷയിച്ചുപോയി. പ്രപഞ്ചത്തിന്റെ ഗതിമാറ്റിമറിച്ച അനന്തമായ അനുഭവങ്ങളാണ് നമുക്ക് നൽകുന്നത്.

## സ്വാതിതിരുനാളിനു ശേഷം

സ്വാതിതിരുനാളിനുശേഷം ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മയാണ് തിരുവിതാംകൂറിന്റെ രാജാവായത്. സ്വാതിതിരുനാളിന്റെ അനുജനായ ഇദ്ദേഹം ബാല്യം മുതൽ തന്നെ യൂറോപ്യൻ ജീവിതരീതികളിലും വിദ്യാഭ്യാസ- ശാസ്ത്രവിഷയങ്ങളിലും സമർത്ഥനായിരുന്നു. ഇംഗ്ലീഷ് രീതിയിലുള്ള (അലോപ്പതി) ചികിത്സാരീതിയിൽ നിപുണനായിരുന്ന ഇദ്ദേഹത്തിന് ഒരു സ്വകാര്യ ആശുപത്രിതന്നെ ഉണ്ടായിരുന്നു. ലക്ഷ്യബോധത്തോടെയും നയതന്ത്രത്തോടെയും ബ്രിട്ടീഷ് ഗവൺമെന്റുമായും വിക്ടോറിയ രാജ്ഞിയുമായും തികച്ചും സൗഹൃദപരമായ സമീപനം പുലർത്തിയിരുന്ന ഇദ്ദേഹത്തിന്റെ കാലത്തും ബ്രിട്ടീഷ് പട്ടാളത്തിന്റെയും ഉദ്യോഗസ്ഥരുടെയും ആസ്ഥാനം കൊല്ലത്തു തന്നെയായിരുന്നു

തിരുവനന്തപുരത്തെ നക്ഷത്രബംഗ്ലാവ്, രാജ്യമാകെ സൗജന്യവിദ്യാലയങ്ങൾ, ധർമ്മാശുപത്രി, സർക്കാർ വക അച്ചുകൂടം ഇവയൊക്കെ കാലാനുസൃതമായി നവീകരിക്കുവാൻ പുതിയ പദ്ധതികൾ നടപ്പാക്കി. പട്ടണങ്ങളിലും  പ്രാന്തപ്രദേശങ്ങളിലും താമസിച്ചിരുന്ന സാധാരണക്കാർക്കു കൂടി വീട് ഓടുമേയാനുള്ള അനുവാദം നല്കിയത് ഇദ്ദേഹമാണ്. ഇക്കാലത്താണ് ഓട്ടുവ്യവസായം കൊല്ലത്ത് അഭിവൃദ്ധി പ്രാപിച്ചു വന്നത്. ക്രമേണ തിരുവിതാംകൂറിലെ ഓട്ടു വ്യവസായത്തിന്റെ കേന്ദ്രമാകുവാൻ കൊല്ലത്തിനു കഴിഞ്ഞു.

സൈനിക കാര്യത്തിലും ശ്രദ്ധാലുവായിരുന്ന ഉത്രം തിരുനാൾ പലപ്പോഴും കൊല്ലത്തെ ബ്രിട്ടീഷ് പട്ടാളക്യാമ്പ് സന്ദർശിച്ച് അവിടുത്തെ രീതികൾ മനസ്സിലാക്കിയിരുന്നു.

താഴ്ന്ന ജാതിയിൽ നിന്ന് ക്രിസ്തുമതത്തിൽ ചേർന്നവരോട് മറ്റുമതക്കാരുടെ പെരുമാറ്റം എങ്ങനെയായിരിക്കണമെന്ന് കൊല്ലത്തെയും കൊച്ചിയിലെയും മലബാറിലെയുമൊക്കെ വിവിധ മതനേതാക്കളോട് ഉപദേശങ്ങൾ ആരാഞ്ഞു. തിരുവിതാം കൂറിൽ അടിമസമ്പ്രദായം നിരോധിച്ചു കൊണ്ട് പലതവണ രാജകീയവിളംബരങ്ങൾ ഉണ്ടായിരുന്നിട്ടും അതു

നടപ്പായിരുന്നില്ല. ഉത്രം തിരുനാൾ അടിമസമ്പ്രദായം നിർത്തലാക്കുവാൻ ശ്രമിച്ചെങ്കിലും അതു നടപ്പായാൽ കൃഷിപ്പണിക്കു ആളുകൾ ഇല്ലാതെ വരുമെന്ന ഭൂവുടമകളുടെ സമർദ്ദത്തിനു വഴങ്ങി അടിമസമ്പ്രദായം തുടരാൻ അനുവദിക്കുകയാണ് ചെയ്തത്.

1855 – ൽ കുരുമുളകിന്റെ സർക്കാർ കുത്തക ഇല്ലാതാക്കി. ഇക്കാലത്തൊക്കെ തിരുവിതാംകൂർ സന്ദർശിക്കുന്ന ബ്രിട്ടീഷ് മേധാവികൾ കൊല്ലത്തെ ബ്രിട്ടീഷ് ക്യാമ്പിലായിരുന്നു ആദ്യമെത്തുക. ചില ബ്രിട്ടീഷ് ഉദ്യോഗസ്ഥരെ സ്വീകരിക്കുവാൻ രാജാവ് പരിവാരസമേതം കൊല്ലത്തെത്താറുണ്ടായിരുന്നു. ഇക്കാലത്ത് ജനറൽ കല്ലൻ ആയിരുന്നു റസിഡന്റ് കല്ലന്റെ വിശ്വസ്തതൻ കൃഷ്ണറാവു ദിവാനും. 1857 ൽ അതു വരെ നിലനിന്നിരുന്ന (1835 മുതൽ) സർക്കീട്ടു കോടതികൾ നിർത്തലാക്കുകയുംതിരുവിതാംകൂറിലെ എല്ലാ ജില്ലകളിലും സെഷൻസ് ജഡ്ജിമാരെ നിയമിക്കുകയും ചെയ്തു. ഇതേ വർഷം തന്നെയാണ് തിരുവിതാംകൂറിലെ ആദ്യത്തെ തപാലാപ്പീസ് ആലപ്പുഴയിൽ സ്ഥാപിച്ചത്.

1858 – ൽ ടി. മാധവറാവു ദിവാൻ ആയി. തോവാള, അഗസ്തീശ്വരം, കൽക്കുളം, ഇരണിയൽ, വിളവൻകോട് എന്നീ ജില്ലകൾ തെക്കേൻ ഡിവിഷനിലും ചേർത്തല വൈക്കം, ഏറ്റുമാനൂർ, കോട്ടയം, ചങ്ങനാശ്ശേരി, മീനച്ചിൽ, തൊടുപുഴ, മൂവാറ്റുപുഴ, കുന്നത്തുനാട്, ആലങ്ങാട്, പറവൂർ എന്നീ ജില്ലകൾ വടക്കൻ ഡിവിഷനിലും ഉൾപ്പെട്ടിരുന്നു. ഓരോ ഡിവിഷനും ദിവാൻ പേഷ്കാർമാരെ നിയമിച്ചു. (തെക്ക് മാധവറാവു, വടക്ക് രാമൻ മേനോൻ) ഈ രണ്ടു ഡിവിഷനുകൾക്കും ഇടയ്ക്കു കൊല്ലവും തിരുവനന്തപുരവും ഉൾപ്പെട്ട പ്രദേശം ദിവാന്റെ നേരിട്ടുള്ള ഭരണത്തിലായിരുന്നു.

ഉന്നതാധികാരങ്ങൾ പലതും കൊട്ടാരം ഉദ്യേഗസ്ഥരുടെ നിയന്ത്രണത്തിലായിരുന്നതിനാൽ ദിവാന്റെ പുതിയ നിർദ്ദേശങ്ങൾ ചർച്ച കൂടാതെ രാജാവ് അംഗീകരിച്ചിരുന്നില്ല.

മതം മാറിയ ചാന്നാർ സ്ത്രീകൾക്കും സവർണ സ്ത്രീകളെപ്പോലെ വേഷം ധരിക്കാൻ അനുവാദത്തിനുവേണ്ടിയുള്ള സമരം ഇക്കാലത്തുണ്ടായി. ക്രിസ്തുമതത്തിലേക്ക് വ്യാപകമായ പരിവർത്തനം നടന്ന കാലഘട്ടം

കൂടിയാണ് ഉത്രം തിരുനാളിന്റേത്.

1854- ൽ തിരുവനന്തപുരവും കൊല്ലവും ആസ്ഥാനമാക്കി ഓരോ ഡിവിഷനുകൾ സ്ഥാപിച്ചു. അങ്ങനെ പത്മനാഭപുരം, തിരുവനന്തപുരം, കൊല്ലം, ചേർത്തല എന്നീ ഡിവിഷനുകളായി. കൊല്ലം ഡിവിഷന്റെ ആസ്ഥാനമായിരുന്നു കൊല്ലം. ഇവയിൽ പ്രധാനപ്പെട്ടതും ഏറ്റവും വലുതുമായിരുന്ന കൊല്ലം ഡിവിഷനിലേക്ക് പത്മനാഭപുരത്തെ ഡെപ്യൂട്ടി പേഷ്ക്കാരായിരുന്ന പി. ശങ്കുണ്ണിമേനോനെ നിയമിച്ചു. പിൽക്കാലത്തു ദിവാനായിത്തീർന്ന അദ്ദേഹം രചിച്ച 'തിരുവിതാംകൂർ ചരിത്രം' ചരിത്രകുതുകികൾക്ക് ഇപ്പോഴും വിലപ്പെട്ടതാണ്.

1859 - ൽ ജയിംസ് ഡാറാ എന്ന അമേരിക്കക്കാരന്റെ കീഴിൽ നവീന രീതിയിലുള്ള ആദ്യത്തെ കയർ ഫാക്ടറി ആലപ്പുഴയിൽ സ്ഥാപിക്കപ്പെട്ടു. 1859 ലാണ് തിരുവനന്തപുരത്തെ ഗേൾസ് സ്കൂൾ ആരംഭിച്ചത്.

1860 - ൽ ജനറൽ കല്ലൻ റസിഡന്റ് സ്ഥാനത്തു നിന്നു വിരമിച്ചു. മാൾട് ബി റസിഡന്റായി സ്ഥാനമേറ്റു. 1860 - ൽ ഉത്രം തിരുനാൾ അന്തരിച്ചതിനെത്തുടർന്ന് ആയില്യം തിരുനാൾ രാമവർമ്മ തിരുവിതാംകൂർ രാജാവായി.

ആർട്സ് കോളേജ്, ലോ കോളേജ്, ഭ്രാന്താശുപത്രി മുതലായവ ഇക്കാലത്തുണ്ടായി. 1861 - ൽ സർക്കാർ അഞ്ചൽ (തപാൽ) ജനങ്ങൾക്കായി തുറന്നു. ആയില്യം തിരുനാളിന്റെ കാലത്താണ് കൊല്ലത്ത് പൊതുമരാമത്തു വകുപ്പ് ആരംഭിച്ചത്. 1864- ൽ കമ്പിത്തപാൽ ഓഫീസ് സ്ഥാപിതമായി. 1865 - ൽ പണ്ടാരപ്പാട്ടം വിളംബരത്തോടെ സർക്കാർ ഭൂമിയിൽ കുടിയാന് അവകാശമായി. 1867- ൽ കൊല്ലത്തെ ആദ്യത്തെ സർക്കാർ മലയാളം പള്ളിക്കൂടവും 1868 ൽ രജിസ്റ്റർ കച്ചേരിയും സ്ഥാപിതമായി. 1872- ൽ മാധവറാവു ദിവാൻ സ്ഥാനത്തു നിന്നു മാറി. ശേഷയ്യാ ശാസ്ത്രി ദിവാനായി. 1874- മുതൽ ഓലയ്ക്കും നാരായത്തിനും പകരം കടലാസും പേനയും പ്രചാരത്തിൽ വന്നു. 1875 - ൽ വർക്കലത്തുരപ്പ് തുറന്നതോടെ കൊല്ലവും തിരുവനന്തപുരവും തമ്മിലുള്ള ജലഗതാഗതം സുഗമമായി. 1880- ൽ ആയില്യം തിരുനാൾ നാടു നീങ്ങി.

ഏ.ഡി. 1880 മുതൽ 1885 വരെ വിശാഖം തിരുനാൾ ആയിരുന്നു രാജാവ് കൊല്ലത്തെ കോട്ടൺമിൽ (പാർവ്വതിമിൽസ്) തുടങ്ങിയതും ഭക്ഷണക്ഷാമത്തെ നിയന്ത്രിക്കാനായി മരച്ചീനിക്കൃഷിവ്യാപാകമാക്കിയതും വിശാഖം തിരുനാളിന്റെ കാലത്താണ്.

1885– ൽ വിശാഖം തിരുനാൾ അന്തരിച്ചപ്പോൾ ശ്രീമൂലം തിരുനാൾ അധികാരമേറ്റു. 1887– ൽ വിക്ടോറിയാറാണിയുടെ ഭരണ ജൂബിലി സ്മാരകമായി ഗവ. വിക്ടോറിയ ആശുപത്രി കൊല്ലത്തു സ്ഥാപിക്കപ്പെട്ടു. കൊല്ലം സംരക്ഷിത നഗരമായി പ്രഖ്യാപിക്കപ്പെട്ടു. 1892– ൽ നഗരസംരക്ഷണവികസനനിയമം നിലവിൽ വന്നതോടെ നഗരവികസന കമ്മിറ്റി പ്രവർത്തിച്ചു തുടങ്ങി.

1899 – ൽ ആവിബോട്ടുകളുടെ സർവ്വീസ് ആരംഭിച്ചു. അതോടെ ആലപ്പുഴ, ചങ്ങനാശ്ശേരി, കൊച്ചി, കൊടുങ്ങല്ലൂർ മുതലായ സ്ഥലങ്ങളിലേക്കുള്ള ജലഗതാഗതം സുഗമമായി. 1904 –ൽ കൊല്ലം ചെങ്കോട്ട റെയിൽവേ ആരംഭിച്ചതോടെ തമിഴ്നാടുമായുള്ള സാമൂഹ്യ- സാമ്പത്തിക വിനിമയം ഊർജ്ജസ്വലമായി.

1904– ൽ പ്രൈമറി വിദ്യാഭ്യാസം സൗജന്യമാക്കി. സ്വകാര്യ വിദ്യാലയങ്ങൾക്ക് സർക്കാർ ഗ്രാന്റ് അനുവദിച്ചത് ആധുനിക വിദ്യാഭ്യാസത്തിന് അടിത്തറയിട്ടു. 1908 – ൽ ജില്ലാക്കോടതി വിപുലീകരണം, 1910– ൽ ഗ്രാമപ്പഞ്ചായത്തു കോടതി സ്ഥാപനം ഇവയോടെ നീതിന്യായരംഗം കൂടുതൽ സജീവമായി. 1914– ൽ മൃഗാശുപത്രി സ്ഥാപിക്കപ്പെട്ടു. കൊല്ലം തുറമുഖത്ത് ചരക്കുകയറ്റിറക്കത്തിനു കൂടുതൽ സൗകര്യങ്ങളുണ്ടാക്കി.

1924– ൽ ശ്രീമൂലം തിരുനാൾ നാടുനീങ്ങിയപ്പോൾ അനന്തരാവകാശിയായിരുന്ന ചിത്തിരതിരുനാളിനു പ്രായം തികയാഞ്ഞതിനാൽ റാണി സേതുലക്ഷ്മിഭായി റീജന്റായി അധികാരമേറ്റു. സർക്കാർ സത്രങ്ങളിൽ ജാതിമത ഭേദമെന്യേ പ്രവേശനം നല്കിയത് ഇക്കാലത്താണ്. മോറിസ് ഇ വാട്സ് ആയിരുന്നു ദിവാൻ. ഇക്കാലത്താണു നീണ്ടകര പാലം പണിതത്.

തെക്കൻ തിരുവിതാംകൂറിലെ കുടിക്കാരി (ദേവദാസി) സമ്പ്രദായവും ക്ഷേത്രങ്ങളിലെ മൃഗബലിയും സേതുലക്ഷ്മിഭായിയുടെ ഭരണകാലത്ത് നിരോധിച്ചു. 1925– ലെ നായർ റഗുലേഷൻ ആയിരുന്നു മറ്റൊരു പ്രധാന പ്പെട്ട പരിഷ്കാരം.

1933– ൽ ചിത്തിരതിരുനാൾ ബാലരാമവർമ്മ അധികാരം ഏറ്റെടു ത്തു. 1936 – ൽ ചിത്തിരതിരുനാളിന്റെ കാലത്തെ ക്ഷേത്ര പ്രവേശനവിളം ബരവും കൊല്ലത്തിന്റെ സാമൂഹിക പുരോഗതിയും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. കൊല്ലം കേന്ദ്രമാക്കി നടത്തിയ പ്രക്ഷോഭങ്ങളുടെ കൂടി ഫല മായിരുന്നു ക്ഷേത്രപ്രവേശനവിളംബരം 1932 – ൽ തിരുവിതാംകൂർ ഭൂപണയ ബാങ്ക് സ്ഥാപിച്ച് വായ്പാ സൗകര്യങ്ങൾ വിപുലമാക്കി. 1934– ൽ കൊല്ലത്തു വൈദ്യുതി വന്നത് വ്യവസായവല്ക്കരണത്തിന് വേഗത കൂട്ടി. തിരുവിതാം കൂറിന്റെ വ്യവസായ തലസ്ഥാനമായി മാറാൻ അതിവേഗം കൊല്ലത്തിനു കഴിഞ്ഞു. 1937 – ൽ തിരുവിതാംകൂർ റോഡ് ട്രാൻസ്പോർട്ട് സർവീസ് ആരംഭിച്ചു. കൊല്ലം – തിരുവനന്തപുരം റോഡ് ദേശസാൽക്കരണം നട ത്തി.

1937 – ൽ തിരുവിതാംകൂർ സർവ്വകലാശാല സ്ഥാപിക്കപ്പെട്ടത് കൊല്ല ത്തിനും ഉപകാരപ്രദമായി. കൊല്ലത്ത് ഉണർവ്വും വിപ്ലവും സൃഷ്ടിച്ച പലരും ഉപരിപഠനം നടത്തി ബൗദ്ധികമായ കരുത്താർജ്ജിച്ചത് അവിടെ നിന്നാ ണ്. 1940– ൽ കുണ്ടറ സിറാമിക് ഫാക്ടറി സ്ഥാപിച്ചു, കൊല്ലം സ്വന്തം നിലയിൽ വികസിച്ചു വന്നു. റെയിൽ– റോഡ്– ജലാശയം ഇവകളിലൂടെ യുള്ള ഗതാഗതസൗകര്യങ്ങൾ മെച്ചപ്പെട്ടു. ലോഹമണൽ – കളിമൺ വ്യവ സായങ്ങൾ വിപുലമായി.

**നിരൂപണം** (173)

ഉത്രം തിരുനാൾ മാർത്താണ്ഡ വർമ്മ വൈദ്യ സംബന്ധമായ വിഷയങ്ങളിൽ ഒരു ഗവേഷകനായിരുന്നുവെന്ന് ഉള്ളത്, നമ്മുടെ ആധുനിക വൈദ്യ സമ്പ്രദായത്തിന് സഹായകമായി. പലപ്പോഴും ഉയർന്ന ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരോട് വിക്ടോറിയ രാജ്ഞിയോടുമെല്ലാം നല്ല ബന്ധം പുലർത്തിയിരുന്നതു കൊ് ഉത്രം തിരുനാൾ മഹാരാജാവിന്റെ നന്മയെ മുതലെടുത്ത് കൂടുതൽ പള്ളികൾ സ്ഥാപിച്ചതും അവർക്ക് വേുന്ന ഭൂമിയും മറ്റ് സഹായങ്ങളും ചെയ്തതും ഉത്രം തിരുനാൾ മഹാരാജാവിന്റെ കാലത്ത് മതപരിവർത്തനത്തിന്റെ ധൃതിയായ പ്രവർത്തനങ്ങൾ നടത്തി. ആരംഭം മുതൽ ബ്രിട്ടീഷ്കാരുടെ ഈ തന്ത്രങ്ങൾ അവരുടെ ചരിത്രത്തിൽ മുഴുവൻ ദർശിക്കാവുന്നതാണ്. കൊല്ലം തുറമുഖത്തിന്റെ ശക്തി കുറഞ്ഞുവെങ്കിലും തടി, ഓട്, സിറാമിക്, ജലഗതാഗതം, വൈദ്യുതീകരണം മുതലായവയേയും മറ്റ് ധാരാളം വ്യവസായ ശാലകൾ കൊും കൊല്ലത്തിന് അഭിവൃദ്ധി പ്രാപിക്കാൻ പെട്ടെന്ന് കഴിഞ്ഞത് കൊല്ലം ജനതയുടെ കഠിനാധ്വാനത്തിന്റെ പാരമ്പര്യ ഗുണം കൊാണ്.

## സ്വാതന്ത്ര്യസമരം കൊല്ലത്ത്

1809 ൽ വേലുത്തമ്പി ബ്രിട്ടീഷുകാർക്കെതിരെ നയിച്ച സായുധസമരമാണ് ബ്രിട്ടീഷ് ആധിപത്യത്തിനെതിരെ ഇന്ത്യയിലുണ്ടായ ആദ്യത്തെ സ്വാതന്ത്ര്യസ മരമെന്നു പറയാം. 1857 ലെ ഒന്നാം സ്വാതന്ത്ര്യസമരത്തിന് അരനൂറ്റാണ്ടു മുമ്പാ യിരുന്നല്ലോ ഇത്. വേലുത്തമ്പിക്ക് ശേഷം ശ്രദ്ധേയമായൊരു രാഷ്ട്രീയ മുന്നേറ്റം ഉണ്ടായത് 1891 ലാണ്. തിരുവിതാംകൂറിലെ ഭരണത്തിൽ വിദേശബ്രാഹമ്ണർക്കും അവരുടെ വിധേയർക്കും മാത്രമാണ് ഉദ്യോഗം ലഭിച്ചിരുന്നത്. വിദേശീയരായ തിരുവിതാംകൂറിനു പുറത്തുള്ള ഉദ്യോഗസ്ഥസമൂഹത്തെ പുറത്താക്കണമെന്നും അർഹരായവർ തിരുവിതാംകൂറിൽ ഉള്ള സ്ഥിതിക്ക് ഉദ്യോഗങ്ങൾ സ്വദേശി യർക്കു തന്നെ നൽകണമെന്നുമായിരുന്നു മലയാളി മെമ്മോറിയലിന്റെ ആവശ്യം. ബാരിസ്റ്റർ ജി.പി.പിള്ള, സി.ശങ്കരമേനോൻ, ഡോ.പല്പു മുതലായവരായിരുന്നു മലയാളി മെമ്മോറിയലിന്റെ നേതൃസ്ഥാനത്തുണ്ടായിരുന്നത്. ഈ പ്രക്ഷോഭ ത്തെത്തുടർന്ന് നിരവധി വിദേശ ബ്രാഹ്മണരെ തിരുവിതാംകൂർ സർവീസിൽ നിന്നു പിരിച്ചുവിട്ടു. പകരം നിയമിച്ചത് തിരുവിതാംകൂറിലെ തന്നെ ബ്രാഹ്മണ രെയും നായന്മാരെയുമായിരുന്നു.

അഞ്ചുവർഷം കഴിഞ്ഞ് **1896 സെപ്തംബർ 3 ന്** ഡോ.പല്പിന്റെ നേതൃത്വ ത്തിൽ ബാരിസ്റ്റർ ജി.പി. പിള്ള, സി.ശങ്കരമേനോൻ തുടങ്ങിയ പുരോഗമനവാ ദികളായ നിരവധി സവർണരുടെ പിന്തുണയോടെ ഈഴവമെമ്മോറിയൽ സർക്കാരിനു സമർപ്പിക്കപ്പെട്ടു. ഈഴവർക്കും മറ്റു പിന്നാക്ക സമുദായങ്ങൾക്കും ജനസംഖ്യാനുപാതികമായി സർക്കാർ സർവ്വീസിൽ ഉദ്യോഗം ലഭിക്കണ മെന്നതായിരുന്നു ആവശ്യം. അതുകുറച്ചൊക്കെയേ അംഗീകരിക്കപ്പെ ട്ടുള്ളുവെങ്കിലും മറ്റു നിരവധി ജനമുന്നേറ്റങ്ങൾക്ക് അടിത്തറയിടുവാൻ ഈ പ്രക്ഷോഭം കൊണ്ടുകഴിഞ്ഞു. ഈ പ്രക്ഷോഭങ്ങളുടെ ആശയവും പ്രവർത്ത നവും കൊല്ലം കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന നേതാക്കളുടേതായിരുന്നു.

വൈക്കം സത്യാഗ്രഹം, ഗുരുവായൂർ പാലിയം സത്യാഗ്രഹങ്ങൾ, തുട ങ്ങിയ അയിത്താചാര വിരുദ്ധസമരങ്ങളും മിശ്രവിവാഹം, പന്തിഭോജനം, പൗര സമത്വം മുതലായവയ്ക്കായുള്ള ജനമുന്നേറ്റങ്ങൾ, മദ്യവിരുദ്ധസമരം, നിവർത്തന

പ്രക്ഷോഭം, ഉത്തരവാദഭരണ പ്രക്ഷോഭം ഇവയൊക്കെയും ആ അടിത്തറയിലാണു പടുത്തുയർത്തപ്പെട്ടത്.

കേരളീയ സമൂഹത്തിലെ അസമത്വത്തിനും അനാചാരങ്ങൾക്കുമെതിരെ ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമികൾ , അയ്യൻകാളി, വി.ടി.ഭട്ടതിരിപ്പാട്, സഹോദരൻ അയ്യപ്പൻ, വി.വേലുക്കുട്ടി അരയൻ, പണ്ഡിത് കെ.പി.കറുപ്പൻ, മിതവാദി സി.കൃഷ്ണൻ ഇവരൊക്കെ നയിച്ച നവോത്ഥാന പ്രസ്ഥാനങ്ങൾ കൊല്ലത്തിന്റെ സാമൂഹ്യസാംസ്കാരിക രാഷ്ട്രീയ ചരിത്രത്തെ മാറ്റിമറിക്കുന്നതിൽ അതിയായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. തിരുവിതാംകൂറെന്നോ കൊച്ചിയെന്നോ മലബാറെന്നോ ഭേദമില്ലാതെ മലനാട്ടിലെ അധഃസ്ഥിതവിഭാഗങ്ങൾക്കു പുതിയ ഉണർവ്വും സമരാവേശവും നൽകാൻ നവോത്ഥാന പ്രസ്ഥാനങ്ങൾക്കു കഴിഞ്ഞു. ജനാധിപത്യത്തിലേക്കുള്ള പൊതുവഴി തുറക്കപ്പെടുന്നതിനും ജനങ്ങളെ അവകാശബോധവും പൗരബോധവും ഉള്ളവരാക്കി മാറ്റുന്നതിനും പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനം തുടങ്ങി ഇരുപതാം നൂറ്റാണ്ടിന്റെ പകുതിവരെയുള്ള കാലഘട്ടത്തിലെ കേരളീയ സാമൂഹ്യരംഗത്തെ അപ്പാടെ മാറ്റി മറിക്കുന്നതിനും ഈ പ്രക്ഷോഭങ്ങൾക്കു കഴിഞ്ഞു.

1916 ൽ ആരംഭിച്ച പൗരസമത്വവാദം ജനസംഖ്യാനുപാതികമായ തൊഴിലവസരങ്ങൾക്കു വേണ്ടിയായിരുന്നു. 1921 ൽ ഗാന്ധിജിയുടെ നിസ്സഹരണ പ്രസ്ഥാനത്തോട് അനുഭാവം പുലർത്തികൊണ്ട് വിദേശ വസ്ത്രബഹിഷ്ക്കരണവും ഖദർ വസ്ത്രധാരണവും കൊല്ലത്തു നടന്നു. 1921 ൽ തിരുവിതാംകൂറിലെ ആദ്യത്തെ കോൺഗ്രസ് ഓഫീസ് കെ.ജി.ശങ്കറിന്റെ നേതൃത്വത്തിൽ കൊല്ലത്ത് ആരംഭിച്ചത് സ്വാതന്ത്ര്യസമരരംഗത്ത് കൊല്ലത്തെ ജനങ്ങൾക്ക് കൂടുതൽ ഉത്തേജനമായി. 1927 ൽ കുമ്പളത്തു ശങ്കുപിള്ളയുടെ നേതൃത്വത്തിൽ ശാസ്താംകോട്ടയിൽ വച്ചുനടന്ന സമ്മേളനം ഒരു പ്രധാനസംഭവമായിരുന്നു.

1935 ൽ നടന്ന നിവർത്തന പ്രക്ഷോഭത്തിന്റെ സിരാകേന്ദ്രം കൊല്ലമായിരുന്നു. സി.കേശവൻ കെട്ടഴിച്ചുവിട്ട സമരക്കൊടുങ്കാറ്റിനെ പ്രതിരോധിക്കുവാൻ ഭരണകൂടത്തിനു കഴിഞ്ഞില്ല. സി.കേശവന്റെ വിഖ്യാതമായ കോഴഞ്ചേരി പ്രസംഗവും തുടർന്നുള്ള അറസ്റ്റും കേരളത്തിലെ സ്വാതന്ത്ര്യസമരത്തിന്റെ ആക്കം കൂട്ടി.

ഇതുവരെ കണ്ടതല്ല ഇനി വരാനിരിക്കുന്നതാണ് യഥാർത്ഥ സമരമെന്നു പ്രഖ്യാപിച്ച് സി.കേശവനും പട്ടംതാണുപിള്ളയും ടി.എം.വർഗീസും നേതൃത്വം നൽകിക്കൊണ്ട് സ്റ്റേറ്റ് കോൺഗ്രസ്സ് പിറന്നു. ഉത്തരവാദഭരണം സ്ഥാപിച്ചു കിട്ടുവാൻ വേണ്ടി നിയമലംഘനപ്രസ്ഥാനം കരുത്താർജ്ജിച്ചു. സംഘർഷങ്ങളും വെടിവെപ്പും നടന്നു. നിരവധിപേർ കൊല്ലത്തു രക്തസാക്ഷികളായി.

1938 സെപ്തംബർ 1–2 തീയതികളിൽ കണ്ടോൺമെന്റ് മൈതാനത്തുനടന്ന വെടിവയ്പിൽ 2 പേർ മരിച്ചു. തിരുവിതാംകൂറിലെ പ്രക്ഷോഭത്തിൽ പങ്കെടുക്കാൻ വന്ന ശിവരാജപാണ്ഡ്യൻ എന്ന മദ്രാസ് കോൺഗ്രസ് നേതാവിനെ കൊല്ലത്തുവച്ചു പോലീസുകാർ ലോക്കപ്പിലിട്ടു തല്ലിക്കൊന്നു. സർ. സി.പി യുടെ കിരാതവാഴ്ച്ചയ്ക്കെതിരെ നടന്ന കടയ്ക്കൽ പാങ്ങോടു സംഭവങ്ങളിലെ പട്ടാളം കൃഷ്ണനെയും കൊച്ചപ്പിപ്പിള്ളയേയും 1941 ൽ തൂക്കിക്കൊന്നു.

1114 ലെ ഒന്നാം റൂലേഷൻ എന്നറിയപ്പെടുന്ന ജനവിരുദ്ധനിയമപ്രകാരം സ്റ്റേറ്റ് കോൺഗ്രസ്സ് യൂത്ത്ലീഗ് എന്നിവയെ നിരോധിച്ചു. പട്ടംതാണപിള്ളയെ അറസ്റ്റുചെയ്തതിനെ തുടർന്ന് പട്ടത്തിന്റെ വലംകയ്യും സമരത്തിന്റെ സർവ്വാധിപതിയെന്നറിയപ്പെട്ടിരുന്നയാളുമായ എൻ.കെ.പത്മനാഭപിള്ളയെയും അറസ്റ്റ് ചെയ്തു. നെയ്യാറ്റിൻകരയിൽ താവളമടിച്ചിരുന്ന പട്ടാളക്കാർക്ക് നേരേ കല്ലെറിഞ്ഞ ജനങ്ങൾക്കു നേരേ വെടിവയ്പുണ്ടായി. തോക്കിനെതിരെ വിരിമാറുകാട്ടിയ രാഘവനെ നിർദ്ദയം വെടിവച്ചു കൊന്നു.

അതോടെ ജനരോഷം ആർത്തിരമ്പി. ഉത്തരവാദഭരണപ്രക്ഷോഭണത്തിന്റെ സമരമുഖം കൊല്ലം ആയിത്തീർന്നു. നിയമലംഘന പ്രകടനങ്ങൾ കൊണ്ടും വമ്പിച്ച സമ്മേളനങ്ങൾകൊണ്ടും കൊല്ലത്തു സമരം കത്തിപ്പടർന്നു.

കൊല്ലത്തെ വ്യവസായത്തൊഴിലാളികൾ സമരത്തിന്റെ മുന്നണിപ്പടയാളികളായിരുന്നു. കൊല്ലത്തെ ഹൈസ്കൂൾ വിദ്യാർത്ഥികളും സമരത്തിൽ സജീവമായി പങ്കെടുത്തു. കൊല്ലത്തെ അഭിഭാഷകരായിരുന്നു സമരത്തിന്റെ നേതൃസ്ഥാനങ്ങളിൽ. കുമ്പളത്തു ശങ്കുപ്പിള്ള, ടി.എം. വർഗീസ്, സി.കേശവൻ, പ്രാക്കുളം പി.കെ. പത്മനാഭപിള്ള, എൻ.ശ്രീകണ്ഠൻനായർ, കണ്ണന്തോടത്ത് ജനാർദ്ദനൻ നായർ, എം.ജി.കോശി, പി.കെ.കുഞ്ഞ്, തഴവാ കേശവൻ, കെ.പി. നീലകണ്ഠപിള്ള, പി.കെ.കുഞ്ഞൻ, കെ.സുകുമാരൻ, ഇ.വി.കൃഷ്ണപിള്ള,

മുൻഷി പരമുപിള്ള, സി.രാമൻതമ്പി, ആർ.ശങ്കർ, വി.ഗംഗാധരൻ, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള തുടങ്ങിയവരൊക്കെ കൊല്ലം കേന്ദ്രമാക്കി നടന്ന പ്രക്ഷോഭ ങ്ങൾക്ക് നേതൃത്വം നൽകിയവരാണ്.

1942 – ലെ ക്വിറ്റിന്ത്യാപ്രക്ഷോഭം തിരുവിതാംകൂറിൽ തീരെ ദുർബ്ബല മായിരുന്നു. മറ്റുതരത്തിലുള്ള പ്രക്ഷോഭങ്ങൾ കൊല്ലത്തു തുടരുന്നുണ്ടാ യിരുന്നു. 1809 – ൽ വേലുത്തമ്പി തുടങ്ങി വച്ച സ്വാതന്ത്ര്യ സമരത്തിന്റെ തുടർച്ചയായി നിരവധി പ്രക്ഷോഭങ്ങൾ– സാമുദായികസാമൂഹ്യ സ്വാത ന്ത്ര്യത്തിനും സമത്വത്തിനു വേണ്ടി കൊല്ലത്തു നടന്നു.

1940– കളിൽ കൊല്ലത്തു തൊഴിലാളി രാഷ്ട്രീയം ആഴത്തിൽ വേരോടിത്തുടങ്ങി. തുടർന്നിങ്ങോട്ടുള്ള കൊല്ലത്തിന്റെ ചരിത്രത്തിൽ ബഹു ജന– തൊഴിലാളി പ്രസ്ഥാനങ്ങൾക്കുള്ള പങ്ക് അനിഷേധ്യമാണ്. ബ്രിട്ടീ ഷുകാരും അവരുടെ സേവകനായ രാജാവും, അവരിരുവരുടെയും സേവകനും പലപ്പോഴും സ്വയം തീരുമാനങ്ങളെടുത്ത് മേലധികാരത്തെ ധികാരത്തെ മറി കടക്കുന്നയാളുമായ ദിവാനും, അവരുടെയെല്ലാം ആജ്ഞാനുവർത്തികളും ചേർന്ന് ചവിട്ടിമെതിച്ച സാധാരണജനങ്ങളുടെ ഉയിർത്തെഴുന്നേല്പിനു കൊല്ലം സാക്ഷ്യം വഹിച്ചു. എസ്.എൻ. ഡി.പി. യോഗവും, മറ്റു സാമുദായിക സംഘടനകളും സ്റ്റേറ്റ് കോൺഗ്രസ് പോലെ യുള്ള ബഹുജന പ്രസ്ഥാനങ്ങളും കൊല്ലത്തിന്റെ സമര പാരമ്പര്യത്തെയും സ്വാതന്ത്ര്യബോധത്തെയും കെടാതെ കാത്തു.

1947 ലെ ഇന്ത്യൻ സ്വാതന്ത്ര്യത്തിനുശേഷം 1948 മാർച്ച് 24 ന് തിരു വിതാംകൂറിലെ ആദ്യത്തെ ജനകീയമന്ത്രിസഭ പട്ടം താണുപിള്ള പ്രധാന മന്ത്രിയായി രൂപം കൊണ്ടപ്പോൾ അതിൽ ആകെയുണ്ടായിരുന്ന മൂന്നിൽ രണ്ടുപേരും കൊല്ലത്തുകാരായിരുന്നു – സി.കേശവനും, ടി.എം. വർഗീസും.

**നിരൂപണം (സ്വാതന്ത്ര്യസമരം കൊല്ലത്ത്)** (178)

സി.കേശവൻ, പട്ടംതാണുപിള്ള, ടി.എം.വർഗീസ് മറ്റ് അനവധി നേതാ ക്കന്മാർ പങ്കെടുത്ത നിരായുധ സമരത്തിൽ നൂറ്റാുകളായി അടിമത്തം അനുഭവിക്കുന്ന ജനങ്ങൾക്കുവേി നടന്ന നിവർത്തന പ്രക്ഷോഭവും

സ്റ്റേറ്റ് കോൺഗ്രസ് പ്രക്ഷോഭവും എല്ലാം സമരത്തിനു വേിയുള്ള സമരമായിരുന്നില്ല. ഒരു ലക്ഷ്യബോധത്തോടെയാണ് അവർ സമരം ചെയ്തത്. കൊല്ലത്തിന്റെ സാംസ്കാരിക പാരമ്പര്യം ലക്ഷ്യം നേടാൻ വിരിമാറു കാട്ടുന്നതായിരുന്നു. ഈ സമരം പിൽക്കാലത്ത് ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിൽ ആഞ്ഞടിച്ച് സ്വാതന്ത്ര്യസമരമായി വളർന്നതിൽ നമുക്ക് അഭിമാനിക്കാം. അനാചാരങ്ങൾ ആണ് എല്ലാ തിന്മകൾക്കും അടിസ്ഥാനം എന്ന് അറിയാവുന്നത് കൊാണ് അവയ്ക്കെതിരായി നമ്മുടെ സമര നേതാക്കൾ ആദ്യം അണിനിരന്നത്. അസമത്വങ്ങൾക്കും അടിമത്വത്തിനും വഴിതെളിയിക്കുന്നത് അനാചാരങ്ങളാണെന്ന് ആത്മാർത്ഥമായി നമ്മുടെ നേതാക്കൾ വിശ്വസിച്ചിരുന്നു. വിവേകാന്ദ സ്വാമിയും, പരമഹംസനും, രവീന്ദ്രനാഥ ടാഗോറും, ചട്ടമ്പി സ്വാമികളും, ശ്രീനാരായണ ഗുരു സ്വാമികളും എല്ലാം വളർത്തിയെടുത്ത സംസ്കാരം സ്വാതന്ത്ര്യത്തിനു ശേഷം വരുന്ന ഒരു ജനതയെ കുകൊായിരുന്നു. ഗാന്ധിജിയും, മോട്ടിലാലും, പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവും സ്വപ്നം ക ഇന്ത്യ ഇനിയും എത്രയോ വിദൂരമാണ്. കൊല്ലത്തെ ജനങ്ങളുടെ ആ പഴയ ആദർശവും സത്യസന്ധതയും സമാധാനവും ഉൾക്കൊ വളർന്നു വരുന്ന ഒരു ജനതയ്ക്കുമാത്രമേ സ്വാതന്ത്ര്യം എന്തെന്ന് രുചിച്ച് അറിയാൻ കഴിയുകയുള്ളൂ. ഇന്ന് ആദർശമൂല്യങ്ങളും സാഹോദര്യവും പ്രതിപക്ഷ ബഹുമാനവും മതവൈരുദ്ധ്യ മാൽസര്യങ്ങളും വളർന്നു വരുന്ന ഈ മണ്ണിൽ മതേതരത്വ സ്വഭാവമുള്ള ഭരണഘടന കൊ് എന്ത് പ്രയോജനം?

**(184)**

ഒരു സങ്കരവർഗ്ഗത്തിന്റെ സങ്കര സ്വഭാവത്തിലൂടെയുള്ള വളർച്ച സ്വതന്ത്രമായി ഇവിടെ ഉായിരുന്നുവെങ്കിൽ കൊല്ലത്തിന്റെ ശാസ്ത്ര പുരോഗതിയും മറ്റ് വൈജ്ഞാനിക നേട്ടങ്ങളും കേരളത്തെ ലോകത്തെ മറ്റേതൊരു രാജ്യത്തെക്കാളും ഔന്നത്യത്തിൽ എത്തിക്കുമായിരുന്നു.

## പഞ്ചാംഗം

പഞ്ചാംഗവും കലണ്ടറും ഉണ്ടാകത്തക്ക പശ്ചാത്തലം കൊല്ലത്തിനുണ്ടായിരുന്നു. ഗ്രഹങ്ങളെക്കുറിച്ചുള്ള അറിവ് ഉണ്ടാക്കിയെടുക്കത്തവിധത്തിലുള്ള സാമൂഹ്യ - സാമ്പത്തിക - കടൽ വ്യാപാര പശ്ചാത്തലം കൊല്ലത്തിനുണ്ടായിരുന്നു. കൊല്ലവർഷം ആരംഭിക്കുന്ന കാലത്തെ കൊല്ലം രാജാവായിരുന്ന രാജശേഖരൻ ജ്യോതിശ്ശാസ്ത്രപണ്ഡിതനായിരുന്നു. മലയാളം കലണ്ടറിനു മറ്റു കലണ്ടറുകളിൽ നിന്നു പല സവിശേഷതകളും ഉണ്ട്.

ഓരോ പ്രവൃത്തി ചെയ്യുന്നതിനും അനുയോജ്യമായ സമയം മലയാള കലണ്ടറിലുണ്ട്. മറ്റുഗ്രഹങ്ങളും ഭൂമിയും സൂര്യനും തമ്മിൽ അടുക്കുമ്പോഴും അകലുമ്പോഴും ഭൂമിയിലുണ്ടാവുന്ന മാറ്റങ്ങൾ കണക്കുകൂട്ടി നിർവ്വഹിക്കുന്ന സമ്പ്രദായം ഇതിലുണ്ട്. ഇംഗ്ലീഷ് കലണ്ടറിലോ മറ്റു യൂറോപ്യൻ കലണ്ടറുകളിലോ  ദിവസവും ആഴ്ചയും മാസവും കണക്കു കൂട്ടുന്നതിലുപരി ജീവിതവുമായി ബന്ധപ്പെടുത്തുന്ന രീതി ഇല്ല.

ഏറ്റവും തിരക്കേറിയ പുരാതന കടൽപ്പാതയുടെ ഏതാണ്ടു മധ്യഭാഗത്താണു കൊല്ലത്തിന്റെ സ്ഥാനം. ലോകത്തിലെ മിക്ക സംസ്കാരങ്ങളുടെയും മതങ്ങളുടെയും സംഗമസ്ഥാനം എന്ന നിലയ്ക്ക് കൊല്ലം അക്കാലത്തെ പ്രമുഖ സാംസ്കാരിക കേന്ദ്രം കൂടിയായിരുന്നു. അതിനാൽത്തന്നെ നാനാവിധത്തിലുള്ള  ശാസ്ത്രാഭ്യാസത്തിന്റെ വളർച്ചയ്ക്ക് ഉതകുന്ന തരത്തിൽ നിലവാരമുള്ള വിദ്യാകേന്ദ്രങ്ങളുടെ ഒരു ശൃംഖലതന്നെ കൊല്ലത്തുണ്ടായി. പള്ളി എന്നറിയപ്പെട്ടിരുന്ന ബുദ്ധമത കേന്ദ്രങ്ങളിൽ വിദ്യാഭ്യാസത്തിനായിരുന്നു പ്രാധാന്യം. ജ്യോതിശ്ശാസ്ത്രവും, വൈദ്യശാസ്ത്രവും കച്ചു ശാസ്ത്രവും രാസവിദ്യയും കൊല്ലത്തു സുപരിചിതമായിരുന്നു. അതിന്റെ പാരമ്പര്യം ഇന്നും കൊല്ലത്തിനുണ്ട്.

തക്ഷശില, നളന്ദ തുടങ്ങിയ ഉന്നത വിദ്യാകേന്ദ്രങ്ങളെല്ലാം തന്നെ പ്രധാന വ്യാപാരപ്പാതകളുടെ സംഗമസ്ഥാനത്തായിരുന്നുവെന്നു കാണാം. അത്തരമൊരു സവിശേഷത കൊല്ലത്തിനും ഉണ്ടെന്നതിന് നളന്ദ പോലെയോ തക്ഷശില പോലെയോ ഉള്ള പുരാവസ്തുത്തെളിവുകൾ കൊല്ലത്ത് ലഭിക്കുന്നില്ല. പക്ഷേ സഹസ്രാബ്ദങ്ങളുടെ വിജ്ഞാനപാരമ്പര്യം കൊല്ലത്തിനുണ്ട്. ഇന്ത്യയുടെ ഏറ്റവും തെക്കുള്ള വലിയ ബുദ്ധമത കേന്ദ്രം കൊല്ലമായിരുന്നു. കന്നേറ്റിക്കു തെക്ക് ബ്രാഹ്മണ മതത്തിന് ഒമ്പതാം നൂറ്റാണ്ടു വരെയും വേരുകളില്ലായിരുന്നു. കൊടുങ്ങല്ലൂർ നിന്ന്

ബ്രാഹ്മണാക്രമണങ്ങളിൽ പലായനം ചെയ്ത ബൗദ്ധർ ബ്രാഹ്മണർക്കു 'ബാലികേറാമല' യായിരുന്ന കൊല്ലത്തേക്ക് കൂടുതലായി എത്തിച്ചേർന്നിരിക്കണം. പിൽക്കാലത്ത് കൊല്ലവർഷാരംഭത്തോടെ കൊല്ലത്ത് അവശേഷിച്ചിരുന്ന ബുദ്ധമത സ്മാരകങ്ങൾ കൂടി നശിപ്പിച്ചിരിക്കണം. പുതിയ മതാചാരങ്ങൾ ഏർപ്പെടുത്തുന്നതിനായി (റോമൻ സഭ നടത്തിയ ഉദയം പേരൂർ സൂനഹദോസ് പോലൊരു) ഒരു വിദ്വൽ സഭ ബ്രാഹ്മണരുടെയും അവരെ തുണയ്ക്കുന്ന വ്യാപാരികളുടെയും ഭരണാധികാരികളുടെയും സാന്നിദ്ധ്യത്തിൽ സഭ കൊല്ലത്തു കൂടുകയും അവിടെ വച്ച് പുതിയ വർഷപ്രകാരം ഒരു പുതുയുഗം കുറിക്കുന്നതിന്റെ തുടക്കമായിരിക്കണം കൊല്ലവർഷാരംഭത്തോടെ നടന്നത്.

അതിനുമുമ്പുള്ള കൊല്ലത്തിന്റെയും സമീപദേശങ്ങളുടെയും ചരിത്രവും സംസ്കാരവും തുടിക്കുന്ന ഗ്രന്ഥങ്ങളാക്കെയും നശിപ്പിക്കുകയും പുതിയതരത്തിലുള്ള മതപരവും സാമൂഹ്യവുമായ ആചാരാനുഷ്ഠാനങ്ങൾ ആരംഭിക്കുകയുമാണുണ്ടായതെന്ന് അനുമാനിക്കാം.

പള്ളി എന്ന പേരിലറിയപ്പെട്ടിരുന്ന ഇടങ്ങളെക്കൂടാതെ അവയുടെയെല്ലാം കേന്ദ്രസ്ഥാനമെന്ന നിലയ്ക്ക് ശ്രീമൂലവാസം എന്ന വിദ്യാകേന്ദ്രം നിലനിന്നിരുന്നു. ബുദ്ധമതാനുയായിരുന്ന അയ്യപ്പന് ശ്രീമൂലവാസൻ എന്നൊരു പേരുണ്ട്.

ശ്രീമൂലം പുറക്കാട്ടോ തൃക്കുന്നപ്പുഴയോ ആയിരുന്നുവെന്നും കൊല്ലത്തായിരുന്നുവെന്നും ചരിത്രകാരന്മാർക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ട്. കൊല്ലത്തെ തിരുമുല്ലവാരം ആണ് ശ്രീമൂലവാസം എന്നൊരു പക്ഷമുണ്ട്. കല്ലിൻമേൽകല്ല് അവശേഷിക്കാത്ത വിധത്തിൽ ശ്രീമൂലവാസം നശിച്ചത് എങ്ങനെയെന്നറിയില്ല. ടിബറ്റിലെ വിഖ്യാത ബുദ്ധസങ്കേതമായ പൊടാലയിലുള്ള ഒരു ബുദ്ധസവിഗ്രഹത്തിൽ ദക്ഷിണാപഥേ ശ്രീമൂലവാസേ.... എന്നൊരു ലിഖിതം ഉണ്ട്. എന്തായാലും തിരുമുല്ലവാരവും ആശ്രാമവും പഴയ ബുദ്ധസങ്കേതങ്ങളായിരുന്നു. തിരുമുല്ലവാരത്തെ വട്ടശ്രീകോവിൽ സൂചിപ്പിക്കുന്നത് ബുദ്ധമതസങ്കേതത്തെയാണ്. വട്ടശ്രീകോവിലുകളുള്ള പുരാതന ക്ഷേത്രങ്ങളെല്ലാം തന്നെ ബുദ്ധമതകേന്ദ്രങ്ങളായിരുന്നുവത്രെ.

ബ്രാഹ്മണർക്കുള്ള പ്രത്യേക അവകാശങ്ങൾ നല്കാതെ എല്ലാവരെയും തുല്യരായിക്കണ്ടിരുന്ന ദക്ഷിണേന്ത്യയിലെ കളഭ്രരുടെ ചരിത്രവും സംസ്കാരവും പൂർണമായും നശിപ്പിക്കപ്പെട്ടിട്ടുണ്ട്. ബുദ്ധമതം വളരെ ചിട്ടയായി തുടച്ചു നീക്കപ്പെട്ടപ്പോൾ വിദ്യാസമ്പന്നരായ ബൗദ്ധർ ചാതുർവർണ്യ

ത്തിന്റെ ചട്ടക്കൂടിൽ നിന്നു മാറി പ്രത്യേകം നിന്നു. മാത്രമല്ല അവരുടെ സ്ത്രീകൾക്കുമേൽ ബ്രാഹ്മണരുടെ അഴിഞ്ഞാട്ടം അനുവദിച്ചു കൊടുത്തു മില്ല. അതിനാൽ അവർക്ക് അയിത്തം കല്പിച്ചെന്നുമാത്രമല്ല മാറുമറയ്ക്കാ നുള്ള സ്വാതന്ത്ര്യവും നിഷേധിച്ചു. ബുദ്ധ സന്യാസിനിമാർ ദേവദാസിക ളാക്കപ്പെട്ടു. അവരെ പാപിനികളെന്നും യക്ഷികളെന്നും മുദ്രകുത്തി. യക്ഷി കൾ ബ്രാഹ്മണരെ ദ്രോഹിച്ചു ചോരകുടിക്കുന്നതിന്റെ നിരവധി കഥകൾ ഇതിനാൽ പ്രചരിച്ചവയാണ്. സ്ത്രീകളുടെ വിദ്യാഭ്യാസത്തിനു പ്രാധാന്യം കൊടുത്തിരുന്ന ബൗദ്ധരുടെ ജ്ഞാന സമ്പാദന പാരമ്പര്യത്തെ നശിപ്പി ക്കാൻ കഴിഞ്ഞെങ്കിലും അവരുടെ വിജ്ഞാനതൃഷ്ണയേയും ജ്ഞാന ത്തേയും പൂർണമായി നശിപ്പിക്കാൻ കഴിഞ്ഞില്ല. വിജ്ഞാനവും അതിന്റെ മന്ത്ര- തന്ത്ര - യന്ത്രങ്ങളും ബ്രാഹ്മണർ മാത്രം കൈവശം വച്ചു. നൂറ്റാ ണ്ടുകളിലെ അടിമത്തത്തിലൂടെയും അയിത്തത്തിലൂടെയും അവർ അധഃ കൃതരായി. പക്ഷേ ജ്യോതിശ്ശാസ്ത്രം ജോതിഷമായിത്തീർന്ന് ജനജീവി തത്തെ സ്വാധീനിച്ചു. തലമുറകളിലൂടെ കൈമാറി വന്ന അറിവുകൾ വൈദ്യ ശാസ്ത്രത്തെയും നിലനിർത്തി. ബ്രാഹ്മണർ കുത്തകയാക്കി വച്ചിരുന്ന സംസ്കൃതഭാഷ നന്നായി പഠിച്ച ബുദ്ധമതക്കാർ വേദങ്ങളിലെ അറിവ് വിശകലനം ചെയ്ത് ഉൾക്കൊള്ളാവുന്നന ജനങ്ങൾക്ക് ഉതകുന്ന വിധ ത്തിൽ ലളിതമായി ദേശഭാഷയിൽ പഠിപ്പിക്കുകയും ചെയ്തു. സംസ്കൃത പഠനത്തിനുള്ള അമരകോശവും വൈദ്യശാസ്ത്രപഠനത്തിന്റെ മൂലഗ്രന്ഥ മായ അഷ്ടാംഗ ഹൃദയവുമൊക്കെ ബൗദ്ധഗ്രന്ഥങ്ങളാണ്.

വൈദ്യ- ജ്യോതിഷപഠനങ്ങളുടെ സിരാകേന്ദ്രമെന്ന നിലയിൽ സംസ്കൃത പഠനത്തിന്റെ ഒരു പാരമ്പര്യം കൊല്ലത്തിനുണ്ട്. ഇതിന്റെ കണ്ണി കളായി അടുത്തകാലം വരെയും നിരവധി സംസ്കൃത പാഠശാലകൾ കൊല്ലത്തുണ്ടായിരുന്നു. എഴുകോണിലും വെളിയത്തുമൊക്കെയുള്ള പല സ്കൂളുകളും ഇന്നും സംസ്കൃത സ്കൂളുകളാണ്.

തുറമുഖം, വ്യാപാരകേന്ദ്രം, തലസ്ഥാനം, വിദ്യാകേന്ദ്രം, എന്നിങ്ങ നെയുള്ള പദവികളെല്ലാം ഒന്നൊന്നായി കൊല്ലത്തിനു നഷ്ടമായി. ചരി ത്രബോധമുള്ള നേതാക്കന്മാരുടെ അഭാവം കൊല്ലത്തുണ്ട്. അതാണിതിനു കാരണം. പഴയകാലം മുതൽ തന്നെ മുനിമാർ നടത്തിയിരുന്ന സംസ്കൃത പാഠശാലകളും ആശ്രമ (വിദ്യാഭ്യാസകേന്ദ്ര)ങ്ങളും ആയുർവേദഗവേഷ ണാലയങ്ങളും കൊല്ലത്തുണ്ടായിരുന്നു. മുനിമാരുടെ പരമ്പരയിൽപ്പെട്ടവർ തന്നെയാണല്ലോ, നാരായണഗുരുവും ചട്ടമ്പിസ്വാമികളുമൊക്കെ. നാനാ

വിധശാസ്ത്രങ്ങളിൽ ഉന്നതമായ അറിവുസമ്പാദിക്കുന്നതിനായി ഇവർ ഗുരുകുലവാസം നടത്തിയ ഇടങ്ങളും ആശ്രമങ്ങൾ തന്നെ. അവയൊക്കെ ഒരു പുരാതന പാരമ്പര്യത്തിന്റെ ഇങ്ങേയറ്റത്തെ കണ്ണികളായിരുന്നു.

ഗണിത ശാസ്ത്രത്തെ അവഗണിച്ചു കൊണ്ട് ജ്യോതിശ്ശാസ്ത്രത്തിനു വളരാൻ സാധ്യമല്ല. അതിനാൽ കണക്കിന്റെ അടിസ്ഥാന പഠനം ജ്യോതിശ്ശാസ്ത്രത്തിന്റെ വികാസത്തിന് ഉതകുംവിധം കൊല്ലത്തു വളർന്നു. കപ്പൽ ഗതാഗതത്തെ സംബന്ധിച്ച് വാനനിരീക്ഷണത്തിനു ജ്യോതിർഗണനത്തിനും വളരെ പ്രാധാന്യമുണ്ട്. കടലിനുമീതേ പ്രത്യക്ഷപ്പെടുന്ന നക്ഷത്രങ്ങളെ ആധാരമാക്കി ഭൂമിശാസ്ത്രപരമായ സ്ഥാനനിർണയം നടത്തിയിരുന്നതിന് നാട്ടറിവുകൾ പോലുമുണ്ട്. ഇത്തരത്തിലുള്ള അറിവുകൾ നാട്ടുഭാഷയിൽ പാട്ടുകളായി നാവികർക്കിടയിൽ പ്രചരിച്ചിരുന്നു. ലക്ഷദ്വീപിലെ നാവികർക്കിടയിൽ പ്രചരിച്ചിരുന്ന ഒരു പാട്ട് ഇപ്രകാരമാണ്:-

**മതങ്ങൾ**

ആചാരങ്ങൾ കൊണ്ടും ശക്തി കൊണ്ടും അടിച്ചമർത്തപ്പെട്ട ഒരു ജനതയ്ക്ക് അവരുടെ നൈസർഗ്ഗികമായ വാസന നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്നു. ഈ പാരതന്ത്ര്യത്തിൽ നിന്നു മോചനം ലഭിക്കുമെന്നു നാം പ്രതീക്ഷിച്ചെങ്കിലും സംഭവിച്ചതു മറിച്ചാണ്. വിദ്യാർത്ഥികളുടെ ഗവേഷണബുദ്ധി കുറഞ്ഞു കൊണ്ടിരിക്കുന്നു. തൊഴിലിനു വേണ്ടി പരക്കം പായുന്നു. ആസൂത്രിണവും നിയമബോധവും ഭരണശേഷിയും ഉള്ള നേതാക്കന്മാർ ആരും തന്നെയില്ല എന്നു പറയാം. സാധാരണ ജനതയുടെ ഉയർച്ചയുണ്ടാക്കുമെന്നു പ്രതീക്ഷിക്കപ്പെട്ട പലരും മുതലാളിത്തത്തിന്റെയും ഏകാധിപത്യത്തിന്റെയും വക്താക്കളായി മാറുന്ന കാഴ്ചയാണ് നമുക്ക് ദൈനംദിനം അനുഭവപ്പെടുന്നത്.

എല്ലാമതങ്ങളും (യഹൂദ-ജൈന- ബൗദ്ധ- ക്രിസ്ത്യൻ- ഹൈന്ദവ- ഇസ്ലാം) ചേർന്ന് നമ്മുടെ ജനതയെ പങ്കിടെട്ടുത്തു. സാധാരണക്കാരെ മതത്തിന്റെ വേലിക്കുള്ളിലടച്ചു. അവരത് ഇഷ്ടപ്പെട്ടിരുന്നില്ല. സാധാരണ ജനങ്ങൾ ഒരു സങ്കരവർഗമായി ഉണർന്നുവെങ്കിലും ഫ്യൂഡലിസത്തിന്റെ രക്തമാണ് ഇന്നും അവരിലേറെപ്പേരിലും ഓടുന്നത്. നൂറ്റാണ്ടുകളിലെ സാംസ്ക്കാരികസങ്കരം കൊല്ലത്തിന്റെ വ്യക്തിത്വത്തെ രൂപപ്പെടുത്തി.

യുദ്ധത്തിന്റെ കെടുതികൾ കണ്ടു പൊറുതി മുട്ടിയ ശ്രീബുദ്ധൻ അഹിംസയെപ്പറ്റി പ്രഖ്യാപിച്ചപ്പോൾ അഹിംസാമാർഗങ്ങൾ പ്രതിരോധത്തിനു പാടില്ല എന്നും പഠിപ്പിച്ചോ എന്ന് സംശയമുണ്ട്. ആത്മരക്ഷയ്ക്കായി ഹിംസയാകാമെന്നു ഗാന്ധിജി വരെ പറഞ്ഞിട്ടുണ്ട്. പക്ഷേ അഹിംസയിൽ നിന്നു കിട്ടുന്ന ഊർജ്ജം കൂടി അതിന് ഉപയോഗിക്കണമെന്നു പഠിപ്പിച്ചിരുന്നില്ല. അഹിംസായുടെ പാരമ്പര്യം മൂലം ഉള്ള തളർച്ച കൊല്ലത്തിനുണ്ടായി. ഭൂരിപക്ഷം വരുന്ന അഹിംസാവാദികളായ ജനങ്ങൾ അടിച്ചമർത്തപ്പെട്ടു.

ബ്രാഹ്മണമതവും അവരുടെ തന്ത്രങ്ങളും അവയുടെ ചാണക്യസ്വഭാവം കൊണ്ട് ജനതയെ നിർവ്വീര്യമാക്കി. അവരുടെ ക്ഷത്രിയ പ്രയോഗം

സ്വതന്ത്രരായിരുന്ന നമ്മുടെ ചിന്തകളെ നേർവഴിക്കു നയിക്കുന്നതിനു പകരം തകർക്കുകയാണു ചെയ്തത്. അതിനാലാണ് നമ്മുടെ നൈസർഗിക വാസനയും വിജ്ഞാനദാഹവും കുറഞ്ഞു വന്നതും പുരോഗതിയിൽ നിന്ന് അകന്നു പൊയ്ക്കൊണ്ടിരിക്കുന്നതും.

മതങ്ങളുടെ വേലിക്കെട്ടുകളെ മനസ്സിലാക്കിയ നമ്മുടെ ഭരണഘടനാ നിർമ്മാതാക്കൾ ഒരു മതേതര ജനകീയ സാമ്രാജ്യം ഉണ്ടാക്കിയെങ്കിലും അതിന്റെ അടിത്തറ ദയനീയമാംവിധം ദുർബ്ബലമായിരുന്നു. സ്വതന്ത്ര ഇന്ത്യയിൽ ജവഹർലാൽ നെഹ്രുവിന്റെ കാലത്ത് വളർത്തിയെടുത്ത മതങ്ങൾ ഇന്ത്യയിൽ പൂർവ്വാധികം ശക്തി പ്രാപിക്കുകയാണുണ്ടായത്. തകർന്നടിഞ്ഞ അനാചാരങ്ങളെ തേച്ചു മിനുക്കി പുനഃസ്ഥാപിക്കുവാനാണ് ഇന്നത്തെ ഭരണ കൂടങ്ങൾ ശ്രമിക്കുന്നത്. ഒരു ജനകീയാരാഷ്ട്രീയ കക്ഷിയും ഇന്നു മതേതരത്വത്തെപ്പറ്റി ചിന്തിക്കുന്നില്ല. എല്ലാവരും പാവപ്പെട്ടവരുടെ സമൂഹത്തെ ചൂഷണം ചെയ്ത് ജോലി ചെയ്യാതെ ജീവിക്കാനാണ് ആഗ്രഹിക്കുന്നത്. അവകാശങ്ങൾക്കായി പോരാടാൻ പ്രേരിപ്പിക്കുന്നുവെങ്കിലും കർത്തവ്യങ്ങളെപ്പറ്റി ഉദ്ബോധിപ്പിക്കുന്നില്ല. ഗാന്ധിജി മണ്മറഞ്ഞു- അതോടൊപ്പം സ്വാതന്ത്ര്യലബ്ധിക്കു മുമ്പുള്ള ആവേശവും കർമ്മബോധവും. സ്വതന്ത്ര്യസമരകാലത്ത് (കൊല്ലത്തിന്റെ സ്വാന്ത്ര്യസമരം പ്രാദേശികമായ അസമത്വത്തിനെതിരായിരുന്നു. ദേശീയ സ്വാതന്ത്ര്യത്തെക്കാൾ കൊല്ലത്തിനു പ്രധാനം ഇവിടുത്തെ സ്ഥിതി സമത്വവും സ്വാതന്ത്ര്യസംരക്ഷണവുമായിരുന്നു. അതിനാലാണ് എന്തിനയേ സ്വരാജ്യം... എന്നു കുമാരനാശാൻ പാടിയത്.

കൊല്ലത്തെ ജനങ്ങളുടെ രാഷ്ട്രീയ സാംസ്കാരിക ബോധത്തെ ആകർഷക ജീവിതം കൊണ്ടു സമ്പന്നരാക്കിയ മഹാരഥന്മാർ കവികളും കലാകാരന്മാരും പൊതു പ്രവർത്തകരും ആ നിലവാരത്തിൽ പിന്നീട് ഉയർന്നു വന്നില്ല. നമ്മുടെ കുഞ്ഞുങ്ങളുടെ പാഠപുസ്തകങ്ങളിലൂടെ പകർന്നിരുന്ന (സ്വാതന്ത്ര്യത്തിന്റെ ആരംഭകാലത്തുണ്ടായിരുന്ന) ആചാര്യന്മാരുടെ ധാർമികബോധവും പൗരബോധവും നഷ്ടപ്പെടുത്തിയത് ഇവിടുത്തെ കഴിഞ്ഞു പോയ ഭരണകൂടങ്ങളാണ്.

മുനിമാരുണ്ടാക്കിയ ആത്മശുദ്ധിയുടെ ഒരു സംസ്കാരമാണു ഭാരത്തിനുള്ളത്. ഓരോ മതവും കൊല്ലത്തു വന്നപ്പോൾ അവരിൽ പലരും അടിമത്തത്തിലും അധഃസ്ഥിതിയിലും കഴിയുന്ന ജനങ്ങളുടെ ഭിക്ഷാപാത്രങ്ങളിൽ വല്ലതും എറിഞ്ഞു കൊടുത്ത് താന്താങ്ങളുടെ മതത്തിലേക്കാകർഷിച്ചു. തത്ത്വചിന്തകരുടെ ബോധനങ്ങളും അവയുടെ പേരിൽ വളർത്തിയെടുത്ത വിശ്വാസങ്ങളും ആചാരങ്ങളുമാണ് ഓരോ മതത്തിന്റെയും അസ്ഥിരവാരമായി മാറിയത്.

നിരവധി ക്ഷത്രിയവംശങ്ങളെ നശിപ്പിച്ച് ഒരു പേർഷ്യൻ യുദ്ധവീരൻ അവരുടെ സ്വത്തു കൈവശമാക്കി താൻ പോയിടത്തൊക്കെയുള്ള ജനങ്ങളെ സംഘടിപ്പിച്ചു തന്റെ ആശയ്ക്കനുസൃതമായ ജനപദങ്ങൾ സ്ഥാപിച്ച് മലനാട്ടിലെത്തിയ ആ യുദ്ധവീരൻ മണ്ണിന്റെ മക്കളെ കൊന്നൊടുക്കിയും ഉൾവനങ്ങളിലേക്കു തുരത്തിയും അവരുടെ ഭൂമിയും സ്വത്തുക്കളും കൈവശപ്പെടുത്തി ആൾപ്പാർപ്പില്ലാതെ കിടന്ന കടൽവയ്പുകളും അവയോടു ചേർന്ന തുറകളും അധീനത്തിലാക്കി. സൈനികവ്യവസ്ഥയുൾപ്പെടെ സ്വയം പര്യാപ്തമായിരിക്കുന്ന 64 ഗ്രാമങ്ങളുണ്ടാക്കി. ഗ്രാമങ്ങൾക്കു പൊതുവായ സമൂഹ്യക്രമങ്ങളും ഭരണവ്യവസ്ഥയും ഉണ്ടാക്കി. 64 ഗ്രാമങ്ങളുടെ നൂറ്റാണ്ടുകളിലൂടെയുള്ള വളർച്ച (ഇവർ ദാനമായി സ്വീകരിച്ചതും പിടിച്ചെടുത്തതുമായ രാജാവിനുപോലും അവകാശമില്ലാത്തവിധത്തിൽ ആചന്ദ്രതാരം അവകാശം സ്ഥാപിച്ച) മലനാട്ടിലാകെ വ്യാപിച്ചു. ബൗദ്ധരെ ഓടിക്കാൻ കാട്ടിയ സാമർത്ഥ്യം മറ്റുമതക്കാരെ ഒടിക്കുന്നതിലോ വരുതിയിലാക്കുന്നതിലോ പ്രകടിപ്പിക്കുവാൻ ഇവർക്കു കഴിഞ്ഞില്ല. കാരണം ബ്രാഹ്മണരുടെ വരവിനു മുമ്പുതന്നെ  മലനാട്ടിലെത്തിയ യഹുദൂർക്കും ക്രിസ്ത്യാനികൾക്കും തരിസാപ്പള്ളി ശാസനം പോലെയുള്ള ഭൂദാനരേഖകളും അവയാൽ ലഭിക്കപ്പെട്ട അവകാശങ്ങളും ഉണ്ടായിരുന്നു. ഇത്തരം രേഖകളുലൂടെ ഭൂവുടമ സമ്പ്രദായത്തിൽ വലിയമാറ്റങ്ങളുണ്ടായി. തദ്ദേശവാസികൾ ഭൂരഹിതരും അടിമകളുമായി. ഇവകാശം കൊടുക്കപ്പെടുന്ന ഭൂമിയിലെ താമസക്കാർ കൂടി അവകാശത്തിൽപ്പെടുന്ന മട്ടിലുള്ളതായിരുന്നു ഈ ഭൂദാനങ്ങളിൽ പലതും

(ഖനനത്തിനായും മറ്റും അനുവദിക്കപ്പെടുന്ന പലമേഖലകളിലും ഉൾപ്പെട്ടു പോകുന്ന ആദിവാസികൾക്ക് അവരുടെ പരമ്പരാഗത ഭൂമി നഷ്ട പ്പെടുകയോ ഭൂമി നഷ്ടപ്പെടുന്ന ഇവർ ഖനിത്തൊഴിലാളികളായി മാറു കയ ചെയ്യുന്ന സംഭവങ്ങൾ ഇരുപത്തൊന്നാം നൂറ്റാണ്ടിലും സംഭവിച്ചു കൊണ്ടിരിക്കുന്നു. വിഴിഞ്ഞം പദ്ധതിക്കുള്ള അനുമതി പത്രത്തെ ഒരു ആധു നിക തരിസാപ്പള്ളിപ്പട്ടയ മെന്നു വിളിക്കാം. വിഴിഞ്ഞം തുറമുഖത്തിനായി അദാനിക്കു നല്കപ്പെട്ട ഭൂമിയിലെ അവകാശികളുടെ സ്ഥിതി കാത്തിരുന്നു കാണേണ്ടതാണ്).

എത്രയെത്ര കൊല്ലം നിവാസികളെയാണ് മേല്പ്പറഞ്ഞ പുതിയ ഭൂഉ ടമകളുടെ കിങ്കരന്മാർ  നിരവധി യുദ്ധങ്ങളിലൂടെയും ഏകപക്ഷീയമായ അക്രമണങ്ങളിലൂടെയും കൊന്നൊടുക്കിയത്! ബൈബിളിൽ പറയുന്ന ‘ആകാശത്തിലെ പറവക’ളെപ്പോലെയുള്ള പ്രകൃതിയെപ്പോലെ നൈസർഗി കമായ ഒരു സമൂഹത്തെ ഒതുക്കാൻ തുനിഞ്ഞവർ ഇന്നു പ്രകൃതിയുടെ ആഘാതമേറ്റ കഴിയുന്നു. നൂറ്റാണ്ടുകളുടെ ചരിത്രം ഒരു പുരോഗതിയും നേടിയില്ല എന്നു തോന്നിപ്പോവുന്നു. മനുഷ്യരിൽ നിന്നു മൃഗങ്ങളിലേ ക്കുള്ള പരിണാമത്തിലാണിന്നു നാം. ഒരു പ്രതീക്ഷയേയുള്ളൂ – ഒരു ചംക്ര മണം പൂർത്തിയാകുമ്പോൾ പുതിയൊരു ചംക്രമണം ഉണ്ടാകുമെന്ന്.

**മതം (90)**

എല്ലാ മതങ്ങളേയും കുറിച്ചുള്ള താരതമ്യപഠനം നടത്താൻ സാധാ രണ ജനത അത്ര വിദ്യാഭ്യാസമുള്ളവർ ആയിരുന്നില്ല. പള്ളിക്കാർ സ്ഥാപിച്ച മതപഠനത്തിനു വേയുള്ള ചില സ്ഥാപനങ്ങൾ മാത്രമേ ഉാ യിരുന്നുള്ളു. പൊതുവിദ്യാഭ്യാസത്തിന്റെ അഭാവം വിദേശീയർക്ക് നമ്മുടെ ജനതയെ ചൂഷണം ചെയ്യാനുള്ള ഒരു അവസരം ഉാക്കി കൊടുത്തു. AD 52 ൽ തന്നെ സെന്റ് തോമസ് കേരളത്തിൽ വന്ന് 7 പള്ളികൾ പണി യിച്ചിരുന്നതായി ചരിത്രം പറയുന്നു. ഒരി ചെറിയ കാലഘട്ടം കൊ് ഇത്രയും അധികം പള്ളികൾ പണിയിക്കണമെങ്കിൽ അവർക്ക് അതിന് ആവേശം കൊടുക്കുന്ന, വിജ്ഞാനം പകരുവാൻ കഴിവുള്ള  യേശുദേ വൻ തന്നെ ഇതിന്റെ പിന്നിൽ ഉായിരിക്കുമെന്ന് നമുക്ക് അനുമാനിക്കു വാൻ കഴിയും. ഗ്രാവിറ്റേഷ്ണൽ ഫോഴ്സിന്റെ പ്രിൻസിപ്പിൾ വച്ച് നോക്കു മ്പോൾ യേശുദേവൻ മരിച്ചിരുന്നില്ല എന്നും ഇവിടുത്തെ ജനങ്ങളുടെ കൂടെ

തന്നെ ഉായിരുന്നു എന്നും ഈ ഗ്രന്ഥകാരൻ വിശ്വസിക്കുന്നു.

**മതങ്ങൾ – നിരൂപണം (111)**

നമ്മുടെ ഈ സംസ്കാരത്തിന് പടിപടിയായി പുരോഗതി ഉായി. നാം ഇവിടുത്തെ അവസ്ഥയിൽ എത്തിച്ചേർന്നതിന് ഇലിടെ വന്ന എല്ലാ മതങ്ങൾക്കും പങ്കു്. ഇവിടുത്തെ മണ്ണിന്റെ മക്കൾ ദ്രാവിഡരാണെങ്കിലും അവരുടെ തനതായ സംസ്കാരങ്ങൾ, പ്രത്യേകിച്ച് ആധുനിക ലോകത്തിന് അഭിമാനിക്കുവാൻ വളരെയൊന്നും ചരിത്ര രേഖകളിൽ കാണുന്നില്ല. മുൻ അദ്ധ്യായങ്ങളിൽ സഞ്ചാരിയുടെ വിവരങ്ങളിൽ ഇവിടുത്തെ ആളുകൾ അർദ്ധ നഗ്നരും ആത്മദർശനം ഇല്ലാത്തവരും ആയിരുന്നു. പക്ഷേ മത ങ്ങൾ ശാസ്ത്രത്തിന്റെ വഴിയെ സഞ്ചരിക്കാതെ പോയതാണോ മത തത്വങ്ങളെ അതിന്റെയെല്ലാം ആചാര്യന്മാർ കതുപോലെ മനസ്സിലാ ക്കാൻ കഴിയാതെ  പോയതും മതവൈരം സൃഷ്ടിച്ചത്. മറിച്ച് ശാസ്ത്ര ത്തിന്റെ വഴിയേ പോയവരെ മതം ശിക്ഷിച്ചിട്ടുള്ള കാഴ്ചയാണ് നാം ചരി ത്രത്തിൽ കാണുന്നത്. മതത്തെ അന്ധമായി അനുസരിക്കാതെ വഴിമാറി പോയവരാണ് ഗലീലിയോയും ഐൻസ്റ്റീനും മറ്റ് നിരവധി ശാസ്ത്രജ്ഞ ന്മാരും. സത്യത്തെ ദർശിക്കാനാണ് ആചാര്യന്മാർ നമ്മേ പഠിപ്പിച്ചത്.പക്ഷേ ആത്മാവിനെ വരിഞ്ഞുകെട്ടി അന്ധതയുടെ ജയിലിൽ അടക്കുകയാണ് മതങ്ങൾ ചെയ്തത്. ഭൗതിക പുരോഗതിയിൽ മതങ്ങൾക്ക് അഭിമാനിക്കാ വുന്ന നേട്ടങ്ങളുങ്കെിലും അത്  മത..ൽ നിന്നു വഴിമാറിവന്ന കുറേ ശാസ്ത്ര മനസ്സുകളുടെ പ്രവർത്തനം കൊാണ്. കൊല്ലത്തിന്റെ വ്യപാ കമായ വ്യാവസായികവും സാസ്കാരികവുമായ പുരോഗതി ചരിത്രാതീത കാലം തൊട്ടുായിരുന്നു. മുമ്പേ തന്നെ  എന്നാണ് സൂചിപ്പിക്കുന്നത്. 160 ൽ കൂടുതൽ മുറികളുള്ള കപ്പലുകൾ കൊല്ലത്ത് ഉാക്കി അത് വിദേ ശീയർക്ക് വിറ്റിരുന്നു എന്ന് പറയുമ്പോൾ അത് ഇന്ന് പോലും സംഭവി ക്കാത്ത വസ്തുതകൾ അല്ലേ. ആ രീതിയിൽ നമുക്കുായിരുന്ന ആ വിദൂര സാംസ്കാരിക പശ്ചാത്തലം രേഖപ്പെടുത്താൻ നമ്മുടെ ചരിത്രകാരന്മാർക്ക് കഴിഞ്ഞിട്ടില്ല. അതുകൊ് നമ്മുടെ പൂർവ്വികരായ ദ്രാവിഡർ ഒരു റിപ്പ ബ്ലിക്കൻ ഭരണക്രമത്തിൽ കഴിഞ്ഞപ്പോൾ ഉായിരുന്ന പുരോഗതി നമുക്ക്

സങ്കല്പിക്കുവാൻ മാത്രമേ കഴിയുന്നുള്ളു. ക്രിസ്തുമതവും ഇസ്ലാംമതവും ഹിന്ദുമതവും എല്ലാം പരസ്പര സഹിഷ്ണതയോടെ വളരുന്ന കൊല്ലത്തെ കാഴ്ച ആശാവഹമാണ്. ഈ സാഹചര്യത്തിൽ മതങ്ങൾ പരസ്പരം സഹ കരിച്ച് വൈരബോധം വളർത്താതെ ഒരു മതേതര രാഷ്ട്രത്തിന്റെ കീഴിൽ കഴിഞ്ഞാൽ ഒരു പ്രബുദ്ധ ഭാരതം ഇനിയും നമുക്ക് സ്വപ്നം കാണാം.

# മതങ്ങളും മനുഷ്യരും കൊല്ലത്ത്

കൊല്ലത്തെ ജനങ്ങൾ മതഭ്രാന്തരായിരുന്നില്ല. മതം അവരിൽ അടിച്ചേല്പിക്കപ്പെട്ടതാണ്. എല്ലാമതങ്ങളുടെയും അന്തഃസത്ത ഉൾക്കൊണ്ട് സമാധാനജീവിതം നയിക്കുകയും മറ്റുള്ളവർക്കുകൂടി സമാധാനപരമായി ജീവിക്കുവാനുള്ള അന്തരീക്ഷം ഒരുക്കുകയും ചെയ്തിരുന്ന നാടാണു കൊല്ലം. നിർഭാഗ്യവശാൽ, പിന്നീടു വന്ന മതപുരോഹിതർ ജനങ്ങളിൽ ഘട്ടം ഘട്ടമായി മതം അടിച്ചേല്പിച്ചപ്പോൾ മതത്തിന്റെ വ്യാപനത്തിനു വേണ്ടിയുള്ള അഭിനിവേശവും ഇവിടെ വളർന്നു വന്നു. മതമാത്സര്യം വളരുവാൻ ഇതു കാരണമായി. ശുദ്ധമായ മതതത്ത്വങ്ങൾ അപ്രത്യക്ഷമായി. സ്വതസ്സിദ്ധമായ ഒരു സംസ് കാരം ഫ്യൂഡലിസത്തിന്റെ നിറത്തിൽ മുങ്ങിപ്പോയി. വിദ്വേഷവും ശാഠ്യവും ദുർബ്ബുദ്ധിയും, ഹിംസയും അസൂയയും മറ്റും ദുഃസ്വഭാവങ്ങളും ജനങ്ങളിൽ അടിച്ചേല്പിച്ചു. അക്കാലത്തു വളർന്നു വന്ന ഹിംസയുടെയും ചുഷണത്തിന്റെയും പരിണാമദശയിലൂടെയാണ് നാം ഇപ്പോൾ കടന്നു പോകുന്നത്. മുനിമാർ വളർത്തിയെടുത്ത ഒരു സംസ്കാരം കൊല്ലത്തെ ദ്രാവിഡ ജനതയ്ക്കുണ്ടായിരുന്നു.

പരശുരാമനെന്നു നാം വിളിക്കുന്ന പേർഷ്യൻ യോദ്ധാവിന്റെ അതിക്രമങ്ങൾ സഹിയാഞ്ഞ് സഹ്യാദ്രിയുടെ ഉൾവനങ്ങളിലേക്കു മാറിപ്പോയ ജനവർഗങ്ങളുടെ പിന്മുറക്കാരാണ് ഇന്നു കൊല്ലത്തിന്റെ കിഴക്കൻ വനമേഖലകളിലും അട്ടപ്പാടിയിലും വയനാട്ടിലും അതിനു വടക്കുമുള്ള പ്രദേശങ്ങളിലും കഴിയുന്ന ആദിവാസികൾ. പരശുരാമൻ ഉത്തരേന്ത്യൻ ജനപദങ്ങളിലും നർമ്മദാ ഗോദാവരീ തീരങ്ങളിലും നിന്നു കൊണ്ടു വന്നു കുടിപാർപ്പിച്ച ബ്രാഹ്മണരുടെ 64 ഗ്രാമങ്ങൾ കേരളത്തിന്റെ അധികാരകേന്ദ്രങ്ങളായിത്തീർന്നു.

കൊല്ലത്ത് പേർഷ്യാക്കാർക്കു നല്ല സ്വാധീനം ഉണ്ടായിരുന്നു എന്നതിന്റെ തെളിവാണ് തരിസാപ്പള്ളിശാസനത്തിൽ സാക്ഷികളായി ഒപ്പിട്ടിരിക്കുന്ന ജരതുഷ്ടമതക്കാരുടെ ഒപ്പ്. പാഴ്സികളെന്നറിയപ്പെടുന്ന വ്യാപാരികൾ അഞ്ചുവണ്ണം എന്ന സംഘത്തിലെ പ്രബലരായ അംഗങ്ങളായിരുന്നില്ലെങ്കിൽ തരിസാപ്പള്ളിച്ചെപ്പേടുപോലെ പ്രധാനപ്പെട്ട ഒരു രേഖയിൽ

ഒപ്പിടേണ്ട കാര്യമില്ലല്ലോ.

ഇവരുണ്ടാക്കിയ കെട്ടുകഥകളും പ്രമാണങ്ങളും ഇവിടുത്തെ ജനതയെ പരസ്പരം പോരടിപ്പിച്ചു. പിന്നീടു വന്ന ശങ്കരാചാര്യർ വേദാന്തത്തിന്റെയും തർക്കശാസ്ത്രത്തിന്റെയും ബലത്തിൽ മറ്റുമതങ്ങളുടെ മേൽ ബുദ്ധിപരമായ ബലം നേടുകയും ജനങ്ങളെ നാനാജാതികളായി വിഭജിച്ച് അവർക്കു സ്ഥിരം തൊഴിലുകളും നൽകി. അങ്ങനെ തൊഴിലുകളുടെ അടിസ്ഥാനത്തിൽ ജാതി സമ്പ്രദായം കേരളത്തിൽ വേരുറച്ചു. ശങ്കരാചാര്യരുടെ കാലം വരെയും കൊല്ലം നഗരം ഉൾക്കൊള്ളുന്ന വേണാട്ടിൽ ബുദ്ധമതത്തിനായിരുന്നു പ്രമുഖത. അതു നഷ്ടമാവുന്നത് കൊല്ലവർഷാരംഭത്തോടെയാണ്. ശങ്കരമതത്തിന്റെ സ്ഥാപനത്തിനോടനുബന്ധിച്ചായിരിക്കണം കൊല്ലവർഷം തുടങ്ങിയത്. മലനാട്ടിലെ എല്ലാ തുറ(നദീമുഖങ്ങളും) കളും തങ്ങളുടെ നിയന്ത്രണത്തിലാക്കണമെന്നത് ബ്രാഹ്മണരുടെ ലക്ഷ്യമായിരുന്നുവെന്നു കേരളോല്പത്തിയിൽ നിന്നു മനസ്സിലാക്കാം.

ആധുനികകാലത്ത് സ്വാതന്ത്ര്യസമരത്തിന്റെ ശക്തമായ ആവേശം കൊല്ലത്തെ ജനങ്ങളിലുണ്ടായി. ആധുനികദ്രാവിഡജനതയുടെ ഉയിർത്തെഴുന്നേല്പിന്റെ തലസ്ഥാനം കൊല്ലമായിരുന്നു. സാംസ്ക്കാരികമായും വീക്ഷണപരമായും പുരാതനകാലം മുതൽ മലനാടിന്റെ മറ്റുഭാഗങ്ങളിൽ നിന്നും വേറിട്ടു നിന്നിരുന്ന വേണാട്ടിലെ സ്വാതന്ത്ര്യസമരത്തിനും അതിന്റെ തനിമയുണ്ടായിരുന്നു. ഗാന്ധിജിക്കുപോലും അയിത്തോച്ചടനത്തെ സംബന്ധിച്ച് പുതിയ ദിശാബോധം നൽകിയത് വേണാട്ടിലെ ശ്രീനാരായണ ഗുരുവുമായുള്ള കൂടിക്കാഴ്ചയാണ്.

ഇവിടുത്തെ ജനസമൂഹത്തിൽത്തന്നെയുള്ള അസമത്വത്തിനെതിരെയായിരുന്നു കൊല്ലത്തെ സ്വാതന്ത്ര്യസമരം. ഓരോ ജനതയും ഓരോ അധഃകൃത സമൂഹവും അവരുടെ ജന്മാവകാശം തിരിച്ചറിഞ്ഞു. സ്വാതന്ത്ര്യം ജന്മാവകാശത്തിന്റെ ഭാഗമാണെന്ന് അവർ മനസ്സിലാക്കിയപ്പോൾ അതുമായി ബന്ധപ്പെട്ട എല്ലാ ജീവിതതലങ്ങളിലും അവരുടെ പോരാട്ടശക്തി ആഞ്ഞടിച്ചു. യേശുക്രിസ്തു പറഞ്ഞു തന്നെ നാളയെക്കുറിച്ചു ദുഃഖമില്ലാതെ ജീവിക്കുന്ന പക്ഷികളെപ്പോലെ പ്രകൃതിയുടെ ഭാഷമനസ്സിലാ

ക്കാനും പ്രകൃതിയോടിഴുകി ജീവിക്കുവാനും ഇനിയും വിദൂരതയിലേക്കു പോകേണ്ടിയിരിക്കുന്നു.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ജനങ്ങൾ പ്രതീക്ഷിച്ചിരുന്ന നഷ്ടമായി. ഫ്യൂഡലിസ്റ്റ് കാലഘട്ടത്തിലെന്നപോലെ മതങ്ങളുടെ ശക്തി കൂടുകയും അതിനെ തടയാൻ ഇവിടുകത്തെ ആദർശവാദികൾക്കോ പ്രസ്ഥാനങ്ങൾക്കോ കഴിയാതെ പോവുകയും ചെയ്തു.

ചരിത്രത്തിന്റെ ഒരു ഘട്ടത്തിൽ കൊല്ലത്ത് ജൂതരും ക്രിസ്ത്യാനികളും ബൗദ്ധരും മുസ്ലീങ്ങളും ഒരേ ആരാധനാസ്ഥലത്തായിരുന്നു ഒത്തുകൂടിയിരുന്നത് എന്നു നിങ്ങൾ വിശ്വസിക്കുമോ? അങ്ങനെ ചെയ്താൽ ലഭിക്കുന്ന സമാധാനത്തെയും സാഹോദര്യത്തെയും നിങ്ങൾക്കു സ്വപ്നം കാണാനാവുമോ?

നാം മതേതരത്വത്തെപ്പറ്റി സ്വപ്നം കണ്ടെങ്കിലും ഫ്യൂഡലിസത്തിന്റെ രക്തം നിറഞ്ഞ അധികാരിവർഗം മന്ത്രിമാരും ജഡ്ജിമാരും ഉൾപ്പെടെ-നമ്മുടെ മൗലിക സംസ്കാരത്തെ തകർത്ത് വക്താക്കളാവുകയോ ചെയ്യുന്നു. ഈ സാംസ്ക്കാരിക അധഃപതനം കൊല്ലത്തെ ജനതയ്ക്കും സംഭവിച്ചതിൽ ഞാൻ ദുഃഖിക്കുന്നു. വളരെയധികം ചരിത്രഗ്രന്ഥങ്ങൾ ഞാൻ വായിച്ചെങ്കിലും ഒന്നിലും കൊല്ലം ജനതയുടെ ജീവിതത്തെ കണ്ടെത്താൻ കഴിഞ്ഞില്ല.

കൃഷിയും വ്യവസായവും ഒരു കാലത്ത് കൊല്ലത്തിന്റെ മുഖമുദ്രയായിരുന്നു. കൊല്ലം കണ്ടാലില്ലം വേണ്ട എന്നു ജനങ്ങളെ പഠിപ്പിച്ചത് ഇവിടുത്തെ ജീവിത സൗഭാഗ്യങ്ങൾ കണ്ടിട്ടാണ്. എത്ര മനോഹരമായ കൊല്ലം. എത്ര മനോഹരമായ പാടങ്ങൾ. എവിടെയും പച്ച. എവിടെയും സമൃദ്ധിയും ആഹ്ലാദവും. നിശ്ശബ്ദമായി പ്രവർത്തിച്ചിരുന്ന വ്യവസായശാലകൾ. കൊടികൾ ഇല്ലാതിരുന്ന ഒരു കാലം അക്രമരാഷ്ട്രീയം അന്നു കൊല്ലത്തുണ്ടായിരുന്നില്ല.

രാവിലെയും വൈകിട്ടും റോഡു നീളെ നിരനിരയായി പോകുന്ന തൊഴിലാളികൾ. അന്നത്തെ എ.ഡി. കോട്ടൺമിൽ, എച്ച്. ആന്റ് സി, തോമസ് സ്റ്റീഫൻ കമ്പനി തുടങ്ങിയ കമ്പനികളിൽ പ്രവർത്തിച്ചിരുന്ന

തൊഴിലാളിസമൂഹം ആരുടെയും പ്രലോഭനത്തിനു വശംവദരായല്ല തൊഴിൽ ശാലകളെ വളർത്തിയെടുത്തത്. മറിച്ച് തൊഴിൽ അവരുടെ കർമ്മവും ധർമ്മവുമായി അവർ വിശ്വസിച്ചിരുന്നതുകൊണ്ടാണ്. മുതലാളിയും തൊഴിലാളിയും കണ്ടത് ഒന്നു മാത്രം. നിസ്വാർത്ഥമായ സേവനം.

സ്വതന്ത്രമനസ്കർ നിഷ്കളങ്കമായി ചിന്തിച്ചു നോക്കുക. എന്തു കാരണത്താലാണ് ഈ ഫാക്ടറികൾ ഇന്നു ശ്മശാനഭൂമിപോലെ അവശേഷിക്കുന്നതെന്ന്.

അന്ന് ആടിപ്പാടിനടന്ന തൊഴിലാളികളെവിടെ? അവർ നിർമിച്ച മനോഹരങ്ങളായ കല്പടവുകളുള്ള കുളങ്ങളെവിടെ? ഏഴും ദശാബ്ദമായി നമ്മുടെ രാജ്യം ഭരിക്കുന്ന ഭരണാധിപന്മാർ പല പാർട്ടികളായി തിരിഞ്ഞ് അവർ തമ്മിലുള്ള പ്രശ്നങ്ങളും പുതിയ പ്രശ്നങ്ങൾ ഉണ്ടാക്കലുമായി പൂർണസമയവും വിനിയോഗിക്കുന്നതിനുപകരം ഈ നഗരത്തെ പുനരുദ്ധരിക്കാൻ ശ്രമിച്ചിരുന്നുവെങ്കിൽ ഇവിടുത്തെ നശിച്ചുപോയ വ്യവസായങ്ങൾക്ക് ജീവൻ കൊടുക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ എത്രഭാഗ്യവാന്മാരായിരുന്നു നമ്മൾ.

ഇന്നു വളർന്നു വന്ന് കൈക്കൂലി സംസ്കാരം എല്ലാ മണ്ഡലങ്ങളിലും വളർത്തിയെടുത്തത് രാഷ്ട്രീയ പ്രവർത്തകരല്ലേ? ഒരു ഫയലും ചുവപ്പുനാടയിൽ കുരുങ്ങാതെ പോകാൻ നിങ്ങൾ എത്രതവണ കൈക്കൂലി കൊടുക്കാൻ പ്രേരിതരാവുന്നു. ഇതു നമ്മുടെ സംസ്കാരമല്ല- ബ്രീട്ടിഷുകാരുടെ പോലും! ഇവിടുത്തെ രാഷ്ട്രീയമാംസകർ ബ്യൂറോക്രസിയിലേക്കു പകർത്തിയ അഴിമതിയുടെ ചിന്താസരണി നമ്മുടെ സംസ്കാരത്തിന്റെ ഭാഗമാണെന്നു പറയാൻ നിങ്ങൾ ആഗ്രഹിക്കുന്നുണ്ടോ? പക്ഷേ അങ്ങനെ ഒരു സംവിധാനത്തിൽ നമ്മുടെ തെരഞ്ഞെടുപ്പുരംഗം വരെ നട്ടം തിരിയുമ്പോൾ എല്ലാം കാപട്യമല്ലേ- നമുക്കെന്തു വേണമെന്നുപറഞ്ഞു നാം നിഷ്ക്രിയരായിരുന്നിട്ടു കാര്യമില്ല. മറിച്ച് ഒരു പുതിയ ഉണർവ്വും സ്വാത്ര്യബോധവും കൊല്ലത്തെ ജനങ്ങളിൽ വളർന്നു കാണാൻ ഞാനാഗ്രഹിക്കുന്നു.

ഇന്നലെ വരെ കൃഷിനടന്നിരുന്ന പാടങ്ങളിൽ ഇന്നു ജലമില്ല. എല്ലാം വരണ്ടു കിടക്കുന്നു. വെള്ളമുള്ള പാടങ്ങളിൽ കൃഷിയും നടത്തുന്നില്ല. ഇതു മനുഷ്യർ വരുത്തി വച്ച ശാപമോ– അതോ പ്രകൃതിയുടേതോ? ഒരിക്കലും പ്രകൃതിയുടേതല്ല. പ്രകൃതിക്ക് ഒരു വഴിയേ അറിയൂ. അതു പരിണാമത്തിന്റേതും സന്തുലനത്തിന്റേതും മാത്രമാണ്.

നിങ്ങളാണീ പ്രകൃതിയെ നശിപ്പിച്ചത്. നിങ്ങളാണീ വയലുകളിൽ വെള്ളമില്ലാതാക്കിയത്. പർവ്വതങ്ങൾ ഇടിച്ചു നിരത്തി. പാറകൾ ഖനനം ചെയ്തു തകർത്തു. നിങ്ങളുടെ അദ്ധ്വാനശേഷിയും ശീലവും നഷ്ടപ്പെട്ടിരിക്കുന്നു. ബിഹാറികളും – ബംഗാളികളും ഒറിയാക്കാരും അസാംകാരുമായ അദ്ധ്വാനിക്കുന്ന ജനവർഗങ്ങളെ ആശ്രയിച്ചാണിന്നു നിങ്ങളുടെ ജീവിതം ക്രമീകരിച്ചിരിക്കുന്നത്. അധ്വാനത്തിനു മുമ്പിൽ അറച്ചു നില്കുന്ന നിങ്ങൾ ആരോഗ്യത്തിലും തകർന്നു കൊണ്ടിരിക്കുന്നു. ശരാശരി മരണ നിരക്ക് ഓരോ വർഷവും 10% കണ്ട് വർദ്ധിക്കുന്നു. ആരോഗ്യമില്ലാത്ത നിങ്ങൾ രോഗബാധിതരാവുന്നു.ആശുപത്രികളുടെ പെരുപ്പം കൂടുകയാണ്. പൂർണതയിലെത്തുന്നതിനു മുൻപ് മരണം നിങ്ങളെ കാർന്നു തിന്നുന്നത് അദ്ധ്വാനത്തിന്റെ കുറവു കൊണ്ടല്ലേ?

എല്ലാം സർക്കാർ തരണമെന്നുള്ള നിങ്ങളുടെ കാഹളം മുഴക്കൽ ഇന്നുയർന്നു കേൾക്കാം. സർക്കാർ ചെയ്യാത്ത കാര്യങ്ങൾ ജനങ്ങൾ സംഘടിച്ചു വിഭവശേഖരണം നടത്തി ചെയ്താൽ സർക്കാർ ലജ്ജിക്കും. ചൂഷണത്തിൽ നിന്നും അഴിമതിയിൽ നിന്നും അകന്നു നിൽക്കാൻ അവർക്കു ബോധോദയമുണ്ടാകും. നല്ല ഭരണകർത്താക്കളിലൂടെ മാത്രമേ ഒരു നല്ല ഭാവിയെ നമുക്കു സ്വപ്നം കാണാൻ കഴിയൂ. അതിനുള്ള സാംസ്ക്കാരിക ബോധം വളർത്തിയെടുക്കാൻ നമുക്കു കഴിയണം – പ്രവർത്തകരെയും.

നദികളെക്കൊണ്ട് പ്രകൃതി എത്ര ധന്യമാണ്. ഈ നദികളിലെ ജലം നഷ്ടപ്പെടാതെ സൂക്ഷിക്കാൻ നിങ്ങൾക്കാവണം. കടലിലേക്കൊഴുകുന്ന നദികളെ അതിനായി മെരുക്കിയെടുക്കണം– അണക്കെട്ടുകൊണ്ടും തടയണ കൊണ്ടും പക്ഷേ പ്രകൃതിയെ സംഹരിക്കരുത്. ജെ.സി.ബി. മുതലായ യന്ത്രങ്ങളുപയോഗിച്ചുള്ള സംഹാരം കൂടുതൽ നഷ്ടമുണ്ടാക്കുകയേ

ഉള്ളുവെന്ന് ചരിത്രം നിങ്ങളെ പഠിപ്പിച്ചു. കഴിഞ്ഞ 10 നൂറ്റാണ്ടുകളായി ഇവിടെ വളർന്നു വന്ന സംസ്കാരം നിഷ്പ്രഭമായി. എന്തു കൊണ്ട് ഒരു ജനതയെ- പുതിയതലമുറയെ പ്രകൃതിയുടെ സന്തുലനം നിലനിർത്തി ക്കൊണ്ടു ജീവിക്കുവാൻ നമുക്കു പഠിപ്പിച്ചുകൂടാ? സംഹാരതാണ്ഡവം നിറു ത്തിയാൽ പ്രകൃതിക്കിണങ്ങി ജീവിക്കാൻ നമുക്കു കഴിയും. നാം പ്രകൃതി യോടു ചെയ്യുന്നത് പ്രകൃതി നമ്മോടു ചെയ്യുമെന്നാണ് ജ്ഞാനികൾ പറ യുന്നത്.

## സാംസ്ക്കാരിക സംഗമ സ്ഥലം

തുറമുഖം എന്ന നിലയിൽ വിവിധദേശങ്ങളിലെ ആളുകൾ എപ്പോഴും ഇടപഴകുന്ന ഇടമായിരുന്നതിനാൽ ആദ്യകാലത്തു തന്നെ ഒരു സാംസ്ക്കാരിക സംഗമകേന്ദ്രമാവാൻ കൊല്ലത്തിനു കഴിഞ്ഞു. ആദ്യകാല ദ്രാവിഡ സംസ്കാരം മുതൽ ആധുനിക പാശ്ചാത്യൻ സംസ്കാരം വരെയുള്ള വിവിധ ഘട്ടങ്ങളിലൂടെ കടന്നു പോയിട്ടുള്ള കൊല്ലം നഗരത്തിന്റെ നീതിബോധവും സമത്വബോധവും ചരിത്രത്തിലെമ്പാടും തെളിഞ്ഞു കാണാം. ബാബിലോൺ, പേർഷ്യ, ഊജിപ്ത്, റോം, ചൈന, സുമാത്ര, ഭാരതത്തിൽത്തന്നെയുള്ള വിവിധ പ്രദേശങ്ങൾ, അറേബ്യൻ രാജ്യങ്ങൾ ഇവയുമായെല്ലാം ഉള്ള സാംസ്കാരിക വിനിമയത്തിന്റെ പ്രതിഫലനങ്ങൾ കൊല്ലത്തിന്റെ സംസ്കാരത്തിലുണ്ട്. ആചാരാനുഷ്ഠാനങ്ങളിൽ വേഷഭൂഷകളിലും സാംസ്കാരിക വൈവിധ്യവും സമന്വയവും പ്രകടമാണ്.

ഇന്നു കേരളമെന്നറിയപ്പെടുന്ന മലനാടിന്റെ തെക്കേയറ്റത്തുള്ള ഈ പ്രദേശം മലനാടിന്റെ മറ്റുഭാഗങ്ങളെയപേക്ഷിച്ച് ഏറെ പുരാതനമാണ്. കൊല്ലം മുതൽവളപട്ടണം വരെയുള്ള പ്രദേശത്തെ കടൽവയ്പുകളാണ് ജനവാസയോഗ്യമായതിനുശേഷം കേരളം എന്ന് അറിയപ്പെട്ടു പോന്നത്. പുരാതന കേരളവും വേണാടും വ്യത്യസ്ത സവിശേഷതകളുള്ള സംസ്കാരങ്ങളുടെ പ്രചാരണമാണ് നടന്നിരുന്നത്.

## കഥകളിയുടെ ഉറവിടം ഇളയിടം

സാമൂരിതിയുടെ അധീനതയിലുള്ള ഗുരുവായൂർ ക്ഷേത്രത്തിൽ നടത്തുന്ന കൃഷ്ണനാട്ടം കൊട്ടാരക്കരയിൽ നടത്തുവാൻ വേണാട്ടു സാമന്തരായ ഇളയിടത്തു സ്വരൂപത്തിന്റെ അധിപൻ കൊട്ടാരക്കരത്തമ്പുരാൻ സാമൂതിരിയോട് അപേക്ഷിച്ചു. സാമൂതിരി സമ്മതിച്ചില്ല. അതിനു കാരണം സാമൂതിരിമാരുടെ വരുതിയിൽ ചെല്ലാതെ സ്വന്തന്ത്രമായി നില്ക്കുന്ന വേണാട് എപ്പോഴും സാമൂതിരിയുടെ കണ്ണിലെ കരടായിരുന്നു. കൊച്ചിക്കു തെക്കോട്ട് സാമൂതിരിയുടെ ഭരണം തടഞ്ഞതു വേണാടാണ്. കന്നേറ്റിക്കു തെക്ക് പ്രവേശിക്കുന്ന കാര്യം സാമൂതിരിയുടെ സ്വപ്നം മാത്രമായി അവശേഷിച്ചു. അങ്ങനെയുള്ള വേണാട്ടിലെ ചിറ്ററചന്റെ ക്ഷേത്രത്തിൽ കൃഷ്ണനാട്ടം നടത്തേണ്ടെന്നു സാമൂതിരിക്കു തോന്നുയതു സ്വാഭാവികം. വേണാട് കോഴിക്കോടിനെ ആക്രമിക്കുമോ എന്നുപോലും സാമൂതിരിഭയപ്പെട്ടിരുന്നു. കടൽമാർഗം അങ്ങനെയൊരു യുദ്ധത്തിനുള്ള കഴിവ് അന്നു കൊല്ലത്തിനുണ്ടായിരുന്നു. സാമൂതിരിയുടെ സ്വയംകൃതമായ പെരുമാൾ സ്ഥാനത്തിന് എപ്പോഴും ഭീഷണിയായിരുന്നതു വേണാട്ടരചനാണ്.

കൃഷ്ണനാട്ടം കൊട്ടാരക്കരയിൽ നടത്താൻ സാമമൂതിരി അനുവദിക്കാത്തതിനാൽ കൊട്ടാരക്കര രാജാവ് ( ഇളയിടത്തു മൂപ്പിൽ) വേഷം മാറി ഗുരുവായൂരിലെത്തി കൃഷ്ണനാട്ടം കണ്ടു. അവിടുന്നു കഷ്ടിച്ചു രക്ഷപ്പെട്ടു കൊട്ടാരക്കരയിലെത്തി. രാമനാട്ടം എന്ന കഥ എഴുതിയുണ്ടാക്കി രാമനാട്ടം കളിച്ചു. അന്നത്തെ പടയണി വേഷങ്ങളിൽ നിന്നു സ്വാംശീകരിച്ച കലാംശങ്ങൾ പടയണിക്കുപയോഗിക്കുന്നതുപോലെ പാളകളിൽ ചായമെഴുതിയുണ്ടാക്കിയ കീരീടാദി ആഭരണങ്ങളും പ്രത്യേകതരും ഉടുത്തുകട്ടുകളോടും കൂടി കൃഷ്ണാട്ടത്തെ അനുകരിച്ചുള്ളതരത്തിൽ ആദ്യമായി അവതരിപ്പിച്ചു. അവിടുന്നാണ് കഥകളിയുടെ ഉത്ഭവം.

ഇന്നു കേരളത്തിന്റെ പ്രതീകമാണ് ലോകമെമ്പാടും കഥകളി. അതു തന്നെ വടക്കൻ ചിട്ടയെന്നും തെക്കൻ ചിട്ടയെന്നും പലതരത്തിൽ. കല്ലുവഴിച്ചിട്ട വേറൊരു ശൈലി. കേരളത്തിൽ ഏറ്റവുമധികം അവതരിപ്പിക്കപ്പെടുന്ന ക്ലാസിക്കൽ കലാരൂപം കഥകളിയാണെന്നു പറയാം.

യേശുവിന്റെയും നാരായണഗുരുവിന്റെയുമൊക്കെ ജീവിതത്തെ ആസ്പദമാകി രചിക്കപ്പെട്ട ആട്ടക്കഥകൾ നിരവധിവേദികളിൽ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. കഥകളിയുടെ പരിണാമദശകളിൽ അതിന്റെ വികസനം ഏറ്റെടുത്തു ലോകവ്യാപകമാക്കിയത് മഹാകവി വള്ളത്തോളാണ്. തുടർന്ന് എം.കെ.കെ.നായർ ആ ദൗത്യം ഏറ്റെടുത്തു.

വാഴേങ്കട കുഞ്ചുനായർ, ഗുരു ചെങ്ങന്നൂർ, കലാമണ്ഡലം കൃഷ്ണൻനായർ, കോട്ടക്കൽ ശിവരാമൻ, മാങ്കുളം വിഷ്ണു നമ്പൂതിരി, ഗുരു ചേമഞ്ചേരി തുടങ്ങിയ മഹാരഥന്മാർ നടനരംഗത്തു തിളങ്ങി. നടന്മാർ മാത്രമാണ് പ്രശസ്തരാവുക. പിന്നണിക്കാർ പിന്നണിക്കാരായിത്തന്നെ നില്ക്കുന്നു.

## പുരാതന വ്യവസായം

ലോകരാഷ്ട്രങ്ങളുടെ പ്രധാനപ്പെട്ട തുറമുഖകളിൽ കൊല്ലത്തിന് പ്രമുഖസ്ഥാനം ഉണ്ടായിരുന്നുവെന്ന് പറഞ്ഞുവല്ലോ. ചെറുകിട വ്യവസായങ്ങളേക്കാൾ വൻകിട വ്യവസായങ്ങൾ ആണ് ഇവിടെ വളർന്ന് വികസിച്ചത്. വ്യവസായങ്ങളും മറ്റും ഒരു കാലത്ത് നമ്മുടെ മണ്ണിന്റെ തനതായ സ്വത്തായിരുന്നു. ബ്രിട്ടീഷുകാരുടെ വരവോടുകൂടി അലോപ്പതിമരുന്നുകളുടെ വിപണം കൂടുകയും അവരുടെ ഭിഷംഗരന്മാർ നമ്മുടെ മണ്ണിന്റെ മരുന്നുകളെ ഇടിച്ച് താഴ്ത്തി പ്രചരണം നടത്തുകയും ചെയ്തു. പക്ഷേ മരുന്നു കമ്പനിക്കാർ രഹസ്യമായി നമ്മുടെ മരുന്നുകൾ അലോപ്പതി മരുന്നിന്റെ നിർമ്മാണത്തിനുവേണ്ടി കൊണ്ട് പോയ്ക്കൊണ്ടിരുന്നു. ഇപ്പോഴും അത് തുടരുന്നു. നമ്മുടെ അടിമത്വരാജ്യത്തിന് മറ്റ് യൂറോപ്യൻ രാജ്യങ്ങളെപ്പോലെ ശാസ്ത്രബോധം വളർത്താൻ കഴിയാതിരുന്നത് പുരോഗമനപാഥയിൽ ഒരു തടസ്സമായിരുന്നെങ്കിലും ചൈനാക്കാരും പേർഷ്യക്കാരും യൂറോപ്യൻ രാജ്യങ്ങളും ഇവിടെ വന്ന് നമ്മുടെ പാവപ്പെട്ട ആളുകളെ തൊഴിൽ പരിശീലിപ്പിച്ച് വളർത്തിയെടുക്കാൻ കഴിഞ്ഞതു കൊണ്ടാവണം വിലകൂടിയ സാരികളും മറ്റും ഈറക്കുഴലിൽ പായ്ക്ക് ചെയ്തയിക്കാൻ നമ്മുക്ക് കഴിഞ്ഞിരുന്നത്.

## കപ്പൽ നിർമാണകേന്ദ്രം

163 മുറികളുള്ള കപ്പലുകളെപ്പറ്റി സഞ്ചാരികൾ രേഖപ്പെടുത്തിയിട്ടുണ്ട്. കപ്പൽ വ്യാപാരത്തിന്റെ അന്താരാഷ്ട്ര കേന്ദ്രങ്ങളിൽ ഒന്നെന്ന നിലയ്ക്ക് മേൽത്തരം കപ്പലുകൾ നിർമിക്കുന്നതിൽ വലിയൊരു പാരമ്പര്യമാണ് കൊല്ലത്തിനുള്ളത്.ഒരേ ദിവസം എഴും എട്ടും കപ്പലുകൾ കൊല്ലത്തു വന്നിരുന്നുവെന്നതു തന്നെ ഇവിടുത്തെ വ്യാപാരത്തിന്റെ വ്യാപ്തിയെ സൂചിപ്പിക്കുന്നു.

കപ്പൽ നിർമാണത്തിൽ വിദഗ്ദ്ധരായ തച്ചന്മാർ കൊല്ലത്തുണ്ടായിരുന്നു. കെട്ടിട നിർമ്മാണത്തിലും തടിയുടെ ഉപയോഗം വ്യാപകമായിരുന്നു. പേർഷ്യൻ- ഈജിപ്ഷ്യൻ- ചൈനീസ് മാതൃകയിലുള്ള വാസ്തുവിദ്യ കൊല്ലത്തു പ്രചരിച്ചിരുന്നു. പഴയ കെട്ടിടങ്ങളിൽ ഇതു പ്രതിഫലിക്കുന്നുണ്ട്.

(എന്റെ കുട്ടിക്കാലത്ത് ഒരു ഭ്രാന്തനെ സാധാരണ കാണാറുണ്ടായിരുന്നു. ഒരിക്കൽ അയാൾ വിളിച്ചു ചോദിച്ചു. ആർക്കെങ്കിലും ആശാരി എന്ന പദത്തിന്റെ അർത്ഥം അറിയാമോ എന്ന്. സകലരും ഉത്തരം മുട്ടി നില്ക്കുമ്പോൾ അയാൾ പറഞ്ഞു. ആശയെ ഹരിക്കുന്നവൻ ആശാരി. ആശയെന്നാൽ ദിക്ക്. ദിക്കുകളെ ഹരിച്ച് (കണക്കു കൂട്ടി) കെട്ടിടത്തിന്റെ കണക്കു നിർമ്മാണം നടത്തുന്നവൻ ആശാഹരി ആശാരി)

നമ്മുടെ കെട്ടിടനിർമ്മാണത്തിനും കപ്പൽ നിർമാണത്തിനും ഈ ഹരണം (അതിസൂക്ഷ്മമായ കണക്കുകൂട്ടൽ) നടത്തിയിരുന്നു.

## വസ്ത്രം/ ചായം

മിനുസമേറിയ കയറും പട്ടും കൊല്ലത്ത് നിർമ്മിച്ചിരുന്നു. പട്ടു വസ്ത്രങ്ങൾ ഈറക്കുഴലിൽ ചുരുളുകളാക്കി വച്ച് മുദ്ര ചെയ്ത് വിദേശങ്ങളിലെ രാജ്ഞിമാർക്ക് ഉപയോഗിക്കുന്നതിനായി അയച്ചിരുന്നു. നെയ്ത്തിനു വേണ്ടി ഈഴവ വർഗത്തിന്റെ ഒരു വിഭാഗം തന്നെഉണ്ടായിരുന്നു. ജപ്പാൻകാരെ നെയ്ത്തു പഠിപ്പിച്ചത് ഒരു മയ്യനാട്ടുകാരൻ ആണെന്നു പറയപ്പെടുന്നു. ചൈനയും കൊല്ലവും തമ്മിലുള്ള ബന്ധത്തിൽ നിന്നു മന

സ്സിലാക്കാവുന്നത് പട്ടുനിർമ്മാണം ഇവിടെ പ്രചരിപ്പിച്ചത് ചൈനാക്കാരി ക്കണെമെന്നാണ്. ഇവിടെ രാജകൊട്ടാരങ്ങളിലും ക്ഷേത്രങ്ങളിലും പട്ട് ഒരു വിശിഷ്ടവസ്തുവായിരുന്നു. ദേവീക്ഷേത്രങ്ങളിൽ പട്ട് വളരെ പ്രധാനപ്പെട്ട നേർച്ച വസ്തുവാണ്. ഇവിടുത്തെ ആവശ്യങ്ങൾക്കനുസരിച്ച് ഇവിടെത്ത ന്നെവസിച്ച് ചൈനാക്കാർ തദ്ദേശീയരെ നെയ്തു പഠിപ്പിച്ച് തുണിയുല്പ ന്നങ്ങൾ പലയിടങ്ങളിലേക്കും കയറ്റി അയച്ചിരുന്നു.

വസ്ത്രങ്ങൾ ചായം മുക്കുന്നതിന്നാവശ്യമായ ചപ്പങ്ങം(പതിമുഖം), നീലം മതലായവ കൊല്ലത്ത് ഉൽപാദിപ്പിച്ചിരുന്നു. ചുവന്ന ചായമുണ്ടാ ക്കാനുപയോഗിക്കുന്ന ചപ്പങ്ങം ഔഷധമൂല്യമുള്ള ചെറുമരമാണ്. ചുവ ന്നചായമുണ്ടാക്കുവാൻ ഇതിന്റെ തടിയും തൊലിയും ഉപയോഗിക്കുന്നു. നീലഅമരി എന്ന ചെടിയിൽ നിന്നാണ് നീലം ഉണ്ടാക്കിയിരുന്നത്. ഈ രണ്ടു നിറങ്ങളും വസ്ത്രങ്ങൾക്കു നിറം കൊടുക്കാൻ ഉപയോഗിച്ചിരുന്നു. വസ്ത്രനിർമ്മാണത്തോടനുബന്ധിച്ചാണ് ചപ്പങ്ങത്തിന്റെയും നീലത്തി ന്റെയും വ്യാപാരം നടന്നത്.

**ഒറ്റമൂലി**

മുനിമാർ ഉപയോഗിച്ച് ജനങ്ങളിലേക്കു വ്യാപിച്ചിരുന്ന ഒറ്റമൂലികൾ കൊല്ലത്തു ധാരാളം ഉണ്ടായിരുന്നു. ആഴത്തിലുള്ള മുറിവുകളുണക്കുന്ന തിനും ഒടിവും ചതവുമൊക്കെ വിളഞ്ചീളുകൾ വച്ചു കെട്ടി ഒറ്റമൂലിപ്പച്ചില കൾ പിഴിഞ്ഞൊഴിച്ച് അവയവങ്ങൾ പൂർവസ്ഥിതിയിലാക്കുന്നതിന് ഇവി ടുത്തെ പാരമ്പര്യവൈദ്യന്മാർക്കു കഴിഞ്ഞിരുന്നു. അവരുടെ പരമ്പര ഇപ്പോഴും കൊല്ലത്തുണ്ട്.

കൊല്ലത്തെയും പരിസരപ്രദേശങ്ങളിലെയും ഭൂപ്രകൃതിയും മണ്ണും കാലാവസ്ഥയും അമൂല്യങ്ങളായ മരുന്നുകൾ വളരുന്നതിന് അനുയോജ്യ മാണ്.

ഇന്നും അലോപ്പതി മരുന്നുണ്ടാക്കാൻ നമ്മുടെ ഔഷധികളെയാണ് ആശ്രയിക്കുന്നത്. പഴയകാലത്തെ ജ്ഞാനവിജ്ഞാന കൗതുകവും ഗവേ

ഷണ ബുദ്ധിയും കൊല്ലത്തിനും പൊതുവേ ഇന്ത്യയ്ക്കും നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്നു.

## ചരക്കുകപ്പൽ മുതൽ പടക്കപ്പൽ വരെ

കപ്പൽ നിർമാണത്തിനുപയോഗിച്ചിരുന്ന തടികൾ കൊല്ലത്തിന്റെ കിഴക്കൻ മേഖലകളിൽ സുലഭമായിരുന്നതിനാൽ കൊല്ലത്തു കപ്പൽ പണിയുക വിദേശികൾക്ക് ആദായകരമായിരുന്നു. കിഴക്കൻ മലകളിൽ നിന്നും കല്ലടയാറ്റിലൂടെ കല്ലടയിലും അതുവഴി കായലിന്റെ വിവിധ കരകളിലുള്ള നിർമാണ സ്ഥലങ്ങളിലും വൻതടികൾ എത്തിച്ചു. കൊല്ലത്തു നിന്നു കയറ്റി അയയ്ക്കുന്ന പ്രധാനവിഭവങ്ങളിൽ വിവിധതരം തടികളും ഉൾപ്പെട്ടിരുന്നു.

രണ്ടായിരം വർഷങ്ങൾക്കു മുമ്പ് എറിത്രേറിയൻ കടൽ എന്നറിയപ്പെട്ടിരുന്ന അറബിക്കടലിലെ റാണിയല്ല രാജാവായിരുന്നു കൊല്ലം - തുറമുഖം. പൊന്നു നിറച്ച് കപ്പലുകളുമായി വിദേശികൾ ഇവിടെ വന്നു. അവർ കപ്പൽ നിറച്ചു കുരുമുളകും, ഏലവും, ഇഞ്ചിയും, കറുവാപ്പട്ടയും, ചപ്പങ്ങവും, നീലവും, തുണിത്തരങ്ങളും വൈദ്യം മുതൽ സ്ഫോടനവിദ്യ വരെയുള്ള അറിവുകളും അവർ കൊണ്ടു പോയി ചൈന മുതൽ ഇന്തോനേഷ്യ വഴി യൂറോപ്പിലും മറ്റും യുദ്ധത്തിന് ഉപയോഗിക്കുക വഴി യൂറോപ്യൻ ശാസ്ത്രജ്ഞന്മാർ നന്മയ്ക്കുപകരം തിന്മയിലേക്ക് വളർത്തിയെടുത്തു. പ്രചരിപ്പിച്ചു. ഇവിടെ വന്നു കപ്പൽ പണിയിച്ച് അതു നിറയെ സാധനങ്ങൾ കൊണ്ടുപോകുന്ന വ്യാപാരികളുമുണ്ടായിരുന്നു.

യുദ്ധം ഒരു തൊഴിലായിരുന്ന അക്കാലത്ത് പടക്കപ്പലുകൾക്കു വലിയ ഡിമാന്റായിരുന്നു. പേർഷ്യക്കാർക്കും ചൈനാക്കാർക്കും ഈജിപ്റ്റുകാർക്കും ഫിനിഷ്യർക്കും സുമാത്രക്കാർക്കും ആഫ്രിക്കക്കാർക്കുമൊക്കെ അവരുടെ ആവശ്യങ്ങൾക്കും രൂപരേഖയ്ക്കും അനുസൃതമായ കപ്പലുകൾ നിർമിച്ചു നൽകാനുള്ള സാങ്കേതികവിദ്യ കൊല്ലത്തെ കപ്പൽത്തച്ചന്മാർക്കുണ്ടായിരുന്നു. ജ്യോതിശ്ശാസ്ത്രത്തിനും കപ്പൽ നിർമ്മാണവും കപ്പലോട്ടം സംബന്ധിച്ചും ഗണിതശാസ്ത്രം - അതും ഏറ്റവും സൂക്ഷ്മമായ ഗണനകൾക്കുള്ളത് - അത്യാവശ്യമായിരുന്നു. അതിനാൽ കൊല്ലം ഗണിതശാസ്ത്രപഠനത്തിന്റെയും പ്രമുഖകേന്ദ്രമായിരുന്നു.

പടപ്പക്കര, കടപ്പ, കടപ്പാക്കട തുടങ്ങിയ നിരവധിസ്ഥലങ്ങൾ കപ്പൽ നിർമാണവുമായോ അനുബന്ധനിർമാണങ്ങളുമായോ ബന്ധപ്പെട്ടതാണെന്നു കാണാം. മാർത്താണ്ഡവർമ്മയുടെ കാലം വരെയും കൊല്ലത്തെ കപ്പൽനിർമാണകേന്ദ്രങ്ങൾ നിലനിന്നിരുന്നു. ബ്രീട്ടിഷുംകാരുടെ വരവോടെ ഇന്ത്യയിലെ കപ്പൽ നിർമാണത്തിന് ഭാരിച്ച നികുതികൾ ചുമത്തപ്പെടുകയും അങ്ങനെ കൊല്ലത്തെയും കപ്പൽ നിർമാണം അവസാനിച്ചു. പോർത്തുഗീസുകാരുടെ കാലത്ത് അറബികൾ കൊല്ലം വിടാൻ നിർബ്ബന്ധിതരായതോടെ അവർ കോഴിക്കോട്ടും പരിസരങ്ങളിലുമായുള്ള കപ്പൽ നിർമാണകേന്ദ്രങ്ങളിൽ മാത്രം കപ്പലുകൾ വാങ്ങി. ബേപ്പൂരിൽ ഉരു നിർമ്മാണം ഇപ്പോഴും തുടരുന്നു.

കപ്പൽ നിർമ്മാണത്തിന് ജ്യോതിശാസ്ത്രവും ഗണിതശാസ്ത്രവും നമ്മുടെ തച്ചന്മാർക്ക് വശമായിരുന്നു.എ.ഡി ഒമ്പതാം നൂറ്റാണ്ടിൽ ഉണ്ടായ സുനാമിക്ക് ശേഷം നമ്മുടെ കൊല്ലത്തെ തുറമുഖം പൂർവ്വാധികം ശക്തിപ്പെട്ടെങ്കിലും സുനാമിക്ക് മുമ്പുള്ള വലിയ കപ്പൽ നിർമ്മാണത്തെ കുറയ്ക്കുകയാണ് ചെയ്തത്. അത് കൊല്ലത്തിന്റെ പ്രകൃതിയിലുണ്ടായ മാറ്റം കൊണ്ടാണ്.

## വ്യവസായ കേന്ദ്രമായിരുന്ന കൊല്ലം

ലോകവ്യാപാരരംഗത്തെ പ്രമുഖ തുറമുഖവും വ്യവസായ കേന്ദ്രവുമായിരുന്ന കൊല്ലം പിൽക്കാലത്തും തിരുവിതാംകൂറിന്റെ വ്യവസായതലസ്ഥാനമായിരുന്നു.

ഹാരിസൺ & ക്രോസ് ഫീൽഡ്( എച്ച് ആന്റ് സി) ആയിരുന്നു. കൊല്ലത്തെ ഏറ്റവും വലിയ വ്യവസായ സ്ഥാപനം. ഓടുനിർമ്മാണം, പാക്കിങ് കെയ്സ് നിർമാണം, എഞ്ചിനിയറിങ് എന്നീ വ്യവസായങ്ങളാണ് എച്ച് ആന്റ് സി നടത്തിയിരുന്നത്, 1840 - ൽ പ്രവർത്തനമാരംഭിച്ച കാമറോൺ ആൻഡ് ചിസോൺ കമ്പനിയാണ് 1886 - ൽ ഹാരിസൺ ആന്റ് ക്രോസ്ഫീൽഡ് കമ്പനിയായത്.

വില്യം ഹോക്സ് ഹാം എന്ന യൂറോപ്യൻ തിരുവിതാംകൂറിന്റെ മലയോരങ്ങളിൽ സ്ഥാപിച്ച തോട്ടങ്ങളിൽ തൊഴിലാളികളുടെ താമസസ്ഥലങ്ങൾക്ക് മേയാൻ വേണ്ടിയുള്ള ഓടുനിർമ്മിക്കാനാണ് ഓടുകമ്പനി തുടങ്ങിയത്. ഓടു വ്യവസായം പിന്നീട് വൻതോതിൽ പരിഷ്കരിച്ചു.

കാപ്പി, റബ്ബർ സംസ്കരണശാലകളും ഇവർ സ്ഥാപിച്ചു. കണ്ണൻദേവൻ, ഇന്ത്യൻ അലൂമിനിയം കമ്പനി, ഗ്വാളിയർ റയോൺസ് തുടങ്ങിയ വൻകിട ഫാക്ടറികളുടെ നിർമ്മാണച്ചുമതല എച്ച് ആൻഡ് സിയുടെ എഞ്ചിനിയറിങ് വിഭാഗം ഏറ്റെടുത്തു നടത്തി.

കൊല്ലം നഗരത്തിന്റെ സാമൂഹ്യ സാമ്പത്തിക പുരോഗതിക്ക് എച്ച് ആൻഡ് സി കമ്പനിക്കു വലിയ പങ്കുണ്ട്. അക്കാലത്തു പതിനായിരക്കണക്കിനു ജോലിക്കാർ ഈ സ്ഥാപനത്തിനു കീഴിൽ പ്രവർത്തിയെടുത്തിരുന്നു. ദക്ഷിണേന്ത്യയിലെ ഏറ്റവും വലിയ തേയിലത്തോട്ടവും ഏഞ്ചിനിയറിങ് സ്ഥാപനവും എച്ച് ആൻഡ് സി ആയിരുന്നു.

വോൾക്കാട്ട് ബ്രദേഴ്സ്, ആസ്പൻവാൾ കമ്പനി, വില്യം ഗുഡേക്കർ, പിയേഴ്സ് ലസ്ലി തുടങ്ങിയ മറ്റു യൂറോപ്യൻ കമ്പനികളും നപമ്പുനാഥൻ, അരശരത്തിനം പിള്ള, ചാലക്കുഴി ബ്രദേഴ്സ് തുടങ്ങിയ മറ്റ് ഓടുകമ്പനികളും ഇവിടെയുണ്ടായിരുന്നു. എച്ച് ആൻഡ് സി യിലെ മൂന്നു ഉദ്യോഗസ്ഥർ ചേർന്നു തുടങ്ങിയ തോമസ് സ്റ്റീഫൻ കമ്പനിയായിരുന്നു കൊല്ലത്തെ മറ്റൊരു പ്രമുഖ സ്ഥാപനം.

പിൽക്കാലത്ത് പാർവതി മിൽസ് എന്നറിയപ്പെട്ട വ്യവസായ സ്ഥാപനത്തിന്റെ ആദ്യത്തെപ്പേര് ഡേറാസ് മിൽസ് എന്നായിരുന്നു. ജയിംസ്ദാരാന്ധ എന്ന ബ്രിട്ടിഷുകാരൻ 1884- ൽ ആരംഭിച്ച സ്പിന്നിങ്ങ് മിൽ ആയിരുന്നു ഇത്. കർണാടകത്തിൽ നിന്നും തമിഴ്നാട്ടിൽ നിന്നും പരുത്തി കൊണ്ടുവന്ന് ഇവിടുത്തെ മില്ലിൽ നൂലാക്കി തുണി മില്ലുകൾക്കു വില്ക്കുകയായിരുന്നു അന്ന്. 1932 - ൽ അമൃതലാൽ ധൃതലാൽ എന്ന ഗുജറാത്തിസേട്ടു ഈ മില്ലു വിലയ്ക്കെടുത്ത് എ.ഡി. കോട്ടൺ മിൽ എന്ന പേരിൽ ഒരു പബ്ലിക് മിറ്റഡ് കമ്പനിയാക്കി. അവകാശങ്ങൾക്കായി തൊഴിലാളികൾ നട

ത്തിയ ,മരങ്ങളെത്തുടർന്ന് അമൃതലാൽ ധൃതലാലിൽ നിന്ന് എയഡി. കോട്ടൺ മിൽ 1957 – ൽ തിരുനെൽവോലിക്കാരനായ രാധാകുമാരിമുത്തു ത്യാഗരാജചെട്ടിയാർ അതു വിലയ്ക്കു വാങ്ങി. അതു മുതൽ പാർവതി മിൽസ് എന്ന പേരിൽ അറിയപ്പെട്ട ഈ വ്യവസായശാല കൊല്ലത്തിന്റെ ഒന്നേക്കാൽ ◌ൂറ്റാണ്ടുകാലത്തെ ചരിത്രത്തിന്റെ ഭാഗമാണ്.

1971 – ൽ മുതൽ കേരളസർക്കാരിന്റെ വ്യവസായ വികസനകോർപ റേഷന്റെ നിയന്ത്രണത്തിലായിരുന്നപാർവതി മിൽസ് നാഷണൽ ടെക്സ്റ്റൈൽസ് കോർപറേഷൻ ഏറ്റെടുത്തു. ഇപ്പോഴും നാമമാത്രമായി പ്രവർത്തിക്കുന്നുണ്ട് പാർവതി മിൽസ്.

1910 – ൽ ഷോംബർഗ് എന്ന ജർമൻ ശാസ്ത്രജ്ഞനാണ് മോണോ സൈറ്റ് കണ്ടുപിടിച്ചത് ആദ്യ.ത്തെ ലോഹമണൽ വ്യവസായശാല ആരം ഭിച്ചതും. ഇവിടെ നിന്നു മണവാളക്കുറിച്ചിലെത്തിച്ച് അവിടെയാണ് ലോഹ മണലിൽ നിന്നും മേണോസൈറ്റ് വേർതിരിച്ചെടുത്തിരുന്നത്.

1921ൽ ഹോപ്കിൻസ് ആൻഡ് വില്യാംസ് എന്ന ബ്രിട്ടീഷു കമ്പ നിയും മണവാളക്കുറിച്ചിയിൽ സ്ഥാപിതമായി. മോണോസൈറ്റ് കൂടാതെ ഇൽമിനൈറ്റ്, റൂട്ടൈൽ, സിലിക്കോൺ മുതലായ ധാതുക്കളും കരിമണ ലിൽ നിന്നും വേർതിരിച്ചെടുത്തു.

1932 – ൽ ജെ.ഇ.എം. പെരേര എന്ന വ്യവസായിയാണ് ചവറയിൽ മിനറൽസ് വ്യവസായത്തിനു തുടക്കം കുറിച്ചത്.

1933 ൽ ചവറയിലും മണവാളക്കുറിച്ചിയിലും ട്രാവൻകൂർ മിനറൽസ് കമ്പനി പ്രവർത്തനമാരംഭിച്ചു. പിന്നീട് എച്ച് ആൻഡ് സബ്ലിയു, അസോ സിയേറ്റഡ് മിനറൽസ് തുടങ്ങിയ സ്ഥാപനങ്ങളുണ്ടായി.

കടലാസു നിർമാണം മുതൽ വിമാനനിർമാണം വരെ വിവിധ വ്യവ സായങ്ങളിൽ കരിമണലിൽ നിന്നും വേർതിരിച്ചെടുക്കുന്ന ധാതുക്കൾ ഉപ യോഗിക്കുന്നു. ഇൽമനൈറ്റ്, സിലിമനേറ്റ്, മോണോസൈറ്റ് മുതലായവ കരിമണലിൽ നിന്നു വേർതിരിച്ചെടുക്കുന്നു. ടൈറ്റാനിയം ഡയോക്സൈ ഡ്. ടൈറ്റാനിയം സാൾട്ട്. ടൈറ്റാനിയം മെറ്റൽ അലോയികൾ മുതലായവ

ഇൽ മനൈറ്റിൽ നിന്ന് ഉല്പാദിപ്പിക്കുന്നു. ഇവിടെ ലഭ്യമായ കരിമണലിൽ നിന്ന് എഴുപതു ശതമാനത്തിലധികവും വിവിധ ധാതുക്കളായി വേർതിരി ച്ചെടുക്കാനാവും.

1956 – ൽ ലോഹമണൽ ഖനനം കേന്ദ്രസർക്കാർ ദേശസാൽക്കരി ച്ചു. ഖനനം ഇന്ത്യൻ മൈൻഡ് ആക്ടിന്റെ പരിധിയിൽ കൊണ്ടു വന്നു. ഇപ്പോഴും കരിമണൽ ഖനനത്തിന്റെയും വ്യവസായത്തിന്റെയും പ്രമുഖ കേന്ദ്രമാണ് കൊല്ലമെങ്കിലും ഭരണപരമായ പിടിപ്പുകേടുകളും തൊഴിൽ പ്രശ്നങ്ങളുമൊക്കെക്കൊണ്ട് പിന്നാക്കാവസ്ഥയിലാണ് ഖനനരംഗംയ അന ധികൃത ഖനനക്കാരുടെയും കരിമണൽക്കടത്തുകാരുടെയും വൻതോതി ലുള്ള ഇടപെടലാണ് ഈ രംഗം കലുഷമാവാൻ കാരണം.

മത്സ്യബന്ധനവുമായി ബന്ധപ്പെട്ട തീരദേശംവാസികളുടെ ജീവിത നിലവാരം ഉയർത്തുന്നതിനു വേണ്ടി ആരംഭിച്ച ഇന്തോ- നോർവീജിയൻ പ്രൊജക്ടിന്റെ കീഴിൽ നിരവധി പദ്ധതികൾ ഉയർന്നു വന്നു. ശക്തിക്കുള ങ്ങറയിലെ ബോട്ട് ബിൽഡിങ് യാഡ്, ഫിഷർമെൻസ് ട്രെയിനിങ് ഇൻസ്റ്റ്യൂ ട്ട്യൂട്ട്, ഐസ് ഫാക്ടറി, റെഫ്രിജിറേഷൻ പ്ലാന്റ് മുതലായവയും അനബ ന്ധസ്ഥാപനങ്ങളും മത്സ്യവ്യവസായരംഗത്ത് വലിയ പരിവർത്തനങ്ങളു ണ്ടാക്കി.

കുണ്ടറയിലെ കേരള സിറാമിക്സ് ലിമിറ്റഡ്. ചവറയിലെ പ്രമോ പൈപ്പ് ഫാക്ടറി., കേരളമിനറൽസ് ആന്റ് മെറ്റൽസ് മുതലായവയു ഇവി ടുതിതെ പ്രമുഖ വ്യവസായ സ്ഥാപനങ്ങളായിരുന്നു.

കയറും കൈത്തറിയും കൊല്ലത്തിന്റെ തനതു വ്യവസായങ്ങളായി രുന്നു. അവയൊക്കെ ഇന്നു നാമമാത്രമായിരിക്കുന്നു. ഇന്ത്യയിലെ കശു വണ്ടി വ്യവസായത്തിന്റെ പ്രമുഖകേന്ദ്രവും കൊല്ലമായിരുന്നു. റോസ് വിക്ടോറിയ എന്ന ആംഗ്ലോ ഇന്ത്യാക്കാരനാണ് കൊല്ലത്തെ ആദ്യത്തെ കശുവണ്ചടി ഫാക്ടറി സ്ഥാപിച്ചത്. അദ്ദേഹത്തിന്റെ വ്യവസായം പൊളിഞ്ഞു പോയതിനെത്തുടർന്ന് സ്വാമിനാഥൻ, തങ്ങൾകുഞ്ഞു മുസ ലിയാർ, കെ.എസ്. നായാണയ്യർ തുടങ്ങിയവരും കശുവണ്ടി വ്യവസായ രംഗത്തേക്കു വന്നു. കൊല്ലത്തും പരിസരങ്ങളിലുമായി നൂറുകണക്കിനു

കശുവണ്ടി ഫാക്ടറികൾ നിലവിൽ വന്നു. കശുവണ്ടി സംസ്കരിച്ചു വിദേശത്തേക്കു കയറ്റി അയയ്ക്കുന്ന നിരവധി സ്ഥാപനങ്ങൾ കൊല്ലത്തു സ്ഥാപിതമായി. പക്ഷേ പിൽക്കാലത്ത് തൊഴിൽ പ്രശ്നങ്ങളും തോട്ടണ്ടിയുടെ ദൗർലഭ്യവും കാക്കണം നിരവധി സ്ഥാപനങ്ങൾ പൂട്ടപ്പെടുകയോ അന്യസംസ്ഥാനങ്ങളിലേക്കു മാറ്റി സ്ഥാപിക്കപ്പെടുകയോ ചെയ്തു. എങ്കിലും ഇപ്പോഴിം കശുവണ്ടി വ്യവസായത്തിന്റെ പ്രമുഖ കേന്ദ്രമാണ് കൊല്ലം. ഇന്ത്യയിൽ ആദ്യമായി ബോണസ് തൊഴിലാളികൾക്ക് ലഭിച്ചത് 1945 ൽ കശുവണ്ടിത്തൊഴിലാളികൾ നടത്തിയ സമരത്തെത്തുടർന്നാണ്.

മുമ്പ് തദ്ദേശീയമായി ലഭിച്ചിരുന്ന കശുവണ്ടി ഇപ്പോൾ ഒട്ടും ലഭ്യമല്ലാതായി. ഇപ്പോഴും കൊല്ലത്തു പ്രവർത്തിക്കുന്ന നിരവധി കശുവണ്ടി ഫാക്ടറികൾക്കാവശ്യമായ തോട്ടണ്ടി വിദേശത്തു നിന്ന് ഇറക്കുമതി ചെയ്യുന്നു.

മുമ്പ് കേരളത്തിന്റെ വ്യവസായ ഭൂപടത്തിൽ പ്രമുഖ സ്ഥാനമുണ്ടായിരുന്ന കൊല്ലത്തിന് ആ പദവി നഷ്ടമായിരിക്കുന്നു. അതിരുവിട്ട തൊഴിലാളി രാഷ്ട്രീയം ഈ തകർച്ചയുടെ പ്രധാനകാരണങ്ങളിലൊന്നാണ്.

**തോമസ് സ്റ്റീഫൻ ആൻഡ് കമ്പനി**

1910–ൽ സ്ഥാപിതമായി തുടങ്ങി. 1915 ൽ കമ്പനിയായി പ്രവർത്തിച്ചു തുടങ്ങിയ തോമസ് സ്റ്റീഫൻ ആൻഡ് കമ്പനിയാണ് കൊല്ലത്ത് നാട്ടുകാരുടേതായുണ്ടായ ആദ്യത്തെ വൻകിട വ്യവസായ സ്ഥാപനം. നാൽപ്പതിലധികം ഏക്കറിൽ കൊല്ലംതോടിന്റെ കിഴക്കേക്കരയിലായിരുന്നു തോമസ് സ്റ്റീഫൻ ആന്റ് കമ്പനി. ഇവിടെ മേച്ചിൽ ഓട്ടുകളും ഇഷ്ടികയുമാണ് പ്രധാനമായും നിർമിച്ചിരുന്നത്.

കാൽ ടൺ കശുവണ്ടിത്തോടുകൊണ്ട് 1000 ഓട് വേവിക്കാവുന്ന ചൂളകളായിരുന്നു അവിടുത്തേത്.125 കുതിരശക്തിയുള്ള ഗ്യാസ് എഞ്ചിൻ പ്രവർത്തിയാണ് ചൂള പ്രവർത്തിപ്പിച്ചിരുന്നത്. ചൂള ജർമ്മൻ സാങ്കേതിക വിദ്യപ്രകാരം നിർമ്മിതവും ഗ്യാസ് എഞ്ചിൻ ഇംഗ്ലണ്ടിൽ നിർമ്മിച്ചതുമായിരുന്നു.

എച്ച് ആൻഡ് സി യിലെ ക്ലാർക്കായിരുന്ന തോമസ് സ്റ്റീഫനും മേസ്തി

രിമാരായ എസ്.എം. അച്യുതപ്പണിക്കരും കൊച്ചേരപ്പണിക്കരും ചേർന്നാണ് തോമസ് സ്റ്റീഫൻ ആൻഡ് കമ്പനി തുടങ്ങിയത്. മൂവരും മുണ്ടയ്ക്കൽക്കാരായിരുന്നു. കമ്പനി എളിയ നിലയിൽ തുടങ്ങി വളർന്നു മുന്നേറി. ആയിരത്തിലധികം തൊഴിലാളികൾ ഇവിടെ ജോലി ചെയ്തിരുന്നു.

തോമസ് സ്റ്റീഫനെതിരെ ഉയർന്ന ചില ആരോപണങ്ങളെത്തുടർന്ന് കേസുണ്ടാവുകയും പ്രതിമാസം 400 രൂപ കൈപ്പറ്റിക്കൊണ്ട് അദ്ദേഹം എം.ഡി സ്ഥാനം ഒഴിയുകയും ചെയ്തു. കമ്പനി വീണ്ടും അഭിവൃദ്ധിപ്പെട്ട് തമിഴ്നാട്ടിൽ രണ്ടുവലിയ ഓട്ടുകമ്പനികൾ കൂടി സ്ഥാപിച്ചു. അച്യുതൻ മേസ്തിരിയും ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ളയുമായിരുന്നു അക്കാലത്തു കമ്പനിയുടെ പ്രധാന മേധാവികൾ. അച്യുതപ്പണിക്കർ, ശ്രീനാരായണഗുരുവിന്റെ ശിഷ്യനായിരുന്നു. ഇവിടുത്തെ ജർമൻ ചൂളകൾ ചൂടാക്കാൻ വിറകിനു പകരം കശുവണ്ടിത്തോടു പയോഗിക്കുന്ന വിദ്യ കൊച്ചേര മേസ്തിരിയുടെ പരിഷ്ക്കാരമായിരുന്നു. കശുവണ്ടി ഫാക്ടറികളിൽ നിന്നു അണ്ടിത്തോട് വിലകൊടുക്കാതെ ലഭിക്കുമായിരുന്നു. 30 ചൂളകളാണ് മൊത്തം ഉണ്ടായിരുന്നത്. വിറക് ഉപയോഗിക്കുന്നതിന്റെ മൂന്നിലൊരുഭാഗം അണ്ടിത്തോട് മതിയായിരുന്നു ചൂളകൾ കത്തിക്കുവാൻ. ജർമൻ ചൂളയെന്നാണു പേരെങ്കിലും ജർമൻ സാങ്കേതികവിദ്യ ഉപയോഗിച്ച് കൊല്ലത്തുതന്നെ നിർമ്മിച്ചതായിരുന്നു ഇവ. പിൽക്കാലത്ത് തോമസ് സ്റ്റീഫൻ ആൻഡ് കമ്പനി പ്രവർത്തനം നിലച്ചു.

## കൊല്ലത്തെ പത്രങ്ങൾ

കേരളത്തിന്റെ പത്രതലസ്ഥാനമായിരുന്ന കൊല്ലത്തെ ആദ്യത്തെ വർത്തമാനപ്പത്രം പരവൂർ കേശവനാശാന്റെ 'സുജനാനന്ദിനി' യാണ്. 1894 ൽ ഇ.വി. രാമനുണ്ണിത്താൻ, പേട്ടയിൽ രാമൻപിള്ളയാശാൻ എന്നിവരുടെ പത്രാധിപത്യത്തിൽ ഇറങ്ങിയ മലയാളി, 1898 ൽ ചന്തരഴികത്ത് പത്മനാഭനാശാൻ, ഏറത്തു കൃഷ്ണനാശാൻ എന്നിവർ ചേർന്നു തുടങ്ങിയ 'വിദ്യാവിലാസിനി', കെ.സി. കുഞ്ഞുരാമൻ വൈദ്യരുടെ ചന്ദ്രിക, 1911 ൽ സി.വി. കുഞ്ഞുരാമൻ മയ്യനാട്ടു നിന്നാരംഭിച്ച കേരളകൗമുദി എന്നിവയാണ് കൊല്ലത്തിന്റെ പത്രപ്രവർത്തന പാരമ്പര്യത്തിന് അടിത്തറയിട്ടത്.

പാഞ്ചജന്യം ( 1914 - ടി.കെ. നാരായണൻ) ദേശാഭിമാനി (1918 ടി. കെ. മാധവൻ) സ്വരാട് (1921 - ബാരിസ്റ്റർ എ.കെ. പിള്ള) മലയാള രാജ്യം (1928 കെ.ജി. ശങ്കർ)

സ്വരാജ്യ(ഒ.എൻ. കൃഷ്ണക്കുറുപ്പ്) കേരളചന്ദ്രിക (അബ്ദുൾ റഹ്മാൻ) കൗസ്തുഭം (പുതുമന ഗോപാലപിള്ള) അമൃത (ടി.കെ. നാരായണൻ), വീരകേരളൻ( അക്കരക്കാരൻ), ഉപാധ്യായൻ (സി.കൃഷ്ണപിള്ള), അദ്ധ്യാപകൻ (1913 - ജി രാമൻ മേനോൻ), കേരളകത്തോലിക്കൻ(അഗസ്റ്റിൻ ഫെർണാണ്ടസ്), സാരസ്വത ബോധിനി, (1924) വിദ്യാഭി വർദ്ധിനി (എം.മുത്തുസ്വാമി തെന്നാട്ടു റെഡ്യാർ), സഹോദരി (1925 - പി.ആർ. മന്ദാകിനി), വനിതാമിത്രം ( ടി.എൻ. കല്യാണിക്കുട്ടിയമ്മ), വിദ്യാവിലാസിനി വാളയത്തു കൃഷ്ണൻനായർ) ശ്രീവാഴുംകോട് (കെ.ശങ്കരവാര്യർ, കെ.എൻ. ഗോവിന്ദപ്പിള്ള) റവല്യൂഷനറി (ജെ.ലക്ഷ്മിക്കുട്ടിയമ്മ) പ്രതിദ്ധ്വനി (ഉമയനല്ലൂർ ബാലകൃഷ്ണപിള്ള) അരയൻ (വി.വി. വേലുക്കുട്ടി അരയൻ) തോട്ടം തൊഴിലാളി ( 1948 - 51 പി.എ. സോളമൻ), സേവിനി (1926 - ഇ.വി. കൃഷ്ണപിള്ള, സി,.കേശവൻ, കെ.ദാമോദരൻ) ചക്രസീമ, (അന്നാസ് ) അരയസ്ത്രീ ജനമാസിക ( 1905) സഖാവ്, മഞ്ജുഷ (ഇവ രണ്ടും കെ. വിദ്യാധരൻ) ധർമകാഹളം (1921- സി.വി. കുഞ്ഞുരാമൻ) ചന്ദ്രഹാസം (പാലോട്ട് എ. എൻ. വിശ്വനാഥപിള്ള) മലയാള രാജ്യം ( 1928), പ്രഭാതം (1944) തങ്ങൾ കുഞ്ഞു മുസ്ലിയാർ) യുവകാഹളം (1946 - കെ.കെ. ചെല്ലപ്പൻപിള്ള) കേരളം

(1948 – പന്തളം പി.ആർ, പുന്നയ്ക്കാക്കുളങ്ങര മാധവനുണ്ണിത്താൻ), നവഭാരതം ( എം.കെ. ഭാസ്കരൻ) പൗരപ്രഭ (സി.എം. സ്റ്റീഫൻ), ദിന മണി (ആർ.ശങ്കർ), ജനയുഗം ( 1949), കുങ്കുമം, നാനാ, കേരളശബ്ദം(ആർ. കൃഷ്ണസ്വാമി റെഡ്ഡിയാർ), മലയാളനാട് വാരിക (എസ്.കെ. നായർ, വി. ബി.സി.നായർ) മുതലായവയിൽ ഏറിയപങ്കും കേരളത്തിന്റെ നവോത്ഥാ നത്തിനും ആധുനിക ചിന്താഗതിയിലേക്കുള്ള വളർച്ചയ്ക്കും പ്രേരകമാ യിട്ടുള്ളവയാണ്. അന്ന് ആഴ്ചതോറും ഇറങ്ങിയിരുന്ന ഈ വാർത്താപത്ര ങ്ങൾ പലതും (ശ്രീവാഴുംകോട്, വീരകേരളൻ, കേരളകൗമുദി, സ്വരാട് മുത ലായവ) ഒരേകാലം കൊല്ലത്തു മനോമോഹനം പ്രസ്സിലാണ് അച്ചടിച്ചിരു ന്നത്.

കൊല്ലത്തുനിന്ന് ശ്രദ്ധേയമായ പത്രമാസികകൾ ഇല്ലാതിരുന്ന ഒരു അന്തരാളത്തെത്തുടർന്ന് പല പത്രങ്ങളും കൊല്ലത്ത് എഡിഷൻ ആരം ഭിച്ചു. കൊല്ലത്തു നിന്ന് ഇല്ലാതായ ജനയുഗം പത്രം വീണ്ടും പ്രവർത്തിച്ചു തുടങ്ങിയിട്ടുണ്ട്. പക്ഷേ കൊല്ലം കേന്ദ്രമാക്കി ഇറങ്ങുന്ന പത്രങ്ങളൊന്നു മില്ല. കൊല്ലത്തിന്റെ തനതു പത്രസംസ്കാരം വൻകിട പത്രങ്ങൾ ഏറ്റെടു ത്തതോടെ കൊല്ലത്തെ പത്രപ്രവർത്തനരംഗത്ത് സർഗ്ഗാത്മകത തീരെക്കു റഞ്ഞു.

മലയാളരാജ്യം പത്രവാരികകൾ, ജനയുഗം പത്രവാരികാദികൾ, കുങ്കുമം വാരിക, മലയാളനാട് വാരിക ഇവയൊക്കെ കേരളത്തിന്റെ സാഹി ത്യസാംസ്കാരികരംഗങ്ങളുടെ കളിത്തൊട്ടിലുകളായിരുന്നു

കൊല്ലത്ത് ഏറ്റവും കൂടുതൽ കാലം നിലനിന്ന പത്രം മലയാളരാ ജ്യമാണ്. പിന്നെ ജനയുഗവും. പുസ്തക പ്രസിദ്ധീകരണരംഗത്തും കൊല്ലം മുമ്പന്തിയിലായിരുന്നു. ശ്രീരാമവിലാസം പ്രസ് ആൻഡ് ബുക്ക് ഡിപ്പോ എസ്.ടി. റെഡ്യാർ ആന്റ് സൺസ്, ടി. സുബ്ബയ്യാ റെഡ്യാർ ആന്റ് സൺസ്, എം.എസ്. ബുക്ക് ഡിപ്പോ മുതലായ നിരവധി പ്രസിദ്ധീകരണശാലകൾ കൊല്ലത്തുണ്ടായിരുന്നു.

## മണ്ണാപ്പേടിയും പുലപ്പേടിയും നിർത്താലാക്കിക്കൊണ്ടുള്ള കൊല്ലം 871 ലെ വിളംബരശിലാരേഖയുടെ ചുരുക്കം

കൊല്ലവർഷം എണ്ണൂറ്റി എഴുപത്തിയൊന്നാമാണ്ട് കന്നിമാസം 25 -ാംതീയതി ശനിയാഴ്ച ചതയം നക്ഷത്രത്തിൽ രാജാജ്ഞപ്രകാരം വന്നു ചേർന്ന രണ്ടുവക മഹാജനങ്ങളുടെ സാന്നിദ്ധ്യത്തിൽ ചിറവാമൂത്തവരായ വീരകേളവർമ്മയെന്ന വേണാട്ടു രാജാവ് ( തലസ്ഥാനമായ കൊല്ലത്തുനിന്ന്) കൽക്കുളത്ത് (ദർപ്പക്കുളം കൊട്ടാരത്തിൽ) എഴുന്നള്ളിയിരുന്നു കൊണ്ട് പുറപ്പെടുവിച്ച കല്പനയാണിത്. തോവാളയ്ക്കു പടിഞ്ഞാറും കണ്ണേറിക്കു കിഴക്കും സമുദ്രത്തിനും മലയ്ക്കും ഇടയ്ക്കു സ്ഥിതി ചെയ്യുന്ന നാട്ടിൽ പുലപ്പേടിയും മണ്ണാപ്പേടിയും ഇല്ല എന്നു തമ്പുരാൻ തിരുവുള്ളം പറ്റി കല്പിച്ച പ്രകാരം രണ്ടു വകമഹാജനങ്ങളും കൂടിയിരിക്കവേ, ഈ ആജ്ഞ കല്ലിൽ കൊത്തി വച്ചു എല്ലാവർക്കും കാണത്തക്കവണ്ണം നാട്ടിയിരിക്കുന്നു. ഈ ആജ്ഞയ്ക്കു വിപരീതമായി പുലപ്പേടിയും മണ്ണാപ്പേടിയും ഉണ്ടാകുന്ന പക്ഷം അതിനു കാരണക്കാരായ പുലയരുടെയും മണ്ണാൻമാരുടെയും കുടുംബത്തെ ഒന്നടങ്കം സ്ത്രീകളുടെ ഗർഭസ്ഥ ശിശുക്കളെപ്പോലും തോണ്ടിയെടുത്തും നശിപ്പിക്കുന്നതാണെന്ന ഈ കല്പനയ്ക്ക് വിരുദ്ധമായി പുലപ്പേടിയും മണ്ണാപ്പേടിയും സ്ത്രീകൾക്കുണ്ടാവുന്ന പക്ഷം അവർ കുളിച്ചു കയറിയാൽ ഈ ദോഷത്തിൽ നിന്നും മുക്തരാകും. ഇപ്രകാരം പുല്ലും ഭൂമിയും കല്ലും കാവേരിയും ഉള്ളിടത്തോളം കാലം എന്നന്നേയ്ക്കും നടത്തേണ്ടതാണെന്ന് ആജ്ഞാപിച്ചിരിക്കുന്നു. കല്പനയനുസരിച്ച് ഇതിനെകല്ലിൽ കൊത്തിച്ച് തിരുവിടൈക്കാട്ട് കൊണ്ടപ്പടവീട്ടിന്റെ വടക്കു വാതുക്കൽ സ്ഥാപിച്ചിരിക്കുന്നു. ഈ ശിലയ്ക്കു കേടുവരുത്തുന്നവർ ഗംഗാതീരത്തു വച്ച് കറുത്ത പശുവിനെ കൊന്നാലുള്ള ദോ.ത്തിന് ഭാജനമാകുന്നതാണ്.

തമിഴ്ലിപിയിൽ 106 വരികൾ. ഭാഷ തമിഴ് കലർന്ന മലയാളം. ഇപ്പോൾ പത്മനാഭപുരാവസ്തു മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കുന്ന ശിലാരേഖായാണിത്. (അയ്യങ്കാളി ചെന്താമരശ്ശേരി പ്രഭാത് ബുക്ക് ഹൗസ് 2013)

''കുമരിവിട്ട് തെങ്കൊല്ലം അളവ്

അരനിലം കാസൽ അസ്തമാനം

ഒരു ശാമം മേലേക്കിടക്കും.''

കുമരിയിൽ നിന്ന് തെങ്കൊല്ലത്തേക്കുള്ള അകലം-അരനിലം-അമ്പ തുനാഴിക. കാസൽ നക്ഷത്രത്തിന്റെ അസ്തമാന ദിശയിൽ കൂടി വേണം സഞ്ചരിക്കാൻ. കുമരിവിട്ട് ഒരു ശാമം പടിഞ്ഞാറുമാറിയാണ് കൊല്ലം. ശാമം എന്നതു യാമം തന്നെ. അതു പന്ത്രു നാഴികയും. കൊല്ലത്തു നിന്നു നോക്കുമ്പോൾ ധ്രുവനക്ഷത്രം രു വിരൽ പൊക്കത്തിൽ മേലേ എന്ന തിന് പടിഞ്ഞാറ് എന്നർത്ഥം.

''തെങ്കൊല്ലം വിട്ട് മായംബി അളവ് ഏഴുനിലം നാശി ഓ ഈരാ നിൽ കിടക്കും.''

മായംബി എന്നത് മുംബൈ ആണ്. കൊല്ലത്തു നിന്ന് മുംബൈക്കു പോകാൻ നാശി നക്ഷത്രത്തിന്റെ അസ്തമയ ദിശയിൽ സഞ്ചരിക്കണം. ഓ ഈരാൻ എന്നത് പടിഞ്ഞാറ്.

ഇങ്ങനെ മായംബി വിട്ട് ജകം അളവ്. ജകം വിട്ട് സിന്ധളവ്, സിന്ധു വിട്ട് ശർഷാശക്ക് അളവ്. ശർഷാശക്ക് വിട്ട് കോമുബാറക്ക് അളവ്, കോമു ബാറക് വിട്ട് ഉർമൂസ് ബന്തർ അളവ്. (കേരളചരിത്രം - രാഘവവാരിയർ, രാജൻ ഗുരുക്കൾ)

ഇങ്ങനെ വിവിധ പ്രകാരത്തിലുള്ള കടലറിവുകൾ നക്ഷത്രങ്ങളുടെ സ്ഥാനം നോക്കിയും ജലനൗകകളുടെ അണിയം നക്ഷത്രങ്ങൾക്കു നേരേ യാക്കിയും മറ്റും സമയഗണനയും സ്ഥല നിർണയം നടത്തുവാനുള്ള സൂക്ഷ്മമായ ശാസ്ത്രീയ അറിവ് വാമൊഴിപ്പാട്ടുകളിലൂടെ നാവികർക്കിട യിലും ജനങ്ങൾക്കിടയിലും പ്രചാരത്തിലുായിരുന്നു. ലക്ഷദ്വീപുകാർക്ക് എപ്പോഴും കടൽ സഞ്ചാരം നിത്യശീലമായതു കോ് ഈ വാമൊഴിക്ക ണക്കുകൾ ഇപ്പോഴും ഇവിടെ പ്രചാരത്തിലു്. കേരളത്തിലെമ്പാടും പ്രച രിപ്പിച്ചിരുന്ന ഈ അറിവുകൾ ക്രമേണ കേരളീയർക്കു നാവികരംഗത്തു ായ തകർച്ചയെത്തുടർന്നും ആധുനിക ശാസ്ത്രത്തിന്റെ തള്ളിക്കയറ്റ

ത്തിലും ഇല്ലാതായി. നാട്ടു കണിയാന്മാർ (കണിയാരപ്പണിക്കർ)ക്ക് ഇപ്പോഴും ഗണന അറിവ്. ഇത്തരം അറിവുകൾ സംരക്ഷിക്കുവാനും പ്രചരിപ്പിക്കുവാനും സർവ്വകലാശാലകളും ഗവേഷകരും ശ്രദ്ധിക്കേതാണ്.

മണ്ണാപ്പേടിയും പുലപ്പേടിയും നിർത്തലാക്കിക്കൊള്ള കൊല്ലം 871 ലെ വിളംബര ശിലാരേഖയുടെ ചുരുക്കം.

കൊല്ലവർഷം എണ്ണൂറ്റി എഴുപത്തിയൊന്നാമാ് കന്നിമാസം 25-ാം തീയതി ശനിയാഴ്ച ചതയം നക്ഷത്രത്തിൽ രാജാജ്ഞ പ്രകാരം വന്നു ചേർന്ന രുവക മഹാജനങ്ങളുടെ സാന്നിദ്ധ്യത്തിൽ ചിറവാ മൂത്തവരായ വിര കേരളവർമ്മയെന്ന വേണാട്ടുരാജാവ് (തലസ്ഥാനമായ കൊല്ലത്തുനിന്ന്) കൽക്കുളത്ത് (ദർപ്പക്കുളം കൊട്ടാരത്തിൽ) എഴുന്നള്ളിയിരുന്നുകൊ് പുറപ്പെടുവിച്ച കൽപ്പനയാണിത്. തോവാളയ്ക്ക് പടിഞ്ഞാറും കണ്ണേറിക്കു കിഴക്കും സമുദ്രത്തിനും മലയ്ക്കും ഇടയ്ക്കു സ്ഥിതി ചെയ്യുന്ന നാട്ടിൽ പുലപ്പേടിയും ഇല്ല എന്നു തമ്പുരാൻ തിരുവുള്ളം പറ്റി കൽപ്പിച്ച പ്രകാരം രുവക മഹാജനങ്ങളും കൂടിയിരിക്കവേസ ഈ ആജ്ഞ കല്ലിൽ കൊത്തിവച്ചു എല്ലാവർക്കും കാണത്തക്കവണ്ണം നാട്ടിയിരിക്കുന്നു. ഈ ആജ്ഞക്ക് വിപരീതമായി പുലപ്പേടിയും മണ്ണാപ്പേടിയും ഉാകുന്ന പക്ഷം അതിനു കാരണക്കാരായ പുലയഹരുടേയും മണ്ണാന്മാരുടേയും കുടുംബത്തെ ഒന്നടങ്കം സ്ത്രീകളുടെ ഗർഭസ്ഥ ശിശുക്കളെപോലും തോിയെടുത്തും നശിപ്പിക്കുന്നതാണെന്ന ഈ കൽപ്പനയ്ക്ക് വിരുദ്ധമായി പുലപ്പേടിയും മണ്ണാപ്പേടിയും സ്ത്രീകൾക്കുാവുന്ന പക്ഷം അവർ കുളിച്ചു കയറിയാൽ ഈ ദോഷത്തിൽ നിന്നും മുക്തരാകും. ഇപ്രകാരം പുല്ലും ഭൂമിയും കല്ലും കാവേരിയും ഉള്ളിടത്തോളം കാലം എന്നന്നേയ്ക്കും നടത്തേതാണെന്ന് ആജ്ഞാപിച്ചിരിക്കുന്നു. കൽപ്പനയനുസരിച്ച് ഇതിനെ കല്ലിൽ കൊത്തിച്ച് തിരുവിടൈക്കോട്ട് കൊപ്പട വീട്ടിന്റെ വടക്കു വാതുക്കൽ സ്ഥാപിച്ചിരിക്കുന്നു. ഈ ശിലയ്ക്ക് കേടു വരുത്തുന്നവർ ഗംഗാതീരത്തുവച്ച് കറുത്ത പശുവിനെ കൊന്നാലുള്ള ദോഷത്തിന് ഭാജനമാകുന്നതാണ്.

തമിഴ് ലിപിയിൽ 106 വരികൾ. ഭാഷ തമിഴ് കലർന്ന മലയാളം. ഇപ്പോൾ പത്മനാഭപുരം പുരാവസ്തു മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കുന്ന ശിലാരേഖയാണിത്.

(അയ്യങ്കാളി TPH ചെന്താമരശ്ശേരി P.161 പ്രഭാത് ബുക്ക് ഹൗസ് 2013.)

**തരിസാ**

ധര്യാക്കൾ എന്നൊരു പദം ക്രിസ്തീയ ചരിത്രത്തിൽ കാണാം. അതിന്റെ പൂർവ്വരൂപം തരുതായ്കൾ എന്നായിരുന്നു. തരിസാപ്പള്ളിയുടെ ചെപ്പേടിൽ ഉള്ള തരീസാ ഒരു പ്രാചീന രൂപം. ചീനത്തെയും താർത്തറിയിലേയും നെസ്തോറിയൻ ക്രിസ്ത്യാനികളെ തർസാ എന്നു വിളിച്ചു വന്നതായി ജോൺ ഡി മോന്റി കാർവിനോ (ഉദ്ദേശം എ.ഡി.1300) പറഞ്ഞിരിക്കുന്നു. സുറിയാനിയിൽ ത്രീസോ ത്രീസാ എന്നാൽ ചൊവ്വായ (നേരായ) എന്നർത്ഥം. അതുകൊ് തലിസായ്കൾ, തരുതായ്ക്കൾ, ധര്യാക്കൾ എന്നിവയ്ക്ക് ചൊവ്വായ മതവിശ്വാസമുള്ളവർ (orthodox) എന്നർത്ഥം.

തരുതായ്ക്കച്ചെട്ടികൾ എന്നറിയപ്പെടുന്ന ചില നസ്രാണി കുടുംബങ്ങളും അവരുടെ പള്ളിയും തക്കലയ്ക്കടുത്ത് ഇപ്പോഴും ഉ്.

- ഭീതി പെട്ടാരാഞ്ഞു മാർത്തോമ്മാന്റെ വേദനപൂ തരുതായ്കൾക്ക്
- കടൽ തന്നിലിരുന്നു ഞാൻ തരുതായ്കളുയർന്നു.
- വരും വൻപർ തരുതായ്കൾ ജനം തമ്മിൽ പിശകി.
- മാനം വിളങ്ങുന്ന തരുതായ്ക്കൾ ജനം തമ്മിൽ പിശകി.
- മാനം വിളങ്ങുന്നതരുതായ്ക്കളിനത്തിലുള്ള മാർഗമറിയുന്ന രമ്പാൻ
- ചോഴമൺലമൊഴിഞ്ഞു

  മാർഗമറിയിപ്പാൻ

  തോറ്റു തരുതായ്ക്കളെന്നു കേട്ടുബഗുദാശി
- കോട്ടയത്തു വാഴും തരുതായ്കൾ
- ഒന്മയും തന്മയും താനായവൻ തന്റെ

  മുന്നൂറ്റി നാല്പ്പതോടഞ്ചിൽ

  നന്നായ് തരുതായ്ക്കൾ വന്നതും നിന്നതും

  കൂടി ഒരിമ്പെട്ടവാറേ

ക്നായി തൊമ്മനെപ്പറ്റി

തരുതായ്ക്കൾ എന്നാൽ സത്യവിശ്വാസികളായ ക്രിസ്ത്യാനികൾ എന്നാണ് അർഥം.

തരുതായ്ക്കളും മണിഗ്രാമക്കാരും ക്രിസ്ത്യാനികളായിരുന്നുവെങ്കിലും അവർക്കു ഭിന്നതകളുായിരുന്നുവെന്നു കരുതാം. 14-ാം നൂറ്റാിൽ മണിഗ്രാമക്കാർ ബ്രാഹ്മണ മതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടുവെന്നു കാണാം. ഏഴാം നൂറ്റാു മുതൽ മണി ഗ്രാമക്കാർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വ്യാപാരസ്ഥാനങ്ങൾ ഉറപ്പിച്ചിരുന്നു.

എ.ഡി. രാം നൂറ്റാിൽ മണി എന്നൊരു പ്രബോധകൻ ജരതുഷ്ടമതം, ക്രിസ്തുമതം, ബുദ്ധമതം, ബാബിലോണിയൻ മതം ഇവ സമന്വയിപ്പിച്ച് ഒരു മതമുാക്കി പ്രചരിപ്പിച്ചു. എ.ഡി. 273 ൽ കുരിശേറ്റപ്പെട്ട മണിയുടെ മതം മാണിക്കീയിസം എന്നറിയപ്പെട്ടു. ചൈനയിലും ലങ്കയിലുമൊക്കെ ഈ മതം പ്രചരിപ്പിക്കപ്പെട്ടു. അതിന്റെ പ്രചാരകനായിരുന്നിരിക്കണം മാണിക്ക വാചകനാർ. പേർഷ്യൻ ക്രിസ്ത്യാനികളുടെ സങ്കേതങ്ങളിൽ ഈ മതം പ്രചരിപ്പിക്കുകയും അതിന്റെ വിശ്വാസികൾ മണിഗ്രാമക്കാർ എന്നറിയപ്പെടുകയും ചെയ്തുവെന്നു കരുതാം. പതിന്നാലാം നൂറ്റാോടെ ഇവർ ഹിന്ദുമതത്തിലേക്കു മാറിയിരിക്കാം. തുടക്കം മുതൽ വ്യത്യസ്ത സംഘങ്ങളായിത്ത്നെയാണിവർ നിലനിന്നിരുന്നത്.

കൊല്ലം നഗര നിർമ്മാണത്തിനും തുറമുഖ വികസനത്തിനും ഇവർ വൻതോതിൽ സഹാച്ചിരിക്കും. രാജാവിനെ സഹായിച്ച് തുറമുഖവും നഗരവും നന്നായി വളർത്തിയെടുത്തത് അവരുടെ കച്ചവടത്തിന്റെ വളർച്ചയ്ക്കും സഹായകമായി.

കൊല്ലത്തെ പറ്റി ഉണ്ണുനീലി സന്ദേശത്തിലുള്ള കാവ്യഭാഗങ്ങൾ

69. ഏഷാഭൂഷാമണിരിവ ഭൂവൊഗന്ത വേണാടർകോനും നീയും പാലിച്ചപഗതഭയം വർദ്ധിതാ നാളിൽ നാളിൽ ഇന്ദ്രോപേന്ദ്രക്ഷപിത ദിതി ജോപദ്രവാമദ്യ മന്യേ നാണിക്കിന്റോളമരനഗരീം നാമമാത്രാവശേഷാം.

70. ചൊങ്കും ചമ്പ്രാണിയുമുടനുടൻ വന്ന ചോണാടനും കൊാക്രാമന്തീ ജലധിമഖിലം നിന്നുടേകീർത്തിപോലെ പൊമ്പാടാനാം മണിമകുടമാം നാവുകൊച്ചിലാക്കികൂടക്കൂടക്കടലിൽ മുഴുകിച്ചംബുജാൻ ഖേദയന്തീ.

71. രമ്യശ്രീമന്നയനസുഭഗം മറ്റുമോരോപദാർത്ഥാന്നാട്ടാർ വർണ്ണിപ്പതു പുനരിദം കേവലം കൊല്ലമെന്റ് എന്റാലീരേഴുലകിലുമിതിന്നൊപ്പമില്ലൊന്റീപ്പാൻതൊല്ലാം കൊല്ലം ഭവതു നിതരാം പിന്നെയും കൊല്ലമോട.

72. വീണാവാണീം, വിപുലജഘനാം താമ്രബിംബാദരോഷ്ഠീം ക്ഷീണാം മദ്ധ്യേ, കിസലയമൃദുസ്നിഗ്ദ്ധ മുഗ്ദ്ധാംഗരേഖാം പൂണാർകൊങ്കലശനമിതാം, മിക്കവെള്ളൂർ വിളങ്ങും നാണീം കാണാം വഴിയിലുടനേ വന്നു നിൽക്കിന്റവാറ്.

73. വാരിപ്പോക്കിപ്പഴവുമടയും ചക്കയും നൽക്കരിമ്പും മേരുക്കുന്റീൻ പരിചു, മരുവും ബാലകം ചന്ദ്രമൗലേ: മൂരിത്തിട്ടേക്കഴകു പൊഴിക്കിന്റ മാതംഗവക്ത്രം ചാരത്തെന്റങ്ങടി മലരിൻ വീണ്ണഞ്ജസാ കൈതൊഴേ ു ം.

75. അപ്പോഴാതിച്ചപുരമമരിന്റപ്പനെ കൈവണങ്ങിത്തിർപ്പാപ്പൂക്കിന്റൊരുതിലകമേനീ നടപ്പോരുനേരം താനത്തിന്നായ് തദനു ചുഴലപ്പുക്കു സേവിച്ചു നിന്നെപ്പോമേ ഭട്ടരണർ കില വിപക്ഷാസികാ; പൂജ്യപാദാ:

76. അർഥി ശ്രേണിക്കഭിമതബലം നൽകുവാൻ പാരിജാതം വിദ്വൽ പത്മാകരദിനകരം, വിശ്വലോകൈകദീപം മുറ്റിക്കൂടും പെരിയ പരചക്രേഷ്ഠചക്രായമാണം കറ്റക്കാർമൻപുരി കുഴലി മാരനെ കാൺക പിന്നെ.

74. നേരേ പിന്നെ പ്രിയസഖ! പനങ്ങാവനത്തിന്നകംപുക്കാരാവം കൊഖിലജഗതാം ഭൈരവീം ഭൈരവീം താം നീരാർന്നിടും കരിമുകിൽ നിറങ്കൊനിൻ മൂലതായെക്കോരിച്ചോരിക്കടൽ പരികുമക്കാളിയെക്കൈ തൊഴേും.

77. വേലക്കണ്ണിന്നഴകുപൊഴിയും കണ്ണനെ പ്പോരിൽ മാറ്റാർ മൂല ത്തിന്നേമുടിവിനൊരുമുക്കണ്ണനെ, പ്പുണ്യകീർത്തേ! വേരിച്ചൊല്ലാർമനസിജ! കയൽക്കണ്ണനെച്ചെന്റു നേരേ കോരിക്കൈകുപ്പുടനിരവിവർമ്മാഖ്യ വേണാ ടർകോനെ.

78. അസ്മദ്വാർത്താം മുഴുവനറിയിപ്പിച്ചു മാമ്പള്ളിയെ കല്പ സ്മേരാൽനമിത വദനം വീക, നിൽപ്പോരുനേരം മുന്നേ നമ്മിൽക്കനിവുക നമുാകായാൽ പോകപോകെന്റന്നേ നിന്നോടവനവനിപ്പലൈകവീരോ വിരഞ്ഞ്.

79. രത്ന ശ്രേണി കനകനിചയം കാഴ്ചയും വെച്ചു കാണ്മാൻ മിന്നിക്കൂടും പുനരറികിലോ നാവികാനാം നികായം അപ്പോഴേ നീനരവര! പുറപ്പെട്ടു മൂവന്തിനേരം മുച്ചന്തിക്കൽ ചുഴലമരുപും വാണിയം കാൺക പിന്നെ.

80. തട്ടം കാട്ടിൽ കയറുവല കൈക്കട്ടിൽ മഞ്ചട്ടി കൊട്ടമ്മൊട്ടും മുട്ടിൽക്കരയുമരിയും പെട്ടിയും പട്ടുനൂലും ആടും ചാടും കുടയും മടയും പഞ്ഞിയും മുഞ്ഞവേരും നൂറും ചോറും ചുറയുമറയും കാരിരുമ്പുകരി മ്പും.

81. കൂരൻ ചോരൻ പഴവരി കറക്കൊങ്ങണം വെണ്ണകണ്ണൻ മോടൻ കാടൻ കുറുവ കൊടിയൻ പങ്കി പൊങ്കാളി ചെന്നെൻ ആനക്കോ ടൻ കിളിയിറ കനങ്ങാരിയൻ വീരവിത്തൻ കാണാം മറ്റും പലവിധമുടൻ നെല്ലുകല്യാണ കീർത്തേ.

82. കോലാമൂങ്ങൻ ചുറകുകൊഴുമീൻ കൊഞ്ചുപമ്പാട പുന്മീൻ ചേർമീനാരൽ ചുറകുകരിമീൻ കൊൽ മീനങ്ങി കിക്കുമീൻ ചേർമീ നയിലഞെരിമീൻ ചുള്ളകൻ പാളനന്തൻ മറ്റും മീനിൻ നിരകളവിടെക്കാ

ണലാം വിൽക്കുമാറ്.

83. ഏലം കോലം കടുകുതകരം കുന്തിരിക്കുന്തിരിക്കം ചോന പ്പുല്ലും ചുകിലുമകുലും നാകിലം തൂത്തിനാകം തീമ്പൂകഞ്ചാവുലുവവി ടയം മാഞ്ചിമഞ്ചട്ടികൊട്ടു ചാതിക്കായും പലവുമവിടെക്കാണലാം തേ മരുന്നും.

84. കസ്തൂരിക്കൊരിരുപതുപണം കത്തികൊുള്ളിതാനീ പുത്തൂരിക്കോ പുടവ? പുറമെന്തു നിൻ കയ്യിൽ മിച്ചം? പത്തോകൊ ുപരിച പനിനീർ മറ്റുമുന്നേതു നൽകുത്തോകാചൊന്റീതിനു തരമാ ഞ്ചൊല്ലു നീ കാരിതേവാ.

85. ചക്കിന്നുാ പരിചതുവനൂച്ചക്കടിക്കെകാചുക്കോൽ കൊാ മിളകുതരകിന്നക്കടാനമ്പിയാടി ചിക്കാണിസ്സോ ദുഹനുശിതിയോ പാരിതായാരെയേയോ കുക്കോ കുജ്ജീ കുളിരി കുനിയസ്സഷിതുഷേഭണാ ഹ.

86. ഇത്ഥം വിൽക്കും വിവിധ വിപണി ദ്രവ്യാഭാഷാ വിശേഷാൻ കും കേട്ടും പഴകി മുഴുവൻ കൗതുകം വിട്ടു നീ പോയ് ചിന്തിച്ചേറ്റം മമ സഹചരീം വേഗവാനാകിലും ചെന്റന്തിക്കാലം നരവര, കരിപ്പൂക്കളം പൂക പിന്നെ.

87. അപ്പോളദൃൽക്കുളുർമതിമുഖി, മേഘരാഗധരോഷ്ഠീ ചൂഴ ത്താഴും തിമിര ചികുരാ, ചാരുതാരാശ്രമാംബു: കിഞ്ചിൽക്കാണാം കുമുദ ഹസിതാ, നൂനമെന്നുണ്ണുനീലീം കാമക്രീഡാരസവിലുളിതാം തന്നെയന്വേ തിസന്ധ്യാ.

88. അന്തിത്തേവാരവുമശനവും ശാർപരാഞ്ചാപികൃത്വാ ബന്ധു സ്നേഹാദിദമപനയൻ നിദ്രയായനഖേദം സിന്ധുദ്വീപം പ്രതിയദുപതേ! പോവതിന്നൊട്ടുരാവേവന്ദി ശ്രേണി മധുരവചനം കേട്ടെഴുന്നീൽക്ക പിന്നെ.

89. കൂടപ്പിന്നെക്കുളിവയറയിട്ടങ്ങുതേവാരവും പുക്കിടീം കൂടും ദ്വിജപരിഷദേ നിത്യദാനം വിധായകേടറ്റീടും ഗുണഗണനിധേ! ചാരുമാ പാരതം കേട്ടോടീക്കൊങ്ങഴകിലെഴുന്നള്ളീടുസംഗ്രാമധീര

90. പിന്നെ പ്പാർശ്വേപുതിയ പൊഴിയും തോഴ, പൂക്കൈതയും നീ പിന്നിട്ടമ്പിൽത്തൊഴുതുവഴിമേൽ പന്മനെത്തമ്പിരാനെ ചിന്നച്ചാർത്തിൻ കുരലിൽ മുരളും കാളവും കൊമ്പുമെല്ലാം മുന്നിൽത്തൊങ്ങും പടയെറക ടന്നീടു കന്റേറ്റി പിന്നെ.''

## സാംസ്കാരിക നായകന്മാർ

### 1. ശ്രീനാരായണ ഗുരു സമത്വത്തിന്റെ പ്രവാചകൻ

ബാലരാമവർമ്മ മഹാരാജാവിന്റെ ദളവാമാർ ആയിരുന്ന ജയന്തൻ-ചെട്ടി-മാത്തൂത്തരകൻ എന്നിവരുടെ ദുർഭരണത്തിനും അക്രമത്തിനും ശേഷം ബ്രിട്ടീഷുകാരുടെ ഭരണത്തിലമർന്ന തിരുവിതാംകൂറിനെ രക്ഷിക്കാൻ വേലുത്തമ്പിദളവ നടത്തിയ ധീരസമരത്തിനും തുടർന്നുണ്ടായ കുണ്ടറവിളംബരത്തിനും അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനും ശേഷം കൊല്ലം ബ്രിട്ടീഷ് ഭരണത്തിന്റെ പാരതന്ത്ര്യത്തിലമർന്നു. ബ്രിട്ടീഷുകാരുടെ സൈന്യവും കൊല്ലം ജനതയും നായർപടകളും വൈദേശിക ഭരണത്തെ ചെറുത്തു നിൽക്കുന്നതിന് കുറേയൊക്കെ സഹായിച്ചുവെങ്കിലും അന്നു ചത്തൊടുങ്ങിയ പടയാളികൾക്കും കൊല്ലം നിവാസികൾക്കും കണക്കില്ല. കൊല്ലത്തിന്റെ വിവിധഭാഗങ്ങളിൽ ഉയർന്ന ശ്മശാനഭൂമികൾ ആ ദുരന്തനാടകത്തിന്റെ അവശിഷ്ടങ്ങളാണ്. പിന്നെയും ഒരു നൂറ്റാണ്ട് സമത്വ നിഷേധത്തിന്റേതായി നീങ്ങി.

നൂറ്റാണ്ടുകളായി ബ്രാഹ്മണ മേധാവിത്തത്തിന്റെയും അധികാരി വർഗ്ഗത്തിന്റെയും അടിമത്തച്ചങ്ങലയിൽ പിടഞ്ഞിരുന്ന ജനത കൂടുതൽ പീഡനങ്ങളിലേക്കും കഷ്ടപ്പാടുകളിലേക്കും വഴുതിവീണു. സാധാരണക്കാരുടെ കഷ്ടതകൾക്ക് ഒരു പരിഹാരം കാണാനും അന്ധവിശ്വാസങ്ങളുടേയും അനാചാരങ്ങളുടേയും ചവിട്ടേറ്റു പിടഞ്ഞിരുന്ന ജനങ്ങളെ പ്രബുദ്ധരും സ്വതന്ത്രരുമാക്കി മാറ്റി നമ്മുടെ നാടിനെ രക്ഷിക്കുവാൻ ഒരു നല്ല നേതൃത്വം ഇല്ലാതിരുന്ന കാലഘട്ടത്തിലാണ് ശ്രീനാരായണ ഗുരു അസമത്വത്തിനും ജാതി മതപീഡനങ്ങൾക്കും എതിരായി ജനങ്ങളെ ബോധവൽക്കരിച്ചത്. തിരുവനന്തപുരത്ത് ചെമ്പഴന്തിയിൽ ജനിച്ച ശ്രീ നാരായണ ഗുരു കാലഘട്ടത്തിന്റെ ആവശ്യമായിരുന്നു. കീഴ്ജാതിക്കാർക്ക് വിദ്യാഭ്യാസത്തിനു നിഷേധങ്ങളുണ്ടായിരുന്ന ആ കാലഘട്ടത്തിലാണ് ഒരു സംസ്കൃത ആശാനായിരുന്ന മാടനാശാന്റെയും കുട്ടിയമ്മയുടേയും മകനായി ഒരു സാധാരണ കുടുംബത്തിൽ അദ്ദേഹം ജനിച്ചത്. സൗന്ദര്യം തുളുമ്പുന്ന പ്രകൃതിഭംഗിയാണ് നാണുവെന്ന് വിളിക്കുന്ന നാരായണനെ വിദ്യാഭ്യാസത്തിലേക്ക് ആകർഷിച്ചത്. പിതാവിൽ നിന്നും സംസ്കൃതം പഠിച്ചതിനു ശേഷം

ഉപരിപഠനത്തിനായി നാണു കരുനാഗപ്പള്ളിയിലുള്ള കുമ്മമ്പള്ളിൽ ആശാന്റെ ഗുരുകുലത്തിൽ താമസിച്ചു സംസ്കൃത പഠനം നടത്തി. ഇക്കാലഘട്ടത്തിൽ വളരെ സതീർത്ഥ്യരെ നാരായണനു ലഭിച്ചു. പെരുന്നെല്ലി കൃഷ്ണൻ വൈദ്യർ, വെളുത്തേരി കേശവനാശാൻ എന്നിവർ ഇവരിൽ ചിലരാണ് പിതാവിന്റെ മരണശേഷം അവധൂതനായി ദേശസഞ്ചാരം നടത്തിയ നാണു തന്റെ സതീർത്ഥ്യ നായ പെരുനെല്ലികൃഷ്ണൻ വൈദ്യന്റെ വീട്ടിൽ വച്ചാണ് കുഞ്ഞൻപിള്ളചട്ടമ്പിയെന്ന ചട്ടമ്പിസ്വാമികളെ പരിചയപ്പെടുന്നത്. ചട്ടമ്പിസ്വാമിയുമായുള്ള സമ്പർക്കം ഗുരുവിന് സന്യാസ ജീവിതത്തിലേക്ക് വഴികാട്ടിയായി. ചുറ്റുമുള്ള മരുത്വാമലയിലും അരുവിപ്പുറത്തുമൊക്ക ധ്യാനനിമഗ്നനായിരുന്ന് പ്രകൃതിരമണീയതയിൽ വന്യമൃഗ സാമീപ്യത്തിൽ ഏകാന്തതമായും ഏകാഗ്രമായും അദ്ദേഹം മനനം ചെയ്തു. ഒരു ജീവിയേയും ഉപദ്രവിക്കാത്ത നാരായണൻ നാരായണ ഗുരുവായി ജനങ്ങൾക്കിടയിൽ ഇറങ്ങിച്ചെന്നു. ഇതിനിടയിൽ ചട്ടമ്പിസ്വാമികളുടെ ഗുരുവായ തൈക്കാട്ട് അയ്യാവിൽ നിന്നുമാണ് യോഗാഭ്യാസം പഠിച്ചത്.

ക്ഷേത്ര പ്രതിഷ്ഠാതാൽപര്യം ഗുരു ഇക്കാലത്തു കാണിച്ചിരുന്നു. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും നിലനിന്നിരുന്ന ഒരു കാലഘട്ടത്തിൽ മറുത മുതലായ ദുർദൈവങ്ങളെ നീക്കം ചെയ്ത് ഉയർന്ന ജാതിയിൽപ്പെട്ടവരുടെ ഈശ്വര വിഗ്രഹങ്ങളെ പ്രതിഷ്ഠിക്കുകയാണ് ഗുരു ആദ്യം ചെയ്തത്. ക്ഷേത്ര പ്രതിഷ്ഠ നടത്തുന്നതിന് ഓരോ സ്ഥലത്തെയും സാഹചര്യവും വിശ്വാസങ്ങളും കണക്കിലെടുത്ത് പ്രതിഷ്ഠകൾക്കു മാറ്റം വരുത്തിയിരുന്നു. ചുരുങ്ങിയ കാലയളവിനുള്ളിൽ അറുപതിലധികം ക്ഷേത്രങ്ങൾ ഗുരു പ്രതിഷ്ഠിക്കുകയുണ്ടായി. പിന്നീട് കണ്ണാടിയും, കെടാവിളക്കും ഒക്കെ പ്രതിഷ്ഠിച്ച് ഗുരു തന്റെ ദൈവ സങ്കല്പത്തെ നവീകരിച്ചു. ജീവിതത്തിന്റെ ഓരോ ഘട്ടത്തിലും അദ്ദേഹത്തിന്റെ ആദ്ധ്യാത്മികചിന്തകളുടെ ആഴം വർദ്ധിച്ചുകൊണ്ടിരുന്നു.

കർമ്മഭൂമിയിലൂടെയൊണ് അദ്ദേഹം നടന്നുകൊണ്ടിരുന്നത്. സാധാരണക്കാരുടെ കഷ്ടപ്പാടും ദാരിദ്ര്യവും നേരിട്ടറിഞ്ഞ ഗുരു അനാവശ്യമായ ആഡംബരവും ചെലവുകളും ആചാരങ്ങളും നിറുത്തലാക്കാൻ മുൻകയ്യെടുത്തു.

ശ്രീനാരായണ ദർശനം ഒരു ചെറിയ ചെടിയിൽ നിന്ന് ക്രമേണ വളർന്നു വരുന്ന ഒരു കൂറ്റൻ വൃക്ഷം പോലെ ആദ്ധ്യാത്മകതയിലൂടെ സഞ്ചരിക്കുകയായിരുന്നു. ആദ്ധ്യാത്മികചിന്തയിലൂടെ വളർന്നു വന്ന ധർമ്മബോധം പലപ്പോഴും ഗുരുവിൽ സംഘർഷങ്ങളുണ്ടാക്കിയിട്ടുണ്ട്. വിഗ്രഹാരാധനയെക്കാൾ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത് കഷ്ടതയനുഭവിക്കുന്ന ജനങ്ങളുടെ താൽപ്പര്യത്തെയാണ്. ഒരവസരത്തിൽ ഗുരുതന്നെ ഇങ്ങനെ പറഞ്ഞു : നാം വിഗ്രഹങ്ങളുണ്ടാക്കുന്നത് നമുക്ക് വേണ്ടിയല്ലല്ലോ; മറിച്ച് ഈശ്വരനെ വിശ്വസിക്കുന്ന ഞാൻ സ്നേഹിക്കുന്ന ജനങ്ങൾക്കു വേണ്ടിയല്ലേ?

നാരായണഗുരു ശാന്തഗംഭീരനും മിതഭാഷിയും ആത്മജ്ഞാനിയുമായിരുന്നു. ഈഴവരുടേയും മറ്റ് അധഃകൃതരുടേയും ഉന്നമനമായിരുന്നു ഗുരുവിന്റെ പ്രഥമലക്ഷ്യം. പക്ഷേ 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്' എന്ന തന്റെ ആശയങ്ങൾ വളർന്നു വികസിച്ചപ്പോൾ ഗുരു പ്രതീക്ഷിക്കാത്ത രീതിയിൽ അദ്ദേഹത്തിന്റെ തത്ത്വങ്ങളിൽ ആകൃഷ്ടരായവരിൽ ഭൂരിപക്ഷവും ഈഴവരായിത്തീർന്നപ്പോൾ തനിക്കെന്തോ പിശകുപറ്റിയെന്നു ബോധ്യം വന്നു. എസ്.എൻ.ഡി.പി (ശ്രീനാരായണ ധർമ്മ പരിപാലന)യോഗ ഈഴവരുടേതുമാത്രമായി വളർന്നുവരികയാണെന്നതുകൊണ്ടാണ് അദ്ദേഹം പിൽക്കാലത്ത് വിശ്വപ്രസിദ്ധമായ തന്റെ വിശ്വപ്രസിദ്ധമായ ധർമതത്വങ്ങൾ പ്രചരിപ്പിച്ച് ആ സംഘടനയിൽ നിന്ന് അകന്നു നിന്നതും 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്നുറക്കെ പ്രഖ്യാപിച്ചതും.

ഗുരു വെറുമൊരു സന്യാസിമാത്രമായിരുന്നില്ല. മറിച്ച് ഈ കർമ്മഭൂമി ഉഴുതുമറിച്ച് ജനജീവിതത്തിലേക്കിറങ്ങിച്ചെന്ന ഒരു മനുഷ്യസ്നേഹിയായിരുന്നു. സഹപ്രവർത്തകരെയും സാധാരണക്കാരെയും ജാതിമതാദ്ധ്യക്ഷന്മാരെയും ശാന്തമായി ചിന്തിപ്പിച്ച് തന്റെ ആശയങ്ങളോടടുപ്പിക്കുന്ന ജീവിതശൈലിയും പ്രഭാഷണരീതിയുമായിരുന്നു ഗുരുവിന്റേത്. പ്രകൃതിയുടെ നിർലോപമായ സൗന്ദര്യവും സ്നേഹവും അനുഭവിച്ച് പ്രകൃതിയുടെ മടിത്തട്ടിൽ വളരുന്ന ജീവിതക്രമമായിരുന്നു അത്.

കാലാനുസൃതമായ മാറ്റങ്ങൾക്കു സമൂഹം വിധേയമാകണമെന്നുള്ള ചിന്താഗതിയായിരുന്നു ഗുരുവിന്റേത്. സംസ്കൃത വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം

കുറഞ്ഞുവരുന്നതും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രാധാന്യവും ഉപയോഗവും കൂടിവരുകയും ചെയ്യുന്നതിനാൽ ഇംഗ്ലീഷ്ഭാഷ പഠിക്കേണ്ടത് അത്യാവശ്യമാണെന്ന് അദ്ദേഹം അനുയായികളെ ഉദ്ബോധിപ്പിച്ചു. വരാനിരിക്കുന്ന കാലത്തിന്റെ ശാസ്ത്രീയബോധത്തിനനുസരിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ അത്യാവശ്യകത അദ്ദേഹത്തിന് അന്നേ ബോധ്യപ്പെട്ടിരുന്നു. സ്ത്രീ വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും ഗുരു പ്രത്യേകം ശ്രദ്ധിച്ചു. സമൂഹത്തിൽ പുരുഷന്മാർക്കൊപ്പം സ്ത്രീകൾക്കു സ്ഥാനം ലഭിക്കണമെന്ന് ഗുരു ആഗ്രഹിച്ചിരുന്നു.

സമൂഹസമത്വത്തിനായുള്ള ചെറുത്തു നിൽപ്പെന്ന നിലയ്ക്ക് ക്ഷേത്രങ്ങളുണ്ടാക്കിയ കാലത്ത് അവയ്ക്ക് പ്രസക്തിയുണ്ടായിരുന്നു. അറുപതിൽപ്പരം ക്ഷേത്രങ്ങൾ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. ക്ഷേത്രനിർമ്മാണത്തിന്റെ കാലം കഴിഞ്ഞുപോയെന്നും ഇനി വേണ്ടതു വിദ്യാലയങ്ങളാണെന്നും പിൽക്കാലത്ത് ഗുരു പറഞ്ഞു. ക്ഷേത്രത്തിനു നിശ്ചയിച്ച സ്ഥലത്ത് വ്യവസായ വിദ്യാലയം സ്ഥാപിക്കുവാൻ തന്റെ ക്ഷേത്രോത്സുകരായ അനുയായികളോട് ഗുരു നിർദ്ദേശിച്ചത് യുക്തിവാദികളെപ്പോലും അമ്പരപ്പിക്കുകയുണ്ടായി. വരും തലമുറയെ തൊഴിൽ അഭ്യസിപ്പിക്കുന്നതിനുള്ള സ്ഥാപനങ്ങൾക്കാണ് ക്ഷേത്രങ്ങളെക്കാൾ പ്രാധാന്യം നൽകേണ്ടത് എന്നായിരുന്നു ഗുരുവിന്റെ മതം.

മനുഷ്യരെല്ലാവരും ഒരു പോലെ ആഗ്രഹിക്കുന്ന ലൗകികമായും ആത്മീയമായും ഉള്ള സുഖമാണ് സംഘടനകൾ ലക്ഷ്യമാക്കുന്നത്. ഓരോ ജനവിഭാഗവും - സമുദായവും ഇക്കാര്യത്തിൽ നേടുന്ന ആന്തരികമായ പരിഷ്ക്കാരമാണ് ഈ സുഖത്തിന്റെ പ്രാപ്തിക്കു വേണ്ടുന്നത്. ഗുരുവിന്റെ അദ്വൈതസിദ്ധാന്തം കേവലമായ ആത്മീയതലത്തിൽമാത്രമല്ല ലൗകികതലത്തിലും ഉള്ള അദ്വൈതത്തെ - സമത്വത്തെ-ഏകതയെയാണ് ലക്ഷ്യമാക്കുന്നത്. ഗുരുവിന്റെ ജീവിതത്തിലെ കർമ്മനിരതമായ കാലഘട്ടത്തിന്റെ ആദ്യപകുതിയിൽ അദ്ദേഹം സമുദായത്തിന്റെ ആത്മാഭിമാനത്തെ വളർത്തുകയും ആരാധനാസ്വാതന്ത്ര്യമുൾപ്പടെയുള്ള മനുഷ്യാവകാശങ്ങൾക്കായി പൊരുതുകയും പരസഹായമില്ലാതെ പൊരുതുവാൻ അധഃസ്ഥിതരെ പ്രാപ്തരാക്കുകയും ചെയ്തു. ഈഴവസമുദായത്തിനകത്തുതന്നെ അസമത്വമുണ്ടായിരുന്നു. ഇതും പറയൻ-പുലയൻ-കുറവരാദി താഴ്ന്നവർഗ്ഗക്കാരോടു ഈഴവർ കാട്ടുന്ന അസമത്വവും

ഈഴവർ അദ്ദേഹത്തെ കേവലം ഈഴവഗുരുവായി കരുതിയതുമായിരുന്നു ശ്രീനാരായണഗുരു നേരിടേണ്ടി വന്ന ഏറ്റവും വലിയ വെല്ലുവിളി .

മാനവസമുദായത്തിന്റെ മൊത്തം ഉൽക്കർഷമാണു തന്റെ ലക്ഷ്യമെന്നും അതിനായി പ്രവർത്തനനിരതരാകണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. താൻ ജാതിമതഭേദങ്ങൾ വിട്ടുവെന്നും ചില പ്രത്യേകവിഭാഗക്കാർ തന്നെ അവരുടെ വർഗത്തിൽപ്പെട്ടതായി വിചാരിച്ച് പ്രവർത്തിച്ചു വരുന്നത് തന്നെപ്പറ്റി വാസ്തവ വിരുദ്ധമായ ധാരണയ്ക്ക് ഇടയാക്കിയിട്ടുണ്ടെന്നും ഗുരു പറഞ്ഞിട്ടുണ്ട്. ജാതിഭേദത്തിനെതിരായ നിലപാടുപോലെ തന്നെ ഉറച്ചതായിരുന്നു മതസൗഹാർദ്ദത്തിനുവേണ്ടിയുള്ള അദ്ദേഹത്തിന്റെ നിലപാടും.

ഗുരുപകർന്നു നൽകിയ അറിവും ദിശാബോധവും തന്മൂലമുണ്ടായ ആത്മധൈര്യവും ഉൽബുദ്ധതയും മൂലം ദേശീയപ്രസ്ഥാനത്തിന്റെ വിശാലമേഖലകളിലേക്ക് പ്രവേശിക്കുവാനും ഭരണാധികാരികളോട് അവകാശങ്ങൾ കണക്കുപറഞ്ഞു വാങ്ങി കേരളീയ ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും മുമ്പന്തിയിലെത്താനും ഈഴവർക്കു കഴിഞ്ഞു.

പക്ഷേ തന്റെ ഏകമത-ജാതിഭേദ സിദ്ധാന്തങ്ങളെ പരിപാലിക്കേണ്ടുന്ന എസ്.എൻ.ഡി.പി യോഗം ഈഴവസമുദായത്തിന്റെ മാത്രം സംഘടന എന്ന നിലയ്ക്ക് ചുരുങ്ങിപ്പോയതിൽ അദ്ദേഹത്തിന് അഭിപ്രായവ്യത്യാസമുണ്ടായിരുന്നു. 'യോഗത്തിനു ജാത്യാഭിമാനം വർദ്ധിച്ചുവരുന്നതിനാലും മറ്റു പലകാരണങ്ങളിലും മുമ്പേ തന്നെ മനസ്സിൽ നിന്ന് വിട്ടിരുന്ന യോഗത്തെ വാക്കിൽ നിന്നും പ്രവൃത്തിയിൽ നിന്നും വിട്ടിരിക്കുന്നതായും' ശ്രീരാമകൃഷ്ണമിഷന്റെ മുഖപത്രമായി കൊല്ലത്തു നിന്നിറങ്ങിയിരുന്ന പ്രബുദ്ധകേരളത്തിൽ വിളംബരം ചെയ്തത് അദ്ദേഹം ജനങ്ങളെ അറിയിച്ചു. ഈഴവരുടെ സംഘടന എന്ന ചട്ടക്കൂടിൽ നിന്നു എസ്.എൻ.ഡി.പി യോഗത്തെ മോചിപ്പിച്ച് മനുഷ്യരുടെ സംഘടന എന്ന നിലയിലേക്ക് വികസിപ്പിക്കണമെന്നായിരുന്നു ഗുരുവിന്റെ ആഗ്രഹമെങ്കിലും യോഗഭാരവാഹികൾ അത് ഒരിക്കലും നടപ്പാക്കിയില്ല.

ശിവഗിരിതീർത്ഥാടനത്തിന്റെ ലക്ഷ്യം എന്തായിരിക്കണമെന്നതിനെപ്പറ്റി ശ്രീനാരായണഗുരു തന്റെ അനുയായികൾക്കു നൽകിയ നിർദ്ദേശം, അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെ അതുല്യമായ തെളിവാണ്. സാമൂഹ്യപുരോഗ

തിക്കുള്ള വഴിയേ ജനങ്ങളെ നയിക്കുവാനും അവരെ സ്വയംപര്യാപ്തരാക്കാനും ഉള്ള മാനിഫെസ്റ്റോ ആണ് അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളെന്നു പറയാം. 'വിദ്യ കൊണ്ടു സ്വതന്ത്രരാകുവിൻ സംഘടനകൊണ്ടു ശക്തരാകുവിൻ' എന്നുള്ള ഉദ്ബോധനമാണ് സമൂഹനന്മയ്ക്കുള്ള നേർവഴി. എല്ലാ പുരോഗതിയുടേയും അടിസ്ഥാനം അറിവാണ്. അതുകൊണ്ട് വിദ്യാഭ്യാസത്തിനാണ് അദ്ദേഹം പ്രഥമസ്ഥാനം നൽകിയത്. ശാസ്ത്ര-സാങ്കേതിക വിദ്യാഭ്യാസത്തിന് പ്രാധാന്യം കൊടുക്കണമെന്ന് ഗുരു പ്രത്യേകം നിഷ്ക്കർഷിച്ചിട്ടുണ്ട്. ശിവഗിരിതീർത്ഥാടനമെന്ന മഹാസമ്മേളനത്തിനു തീയതി നിശ്ചയിച്ചതിലും അദ്ദേഹത്തിന്റെ ആധുനികതയോടുള്ള താൽപ്പര്യം കാണാം. ഇംഗ്ലീഷ്വർഷത്തിലെ ആദ്യദിവസം തന്നെ അതിനു തെരഞ്ഞെടുത്തിതിലൂടെ.വിദ്യാഭ്യാസം-കൃഷി-വ്യാപാരം-വ്യവസായം-കൈത്തൊഴിൽ-ആരോഗ്യം ഈ രംഗങ്ങിലൊക്കെയുള്ള പുരോഗതിയിലൂടെ ജാതിരഹിതമായിമുന്നോട്ടു നീങ്ങുന്ന പുതിയ സമൂഹത്തിന്റെ ചാലകശക്തിയാവാൻ അദ്ദേഹത്തിനു കഴിഞ്ഞു. സോഷ്യലിസ്റ്റാശയങ്ങൾ ഇൻഡ്യയിൽ പ്രചരിപ്പിക്കുന്നതിന് എത്രയോ മുമ്പാണ് ശ്രീനാരായണ ഗുരു തന്റെ ലോകവീക്ഷണം മുന്നോട്ടു വച്ചത്. ഗുരുവിന്റെ പ്രവർത്തനങ്ങളുടെ സഫലതയിൽ ആവേശഭരിതരായ മറ്റു സമുദായങ്ങളും സംഘടനാശക്തിയിലൂടെയുള്ള നവോത്ഥാന പ്രവർത്തനങ്ങളിലൂടെ ഗുരുവിന്റെ വീക്ഷണത്തെ അംഗീകരിച്ചു.

സാഹിത്യസംഘങ്ങളും വായനശാലകളും ധാരാളമായി ഉണ്ടാവണമെന്നും അവയിലൂടെ വിദ്യാഭ്യാസരംഗത്ത് അഭിവൃദ്ധിയുണ്ടാകുമെന്നും ഗുരുപറഞ്ഞു.

ലൗകികമെന്നോ ആത്മീയതയെന്നോ ഉള്ള വേർതിരിവ് ഇല്ലാതിരിക്കലാണ് അദ്വൈതമെന്ന് അദ്ദേഹം അനുയായികളെ പഠിപ്പിച്ചു. ശങ്കരാചാര്യർ സൗന്ദര്യലഹരിയിൽ അവതരിപ്പിക്കുന്ന ശിവശക്തിസിദ്ധാന്തത്തെ കുറേക്കൂടി ലളിതമായി വ്യാഖ്യാനിച്ചു പ്രാവർത്തികമാക്കുകയാണ് അദ്ദേഹം ചെയ്തത്. ആത്മീയതയിൽ അദ്വൈതം കണ്ടെത്തുന്നവർക്ക് ലൗകികതയിലും അദ്വൈതം കണ്ടെത്താൻ കഴിയണം എന്നായിരുന്നു ഗുരുവിന്റെ പക്ഷം.

**ശ്രീനാരായണ ഗുരു (നിരൂപണം)** (185)

ഒരു സാധാരണ കുടുംബത്തിൽ ജനിച്ച് ആനാചാരങ്ങളുടെ മടിത്ത ട്ടിൽ വളർന്ന് മലമുകളിലും ഗുഹകളിലും നിദ്ര കൊ് ഒരു സാധാരണ ബാലൻ എങ്ങനെ വിശ്വ ശ്രദ്ധ ആകർഷിച്ചു. പറയാനുള്ളത് ഉറക്കെ പറ യുകയും ചെയ്യാനുള്ളത് ധൃഡമായി ചെയ്യുകയും ചെയ്തുകൊാണ് ശ്രീ നാരായണൻ ഒരു ഗുരുവായി വളർന്നത്. ആദ്യമൊക്കെ ജനങ്ങളോട് ചേർന്ന് ദൈവങ്ങളെ സൃഷ്ടിച്ച അദ്ദേഹം കാലം കുറേ കഴിഞ്ഞപ്പോൾ അയിത്ത മില്ലാത്ത സ്വതന്ത്ര പൗരന്മാരെ സൃഷ്ടിക്കാനാണ് ശ്രമിച്ചത്. ശ്രീ നാരാ യണ സ്വാമി ഉൾ മനസ്സിൽ നിന്ന് മനനം ചെയ്ത് എടുത്ത ഒരു സത്യം ഉ്. സവർണ്ണനും അവർണ്ണനുമായ എല്ലാ മതക്കാരിലും ഉച്ച നീചത്വ ങ്ങൾ ഉ്. ഇത് സഹജീവികളോടുള്ള ഒരു ക്രൂരതയാണ്. ഒരു ജന്തു ക്കൾക്കും ഇല്ലാത്ത സ്വവർഗ്ഗത്തോടുള്ള സ്നേഹക്കുറവ്. പ്രകൃതിയിൽ നിന്ന് വേറിട്ടു വന്ന ഈ സ്വഭാവത്തെ വളർത്തിയെടുത്ത ഘടകങ്ങൾ പല താണെന്ന് ശ്രീനാരായണ ഗുരു കു. സാധാരണക്കാരന്റെ അന്നത്തെ സാഹചര്യങ്ങൾക്കനുസരിച്ച് ജീവിത ചിലവ് കുറ്യ്ക്കാനും വിദ്യാഭ്യാസ ത്തിന് തൊഴിൽപരമായ വിദ്യാലയങ്ങൾക്ക് പ്രാധാന്യം കൊടുക്കണം എന്ന് പറഞ്ഞതും പല മതങ്ങളെയും വിരൽ ചൂി കൊ് ദൈവം ഇവിടെയാ ണ്, സ്വർഗ്ഗം ഇവിടെയാണ്, എന്ന് സ്ഥാപിക്കുവാനും കൂടിയാണ്.

## ചട്ടമ്പി സ്വാമികൾ

അയിത്തകേരളത്തിൽ നിന്ന് പ്രബുദ്ധകേരളത്തിലേക്കുള്ള വളർച്ചയിൽ പ്രധാനപങ്കുവഹിച്ച ത്രിമൂർത്തികളാണ് ചട്ടമ്പി സ്വാമികളും നാരായണഗുരുവും അയ്യങ്കാളിയും. നായർക്ക് ഈഴവനെയും ഈഴവനു പുലയനെയും പുലയനു പറയനെയും അയിത്തമായിരുന്ന കാലഘട്ടത്തിലാണ് ഇവർ ജീവിച്ചിരുന്നത്. അവരെല്ലാം അവരവരുടെ സമുദായത്തിനകത്തുള്ള അസമത്വത്തെയും അച്ചടക്കമില്ലായ്മയെയും നീക്കം ചെയ്യാനാണ് ആദ്യം ശ്രമിച്ചത്.

കേരളത്തിലെ ജാതിചിന്തയുടെയും അയിത്താചാരത്തിന്റെയും കാരണക്കാർ ബ്രാഹ്മണരാണെന്നും ദൈവത്തിനും ജനങ്ങൾക്കുമിടയിൽ നിന്നുകൊണ്ട് മേലനങ്ങാതെ സുഖിച്ചു കഴിയുകയാണെവരെന്നും അവരാണു ജനങ്ങളെ ഭിന്നിപ്പിക്കുന്നതെന്നും ചട്ടമ്പിസ്വാമികൾ ആളുകളെ പഠിപ്പിച്ചു. സംഘടനയുണ്ടാക്കുവാനോ അനുയായികളായി വലിയ ആൾക്കൂട്ടങ്ങളെ കൂടെ നിർത്താനോ അദ്ദേഹം ശ്രമിച്ചില്ല. ജ്ഞാനത്തിന്റെ അഗാധതയിൽ മുഴുകിയും സാധാരണക്കാർക്ക് അപ്രാപ്യമായ ശാസ്ത്രങ്ങളുടെ പ്രയോക്താവായും അദ്ദേഹം തന്റെ മഹദ് വ്യക്തിത്വത്തിനു മാറ്റുകൂട്ടി.

ഏറത്തുകൃഷ്ണനാശാൻ, കാളിയാങ്കൽ നീലകണ്ഠപിള്ള, വെളുത്തേരി കേശവൻ, കുമ്പളത്തു ശങ്കുപ്പിള്ള തുടങ്ങിയ പ്രബലരായ ശിഷ്യഗണം ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നു. ക്രിസ്ത്യൻ മിഷനറിമാരുടെ അപവാദ പ്രചാരണങ്ങൾക്കും കുടിലതന്ത്രങ്ങൾക്കും ഉള്ള മറുപടി എന്ന നിലയിലാണ് അദ്ദേഹം, ക്രിസ്തുമതഛേദനം എന്ന തന്റെ ആദ്യഗ്രന്ഥം രചിക്കുന്നത്.

ബാല്യം മുതൽ തന്നെ ഗവേഷണകുതികിയായിരുന്ന കുഞ്ഞൻപിള്ള (ചട്ടമ്പിസ്വാമികളുടെ യഥാർത്ഥ പേര്) യെ ആടു കുഞ്ഞൻപിള്ള എന്ന് നാട്ടുകാർ കളിയാക്കിയിരുന്നു. കണ്ണിൽ കണ്ട പച്ചിലകളെല്ലാം പറിച്ചു കടിച്ചു നോക്കി അതിന്റെ രുചിയറിയുന്ന ശീലം കുഞ്ഞൻപിള്ളയ്ക്കുണ്ടായിരുന്നു അതു കൊണ്ടായിരുന്നു അങ്ങനെ കളിയാക്കിയിരുന്നത്. പക്ഷേ

അതും അദ്ദേഹത്തിന്റെ പഠനമായിരുന്നു. പിൽക്കാലത്ത് മികച്ച വൈദ്യ ന്മാരുടെ ഗുരുവെന്ന നിലയിലെത്താൻ അദ്ദേഹത്തിനു കഴിഞ്ഞത് ചെറുപ്പം മുതലേയുള്ള ഈ ഔഷധാന്വേഷണം കൊണ്ടു കൂടിയാണ്.

വേദേതിഹാസങ്ങളും ബൈബിളും ഖുറാനുമൊക്കെ അദ്ദേഹത്തിനു കരതലാമലകങ്ങളായിരുന്നു. 'ക്രിസ്തുമത ഛേദനം'എന്ന പുസ്തകം ക്രിസ്തുവിന്റെ മതാദർശം അനുസരിച്ചു തന്നെയുള്ള വിമർശനമാണ്. ബൈബിളിന്റെ പൊരുളുകൾ യാഥാർത്ഥ്യബോധത്തോടെ മനസ്സിലാക്കാൻ ഈ പുസ്തകം ഉപകാരപ്പെട്ടുവെന്ന് അദ്ദേഹത്തിന്റെ ക്രിസ്ത്യൻ സ്നേഹിതർ തന്നെ പറഞ്ഞിട്ടുണ്ട്.

കേരളത്തെക്കുറിച്ചുള്ള ശാസ്ത്രീയമായ ആദ്യത്തെ ചരിത്രപഠന മെന്ന നിലയിൽ ചടമ്പിസ്വാമികളുടെ 'പ്രാചീനമലയാളം' എന്ന കൃതിക്ക് ഏറെ പ്രാധാന്യമുണ്ട്. കേരളത്തിലെ യഥാർത്ഥജനത ഇവിടുത്തെ ദ്രാവി ഡരാണെന്നും പരശുരാമന്റെ കേരളനിർമ്മിതി കെട്ടുകഥയാണെന്നും അദ്ദേഹം ഈ ഗ്രന്ഥത്തിലൂടെ സ്ഥാപിക്കുന്നു. ചാതുർവർണ്യം ബ്രാഹ്മ ണർ അവരുടെ ഉദരപൂർണത്തിനായി ഉണ്ടാക്കിയതാണ്.

''ഇതുകാരണം ജനസമൂഹത്തിന് അതിമൂഢത, ധനനാശം, അലസ ത, ദാരിദ്ര്യം, മിത്രദ്രോഹം, കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ ദുരാചാരം, ഭൃത്യവൃത്തി, ധർമഭ്രംശം, കർമലോപം, അനാസ്തിക്യം ഇതു കൾ വർദ്ധിച്ചു നിലനിന്ന് ആകപ്പാടെ അവർ ദുരിതരൂപികളായി പരജനപ രിഹാസത്തിനും ഇഹപരലോകങ്ങളിൽ നരകാനുഭൂതിക്കും പാത്രീഭവിച്ചു കൊണ്ടിരിക്കുന്നു. ഈ ആപത്തിൽ നിന്നും രക്ഷപ്പെടണമെങ്കിൽ ഒന്നാമ തായിട്ട് സകലദോഷങ്ങൾക്കും ബീജമായ ഈ ദുർവ്യവസ്ഥയിൽ നിന്നും ഒഴിയണം. അപ്രകാരം ഒഴിയണമെങ്കിൽ ജനസമൂഹത്തിൽ വളരെക്കാല മായി വേരുറച്ചു കിടക്കുന്ന തെറ്റിദ്ധാരണ നിശ്ശേഷം നശിക്കണം. ചാതുർവർണ്യ വ്യവസ്ഥ ബ്രാഹ്മണർ കേവലം അവരുടെ കുക്ഷിപൂരണ ത്തിനായി നിർമിച്ചതാണ്. മനുഷ്യന്റെ ഉന്നതിക്കും അധോഗതിക്കും കാരണം ജന്മമല്ല കർമ്മമാണ് അതുകൊണ്ട് ജാതിവ്യവസ്ഥയ്ക്ക് ഒരർത്ഥ വുമില്ല'' എന്ന് അദ്ദേഹം പറയുന്നു.

സ്നേഹത്തിന്റെ അത്യുന്നതാവസ്ഥയാണ് അഹിംസയെന്നും അഹിംസയുടെ അങ്ങേയറ്റത്തെ നിലയാണ് മോക്ഷമെന്നും ജീവകാരുണ്യമാണ് മനുഷ്യനെ മനുഷ്യനാക്കുന്നതെന്നും സ്ഥാപിക്കുന്ന കൃതിയാണ് ചട്ടമ്പി സ്വാമികളുടെ 'ജീവകാരുണ്യനിരൂപണം'. മനുഷ്യസമൂഹങ്ങൾക്കിടയിൽ ആദ്യമായി ഉണ്ടായ ഭാഷ തമിഴാണെന്ന് കാര്യകാരണസഹിതം സ്ഥാപിക്കുന്ന 'ആദിഭാഷ'എന്ന ഗ്രന്ഥത്തിന്റെ മൂലകൃതി തമിഴിലാണ് അദ്ദേഹമെഴുതിയത്.

ബ്രാഹ്മണരല്ലാത്തവർ വേദം പഠിക്കരുത് കേൾക്കരുത് എന്ന ബ്രാഹ്മണ നിയമയത്തെ ശക്തമായി വിമർശിക്കുന്ന ഗ്രന്ഥമാണ് 'വേദാധികാരനിരൂപണം' താർക്കികർക്കും വേദകുതുകികൾക്കും ഒരു പോലെ ഉതകുന്ന വിശിഷ്ടകൃതിയാണിത്. വേദാന്തവിഷയങ്ങളെ അപഗ്രഥിക്കുന്ന 'അദ്വൈതചിന്താ പദ്ധതി' , 'ചിദാകാശലയം' എന്നീ കൃതികളും ചട്ടമ്പി സ്വാമികൾ രചിച്ചു. അദ്ദേഹത്തിന്റെ 'സർവ്വമതസാമരസ്യം' എന്ന ഗ്രന്ഥം പേരുസൂചിപ്പിക്കുന്നതുപോലെതന്നെ എല്ലാമതങ്ങളുടെയും അന്തഃസത്ത ഒന്നാണെന്നുള്ള വിഷയമാണു ചർച്ച ചെയ്യുന്നത്.

സർവ്വജ്ഞനും ഋഷിയും പരിപൂർണകലാനിധിയുമായിരുന്നു ചട്ടമ്പി സ്വാമികളെന്ന് നാരായണഗുരു പറഞ്ഞിട്ടുണ്ട്. ഏതു വിദ്യയും എളുപ്പം വശമാക്കി അതിൽ പാരംഗതനാവുന്നതിനുള്ള അതുല്യമായ കഴിവു കാരണമാണ് 'വിദ്യാധിരാജ' എന്ന് അദ്ദേഹത്തെ വിളിക്കുന്നത്. കൈത്തണ്ടയിൽ കുന്നിക്കുരു വച്ച് ചെണ്ടകൊട്ടി ശീലിച്ച വിദഗ്ദ്ധനായ കൊട്ടുകാരനായിരുന്നു സ്വാമികൾ. ഇതിൽ നിന്നു തന്നെ അദ്ദേഹത്തിന്റെ ഏകാഗ്രതയുടെ അളവ് മനസ്സിലാക്കാം.

കഥകളി സ്വയം അഭ്യസിച്ച മഹാനടനും കർണാടിക് – ഹിന്ദുസ്ഥാനി സംഗീതങ്ങളിൽ ജ്ഞാനിയുമായിരുന്ന അദ്ദേഹം ചില കീർത്തനങ്ങളും രചിച്ചിട്ടുണ്ട്. വായ്പാട്ടിൽ മാത്രമല്ല മിക്കവാറും എല്ലാ തുകൽ- സുഷിര – തന്ത്രിവാദ്യങ്ങൾ വായിക്കുന്നതിലും പ്രവീണൻ ആയിരുന്ന അദ്ദേഹം വേറെയും ചില സംഗീതവിദ്യകൾ കാട്ടിയിരുന്നു. മോർശംഖില്ലാതെ മൂക്കു കൊണ്ടു മോർശംഖു വായിക്കാനും ചുണ്ടു കൊണ്ടു ജലതരംഗമേളം നട

ത്തുവാനും വിരലിൽ ഇരുമ്പുമോതിരമിട്ടു കസേരക്കയ്യിൽ മൃദംഗം വായിക്കാനും ചെമ്പുമൊന്ത വയറിനോടു ചേർത്തു വച്ചു പലതരം തുകൽ വാദ്യങ്ങളുടെതാളമേളങ്ങളുണ്ടാക്കുവാനും അദ്ദേഹത്തിനു വൈദഗദ്ധ്യമുണ്ടായിരുന്നു.

നായന്മാർ സ്മൃതികളിലെ ശൂദ്രരല്ലെന്നും ബ്രാഹ്മണാചാരങ്ങൾക്ക് കീഴ്പ്പെട്ടിരിക്കാൻ ബാദ്ധ്യസ്ഥരല്ലെന്നും നായർ സമുദായത്തിനുള്ളിൽത്തന്നെയുള്ള വിവിധവിഭാഗങ്ങൾ സമഭാവനയോടെ പെരുമാറണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. സംസ്കൃതത്തിൽ നിർമിച്ചു വച്ചിട്ടുള്ള പല ആചാര നിയമങ്ങളും വ്യാജ പ്രമാണങ്ങളാണെന്ന് അദ്ദേഹം സ്ഥാപിച്ചു. എല്ലാ മനുഷ്യരുടെയും നന്മയ്ക്കു വേണ്ടിയാണ് അദ്ദേഹം പ്രവർത്തനങ്ങൾ നടത്തിയത്.

അയിത്തജാതിക്കാരനായ തൈക്കാട്ട് അയ്യാവ് എന്ന മഹാജ്ഞാനിയുടെ ശിഷ്യന്മാരായിരുന്നു ചട്ടമ്പി സ്വാമിയും നാരായണഗുരുവും. ഇവരുടെ ആത്മമിത്രത കേരളീയ നവോത്ഥാനത്തിന്റെ ദീപസ്തംഭമായി മാറി.

അവസാനകാലത്താണ് ചട്ടമ്പി സ്വാമികൾ കുമ്പളത്തു ശങ്കുപ്പിള്ളയുമായി പരിചയപ്പെട്ടത്. കേരളരാഷ്ട്രീയത്തിലെ അതികായന്മാരിലൊരാളായിരുന്ന ശങ്കുപ്പിള്ളയുടെ ഒപ്പമാണ് ചട്ടമ്പി സ്വാമികൾ പന്മനയിൽ വസിച്ചിരുന്നത്. കുമ്പളത്തു ശങ്കുപ്പിള്ളയുടെ പന്മനയിലെ തറവാട്ടു വീടിനോടുചേർന്നുള്ള കാവായിരുന്നു ചട്ടമ്പിസ്വാമികളുടെ വിശ്രമസ്ഥലം. പന്മനയിൽ വച്ച് രോഗബാധിതനായ അദ്ദേഹത്തെ ശ്രീനാരായണഗുരു സന്ദർശിച്ചു.

അസുഖം ഭേദമായശേഷം പന്മനയിലെ സി.പി. വായനശാലയിലായിരുന്നു സ്വാമികൾ താമസിച്ചിരുന്നത്. ആളുകൾക്ക് അദ്ദേഹത്തെ സന്ദർശിക്കാനുള്ള സൗകര്യത്തിനായിരുന്നു ഇത്. അവിടെ വച്ച് 1099 മേടം 23- ന് ചട്ടമ്പി സ്വാമികൾ സമാധിയായി.

**ചട്ടമ്പി സ്വാമികൾ (നിരൂപണം)** (192)

ഒരു സംസ്കൃത പണ്ഡിതനും ബ്രാഹ്മണത്വത്തിൽ നിന്നുമാറി വേദങ്ങൾ പഠിച്ചയാളുമായിരുന്നു ചട്ടമ്പി സ്വാമികൾ. ചില സ്വാമിമാർ അവരുടെ കാപട്യം നിറഞ്ഞ ആശയങ്ങൾ സാധാരണക്കാരെ അടിച്ചേല്പിക്കുമ്പോൾ ഒരു സംസ്കൃത ശ്ലോകം കൂടി ചൊല്ലി നമ്മുടെ മനസ്സിനെ അടപ്പിടുന്ന സമ്പ്രദായത്തെ സ്വാമികൾ വിശദമായും വിമർശിക്കുന്നു. ബൈബിളും ഖുറാനും ബുദ്ധമതതത്ത്വങ്ങളും ആദർശങ്ങളിൽ ഒന്നു തന്നെയാണെന്ന് സ്ഥാപിച്ച മഹാനായിരുന്നു ചട്ടമ്പി സ്വാമികൾ. മുനിവര്യന്മാർ സംഭാവന ചെയ്ത ആയുർവേദ മരുന്നുകളെ കുറിച്ച് ഒരു ഗവേഷണ ബുദ്ധിയോടെ സമീപിച്ച് ഒരു സന്യാസി കൂടിയായിരുന്നു ചട്ടമ്പി സ്വാമികളെന്ന് കേൾക്കുമ്പോൾ അദ്ദേഹത്തിന് ജന്മം കൊടുത്ത ഈ മണ്ണിനെക്കുറിച്ച് നമുക്ക് അഭിമാനം ഉ്. അനാചാരങ്ങളെ അദ്ദേഹം നഖശിഖിതം എതിർത്തിരുന്നു. സമരത്തിന് മുന്നിൽ ഉറക്കെ പറഞ്ഞ് ആളുകളെ കൂട്ടാനല്ല മറിച്ച് എല്ലാ വൈഞ്ജാനിക ശാഖകളുടേയും ഒരു സർവ്വ വിജ്ഞാനകോശമാകുവാനാണ് അദ്ദേഹം ആഗ്രഹിച്ചത്. ശ്രീ നാരായണന്റെ ആത്മീയ വിജ്ഞാനം വളർന്നത് ചട്ടമ്പിസ്വാമികളിലൂടെയാണെന്ന് പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല. ജീവിത സാഹാഹ്നത്തിൽ പന്മനയിലെ കാവുകളും വായനശാലയും അദ്ദേഹത്തെ പ്രകൃതിയുടെ മടിത്തട്ടിൽ ഉറക്കാൻ സഹായിച്ചു എന്നത് ഈ പ്രപഞ്ചത്തിലാണ് ചേരാനാണ് അദ്ദേഹത്തിന്റെ ആത്മാവ് കൊതിച്ചത് എന്ന് മനസ്സിലാക്കാം.

# അയ്യൻകാളി

ബാല്യം മുതൽ ധീരനും ദൃഢചിത്തനുമായിരുന്ന അയ്യൻകാളി സവർണ രുടെ മേധാവിത്തത്തെ വക വച്ചിരുന്നില്ല. അധഃസ്ഥിതരെ അടിച്ചമർത്തുന്നവരെ തിരിച്ചടിച്ചു കൊണ്ടാണ് അയ്യൻകാളി തന്റെ പോരാട്ടം ആരംഭിച്ചത്. അവർണർക്കു വഴി നടക്കാൻ പോലും സ്വാതന്ത്ര്യം ഇല്ലാതിരുന്ന കാലത്താണ് അദ്ദേഹം ഒരു വില്ലുവണ്ടി വാങ്ങി  മണി കിലുക്കുന്ന കാളകളെക്കെട്ടി പൊതു നിരത്തിലൂടെ സ്വയം ഓടിച്ച് പോയത്. അതിനെ എതിർത്തവരെ അദ്ദേഹം ധീര മായി നേരിട്ട് തന്റെ യാത്ര ലക്ഷ്യസ്ഥാനം വരെ തുടർന്നു. 1893-ൽ ആയിരുന്നു ഇത്.

അധഃസ്ഥിതർക്കെതിരായ അക്രമവും നീതിനിഷേധവും എവിടെയുണ്ടെ ങ്കിലും അയ്യങ്കാളി അവിടെ ഓടിയെത്തുമായിരുന്നു. വഴി നടക്കുവാനുള്ള അവ കാശത്തിനു വേണ്ടി തന്റെ അനുയായികളെ സംഘടിപ്പിച്ചു കൊണ്ട് 898 ൽ അദ്ദേഹം നയിച്ച കാൽനടയാത്ര ഒരു ലഹളയിൽ കലാശിച്ചു. ആക്രമിച്ചവർക്കെ തിരെ അയ്യങ്കാളിയും കൂട്ടരും പ്രത്യാക്രമണം നടത്തി. അതിനുശേഷം തിരുവി താംകൂറിന്റെ മുക്കിലും മൂലയിലും സഞ്ചാരസ്വാതന്ത്ര്യത്തിനായുള്ള പ്രക്ഷോഭ ങ്ങളുണ്ടായി. വിദ്യാഭ്യാസ അവകാശങ്ങൾക്കു വേണ്ടിയുള്ളസമരങ്ങളും ശക്ത മായി. ഏറെയും സായുധസമരങ്ങളായിരുന്നു.

സർക്കാർ സ്കൂളുകളിൽ പ്രവേശനം നിഷേധിക്കപ്പെട്ടിരുന്ന അയിത്തക്കാർ 1904- ൽ കുടിപ്പള്ളിക്കൂടങ്ങൾ തുടങ്ങി. ആദ്യകാലത്ത് ദക്ഷിണതിരുവിതാംകൂ റിൽ മാത്രം ഒതുങ്ങി നിന്നിരുന്ന പ്രക്ഷോഭണചൂട് ഉത്തരതിരുവിതാംകൂറിലേക്കും പടർന്നു. അയിത്തോച്ചാടനത്തിനും സാമൂഹ്യനീതിക്കും സമത്വത്തിനും വേണ്ടി ശ്രീനാരായണഗുരുവിന്റെ നേതൃത്വത്തിലാരംഭിച്ച പരിവർത്തപ്രവർത്തനങ്ങൾ അയ്യങ്കാളിക്കും മാതൃകയായി.

അദ്ദേഹത്തിന്റെ നേതൃത്വത്തിൽ സാധുജന പരിപാലന സംഘം സ്ഥാപി ക്കപ്പെട്ടു.ശ്രീനാരായണഗുരുവും കുമാരനാശാനും ഉൾപ്പെടെയുള്ള മഹത്തുക്ക ളോട്  അദ്ദേഹം അഭിപ്രായം ആരാഞ്ഞിരുന്നു. ശുചിത്വം, അച്ചടക്കം, സഞ്ചാര സ്വാതന്ത്ര്യം, വിദ്യാഭ്യാസസ്വാതന്ത്ര്യം മുതലായവ ആയിരുന്നു സംഘടനയുടെ

പ്രധാന ലക്ഷ്യങ്ങൾ. ശുചിത്വത്തിലൂടെയും അച്ചടക്കത്തിലൂടെയും ആത്മവിശ്വാസവും കരുത്തുമാർജിച്ച് അവകാശ സമരത്തിൽ അണിനിരന്ന അധഃസ്ഥിതർ അവരുടേതായ തീരുമാനങ്ങളെടുത്തു. ആഴ്ചയിൽ ഏഴുദിവസവും പണിയെടുത്തിരുന്നവർ അത് ആറുദിവസമാക്കി. ആഴ്ചയിലൊരു ദിവസം സാമുദായിക പ്രശ്നങ്ങൾ ചർച്ച ചെയ്തു തീരുമാനങ്ങളെടുത്തു.

1910- ൽ അധഃസ്ഥിതർക്കു വിദ്യാലയപ്രവേശനം അനുവദിച്ചു കൊണ്ടുള്ള ഉത്തരവ് ഫലത്തിൽ നടപ്പായില്ല. ഒരു പുലയപ്പെൺകുട്ടിയെ സ്കൂളിൽ ചേർത്തതിന്റെ പേരിൽ ഊരൂട്ടമ്പലത്ത് ലഹളകളുണ്ടായി. പുലയർക്കു നേരേ കൊടിയ മർദ്ദനങ്ങളും മറ്റ് അതിക്രമങ്ങളുമുണ്ടായി. അയിത്തക്കാരി ചേർന്നതിനാൽ അശുദ്ധമായിത്തീർന്ന സ്കൂളിന് സവർണർ തീയിട്ടു.

1912- ൽ തിരുവിതാംകൂർ രാജാവിന്റെ നിയന്ത്രണത്തിലുള്ള ശ്രീമൂലം അസംബ്ലിയിൽ അയ്യങ്കാളി നോമിനേറ്റു ചെയ്യപ്പെട്ടു. ശക്തമായിക്കൊണ്ടിരിക്കുന്ന പ്രക്ഷോഭങ്ങളെ കണ്ടില്ലെന്നു നടിക്കുവാൻ ഭരണകൂടത്തിനായില്ല.

ശ്രീനാരായണഗുരുവുമായും സി.വി. കുഞ്ഞുരാമനുമായും അയ്യങ്കാളി അടുത്ത ബന്ധം പുലർത്തിയിരുന്നു. അധഃസ്ഥിതർക്കു സർക്കാർ പള്ളിക്കൂടത്തിൽ പ്രവേശനത്തിനുവേണ്ടി വീണ്ടും കലാപങ്ങളുണ്ടായി. അയ്യങ്കാളി പോകുന്നിടത്തൊക്കെ എതിരാളികൾ അദ്ദേഹത്തെ ആക്രമിച്ചെങ്കിലും ഒറ്റയ്ക്കും കൂട്ടരൊത്തും അദ്ദേഹം പൊരുതി നേടി.

അയിത്ത ജാതിക്കാരായ കുട്ടികൾക്ക് സ്കൂൾ പ്രവേശനം അനുവദിക്കുന്നതുവരെ കർഷകത്തൊഴിലാളികൾ പാടത്തും പറമ്പിലും പണിയെടുക്കേണ്ടെന്ന് അയ്യങ്കാളിയുടെ നേതൃത്വത്തിൽ യോഗം കൂടി തീരുമാനിച്ചു. അടിയാളാൻ പണിയാതിരുന്നാൽ ജന്മിപട്ടിണിയാവും. അതിനാൽ പുലയരുടെ സമരത്തെ അടിച്ചമർത്താൻ പതിവുപോലെ ജന്മിമാരും സംഘങ്ങളും കച്ചകെട്ടിയിറങ്ങി. പക്ഷേ കർഷകത്തൊഴിലാളികളുടെ സംഘടിത ശക്തിക്കു മുമ്പിൽ ഭരണകൂടം തലകുനിച്ചു. അനുരഞ്ജനത്തിന് ദിവാൻ തന്നെ മുൻകയ്യെടുത്തു. കൃഷിത്തൊഴിലാളികൾക്കു കൂലി കൂടുതൽ കൊടുക്കാമെന്ന ആവശ്യം അംഗീകരിക്കപ്പെട്ടു. സ്കൂൾ പ്രവേശനത്തിനും സഞ്ചാരസ്വാതന്ത്ര്യത്തിനും വേണ്ടതു ചെയ്യാമെന്നുറപ്പു കൊടുത്തു. ഇതിൽ പ്രകോപിതരായ സവർണർ കൂടുതൽ

കുപിരായെങ്കിലും നിയമാനുസൃതമായ അവകാശങ്ങൾ ചോദിച്ചു വാങ്ങുന്ന തിൽ നിന്നും അയ്യങ്കാളി പിറകോട്ടു പോയില്ല.

തിരുവിതാംകൂറിൽ പലേടത്തും വീണ്ടും ലഹളകളുണ്ടായി. സാധുജന പരിപാലനയോഗത്തിന്റെ കൊല്ലം പ്രദേശങ്ങളിലെ നേതാവായിരുന്ന ഗോപാ ലദാസിന്റെ നേതൃത്വത്തിൽ പെരിനാട് ചെറുമൂട്ടിൽ ചേർന്ന യോഗത്തിൽ (1915 ഒക്ടോബർ 24 ന്) സവർണർ ആക്രമണമഴിച്ചു വിട്ടു. പുലയർ തിരിച്ച് ആക്ര മണം നടത്തി. ഇരുകൂട്ടരുടെയും അനേരകം വീടുകൾക്കു തീയിടപ്പെട്ടു. ദിവസ ങ്ങളോളം നീണ്ടു നിന്ന ലഹളയിൽ ഇരുഭാഗത്തും ആൾനാശമുണ്ടായി. അതി ക്രമങ്ങൾ നടന്നു. വിവരമറിഞ്ഞ അയ്യൻകാളി യാത്രച്ചെലവിനും മറ്റുമായി തന്റെ ചെറിയ പുരയിടം ഒറ്റികൊടുത്തു പണം വാങ്ങി കൊല്ലത്തെത്തി. ലഹള നടന്നി ടത്തൊക്കെ സഞ്ചരിച്ചു. ദിവാനുമായി കണ്ടു ലഹളയവസാനിപ്പിക്കുന്നതിനുള്ള ചർച്ച നടത്തി. കൊല്ലത്തു വീണ്ടുമൊരു പൊതുയോഗം കൂടി.

കൊല്ലത്തന് അയിത്തജാതിക്കാരുടെ അത്തരത്തിലൊരു യോഗത്തിന് യാതൊരു സാധ്യതയുമില്ലാതിരുന്നു. സമാധാനലംഘനം ഭയന്ന് ദിവാൻ അനു മതി നിക്ഷേധിച്ചു. അന്നു കൊല്ലത്തുണ്ടായിരുന്ന അയിത്തജാതിക്കാരനു ം തമിഴ്നാട്ടുകാരനുമായ പോലീസ് ഉദ്യോഗസ്ഥൻ അയ്യങ്കാളിയുടെ ആരാധക നായിരുന്നു. കുഴപ്പമുണ്ടാകില്ലെന്ന് ആ ഉദ്യോഗസ്ഥൻ രേഖാമൂലം ഉറപ്പു നൽകി യതിനാൽ യോഗം നടത്താൻ അനുമതിയായി. പീരങ്കി മൈതാനത്ത് അന്നൊരു സർക്കസ് കമ്പനി തമ്പടിച്ചിരുന്നു. ചെറുമസമുദായാംഗമായ സർക്ക് കമ്പനി യുടമ താരാഭായിക്ക് അയ്യങ്കാളിയെപ്പറ്റി അറിയാമായിരുന്നു. പകൽ അഞ്ചു മണി വരെ കൂടാരം അവർ വിട്ടു കൊടുത്തു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള അദ്ധ്യ ക്ഷത വഹിച്ച 'സാധുജന പരിപാലനയോഗ'ത്തിന്റെ മഹാസമ്മേളനം ചരിത്ര സംഭവമായി മാറി.

ഈ യോഗത്തിൽ വച്ചാണ് പുലയസ്ത്രീകൾ പരമ്പരാഗതമായി ധരിക്കാൻ നിർബന്ധിക്കപ്പെട്ടിരുന്ന കല്ലുമാല ഉപേക്ഷിച്ചത്. കല്ലുമാല ഉപേക്ഷിച്ചതിനും മേൽവസ്ത്രം ധരിച്ചതിനുമായിരുന്നു പെരിനാട്ടെ സവർണർ പുലയരെ ആക്ര മിച്ചത്. കൊല്ലത്തെ യോഗത്തിൽ വച്ച് പുലയ സ്ത്രീകൾ കല്ലയും മാലയും ഉപേക്ഷിച്ചു. കൊല്ലത്ത് അയ്യങ്കാളി സംഘടിപ്പിച്ച ഈ മഹായോഗം അതുവരെ

യില്ലാത്ത ഉണർവും ആത്മവിശ്വാസവും അയിത്തക്കാരിലുണ്ടാക്കി.എങ്കിലും ഈഴവരിലെ ഒരു വിഭാഗക്കാർ പുലയരെ അകറ്റി നിർത്തുന്നതിലും അക്രമിക്കുന്നതിലും മുഴുകി. ഇത് ശ്രീനാരായണഗുരുവിനെ വേദനിപ്പിച്ചു. എസ്.എൻ.ഡി.പി.യോഗം എല്ലാ അധഃസ്ഥിതർക്കു വേണ്ടിയും പ്രവർത്തിക്കേണ്ടതാണെന്ന് ഗുരു നിർദ്ദേശിച്ചത് അതിനാലാണ്.

ഒരു വശത്ത് സവർണരുടെ ആക്രമണങ്ങൾ, മറുവശത്ത് അയിത്തക്കാകുടെ കഷ്ടതകളെ മുതലെടുത്തു മതപരിവർത്തനം നടത്തുന്നവരുടെ സമ്മർദ്ദങ്ങളും പ്രലോഭനങ്ങളും. ഇവയെ അതിജീവിച്ചു സമുദായത്തിന്റെ സ്വത്വം നിലനിർത്താനുള്ള കഠിനയജ്ഞമാണ് അയ്യങ്കാളി നടത്തിയത്. ശ്രീനാരായണ ഗുരുവിന്റെ പ്രബോധനങ്ങൾ ദളിതർക്ക് ആശ പകർന്നെങ്കിലും അതു നൈരാശ്യത്തിൽ കലാശിച്ചു. വിദ്യാഭ്യാസം മാത്രമാണ് സമത്വത്തിലേക്കുള്ള വഴിയെന്നുള്ള വ്യക്തമായ തിരിച്ചറിവ് അയ്യങ്കാളിക്കുണ്ടായിരുന്നു.

ശ്രീനാരായണഗുരു വിഭാവനം ചെയ്ത പ്രസ്ഥാനത്തിനു പോലും ഭാഗികമായി മാത്രമേ ഈഴവരിൽ താഴെയുള്ള അയിത്തജാതിക്കാരെ അംഗീകരിക്കാൻ കഴിഞ്ഞിരുന്നുള്ളൂ. അതുകൊണ്ടു കൂടിയാണ് സ്വന്തം സമുദായത്തിന്റെ ഉയിർത്തെഴുന്നേല്പിന് അവനവൻ തന്നെ പടപൊരുതണമെന്ന് അയ്യങ്കാളി തന്റെ അനുയായികളെ പഠിപ്പിച്ചത്. ഏകത്വമെന്നുള്ള മഹത്തായ ഓണസങ്കല്പം മുതൽ വർത്തമാനകാലത്തെ സമത്വസങ്കല്പം വരെ ധാരാളം ആശയങ്ങളും അവയുടെ പ്രയോഗങ്ങളും കേരളത്തിൽ സംഭവിച്ചെങ്കിലും അതു കൊണ്ടൊന്നും കേരളത്തിലെ അധഃസ്ഥിതർക്കു സമത്വം ലഭിച്ചില്ല. വിദ്യാഭ്യാസവും വഴി നടക്കാനുള്ള സ്വാതന്ത്ര്യവും അയിത്തത്തിൽ നിന്നു വിടുതലും ലഭിച്ചിട്ടുണ്ടാകും. പക്ഷേ യഥാർത്ഥ സമത്വത്തിലേക്ക് അടുക്കുവാൻ ഇനിയുമെത്രയോ ദൂരം കേരളീയർ സഞ്ചരിക്കേണ്ടതുണ്ട്. ഇക്കാലത്തു തന്നെ ജാതിഭേദത്തിന്റെ അന്ധത എത്രമാത്രമുണ്ടെന്നു നമുക്കറിയാം.

സ്വജീവിതം അധഃസ്ഥിതർക്കായി സമർപ്പിച്ച് ധീരതയോടെ അവരെ വെളിച്ചത്തിലേക്കു നയിച്ച അയ്യങ്കാളി എന്ന സാധുജനനേതാവാണ് ഈഴവരിൽ താഴെയുള്ള അധഃസ്ഥിതരുടെ ഇന്നത്തെ ഉയർച്ചയ്ക്കു കാരണം.

## സി.കേശവൻ രാഷ്ട്രീയകേരളത്തിലെ കൊടുങ്കാറ്റ്

ആധുനിക കേരളത്തിലെ രാഷ്ട്രീയക്കൊടുങ്കാറ്റ് എന്നറിയപ്പെടുന്ന സി. കേശവൻ കൊല്ലം മയ്യനാട് തട്ടാന്റെ കിഴക്കേതിൽ കുഞ്ചേൻ-ചക്കി ദമ്പതികളുടെ മകനായി 1891 മെയ് 3 ന് ജനിച്ചു. മയ്യനാട് പ്രൈമറിസ്കൂൾ, കൊല്ലം സെന്റ് അലോഷ്യസ് സ്കൂൾ, എറണാകുളം മഹാരാജാസ് കോളജ്, തിരുവനന്തപുരം ലാകോളേജ് എന്നിവിടങ്ങളിൽ പഠിച്ചു. ബി.എൽ പാസായ ശേഷം കൊല്ലത്ത് അഭിഭാഷകനായിത്തീർന്നു. മയ്യനാട് ഇംഗ്ലീഷ് സ്കൂൾ, പാലക്കാട് ബാസൽ മിഷൻ സ്കൂൾ, മാവേലിക്കര ഇംഗ്ലീഷ് സ്കൂൾ എന്നിവിടങ്ങളിൽ അധ്യാപകനായിരുന്നു.

ബാല്യം മുതൽ തന്നെ സി. കേശവൻ സാമൂഹിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. സംഗീതവും നാടകാഭിനയവുമായിരുന്നു അദ്ദേഹത്തിന്റെ വിനോദങ്ങൾ. വിദ്യാർത്ഥിയായിരുന്നപ്പോഴും അധ്യാപകനായിരുന്നപ്പോഴും തന്റെ സംഗീത-നടന വൈഭവം പ്രകടിപ്പിക്കുവാനും ആ നിലയിൽ നാട്ടിൽ പേരെടുക്കുവാനും കഴിഞ്ഞു.

സി.കേശവന്റെ സാമൂഹ്യ-രാഷ്ട്രീയ ജീവിതം യുക്തിചിന്തയിൽ അടിസ്ഥാനപ്പെടുത്തിയതായിരുന്നു. പുതുചിന്തകളുടേയും പുരോഗമന പ്രവർത്തനങ്ങളുടേയും ഈറ്റില്ലമായ മയ്യനാട്ട് സി.വി.കുഞ്ഞിരാമനെന്ന മഹാവൃക്ഷത്തിന്റെ തണലിൽ വളർന്നു രൂപപ്പെട്ട സമത്വരാഷ്ട്രീയബോധം സി.കേശവൻ എന്ന കൊടുങ്കാറ്റിനു ജന്മം നൽകിയെന്നു പറയാം. അന്ധവിശ്വാസത്തിന്റെയും അസ്വാതന്ത്ര്യങ്ങളുടേയും കെട്ടുപൊട്ടിക്കുവാൻ എപ്പോഴും വെമ്പിയിരുന്ന സി. കേശവന്റെ ഇച്ഛാശക്തിയും ഊർജ്ജസ്വലതയും കേരളത്തിലെ രാഷ്ട്രീയ നേതാക്കളുടെ മുമ്പന്തിയിലേക്ക് അദ്ദേഹത്തെ കൊണ്ടുവന്നു.

തിരുവിതാംകൂറിലെ രാഷ്ട്രീയസമരങ്ങളുടെ യഥാർത്ഥ ചരിത്രം ആരംഭിക്കുന്നത് 1930 കളിലെ നിവർത്തനപ്രക്ഷോഭണത്തോടെയാണ്. തുടർന്നുവന്ന ഉത്തരവാദപ്രക്ഷോഭം തിരുവിതാകൂറിലെ സ്വാതന്ത്ര്യസമരത്തിന്റെ അടിത്തറയുറപ്പിച്ചു. വിദ്യാസമ്പന്നരും സാമൂഹികവും രാഷ്ട്രീയവുമായ ഉറച്ച വീക്ഷണമുള്ളവരുമായ യുവാക്കളുടെ വലിയൊരു സംഘം തന്നെ കൊല്ലം കേന്ദ്രമാക്കി പ്രവർത്തിക്കുന്നുണ്ടായിരുന്നു.

സി.കേശവൻ, കുമ്പളത്തു ശങ്കുപിള്ള, ടി.എം.വീർഗ്ഗീസ്, ചങ്ങനാശേരി പരമേശ്വരൻ പിള്ള തുടങ്ങിയ ഉല്പതിഷ്ണുക്കൾ കൊല്ലം കേന്ദ്രമാക്കി തിരുവിതാംകൂറിലെ അനീതികൾക്കും അസ്വാതന്ത്ര്യത്തിനുമെതിരെ വമ്പിച്ച ജനപ്രക്ഷോഭങ്ങൾ സംഘടിപ്പിച്ചു. മെമ്മോറിയലുകളുടേയും നിവേദനങ്ങളുടേയും ഹർജികളുടേയും പരമ്പര അവസാനിപ്പിച്ചുകൊണ്ട് പ്രത്യക്ഷസമരപരിപാടികളിലൂടെ ജനങ്ങളെ പ്രബുദ്ധരാക്കുന്നതിന് സി.കേശവൻ നേതൃത്വം നൽകി.

1935 മെയ് 11 ലെ കോഴഞ്ചേരി പ്രസംഗം സി.കേശവൻ എന്ന നേതാവിനെ രാഷ്ട്രീയകേരളത്തിന്റെ നിറുകയിൽ പ്രതിഷ്ഠിച്ചു. എക്കാലത്തേയും മികച്ച പ്രകടനങ്ങളിലൊന്നാണ്. കേരളത്തിലെ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ ഗതി തിരിച്ചുവിട്ട കോഴഞ്ചേരി പ്രസംഗം കാരണം 1935 ജൂൺ 7ന് രാജ്യദ്രോഹിയെന്നു മുദ്രകുത്തപ്പെട്ട് അദ്ദേഹം ജയിലിലായി. കോഴഞ്ചേരിയിൽ നടന്ന അഖിലകേരള 'സംയുക്ത രാഷ്ട്രീയ സമ്മേളനത്തിൽ' സർ സി.പി യെയും ഗവൺമെന്റിനെയും പറ്റി അവജ്ഞയോടെ സംസാരിക്കുകയും ജനങ്ങൾക്കു ഭരണകൂടത്തോട് അറപ്പുളവാക്കാൻ ശ്രമിക്കുകയും ചെയ്ത കുറ്റത്തിനായിരുന്നു അറസ്റ്റ്. കേരളത്തിൽ നടന്ന സ്വാതന്ത്ര്യസമരത്തിന്റെ മുൻനിരനേതാക്കളിലൊരാളായി സി. കേശവനെ പ്രതിഷ്ഠിക്കുവാൻ കോഴഞ്ചേരി പ്രസംഗത്തിനു കഴിഞ്ഞു. സി.പി.രാമസ്വാമി അയ്യർ എന്ന ഏകാധിപതിയുടെ നിരന്തരമായ വേട്ടയാടലിനു വിധേയനായെങ്കിലും സി.കേശവൻ തന്റെ ലക്ഷ്യത്തിൽ നിന്നു പിന്മാറാതെ സി.പി. യുടെ കിരാതഭരണത്തെ നിരന്തരം വിമർശിച്ചു.

സഹൃദയനും സാഹിത്യരസികനുമെന്നു സർവ്വസമ്മതനായിരുന്ന അദ്ദേഹത്തിന്റെ ആത്മകഥ 'ജീവിതസമരം' മലയാളത്തിലെ ഏറ്റവും മികച്ച ആത്മകഥകളിലൊന്നാണ്. സി. കേശവൻ എന്ന എഴുത്തുകാരന്റെ പ്രതിഭയുടെ ശക്തിയും സൗന്ദര്യവും ഈ ആത്മകഥയിലുണ്ട്. ഒരു സമുദായത്തിന്റെ അടിമത്തിൽ നിന്നുള്ള ഉയിർത്തെഴുന്നേൽപ്പിന്റെ കഥകൂടിയാണിത്.

അദ്ധ്യാപകവൃത്തിയിൽ നിന്ന് അഭിഭാഷകവൃത്തിയിലേക്കും അവിടുന്നു പ്രക്ഷോഭണങ്ങളിലേക്കും അവയിലൂടെ രാഷ്ട്രീയനേതൃത്വത്തിലേക്കും ഉയർന്ന അദ്ദേഹം തിരുവിതാംകൂറിലെ (1948 മാർച്ചിൽ രൂപീകരിച്ച) ആദ്യമന്ത്രി സഭയിൽ അംഗമായിരുന്നു. മൂന്നംഗ മന്ത്രിസഭയിൽ പട്ടംതാണു പിള്ള മുഖ്യമന്ത്രിയും

ടി.എം വർഗീസും സി.കേശവനും സഹമന്ത്രിമാരുമായിരുന്നു. 1951 ഫെബ്രുവരി 22 ന് തിരു–കൊച്ചി  മുഖ്യമന്ത്രിയായിത്തീർന്നപ്പോൾ അകത്തും പുറത്തും എതിർപ്പുകളെ നേരിടേണ്ടി വന്നു. 1952 ലെ തെരഞ്ഞെടുപ്പിൽ ഇരവിപുരത്തു നിന്നു മത്സരിച്ച് എം.എൽ.എ ആയി.

1933 ൽ എസ്.എൻ.ഡി.പി  യോഗം സെക്രട്ടറിയായിരുന്നപ്പോൾ ശ്രീനാരായണഗുരു വിഭാവനം ചെയ്തതരത്തിലുള്ള സാമുദായിക സാമൂഹിക പ്രവർത്തനമായിരുന്നു അദ്ദേഹത്തിന്റേത്. അവിടേയും അദ്ദേഹത്തിന് എതിർകക്ഷികളുടെ പരമ്പരയെത്തന്നെയായിരുന്നു നേരിടേണ്ടി വന്നത്. ഒരു കാര്യം ഏറ്റെടുത്തുകഴിഞ്ഞാൽ ലക്ഷ്യപ്രാപ്തിവരെ മുൻപിൽ നോക്കാതെ പൊരുതി മുന്നേറുന്ന സ്വഭാവമായിരുന്നു സി.കേശവന്റേത്. ഭരണാധികാരിയെന്നതിലുപരി അജയ്യനായ പോരാളിയായിരുന്നു അദ്ദേഹം. ഒപ്പം പ്രവർത്തിച്ചവരുടെ എതിർപ്പുകൾക്കും വഞ്ചനകൾക്കും പലതവണ വിധേയനായ അദ്ദേഹത്തിന്റെ ശക്തി സാധാരണക്കാരുടേയും പുരോഗമന ചിന്താഗതിക്കാരുടേയും ഉറച്ച പിന്തുണയായിരുന്നു. ജനങ്ങൾക്കു പ്രിയപ്പെട്ട നേതാവായിരുന്നു അദ്ദേഹം. അധികാരലബ്ധിയിൽ അന്ധനാവാതെ ഭരണവും സമരവും ഒരുമിച്ചുകൊണ്ടുപോവുന്ന ശൈലിയായിരുന്നു സി.കേശവന്റേത്.

രാഷ്ട്രീയരംഗത്തും സാഹിത്യരംഗത്തും മാത്രമല്ല പത്രപ്രവർത്തനരംഗത്തിലും അദ്ദേഹത്തിന്റെ വ്യക്തിമുദ്രപതിഞ്ഞിട്ടുണ്ട്. അധികാരക്കൊതിയില്ലാത്ത ഉത്തമരാഷ്ട്രീയനേതാവെന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്രത്തിലെ തന്നെ ദീപ്തമായ ഏടുകളിലൊന്നാണ്. അഭിപ്രായ ധീരതയും ആത്മാർത്ഥതയും, ത്യാഗസന്നദ്ധതയും, നിസ്വാർത്ഥതയും അദ്ദേഹത്തിന്റെ സമരവീര്യത്തിൽ ഉൾച്ചേർന്നിരുന്നു. സമരരംഗത്ത് പതറാതെ നിന്ന് തന്റെ പിന്നിലണിനിരന്ന ജനങ്ങളെ കർമ്മോന്മുഖരാക്കാൻ അദ്ദേഹത്തിനുള്ള കഴിവ് അന്യാദൃശമായിരുന്നു.

വിദ്യാർത്ഥിയായിരിക്കുമ്പോഴും അധ്യാപകനായിരിക്കുമ്പോഴും അനീതികൾക്കെതിരെയും  അവകാശസംരക്ഷണത്തിനുമായി അദ്ദേഹം നടത്തിയ ഒറ്റയാൾ പോരാട്ടങ്ങൾ നിരവധിയുണ്ട്. യുക്തിയുക്തമായ വാദങ്ങൾ കൊണ്ടും തളരാത്ത ഇച്ഛാശക്തികൊണ്ടും ജനങ്ങളെ ബോധവൽക്കരിക്കുവാനും സമര

പ്രാപ്തനാക്കുവാനും അദ്ദേഹത്തിനുള്ള കഴിവ് അക്കാലത്തെ മറ്റൊരു നേതാവിനുമുണ്ടായിരുന്നില്ല.

സവർണമേധാവിത്തവും ഉച്ചനീചത്വവും വൈദേശിക പ്രമാണിത്വവും നിലവിലിരുന്ന കാലഘട്ടത്തിൽ അതിനെതിരെ കൊടുങ്കാറ്റുയർത്തിയ അദ്ദേഹത്തിന്റെ കോഴഞ്ചേരി പ്രസംഗം വേലുത്തമ്പിയുടെ കുണ്ടറവിളംബരത്തിനു ശേഷം അധികാരകേന്ദ്രങ്ങളെ ഞെട്ടിക്കുകയും വിറളിപിടിപ്പിക്കുകയും ചെയ്ത ചരിത്രരേഖയാണ്. ഉദ്ദേശ്യശുദ്ധിയും കർമ്മധീരതയും കൈവിടാതെ സാമൂഹികമായ അനാചാരങ്ങൾക്കും സാംസ്കാരികരംഗത്തെ അന്ധവിശ്വാസങ്ങൾക്കും രാഷ്ട്രീയരംഗത്തെ അടിമത്തത്തിനും സ്വേച്ഛാധിപത്യത്തിനും എതിരായസമരങ്ങളെ വേറേവേറേ കാണാതെ കൂട്ടിയിണക്കി ഭരണകൂടത്തെ വെല്ലുവിളിക്കുന്നതിനു ജനങ്ങളെ പ്രാപ്തരാക്കുകയും അതിന്റെ തിക്തവും വേദനാപൂർണവുമായ അനുഭവങ്ങൾ സഹിക്കുകയും ചെയ്ത അദ്ദേഹം ഒരു സമ്പൂർണ ദേശീയ വിപ്ലവകാരിയായിരുന്നു.

ആധുനികശാസ്ത്രീയ വീക്ഷണം, യുക്തിവാദം, നിരീശ്വരത്വം, സോഷ്യലിസം, കമ്യൂണിസം മുതലായവയോടുള്ള അദ്ദേഹത്തിന്റെ അടുപ്പം യാഥാസ്ഥിതികലോകത്തെ മാത്രമല്ല തനിക്കൊപ്പം നേതൃസ്ഥാനത്തുള്ളവരെപ്പോലും ഞെട്ടിച്ചു. പിൽക്കാലത്തു കേരളത്തിന്റെ സാമൂഹ്യ-രാഷ്ട്രീയ രംഗത്തു വളർന്നു വ്യക്തിത്വം നേടിയ നവലോകപ്രസ്ഥാനങ്ങൾക്ക് സി.കേശവന്റെ ചിന്താഗതികളോടും പ്രവർത്തനസമ്പ്രദായത്തോടും ഉള്ള കടപ്പാട് മറക്കാവതല്ല.

അധികാരത്തിന്റെ ഉന്നതങ്ങളിലെത്തിച്ചേരണമെന്ന വ്യഗ്രതയില്ലായ്മയും തുറന്നടിച്ചുള്ള പ്രകൃതവും അദ്ദേഹത്തെ വ്യക്തിപരമായി ഇഷ്ടപ്പെട്ടിരുന്നവരെപ്പോലും അസ്വസ്ഥരാക്കിയിട്ടുണ്ട്.

നാരായണഗുരുവുമായും കുമാരനാശാനുമായും അടുത്ത ബന്ധം പുലർത്തിയിരുന്ന കേശവൻ ആശാൻകവിതകളുടെ പ്രചാരകനും ഗായകനും ആസ്വാദകനും വ്യാഖ്യാതവും ഒരക്കെയായിരുന്നു. ആർ. ശങ്കറും ആശാൻ കവിതയോട് ആദരവും ഭ്രമവും ഉള്ളയാളായിരുന്നു

നെയ്തുകാരനെന്നെ നിലയിൽ വിദഗ്ധനും നെയ്ത്തുകാരുടെ

കുടുംബ -സാമൂഹ്യ സാമ്പത്തിക സാംസ്ക്കാരിക പശ്ചാത്തലം നന്നായ റിയുന്നയാളമായിരുന്നു സി,കേശവൻ. ശങ്കറിന്റെ പശ്ചാത്താലും അതു തന്നെയാണ്.

രാഷ്ട്രീയത്തിൽ ഉന്നതങ്ങൾ താണ്ടേണ്ടിയിരുന്ന ഒരു ദശകത്തിലേറെ സ്വസ്ഥനായിരുന്ന തന്റ ആത്മകഥാരചനയിലും വായനയിലും ഒതുങ്ങി ക്കൂടികൊണ്ട് സി.കേശവൻ രാഷ്ട്രീയ കേരളത്തെ അമ്പരിപ്പിച്ചു കളഞ്ഞു. ഒരു രാഷ്ട്രീയ സന്ന്യാസത്തിനുള്ള കുഴപ്പങ്ങളൊന്നും അദ്ദേഹം ചെയ്തി ട്ടുമില്ല. കൗമുദി ആഴ്ചപ്പതിപ്പ് സി. കേശവനാണു തുടങ്ങിയത്. പുത്രൻ കെ. ബാലകൃഷ്ണൻ അതേറ്റെടുത്ത് വേറൊരു കൊടുങ്കാറ്റായി മാറി.

കേരളരാഷ്ട്രീയത്തിൽ ഒരു പുതിയ പ്രഭാതത്തിന്റെ വരവറിയിച്ച ശുക്ര നക്ഷത്രമായിരുന്നു അദ്ദേഹമെന്ന് ഇടതുപക്ഷം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.

ചെറുപ്പം മുതൽ  തന്റെ കുലത്തൊഴിലായ നെയ്ത്തിൽ പ്രാഗൽഭ്യം തെളി യിച്ച സി.കേശവൻ സ്വയം നട്ടുണ്ടാക്കിയ പരുത്തിയിൽ നിന്ന് നൂലുണ്ടാക്കി നെയ്തു വസ്ത്രം ധരിച്ചിരുന്നു. തൊഴിലെന്ന നിലയിൽ ബാല്യം മുതൽ നെയ്ത്തിൽ ഏർപ്പെട്ടതു കൊണ്ടാണ് വിദഗ്ധനായ നെയ്ത്തുകാരനാവാൻ അദ്ദേ ഹത്തിനു കഴിഞ്ഞത്.  വ്യക്തിപരമായ ചെലവുകൾക്കും അന്യരെ സഹായി ക്കുന്നതിനും താൻ അദ്ധ്വാനിച്ചുണ്ടാക്കിയ സമ്പാദ്യം അദ്ദേഹം ഉപയോഗിച്ചു.

നിവർത്തന പ്രക്ഷോഭണം തൊട്ട് ഉത്തരവാദഭരണം ലഭിക്കുന്നതുവരെ യുള്ള രണ്ടുദശകത്തോളം തിരുവിതാംകൂറിലെ രാഷ്ട്രീയ-സാമൂഹ്യരംഗത്ത് ആഞ്ഞടിച്ച ഈ കൊടുങ്കാറ്റ് സ്വകാര്യ ജീവിതത്തിൽ അലകളൊഴിഞ്ഞ കടൽപോലെ ശാന്തനായിരുന്നു.

യുക്തിരാഹിത്യങ്ങളോടു പൊരുത്തപ്പെടാൻ ഒരിക്കലും അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. ഒരമ്പലം നശിച്ചാൽ അത്രയും അന്ധതകുറയുമെന്ന് പ്രഖ്യാ പിക്കാൻ കഴിഞ്ഞ മുഖ്യമന്ത്രിയാണദ്ദേഹം.

‘തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ത്രിമൂർത്തികളിൽ ഒരാൾക്കുമാ ത്രമേ ശരിയായ അർത്ഥത്തിൽ രാഷ്ട്രീയബോധം ഉണ്ടായിരുന്നുള്ളു, അത് സി. കേശവനാണ്’ എന്നു ജോസഫ് മുണ്ടശ്ശേരി രേഖപ്പെടുത്തിയിട്ടുണ്ട്.

# സി.കേശവന്റെ കോഴഞ്ചേരിപ്രസംഗം

1935 മെയ് 11–ാം തീയതി ക്രൈസ്തവ മഹാജനസഭയുടെ ആഭിമുഖ്യത്തിൽ കോഴഞ്ചേരിയിൽ കൂടിയ ക്രൈസ്തവ ഈഴവ മുസ്ലീം രാഷ്ട്രീയസമ്മേളനത്തിൽ ആധ്യക്ഷം വഹിച്ചുകൊണ്ട് സി. കേശവൻ ചെയ്ത പ്രസംഗം :

മഹാജനങ്ങളേ,

"രാഷ്ട്രീയമായി വളരെ ഗൗരവമേറിയ പ്രസംഗങ്ങൾ നടന്ന ഒരു സമ്മേളനത്തിൽ രാഷ്ട്രീയ കാര്യങ്ങളിൽ ഒരഭിപ്രായം പറയാൻ തക്കവണ്ണം പഠിപ്പും പരിചയവും ഉള്ള ഒരു മഹാന്റെ അധ്യക്ഷതയിൽ നടന്ന ഒരു സമ്മേളനത്തിന്റെ പുറകിൽ ഈ അന്ധകാരമയമായ സമയത്ത് ഒരു രാഷ്ട്രീയ പ്രസംഗം ചെയ്യുന്നതിന് എനിക്ക് ഇടവന്നതിൽ ഞാൻ വ്യസനിക്കുന്നു. എന്നാലും യോഗാദ്ധ്യക്ഷൻ എന്നുള്ള നിലയിൽ സ്വല്പസമയമെങ്കിലും എനിക്കു നിങ്ങളോടു പറയാനുള്ളതു പറയുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു."

നാം വ്യാപാരികളാണ്; നാം വ്യവസായികളാണ്; ചുരുക്കത്തിൽ നാം ബിസിനസ്സുകാരാണ്. നാം ബിസിനസ്സിൽ ഏർപ്പെട്ടിട്ടുവളരെ കാലം കഴിഞ്ഞു. നമ്മുടെ ഈ ബിസിനസ്സാണ് ഈ നാടിനെ അഭിവൃദ്ധിപ്പെടുത്തിയത്. രണ്ടര കൊല്ലത്തോളമായി നാം ഈ പ്രക്ഷോഭണത്തിൽ ഏർപ്പെട്ടിട്ട്. ഇതേവരെ ഈ കാര്യങ്ങളിൽ നാം വളരെ ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ ഈ രണ്ടരകൊല്ലക്കാലം നമ്മുടെ വ്യവസായങ്ങളും നമ്മുടെ വാണിജ്യങ്ങളും നമ്മുടെ കൃഷിപ്പണികളും അല്പമൊന്നു മാറ്റിവച്ചിട്ട് ഈ രാഷ്ട്രീയ പ്രക്ഷോഭണ ബിസിനസ്സിലേക്കു നാം ശ്രദ്ധയെ തിരിച്ചവിട്ടു.നമ്മുടെ ഇപ്പോഴത്തെ ബിസിനസ്സ് രാഷ്ട്രീയപ്രക്ഷോഭണമാക്കിയിരിക്കുകയാണ്. നാം നമ്മുടെ ബിസിനസ്സിൽ എത്രമാത്രം ആദായമുണ്ടാക്കിയെന്നുള്ള തോതുവച്ചാണ് ആ ബിസിനസ്സിന്റെ അഭിവൃദ്ധി പരിഗണിക്കുന്നത്. ആ തോതു വച്ചു നോക്കുമ്പോൾ നമ്മുടെ രാഷ്ട്രീയ പ്രക്ഷോഭണബിസിനസ്സിൽ നമുക്കു ലാഭമാണുണ്ടായിരിക്കുന്നതെന്നു പരിഗണിക്കേണ്ടിയിരിക്കുന്നു. എങ്ങനെ നമുക്കുണ്ടായിരുന്ന പ്രതിബന്ധങ്ങൾ നീങ്ങി, ഏതെല്ലാം മാർഗ്ഗങ്ങൾ നമുക്കു തുറന്നു കിട്ടി, എന്നെല്ലാമുള്ള തോതുകളാണ് നമ്മുടെ രാഷ്ട്രീയ പ്രക്ഷോഭണത്തിലെ ലാഭനഷ്ടക്കണക്കിനു മാനദണ്ഡമായിരിക്കുന്നത്. ഇതിനിടയിൽ ഒരു കാര്യം നാം പ്രത്യേകം ഓർക്കേണ്ടതുണ്ട്. നമ്മുടെ അവകാശ സ്ഥാപന സംബന്ധമായ കാര്യത്തിൽ ലോകചരിത്രത്തിൽ എവിടെ നോക്കിയാലും നാം കാണുന്ന ഒരു പ്രധാനസംഗതി ആ വക കാര്യങ്ങൾ ഒന്നും ശീഘ്രഗതിയിൽ സാധിക്കുന്നതല്ല

എന്നുള്ളതാണ്. റഷ്യയിലെ മഹാവിപ്ലവം, അയർലണ്ടിലെ സ്വാതന്ത്ര്യസമരം, ഇന്ത്യാ സാമ്രാജ്യത്തിന്റെ സ്വരാജ്യസമരം ഇതെല്ലാം അനേകവർഷം തുടരെ പ്രക്ഷോഭണം നടത്തിയതിന്റെ ഫലമായി വന്നതാണ്. ഇന്ത്യാ സാമ്രാജ്യത്തിന്റെ സ്വാതന്ത്ര്യസമരം അതിന്റെ അന്തിമമായ ഉദ്ദേശത്തിൽ എത്തിയിട്ടില്ലെങ്കിലും അതു സ്വാതന്ത്ര്യത്തിനുള്ള വഴി ക്രമേണ തെളിയിച്ചുകൊണ്ടു തന്നെ പൊയ്ക്കൊണ്ടിരിക്കുന്നു.റഷ്യ സ്വാതന്ത്ര്യ പ്രഖ്യാപനം ചെയ്തു കഴിഞ്ഞു. അയർലണ്ടു ഡിവാലറായുടെ കീഴിൽ സ്വാതന്ത്ര്യ പ്രഖ്യാപനം ചെയ്തിരിക്കുന്നു. എന്നാൽ നമ്മുടെ പ്രക്ഷോഭണവും ഇന്ത്യയിലേയോ റഷ്യയിലേയോ അയർലണ്ടിലേയോ പ്രക്ഷോഭണവും തമ്മിൽ മൗലികമായ വലിയ വ്യത്യാസമുണ്ട്. ഞാൻ പറഞ്ഞ പ്രക്ഷോഭണങ്ങൾ എല്ലാം ഓരോ രാജ്യക്കാരും അവിടവിടെ നിലനിന്നുവന്ന ഗവൺമെന്റുകളെ നശിപ്പിച്ച് അവകളുടെ സ്ഥാനത്ത് പുതിയ ഗവൺമെന്റുകളെ സ്ഥാപിക്കാൻ ഉദ്ദേശിച്ചിട്ടുള്ള ഒരു പ്രക്ഷോഭണമാകുന്നു. നമ്മുടെ പ്രക്ഷോഭണവും ഈ ഗവൺമെന്റുകളെ തട്ടിയുടച്ച് വേറെ ഒരു ഗവൺമെന്റാക്കുന്നതിന് തുടങ്ങിയിട്ടുള്ള പ്രക്ഷോഭണവും തമ്മിൽ യാതൊരു സാമ്യവുമില്ല. നമ്മുടെ പ്രക്ഷോഭണം നമ്മുടെ മഹാരാജാവു തിരുമനസ്സുകൊണ്ട് നമുക്കനുവദിച്ചു തന്നിട്ടുള്ള അവകാശങ്ങൾക്കുള്ള ഒരു വഴക്കാണ്. അതുകൊണ്ട് നമ്മുടെ വഴക്കിന് അയർലണ്ടിലേയോ റഷ്യയിലേയോ പോലെയുള്ള കാലദൈർഘ്യത്തിന് ആവശ്യമില്ലെങ്കിലും തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാർ രാപകലില്ലാതെ ഭ്രാന്തുപിടിച്ച് ഓടിക്കൊണ്ടു പോകത്തക്കവണ്ണം ഗവൺമെന്റിന് അനേകായിരം രൂപ ചെലവാകത്തക്കവണ്ണം അത്ര വളരെ ശക്തി നമ്മുടെ പ്രക്ഷോഭണത്തിനുണ്ടായ സ്ഥിതിക്ക്, നമ്മുടെ രണ്ടരക്കൊല്ലക്കാലത്തെ പ്രക്ഷോഭണ വ്യാപാരം കാലദൈർഘ്യത്തെ സംബന്ധിച്ചിടത്തോളം വളരെ മെച്ചത്തിൽ തന്നെ സ്ഥിതി ചെയ്യുന്നു. ഈ പ്രക്ഷോഭണ ബിസിനസ്സിന്റെ മുതൽമുടക്കിനെപ്പറ്റിയാണ് ചിന്തിക്കുവാനുള്ളത്. ഇത്ര ഗംഭീരമായി തിരുവിതാംകൂറിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ഇളക്കി മറിച്ചു കളഞ്ഞു എന്നു തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടുപോലും പറയിക്കാൻ ഇടവരുത്തിയ ഈ പ്രക്ഷോഭണത്തിന് ഏകദേശം മൂന്നുനാലുലക്ഷം രൂപാ മുതൽമുടക്കുണ്ടാകുമെന്ന് നിങ്ങൾ വിചാരിക്കുന്നുണ്ടാവാം. എന്നാൽ മി. എൻ.വി. ജോസഫിന് ഒരു കണക്കുണ്ട്. ആ കണക്കെടുത്തു നോക്കിയാൽ നാം ഒരിക്കലും നിരാശപ്പെടുകയില്ല. നേരെമറിച്ച് ഏറ്റവും തുച്ഛമായ ഒരു തുകകൊണ്ടാണ് ഈ പ്രക്ഷോഭണം നടത്തിയിരിക്കുന്നതെന്നു നമുക്കു ബോദ്ധ്യം വരുന്നതാണ്. ദൂരെദേശത്തു നിന്നുകൊണ്ട് നമ്മുടെ പ്രക്ഷോഭണത്തെ വീക്ഷിക്കുന്ന ഒരു പ്രക്ഷോഭകൻ അമ്പരന്നു പോകത്തക്കവണ്ണം അത്ര വളരെ കുറച്ചു തുക മാത്രമേ ഈ പ്രക്ഷോഭണത്തിനു നാം ചെലവഴിച്ചിട്ടുള്ളൂ. ഇനി ഇതി

ലേക്കു വേണ്ടി നമുക്ക് എത്രമാത്രം ശരീരാദ്ധ്വാനം ഉണ്ടായി എന്നു നോക്കാം. ശരീരാദ്ധ്വാനമെന്നു പറയത്തക്ക വണ്ണം ഈ പ്രക്ഷോഭണത്തിനുവേണ്ടി നാം എന്തു ചെയ്തു? ഗവൺമെന്റു ചില നിരോധനയുത്തരവുകൾ നൽകിയിരുന്ന കാലത്ത് ആ ഉത്തരവുകളെ ലംഘിക്കണമോ എന്ന പ്രശ്നം എന്റെ സുഹൃത്തുക്കളായ ചില ആളുകൾ എന്റെ നേരെ എറിഞ്ഞു തന്നിരുന്നു. അങ്ങനെ നിയമലംഘനം ചെയ്യുന്നതിനു നമ്മുടെ പ്രക്ഷോഭണ സമുദായക്കാരിലും എത്രപേർ ഉണ്ടാകുമെന്ന് ഒരു ഹിതപരിശോധന നടത്തിയതിൽ എനിക്കും എന്റെ സ്നേഹിതൻ മി. മാത്തുണ്ണിക്കും നിരാശയാണുണ്ടായത്. ആ കാര്യം ലജ്ജയോടുകൂടി ഞാൻ നിങ്ങളുടെ മുമ്പാകെ പ്രസ്താവിച്ചു കൊള്ളുന്നു. അതുകൊണ്ടു പറയത്തക്കവണ്ണമുള്ള ശരീരത്യാഗമോ മറ്റുവിധത്തിലുള്ള കായക്ലേശമോ നമ്മുടെ ഇടയിൽ ഉണ്ടായിട്ടില്ല. അങ്ങനെ ശരീരക്ലശം ഉണ്ടായിട്ടില്ലാത്ത  സ്ഥിതിക്കു നമുക്കതിൽ ഖേദിക്കാനുമില്ല. അതുകൊണ്ട് ഈ നിസ്സാരമായ ശരീരായാസം കൊണ്ട് ഇത്രയും കാര്യം നമ്മൾ സാധിച്ചിരിക്കുന്നു. ഇതിലും നമുക്കു വലിയ നേട്ടമാണ് ഉണ്ടായിരിക്കുന്നത്.

കോട്ടയത്തു വച്ച് ഇക്കഴിഞ്ഞ ആഴ്ച നടന്ന നായർ മഹാസമ്മേളനത്തിൽ മഹാരഥന്മാരായ പല നായർ പ്രമാണികളും തിരുവിതാംകൂറിൽ നിന്നും കൊച്ചിയിൽ നിന്നും എന്നുവേണ്ട കേരളത്തിന്റെ എല്ലാ ഭാഗത്തു നിന്നും അതിപ്രശസ്തരായ നായർ പ്രമാണിമാരും സംബന്ധിച്ചിരുന്നു.  ആ യോഗത്തിലെ നാന്ദിയും ഭരതവാക്യവുമായി കേട്ടത് ഒരു ഐക്യകേരള സൃഷ്ടിയെപ്പറ്റിയാണ്. നായർ സർവ്വീസ് സൊസൈറ്റിയുടെ കരയോഗങ്ങൾ കേരളം മുഴുവൻ സൃഷ്ടിച്ച് അങ്ങനെ ഒരു ഐക്യകേരള സൃഷ്ടി ഉണ്ടാക്കണമെന്നാണ് മി. പാലാട്ടു തുടങ്ങിയ പല മഹാന്മാരും പ്രസംഗിക്കുന്നതു കേട്ടത്. ഒരു ഐക്യ തിരുവിതാംകൂർ സൃഷ്ടിക്കുന്നതിനു മുമ്പ് അതു സാധ്യമാണോ എന്നാണ് ആലോചിക്കേണ്ടത്. തിരുവിതാംകൂറിൽവർഗ്ഗീയ പ്രാതിനിധ്യം നടമാടുന്ന ഒരു കാലമാണിത്. ബ്രിട്ടീഷ് ഇന്ത്യയിലെ  കഥയാണെങ്കിൽ മിന്റോ മോർളിയുടെ കാലം മുതൽ സാമുദായിക പ്രാതിനിധ്യവാദം അവിടെ തുടങ്ങിയിട്ടുണ്ട്. അത് ഒടുവിൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സുകാരുടെ ദേശീയ വാദത്തെ കേറിപ്പിടിച്ചതും മഹാത്മാഗാന്ധി പട്ടിണി വരുത്തിയതും മറ്റും നാം കേട്ടിട്ടുള്ള കഥകളാണ്. സവർണ്ണരുടെ പ്രാതിനിധ്യമുള്ള കോൺഗ്രസ്സിൽ സവർണ്ണരുടെ രക്ഷയെ ഉദ്ദേശിച്ച് ഒരു സർവ്വസമുദായ മൈത്രിയും, ഇന്ത്യൻ നേഷനും ഉണ്ടാക്കുവാൻ ഭാരത മഹാജനസഭക്കാരും ശ്രമിച്ചതുപോലെ ഇന്നു തിരുവിതാംകൂറിൽ വന്ന് ഒരു ഐക്യകേരളം സൃഷ്ടിക്കുന്നതിനുള്ള ഉപാധികൾ ആ മഹാരഥന്മാർ പാസ്സാക്കിയതിൽ അത്ഭുതപ്പെടാനേ നമുക്കു തോന്നുകയുള്ളൂ. ഒരു ഐക്യകേരള സൃഷ്ടി സാദ്ധ്യമാണോ എന്നവർ ആലോചി

ച്ചിട്ടില്ല. സമുദായങ്ങൾ തമ്മിൽ അവകാശവാദത്തിനുവേണ്ടി തമ്മിൽത്തല്ലി തല കീറിത്തുടങ്ങിയിരിക്കുന്ന ഇക്കാലത്തു നായന്മാർ മാത്രം സംഘടിച്ച് ഒരു ഐക്യ കേരളത്തെ ഉണ്ടാക്കണമെന്ന് പറയുന്നത് വെറും ഭോഷ്ക്കു തന്നെ. ബുദ്ധിയുള്ള മനുഷ്യർക്ക് ഇതൊരു പരിഹാസ്യകാരണമാക്കിതീർക്കാമെന്നല്ലാതെ കാര്യബോധമുള്ളവർക്ക് ഇതിന്റെ പ്രായോഗികതയെപ്പറ്റി വിശ്വാസമുണ്ടാകയില്ല. ഇവരാണോ രാജ്യഭരണ തന്ത്രജ്ഞന്മാർ? ഇവർക്കു ദേശീയത്വം അട്ടിപ്പേറാണു പോലും. ഇതുപോലെ തന്നെ ബ്രിട്ടീഷ് ഗവൺമെന്റു സമാന്യേന അംഗീകരിച്ചിട്ടുള്ളതും ഇനി വരാൻ പോകുന്ന ഏതു ഗവൺമെന്റിനും അംഗീകരിക്കാൻ ഇടയുള്ളതുമായ സാമുദായിക പ്രാതിനിധ്യവാദത്തെ ഭസ്മീകരിക്കുന്നതിനുവേണ്ട ഉൽബോധനകളോടുകൂടിയ കാര്യക്ഷമതാവാദം കൊണ്ടുതങ്ങൾക്ക് ഉദ്യോഗം മുഴുവൻ കരസ്ഥമാക്കി വയ്ക്കാമെന്നാണ് മറ്റുള്ളവരുടെ മേൽ കുതിര കയറിനിന്ന് അഭ്യാസം ചെയ്യുന്ന കുത്തക സമുദായക്കാർവിചാരിക്കുന്നത്. അല്ലാതെ കാര്യക്ഷമത എന്നു പറയുന്നതിൽ മറ്റു യാതൊരു ഉദ്ദേശ്യശുദ്ധിയുമില്ല. ഈ കാര്യക്ഷമത പരിശോധിക്കുന്നതിനുള്ള വിധങ്ങൾ നമ്മുടെ ഗവൺമെന്റിനോ മറ്റേതെങ്കിലും ഗവൺമെന്റുകൾക്കോ കണ്ടുപിടിക്കാൻ ഇതേവരെ സാധിച്ചിട്ടില്ല. കാര്യക്ഷമതയെപ്പറ്റിപറയുമ്പോൾ സ്വഭാവശുദ്ധി ആവശ്യം വേണ്ടതായ ഒരുവിശേഷ അംശമാകുന്നു. ഇതുകണ്ടു പിടിക്കുന്നതിനുള്ള മാനദണ്ഡം ഒരു ഗവൺമെന്റിനുമില്ല. കാര്യക്ഷമത വാസ്തവത്തിൽ വേണമെങ്കിൽ അത്രവളരെ സാമർത്ഥ്യമൊന്നും ഇല്ലെങ്കിലും സ്വഭാവശുദ്ധിയുള്ള ആളുകളെ, ന്യായം ചെയ്യാൻ ആഗ്രഹവും കഴിവുമുള്ള ആളുകളെ എങ്കിലും നിയമിക്കണമെന്നുള്ളതാണ്. ഈ കാര്യക്ഷമതാവാദമൊന്നും ഈ നായന്മാർ മുമ്പു നടത്തിയ മലയാളി മെമ്മോറിയൽ വാദകാലത്തു കണ്ടില്ല. അതു സ്വന്തകാര്യം. ഇപ്പോൾ കാര്യക്ഷമതാ എന്നു പറഞ്ഞു മറ്റുള്ളവരെ കബളിപ്പിക്കത്തവണ്ണം അവർ അത്ര വളരെ ബുദ്ധിമാന്മാരുമാകുന്ന കാലം ഇനി വരികയില്ല. നിശ്ചയം. ഡോക്ടർ നോക്സ് ഒരു റിപ്പോർട്ടിൽ എന്തോ ഗുണകരമായി ചില സംഗതികൾ അടങ്ങിയിരിക്കുന്നതായി അറിഞ്ഞപ്പോൾ അവരുടെ വയറ്റിൽ ഒൻപതാം ഉത്സവം തുടങ്ങി. ഗവൺമെന്റ് നമുക്ക് എന്തോ ചെയ്യാൻ പോകുന്നു എന്നറിഞ്ഞ് അവരെ അതിൽ നിന്നു പിൻതിരിപ്പിച്ച് ഉദ്യോഗക്കുത്തക എന്നന്നേക്കും പരിപാലിച്ചുകൊണ്ടു പോകണമെന്നുള്ളതാണ് കോട്ടയത്തുവച്ചു കൂടിയ സമ്മേളനത്തിന്റെ ഉദ്ദേശ്യമെന്നു തോന്നുന്നു. നായന്മാർ പടവെട്ടിയ കാര്യവും ഇവിടെ എല്ലാ പേരെയും സംരക്ഷിച്ച കാര്യവുമൊക്കെ അവർ അവിടെ പ്രസ്താവിച്ചതിന്റെ കാര്യമെന്ത്? അവർ എന്നു പടവെട്ടി? അവർ ആരെയാണ് ഏതു രാജ്യത്തെയാണ് വാളിന്റെ തുമ്പത്തു രക്ഷിച്ചു നിറുത്തിയത്? ഇതൊന്നും നമ്മെ ആരെയും രക്ഷപ്പെടുത്താനല്ല

പറഞ്ഞത്. സർ ഹബീബുള്ള അറുപതു വയസ്സു കഴിഞ്ഞിരിക്കുന്ന ഒരു വയസ്സനാണ്. അദ്ദേഹത്തെ ഭയപ്പെടുത്താനാണ് ഈ പ്രസ്താവനകൾ എല്ലാം. നമ്മൾക്കു വല്ല സൗജന്യവും ഗവൺമെന്റു ചെയ്യാൻ വിചാരിക്കുന്നുണ്ടെങ്കിൽ ഗവൺമെന്റേ, നിങ്ങൾ അതൊന്നും ചെയ്യരുത് ഞങ്ങൾ അതിന് എതിരാണ് ഉദ്യോഗം നോക്കുന്നതിനു ഞങ്ങൾക്കു മാത്രമേ കാര്യക്ഷമതയുള്ളൂ. ഞങ്ങൾക്ക് ഉദ്യോഗം തന്നില്ലെങ്കിൽ ഞങ്ങൾ പടവെട്ടിയവരും വാളിന്റെ തുമ്പത്തു രാജ്യം പിടിച്ചവരുമാണെന്നു ഓർമ്മവേണമെന്ന് വീരവാദം പറഞ്ഞാൽ ഗവൺമെന്റ് സർ ഹബീബുള്ളയുടെ ഗവൺമെന്റ് - ഒരു പക്ഷേ പരിഭ്രമിച്ചേക്കാമെന്നാണ് ആ സാധുക്കളുടെ വിചാരം. കഴിഞ്ഞ കൊല്ലം നിവർത്തനമെന്നു കേട്ടപ്പോൾ ഭ്രാന്തുപിടിച്ചുണ്ടായ തുള്ളലാണ് നാം തിരുവനന്തപുരത്തുവച്ച് കൂടിയ നായർസമ്മേളനത്തിൽ കണ്ടത്. കോട്ടയം സമ്മേളനം സർക്കാർ ഉദ്യോഗസ്ഥന്മാർ കൂടി സഹകരിച്ച ഒരു സമ്മേളനമാണെന്നും കേട്ടു. നായർ ഉദ്യോഗസ്ഥന്മാർ എല്ലാവരും  ചേർന്നു പണം പിരിച്ച് അവരുടെ നേതൃത്വത്തിൽ അവരുടെ സാന്നിദ്ധ്യത്തിൽ നടന്ന ഒരു സമ്മേളനമെന്നു കാണുന്നു. ഇതു പരമാർത്ഥമാണെങ്കിൽ ഗവൺമെന്റിന്റെ നില ഏറ്റവും നിന്ദാവഹമായിട്ടുള്ളതെന്നു വരും. എന്താണെന്നു വച്ചാൽ ഈഴവനോ ക്രിസ്ത്യാനിയോ മുസ്ലീമോ ആണ് ഈ ഉദ്യോഗസ്ഥന്മാരെങ്കിൽ അവന്റെ സമുദായനന്മയെ മാത്രം ലാക്കാക്കി പ്രക്ഷോഭണത്തിൽ ഏർപ്പട്ടിരിക്കുന്ന ആരുടെയെങ്കിലും വീട്ടിൽ അവർ കടന്നു ചെന്നുവെന്നറിഞ്ഞാൽ അതു രഹസ്യമായി അന്വേഷിച്ചറിയാൻ ഒരു ഉപജാപക സംഘം സൃഷ്ടിക്കപ്പെട്ടതായും അതിൽ ഈ ഉദ്യോഗസ്ഥന്മാർ എല്ലാം പങ്കുകൊണ്ടതായും അവരുടെ നേതൃത്വത്തിൽ ഗൂഢാലോചന നടന്നതായും മറ്റും കൊട്ടാരം വരെ അറിയിക്കാനും കൊട്ടാരത്തിലെ അതൃപ്തി സമ്പാദിക്കുവാനും ഒരുങ്ങുന്നതിനുള്ള ഒരു സംരംഭം ഗവൺമെന്റ് ഏറ്റെടുത്തിട്ടുള്ളതായും അനുഭവമുണ്ട്. എന്നാൽ നായർ ഉദ്യോഗസ്ഥന്മാർക്ക് അവരുടെ സാമുദായികമായ ഏതു സംരംഭത്തിലും പങ്കുകൊള്ളാം അവർക്ക് എവിടേയും പ്രവേശിക്കാം. ഏതുപദേശവും കൊടുക്കാം. പണം വാരിക്കോരി സംഭാവനചെയ്യാം. ഈ നയം സർ ഹബീബുള്ളയുടെ ഗവൺമെന്റ് കൈക്കൊള്ളുന്നത് ഒരു കാലത്തും നന്നല്ല. അദ്ദേഹത്തിന്റെ വാർദ്ധക്യത്തിനു തന്നെ അത് അപമാനമാണ്. ഈ നാട്ടിൽ ന്യായം നടത്തണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നെങ്കിൽ ഒരുവർഗ്ഗത്തിനുമാത്രം ന്യായം ചെലുത്താതെ എല്ലാ വർഗ്ഗങ്ങൾക്കും നിഷ്പക്ഷമായ തോതിൽ ന്യായം നടത്തുവാൻ അദ്ദേഹം ശ്രമിക്കേണ്ടതാണ്.

മറ്റൊരു വിഷയമാണ് പ്രായപൂർത്തിവോട്ടവകാശ പദ്ധതി. പരിഷ്കാര സൂര്യന്റെ അരുണകിരണങ്ങൾ എത്തിയിട്ടുള്ള നാടുകളിലെല്ലാം പ്രായപൂർത്തീ വോട്ടവ

കാശത്തെ സ്വാഗതം ചെയ്യുന്നതായി നാം കാണുന്നുണ്ട്. ഇത് ഇല്ലാത്ത എവിടെയും ഉത്തരവാദിത്വഭരണം നടപ്പിലാക്കാൻ സാധ്യമല്ല. ഏതു പരിഷ്കൃതമായ ഗവൺമെന്റിലും ഉത്തരവാദിത്വഭരണവും പ്രായപൂർത്തി വോട്ടവകാശവും മൗലിക മായ തത്വത്തിൻമേൽ സ്ഥാപിച്ചു രാജ്യഭരണം നടത്തണമെന്നു വാദിക്കുന്നവരാണ് ഇന്നത്തെ ജനസാമാന്യം. ഇങ്ങനെയിരിക്കെ തിരുവിതാംകൂർ സംസ്കാരം നായർസംസ്കാരമെന്നു കൊട്ടിഘോഷിക്കുന്ന നായന്മാർ, തിരുവിതാംകൂറിനെ പട വെട്ടി ജയിച്ചു എന്ന് അഭിമാനം കൊള്ളുന്ന ദേശീയവാദികൾ, പ്രായപൂർത്തിവോട്ടവ കാശങ്ങളുടെ ആവശ്യമില്ലെന്നും ഇവിടെ പ്രസ്താവിച്ചിരിക്കുന്നു. എത്ര ലജ്ജാവഹം! ഇവരാണോ തിരുവിതാംകൂറിലെ ജനകീയ ഭരണത്തെ നയിക്കുന്നതിനു കോൺഗ്രസ് കൊടികളുമേന്തി ഗോഷ്ടികാണിച്ചത്? ഇതുമുഴുവൻ നമ്മുടെ കണ്ണിൽ മണ്ണിടാനെ ടുത്ത തന്ത്രങ്ങളാണ്. ഇവരുടെ ഊപ്പിടിയ്ക്കകത്ത് ഒതുങ്ങി നിൽക്കുന്ന മനുഷ്യവക യാണ് നമ്മളെന്ന് ആ പാവങ്ങൾ വിഭ്രമിച്ചു. അതിനുള്ള ചരട് ഇന്നു പൊട്ടിയിരി ക്കുന്നു. കുത്തക സമുദായക്കാർക്ക് ഇനി ഈ നാട്ടിൽ സ്ഥാനമില്ലെന്നു മനസ്സിലായി ത്തുടങ്ങിയിരിക്കുന്നു. ഇതു കണ്ടപ്പോഴാണ് ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ളയെപ്പോ ലുള്ള ആളുകൾ പ്രായപൂർത്തി വോട്ടവകാശം ഇപ്പോൾ കൊടുക്കണ്ടാ ഫ്രാഞ്ചൈസ് ഒന്നു താഴ്ത്തിയാൽ മതി എന്നഭിപ്രായപ്പെട്ടത്.

നമ്മുടെ മഹാരാജാക്കന്മാർ പോലും ജനസംഖ്യാനുപാതികമായ അവകാശങ്ങൾ വാദിക്കുന്ന ഒരു കാലമാണിത്. എന്റെ രാജ്യത്തു 52 ലക്ഷം ജനങ്ങളുണ്ട്. അതു കൊണ്ട് രണ്ടു സീറ്റു പോരാ. 3 ഉം, 4 ഉം സീറ്റുകൾ ഫെഡറേഷൻ നിയമസഭകളിൽ ഞങ്ങൾക്കുണ്ടായിരിക്കണമെന്ന് അവർ, നമ്മുടെ മഹാരാജാക്കന്മാർ വീണ്ടും പറയു ന്നതെന്തെന്നു വച്ചാൽ, അപ്രകാരം ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം ഞങ്ങൾക്കു കിട്ടുന്നില്ലെങ്കിൽ ഞങ്ങൾ ഫെഡറേഷനിൽ ചേരുന്നില്ലെന്നാണ്. അതാ യത് ഞങ്ങളും നിവർത്തനം അനുഷ്ഠിക്കുന്നതാണെന്നു പറയുന്നു. നാം പറയുന്നതും നമ്മുടെ മഹാരാജാക്കന്മാർ പറയുന്നതും ഒന്നുതന്നെയാണ്. "യഥാ രാജാ: തഥാ പ്രജാ:" എന്നുള്ള ന്യായപ്രകാരം നമ്മുടെ വാദം എത്രയും ന്യായയുക്തമായിരിക്കു ന്നു.

ഉദ്യോഗ നിയമസഭാ പ്രാതിനിധ്യങ്ങൾക്ക് കേവലം ജനസംഖ്യമാത്രം നോക്കി യാൽ മതിയോ? ഈ ചോദ്യം നായന്മാരിൽ പലരും ചോദിക്കുന്നുണ്ട്. പോരാ, എന്നു ഞാനും പറയുന്നു. എന്തിനാണ് ഈ നിയമസഭ? മഹാരാജാവിനു സർവ്വാധികാരവു മുള്ള ഒരു രാജ്യമാണിത്. സർവ്വ ജനങ്ങളുടെയും ക്ഷേമവും സുഖവും നോക്കി അദ്ദേഹം രാജ്യം ഭരിച്ചുകൊള്ളും. വെറും അപേക്ഷകൾ ബോധിപ്പിക്കുന്നു. കൂടുത

ലായി വന്നാൽ അപേക്ഷകളിന്മേൽ ഒരു ശുപാർശ ചെയ്യുന്നു. ഈ അപേക്ഷ ആർക്കാണ്? സങ്കടക്കാർക്കു നായരെന്നു പറഞ്ഞാൽ അതു ഗവൺമെന്റാണ്. നായരും പട്ടരും ചേർന്നാൽ ഗവൺമെന്റായി. പിന്നെ കുറെ ചെട്ടികളും കാണും. ഇത്രയും കൂടിയതാണ് വാസ്തവത്തിൽ നമ്മുടെ ഗവൺമെന്റ്. അവരുടെ സങ്കടം വാസ്തവ ത്തിൽ ഗവൺമെന്റിന്റെ സങ്കടം തന്നെ. ആ നിലയ്ക്ക് നായർക്കു സങ്കടമുണ്ടാകേണ്ട തായും അതു പറയേണ്ടതായുമുള്ള ആവശ്യമില്ല. ഒരു സങ്കടമോ ആവലാതിയോ ബോധിപ്പിച്ച് ഒരു തീരുമാനം ഉണ്ടാക്കാനുള്ള അപേക്ഷയോടുകൂടി ഏതെങ്കിലും ശുപാർശകൾ ഗവൺമെന്റിലേക്കയയ്ക്കാൻ അവകാശമുള്ള നിയമസഭയിൽ നായർക്ക് ഇനിയും എന്തിനു പ്രാതിനിധ്യം വേണമെന്ന് ഞാൻ ചോദിക്കുന്നു. മഹാരാജാവ് തങ്ങളുടെ സ്വന്തമെന്നു പറയുന്ന നായർക് എന്തിനാണ് നിയമസഭയിൽ പ്രാതിനിധ്യം? അതുകൊണ്ട് അവരുടെ പ്രാതിനിധ്യം കൂടി വാസ്തവത്തിൽ അതിന്റെ ആവശ്യമുള്ള സമുദായക്കാർക്ക് കൊടുക്കുക എന്നുള്ളതാണ് ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം മാത്രം പരിഗണിച്ചാൽ പോരെന്നു പറയുന്നതെങ്കിൽ ആ ഭാഗം ഞാൻ സമ്മതിച്ചു. അതല്ല സകലതിന്റെയും ഭൂരിപക്ഷം തങ്ങൾക്കു വേണം അതിന്റെ സങ്ക ടക്കാർക്കു പറയാനുള്ള സൗകര്യം കൂടി കൊടുക്കാൻ തങ്ങൾ അനുവദിക്കുകയില്ലെ ന്നുള്ള അർത്ഥത്തിലാണ് അവർ പറയുന്നതെങ്കിൽ ആ വാദം ഒരിക്കലും നാം സമ്മ തിച്ചുകൂടാ. തിരുവിതാംകൂർ ഗവൺമെന്റിൽ ഇന്നു നായന്മാർക്കുള്ള സ്ഥാനം നമു ക്കുണ്ടായിരുന്നു എങ്കിൽ നാം തീർച്ചയായും സാധുക്കളായ നായർക്ക് അവർ ചോദി ക്കുന്നതെല്ലാം ഉടനേ കൊടുക്കുന്നതിന് ഒരുമ്പെടുമായിരുന്നു. ഞാൻ വെ റുതെ പൊളി പറയുന്നതല്ല ഇത്. നാം ഇതുവരെ സങ്കടം അനുഭവിച്ചവരാണ്. ഒരിക്ക ലെങ്കിലും സങ്കടമനുഭവിച്ച ഒരു സമുദായത്തിന് മറ്റുള്ളവരുടെ സങ്കടം ഏതു രൂപ ത്തിലായിരിക്കുമെന്ന് തിരിച്ചറിയുവാൻ കഴിയും. അതുകൊണ്ട് നിശ്ചയമായും അവ രുടെ അപേക്ഷകൾ എത്രയും വേഗം അനുവദിച്ചു കൊടുക്കാത്തതിൽ നാം ഗവൺമെന്റിനെ കുറ്റപ്പെടുത്തുകയേ ചെയ്യുമായിരുന്നുള്ളൂ.

ഇനി നായർ പട്ടാളത്തെപ്പറ്റിയും രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. പാർവ്വതീ ഭായിയുടെ കാലത്തല്ലാതെ അതിനു മുമ്പ് നായർ പട്ടാളമെന്നൊന്ന് ഉണ്ടായിരുന്നില്ല. നാട്ടിൽ സമാധാനവും ക്ഷേമവും പാലിക്കപ്പെട്ടതിനു ശേഷം തങ്ങളുടെ ബഹുമാന ത്തിനും ക്ഷേത്രങ്ങൾക്കും മറ്റും കാവൽപ്പണിക്കും മറ്റും വേണ്ടി ഒരു സൈന്യം ഇവിടെ ഉണ്ടായിരിക്കുവാൻ അനുവദിക്കണമെന്നു പറഞ്ഞ്, പാർവ്വതീഭായി എഴുതിയ അപേക്ഷ അനുസരിച്ച് അന്നത്തെ വൈസ്രോയി അനുവദിച്ചു കൊടുത്തതാണ് നായർ പട്ടാളം. അല്ലാതെ രാജ്യം പിടിച്ചടക്കിയതും ഇവിടെ സമാധാനം സ്ഥാപിച്ചതുമെല്ലാം ഡില്ല

നായിയുടെ പടയും പാണ്ടിപ്പടയും തുലുക്കപ്പടയുമായിരുന്നു എന്നു ചരിത്രം പറയുന്നു. രാജ്യത്ത് ബ്രിട്ടീഷ് ഗവൺമെന്റിന്റെ അധികാരശക്തികളും പീരങ്കികളും ഒക്കെ വന്നശേഷം ഇവരുടെ യാതൊരാവശ്യവും ഇല്ലാത്ത സന്ദർഭത്തിൽ വെറും അലങ്കാരത്തിനുവേണ്ടി ഉണ്ടാക്കിയതാണ് നായർപട്ടാളം. നായർ പടവെട്ടി നാടു സംരക്ഷിച്ചു എന്നുംവാളിന്റെ മുനയിൽ രാജ്യം നിറുത്തി എന്നും പറയുന്നത് വെറുതെ ഭള്ളു പറയുന്നതാണ്? നുണയാണ്. ചരിത്രകാരന്മാരുടെ അഭിപ്രായമാണ് ഞാൻ പറയുന്നത്. ചരിത്രകാരന്മാരുടെ അഭിപ്രായമാണു ഞാൻ പറയുന്നത്. നായർ പടവെട്ടി ജയിച്ചുവത്രേ. എട്ടുവീട്ടിൽ പിള്ളമാരുടെ വർഗ്ഗക്കാരിൽ നിന്നു മാർത്താണ്ഡവർമ്മ പട്ടാളത്തിലേക്കു ആളെടുക്കുമെന്നു വിശ്വസിക്കാൻ പ്രയാസം. നായർ തമ്മിൽ തമ്മിൽ പടവെട്ടിയെന്നുള്ളതാണ് പരമാർത്ഥം. കായംകുളത്തുള്ള നായർ കൊല്ലത്തുള്ള നായന്മാരോടു പടവെട്ടി. അങ്ങനെ പടവെട്ടി ജയിച്ചു. പക്ഷേ തോറ്റതാരാണ്? സർ. സി. ശങ്കരൻനായർ കേരളചരിത്രനിർമ്മാണത്തിനുദ്യമിച്ചിരുന്നതായി കേട്ടു. അദ്ദേഹം അതേപ്പറ്റി പഠിച്ചിരുന്നതായും അറിയാം. എങ്കിലും അദ്ദേഹം ഒരു കേരളചരിത്രം നിർമ്മിക്കുന്നില്ലെന്നു തീരുമാനിച്ചതായാണറിവ്. ആ ചരിത്രം പ്രസിദ്ധപ്പെടുത്തുന്ന പക്ഷം നായരും ഈഴവരുമായി എന്നും മത്സരത്തോടുകൂടി പെരുമാറേണ്ടി വരുമെന്നു ഭയന്നാണ് അദ്ദേഹം പിന്നീട് അതിന്  ഒരുമ്പെടാതിരുന്നതെന്നാണറിവ്. അവരുടെ യഥാർത്ഥ ചരിത്രവും അവർ പൊങ്ങച്ചം പറഞ്ഞു പുകഴ്ത്തുന്ന ചരിത്രവും തമ്മിലുള്ള അന്തരം അത്രമാത്രമുണ്ടെന്ന് ഇതിൽ നിന്ന് ഊഹിക്കാൻ കഴിയും. വെറും മരണഗോഷ്ടികളാണു നായന്മാർ കാണിക്കുന്നത്. വെറും വീരവാദങ്ങളാണ് അവർ പ്രസ്താവിക്കുന്നത്. ഈ പട്ടാളങ്ങളിൽ നമുക്കെന്തുകൊണ്ടു പ്രവേശനം അനുവദിച്ചുകൂടാ?  അവരെക്കാൾ ഭംഗിയായി യുദ്ധം ചെയ്യാൻ നമുക്കറിയാം. അതു ചരിത്രസമ്മതമുള്ള ഒരു കാര്യമാണ്. കാറ്റത്തു പറന്നു വീഴാതിരിക്കാൻ ഘനത്തിനുവേണ്ടി വച്ചിരിക്കുന്ന ഒരു സാധനമാണ് ഇന്നു നായരുടെ കയ്യിൽ ഇരിക്കുന്ന തോക്ക്. വെറും കാവൽപ്പണിയാണ് ഇന്നവർ നടത്തുന്നത്. അവരുടെ പ്രധാന ജോലി ഊണും ഉറക്കവുമാണ്. അവരെക്കാൾ ഊർജ്ജിതമായി നില്ക്കാനും തോക്കിന്റെ തുരുമ്പുതുടയ്ക്കാനും മറ്റും നമുക്കറിയാം ഇന്നു നായർ പട്ടാളത്തിൽ കാണുന്ന ആളുകളേക്കാൾ ബലവീര്യങ്ങളുള്ള ആളുകളെ നമ്മുടെ കൂട്ടത്തിൽ നിന്നെടുത്താൽ മതി. ഏതായാലും നായരു പടവെട്ടിയിട്ടില്ല. ഈ രാജ്യത്തിനുവേണ്ടി അവർ ഒരു ചുക്കും ചെയ്തിട്ടില്ല.

ഞാൻ നായരെപ്പറ്റി വല്ലതും പരുഷമായിപ്പറഞ്ഞിട്ടുണ്ടെങ്കിൽ അതു വർഗ്ഗീയ വിദ്വേഷം കൊണ്ടല്ലെന്ന് അവരിൽ ആരെങ്കിലും ഇവിടെ ഇരിപ്പുണ്ടെങ്കിൽ അവർ പ്രത്യേകം മനസ്സിലാക്കണമെന്നപേക്ഷിക്കുന്നു. അവരോടാരോടും എനിക്കു ദ്വേഷ

മില്ല. എങ്കിലും ഞങ്ങളുടെ അവകാശ സംരംഭത്തിൽ അവരുടെ ഇടനിലയിലുള്ള അമർഷം എനിക്കുണ്ട്. അതിനാൽ അതേപ്പറ്റി ആലോചിക്കുമ്പോൾ വന്നുപോയേക്കാവുന്ന വികാരത്തിന്റെ തള്ളിച്ചകൊണ്ട് എന്റെ സ്വരം അല്പം പരുഷമായിപ്പോയെങ്കിൽ ക്ഷമിക്കമെന്നപേക്ഷിക്കുന്നു.

ചില സംഭവങ്ങൾ നമ്മുടെ പ്രക്ഷോഭത്തെ നാം അറിയാതെ മുമ്പോട്ടു കൊണ്ടുപോയിട്ടുണ്ട്. അതിലൊന്ന് ക്രിസ്ത്യാനികളിൽ ചിലരെ അധഃകൃതരായി ഗവൺമെന്റ് ഈയിടെ വിഭജിച്ചതാണ്. അധഃകൃതസൃഷ്ടി ഗവൺമെന്റ് എന്തിനായി ഉണ്ടാക്കിയെന്നുള്ള കാര്യമേ പോകട്ടെ. ഈ പ്രശ്നം പാർലമെന്റു വരെ എത്തി. തിരുവിതാംകൂർ ഗവൺമന്റ് വളരെ പരിഭ്രമിച്ചു. ഹാലിഫാക്സ് പ്രഭുവും ഫിക്സ് അലൻ പ്രഭുവും ആയി ചില വാദപ്രതിവാദങ്ങൾ നടത്തി. ഇതേപ്പറ്റി ഇന്ത്യാഗവൺമെന്റുമായി ചില എഴുത്തുകുത്തുകൾ നടത്തി തിരുവിതാംകൂർ ഗവൺമെന്റിന്റെ വയറ്റിൽ ഒൻപതാമുത്സവമായി. കെ.സി. ഈപ്പൻ പറഞ്ഞതുപോലെ ഇനി ഹജൂരാപ്പീസിൽ തപ്പിനോക്കാൻ ഒരു ഫയലും ബാക്കിവച്ചിട്ടില്ല. എന്നിട്ടു തിരുവിതാംകൂർ ഗവൺമെന്റ് ഇവിടത്തെ ക്രിസ്ത്യാനികൾക്കു പത്തുചക്ക മുള്ളോടെ കൊടുത്തിരിക്കുന്നുവെന്നും മറുപടി അയച്ചിരിക്കുന്നുവത്രേ. ഇതേപ്പറ്റി എന്തെല്ലാം ഗൂഢാലോചനകളാണ് ഹജൂർഗർഭത്തിൽ നടന്നത്. ഞാൻ ഗർഭഗൃഹമെന്നു പറഞ്ഞതു മനഃപൂർവ്വമായിട്ടാണ്. ഹജൂരാഫീസിനുള്ളിൽ ഒരു ഗർഭഗൃഹമുണ്ട്. അവിടെ ഈഴവനായ ഉദ്യോഗസ്ഥനോ ക്രിസ്ത്യാനിയായ ഉദ്യോഗസ്ഥനോ ഒരു മുസ്ലീം ഉദ്യോഗസ്ഥനോ പ്രവേശനമില്ല. ഗവൺമെന്റിനു വിശ്വാസം ഉള്ള ചില നായർ ഉദ്യോഗസ്ഥന്മാരും മറ്റു ചിലരും കൂടി ചില ഗൂഢാലോചനകളും മറ്റും അവിടെ നടക്കുന്നുണ്ട്. ഈ ആലോചനയുടെ ഫലം എങ്ങനെയായി എന്നുള്ളതു നല്ല നിശ്ചയമില്ല. എങ്കിലും ഒരു കാര്യം തീർച്ചയാണ്. ഈ വിഭജനവും നമ്മുടെ ഒരു കാര്യം തീർച്ചയാണ്. ഈ വിഭജനവും നമ്മുടെ അവകാശവാദപ്രശ്നവുമായി ബന്ധപ്പെട്ടിട്ടുണ്ടെന്നും അവയുടെ സമ്മർദ്ദം തിരുവിതാംകൂർ ഗവൺമെന്റിനെ വളരെ വിഷമിപ്പിച്ചിട്ടുണ്ടെന്നും അതു നമ്മുടെ പ്രക്ഷോഭത്തെ വളരെ സഹായിച്ചിട്ടുണ്ടെന്നും രാജ്യതന്ത്ര നിരീക്ഷണപടുക്കൾക്കു മനസ്സിലാക്കാൻ കഴിയുന്നതാണ്.

മറ്റൊരു കാര്യം തങ്കശ്ശേരി കൈമാറ്റമാണ്. 98 ഏക്കർ വിസ്താരം വരുന്ന തങ്കശ്ശേരി തിരുവിതാംകൂറിലേക്കു കൈമാറ്റം ചെയ്യുന്ന കാര്യം ഇന്ത്യാഗവൺമെന്റിന്റെ ആലോചനയിൽ പെട്ടു. പക്ഷേ തങ്കശ്ശേരിക്കാർ അതിനു സമ്മതിച്ചില്ല. തിരുവിതാംകൂറിലെ ഭരണം തങ്കശ്ശേരിക്കാരായ ക്രിസ്ത്യാനികൾക്കു വളരെ സങ്കടകരമാണെന്നും അവരുടെ സാമൂഹ്യ സ്ഥിതിക്കു തിരുവിതാംകൂർ ഗവൺമെന്റു വളരെ വിഘ്നമുണ്ടാ

ക്കുമെന്നും രാഷ്ട്രീയാവശതകളാൽ ദൈനംദിനം അധഃപതിച്ചധഃപതിച്ചു വരുന്ന തിരുവിതാംകൂറിലെ ക്രിസ്ത്യാനികളോടൊപ്പം അവരെ അന്ധകാരത്തിലേക്കു നയിക്കുവാൻ തക്കവണ്ണം തങ്കശ്ശേരി തിരുവിതാംകൂറിനെ ഏല്പിക്കരുതെന്നും മറ്റും ഇതേപ്പറ്റി പാർലമെന്റിൽ വാദപ്രതിവാദം ചെയ്ത അത്തോൾ പ്രഭു കുറഞ്ഞൊന്നു സംസാരിച്ചു. അതു വളഞ്ഞു തിരിഞ്ഞെത്തി. ഉടനേ ഒരു വേവലാതിയും പ്രാണവേദനയും കൊണ്ട് തിരുവിതാംകൂർ ഗവൺമെന്റിന്റെ ഉദ്യോഗസ്ഥന്മാർ തങ്കശ്ശേരിയിലേക്കു ഓടിയ ഓട്ടം കാണാൻ രസമുള്ളതായിരുന്നു. പക്ഷേ തിരുവിതാംകൂർ കാരായ നാമാരും അറിയാതെ സാധുക്കളായ 20000 പേരുള്ള തങ്കശേരി അവരുടെ കാര്യം നേടിയതു നമുക്കു ചെയ്തു തന്ന വലിയ ഒരു കാര്യമാണ്.

ഇനിയൊരു കാര്യം പുന്നശ്ശേരിനമ്പി അവർകളുടെ ചണ്ഡാളശാസ്ത്രമാകുന്നു. തിരുവിതാംകൂർ ഗവൺമന്റു കുറെ രൂപ ചെലവാക്കി. ഒരു ക്ഷേത്രപ്രവേശനക്കമ്മിറ്റി റിപ്പോർട്ടുണ്ടാക്കി. അതിൽ ഞങ്ങളുടെ ഹിന്ദുമതത്തിലെ പോപ്പായ തരണനല്ലൂർ നമ്പൂതിരിപ്പാട്ടിലെ പ്രതിനിധിയായി ഒരു നമ്പിയെ അയച്ചു. നമ്പി എന്നുപറഞ്ഞാൽ നമ്പൂതിരിയാണെന്നു ഞാൻ വിചാരിച്ചു. പക്ഷേ അതല്ലെന്നാണ് ഇപ്പോൾ അറിയുന്നത്. ഏതായാലും ആ റിപ്പോർട്ടിൽ ഈഴവൻ ചണ്ഡാളനാണെന്നു പറഞ്ഞിരിക്കുന്നു. ഇതു നമ്മുടെ പ്രക്ഷോഭണത്തെ എങ്ങനെ സഹായിക്കുന്നു എന്നുള്ളതാണ് ഇവിടെ ചിന്തിക്കേണ്ടത്. ഈ ചണ്ഡാലശാസ്ത്രം ഈഴവയുവാക്കൾക്കു ഹിന്ദുമതത്തോടു പണ്ടുതന്നെയുണ്ടായിരുന്ന വെറുപ്പിനെ ദ്വിഗുണീഭവിപ്പിക്കുകയും ഈഴവ സമുദായത്തിലെ വൃദ്ധന്മാരെ പോലും ക്ഷോഭിപ്പിക്കുകയും ചെയ്തു. അതുകൊണ്ടു ഹിന്ദുമതത്തോടുള്ള അകൽച്ചയ്ക്ക് അത് ഏറെക്കുറെ സഹായകരമായി വന്നു. നായരുടെ കൂട്ടുകെട്ടാണ് ഈഴവരുടെ അവകാശവാദങ്ങളുടെ മുന്നോട്ടുള്ള ഗതിക്കു വിഘ്നമായിത്തീർന്നിട്ടുള്ളത്. ആ വൈഷമ്യത്തെ ഇല്ലായ്മ ചെയ്യുവാൻ മി. നമ്പിയുടെ ചണ്ഡാലശാസ്ത്രം പ്രേരകമായിട്ടുണ്ടെന്നു പറയാം. ആ കാരണത്താൽ ഈ പ്രക്ഷോഭണത്തോട് ഈഴവസമുദായത്തിന്റെ സമ്പൂർണ്ണമായ സഹകരണവും താല്പര്യവും ഉണ്ടായിത്തീർന്ന സംഗതിയും നമുക്ക് ആശ്വാസത്തിനു വക നല്കുന്നുണ്ട്.

ഇനി എന്തെല്ലാമാണു നാം ചെയ്യേണ്ടതെന്ന് ഇവിടെ ചിന്തിക്കേണ്ടിയിരിക്കുന്നു. രണ്ടരക്കൊല്ലമായി നാം തുടർച്ചയായി പ്രക്ഷോഭണം നടത്തുന്നു. അധികൃത സ്ഥാനങ്ങളിൽ നമ്മുടെ സങ്കടങ്ങൾ അറിയിച്ചു കഴിഞ്ഞിട്ട് നാൾ കുറെ കഴിഞ്ഞു. മി. പി. കെ. കുഞ്ഞു ചെയ്ത സ്വാഗത പ്രസംഗത്തിൽ വേണമെങ്കിൽ രാജസ്ഥാനത്തെ ഒന്നുകൂടി അഭയം പ്രാപിച്ചു നമ്മുടെ സങ്കടങ്ങളുണർത്തിക്കണമെന്നു പറയുന്നു. വേണ്ടാ വേണ്ടാ എന്നു ഞാൻ പറയുന്നു. അവരെ ഉണർത്താനായിട്ടുള്ളതെന്തോ അതാണു

നാം ഇനി ചെയ്യേണ്ടത്. അതാണ് അനന്തരകരണീയമായിരിക്കുന്നത്. അവർ കഴിഞ്ഞ മൂന്നുനാലു മാസമായി യാതൊന്നും പ്രവർത്തനത്തിൽ കൊണ്ടുവരാതിരുന്നു. എന്നാൽ ഇന്നലെ കൂടിയ യോഗത്തിൽ വച്ച് വളരെ വിപുലമായ ഒരു കാര്യപരിപാടി രൂപീകരിച്ചിട്ടുണ്ട്. അത്ര വളരെ വിഷമമില്ലാത്ത ഒരു കാര്യപരിപാടിയാണത്. അതായത് നമ്മുടെ സങ്കടങ്ങൾ എല്ലാം വൈസ്രോയിയുടെ അടുക്കൽ അറിയിക്കുക എന്നുള്ളതാണ്. ഒരു മെമ്മോറിയൽ വൈസ്രോയിക്കയയ്ക്കുക. ഇതുകൊണ്ട് അധികൃത സ്ഥാനങ്ങളിൽ പോകുന്നതിന് മി. ജോർജ്ജ് ജോസഫിനെപ്പോലെയുള്ള ആളുകൾ കൈവശമുള്ള കാലത്തു നാം എന്തിനു സംശയിക്കുന്നു? വൈസ്രോയിയുടെ അടുക്കൽ മെമ്മോറിയൽ കൊടുക്കുക എന്നുള്ള പണി ശരിയല്ലെന്നുള്ള അഭിപ്രായം ഇവിടെ പരത്തുവാൻ ചിലർ ശ്രമിക്കുന്നുണ്ട്. അതു നമ്മെക്കറക്കുവാൻ വേണ്ടി പറയുന്നതായാലും ശരി, അല്ലെങ്കിലും ശരി, നമ്മുടെ സങ്കടങ്ങൾ വൈസ്രോയിയെ സമീപിച്ച് അദ്ദേഹത്തെ അറിയിക്കേണ്ട കടമയുണ്ട്. നമ്മുടെ അവകാശസംരക്ഷണത്തിന് ഏതു മാർഗ്ഗം സ്വീകരിച്ചാലാണോ കാര്യം നടപ്പുണ്ടാകുക ആ മാർഗ്ഗം സ്വീകരിക്കേണ്ട ബാധ്യത നമുക്കുണ്ട്. ഒരു മുപ്പത്തഞ്ചു കൊല്ലത്തിനു മുമ്പ് ഡോക്ടർ പല്പുവിന്റെ നേതൃത്വത്തിൽ ഈഴവരുടെ ഒരു മെമ്മോറിയൽ വൈസ്രോയിക്കയച്ചതിന്റെയും പാർലമെന്റിൽ ചോദ്യം ചോദിച്ചതിന്റെയും ഫലമാണ് കാട്ടിലുള്ള പഞ്ചായത്തു ഡിപ്പാർട്ടുമെന്റിൽ അഞ്ചുരൂപാ ശമ്പളത്തിൽ ഞങ്ങൾക്കു ആദ്യം ജോലി കിട്ടിയത്. റീജൻസി ഭരണം ഇവിടെ ആവശ്യമില്ലെന്നു ശഠിച്ച ഒരു കൂട്ടർ വൈസ്രോയിക്കു മെമ്മോറിയൽ അയയ്ക്കാൻ തുടങ്ങിയ മാർഗ്ഗദർശിത്വം നമുക്കു സ്വീകരിച്ചുകൂടയോ? അതു കൊണ്ടു നമ്മുടെ സങ്കടങ്ങൾ വ്യവസ്ഥാപിത മാർഗ്ഗങ്ങളിൽ കൂടി അധികൃതസ്ഥാനങ്ങളിൽ അറിയിക്കുന്നതിന് ഇനി നാം സംശയിക്കേണ്ടതില്ല. അതിനു നിങ്ങൾ യഥാശക്തി സഹായം ചെയ്യുകയും ഒപ്പുകൾ ഇട്ടുകൊടുക്കുകയും ചെയ്യണം. മെമ്മോറിയൽ ഒപ്പിടുന്ന കടലാസ്സുകൾ പ്രത്യേകം അച്ചടിച്ചിരിക്കും. അതിന്റെ ബാക്കിവശവും മറുവശവും ഒപ്പിട്ടു നിറയ്ക്കണം. ഇങ്ങനെ അനേകായിരം ഒപ്പുകൾ ശേഖരിക്കണം. ഒന്നുരണ്ടു ട്രക്കുകൾ ഈ മെമ്മോറിയൽ കൊണ്ടു നിറയ്ക്കണം. ഇവിടെ നിന്നും ഈ മെമ്മോറിയൽ ട്രക്കുളുമായി ഇതിന്റെ കൂടെ ഈ സംയുക്തരാഷ്ട്രീയപ്രവർത്തകന്മാരിൽ ഏതാനും പേരും ചേർന്നു വണ്ടി കയറി മധുരയിൽ ചെല്ലുമ്പോൾ അവിടെ നിന്ന് മി. ജോർജ്ജ് ജോസഫിനെയും പിടിച്ച് വണ്ടിക്കകത്തിട്ട് നമുക്ക് സിംലാ വരെ ഒന്നു പോകണം. ഇതിനു നിങ്ങൾ വേണ്ട സഹായങ്ങൾ ചെയ്യുമെന്നു വിശ്വസിക്കുന്നു. ഒപ്പിട്ടു കൊടുക്കുന്ന കാര്യത്തിൽ ചില വൈതാളികന്മാർ നിങ്ങളെ ഭയപ്പെടുത്തും. ചില ഉദ്യോഗസ്ഥന്മാർ നിങ്ങളുടെ നേരെ കണ്ണുകാണിക്കും. അതിലൊന്നും

കുലുങ്ങാതെ ധൈര്യസമേതം നിങ്ങൾ ഒപ്പിട്ടു കൊടുക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഇനി പബ്ലിക് സർവ്വീസിനെപ്പറ്റിയാണ് പറയേണ്ടത്. മി. നോക്സിന്റെ റിപ്പോർട്ടിനെപ്പറ്റി വേണ്ടവിധം ആലോചിച്ച് എല്ലാ സമുദായക്കാരെയും സാമ്മായി തൃപ്തിപ്പെടുത്തത്തക്ക നിലയിൽ ഒരു തീരുമാനം ഉണ്ടാക്കുവാൻ ഗവൺമെന്റ് ആലോചിച്ചു വരുന്നായി ദിവാൻജിയുമായി നടത്തിയ അഭിമുഖസംഭാഷണത്തിൽ അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. സർ ഹബീബുള്ളയ്ക്കു വാർദ്ധക്യം പിടികൂടിയിട്ടുണ്ടെന്നുള്ള ദോഷം ഞാൻ വിസ്മരിക്കുന്നില്ല. ബ്രിട്ടീഷ് ഇന്ത്യയിൽ അദ്ദേഹം ചെയ്തതായി പറയുന്ന സേവനത്തെക്കുറിച്ചു നമുക്കു തോന്നുന്ന മതിപ്പ് ശരിയാണെങ്കിൽ അദ്ദേഹത്തിന് ഇവിടത്തെ പ്രശ്നത്തിനു പരിഹാരമുണ്ടാക്കുവാൻ കഴിയുന്നതാണ്. പക്ഷേ അദ്ദേഹത്തിന്റെ നേരെ വേറെ ചിലരുടെ ദൃഷ്ടിപാതം ഉണ്ടായിട്ടുണ്ടെന്നു വേണം വിചാരിക്കുവാൻ ഞാൻ പറയുന്നതു സാർ സി.പി യെപ്പറ്റിയാണ്. ആ ജന്തു നമുക്കാവശ്യമില്ല.  ഞാൻ ജന്തു എന്നു പറഞ്ഞത് ഹിന്ദു എന്നാണ്.  അദ്ദേഹം ഈഴവനും ക്രിസ്ത്യാനിക്കും മുസ്ലീമിനും ഒരു ഗുണവും ചെയ്യുകയില്ല. ഇതു ഞാൻ പറയുമ്പോൾ നിങ്ങളുടെ ആരുടെയും മുഖത്തു പ്രതിഷേധത്തിന്റെ ചേഷ്ട ഞാൻ കാണുന്നില്ല. ഈ വിദ്വാൻ ഇവിടെ വന്നതിൽ പിന്നെയാണ് തിരുവിതാംകൂർ രാജ്യത്തെപ്പറ്റി ഇത്ര ചീത്തയായ പേർ പുറത്തു പരന്നത്. ഈ മനുഷ്യൻ പോയെങ്കിലല്ലാതെ രാജ്യം ഗുണം പിടിക്കുകയില്ല. നാം ഇത്രയും സംഗതികൾ നമ്മുടെ മൂന്നു സമുദായങ്ങളുടെയും സംയുക്തമായ സംഘടനകൊണ്ടു സാധിച്ചു. നാം സാധിച്ചതു വളരെ കുറച്ചേയുള്ളൂ എന്നുള്ള അഭിപ്രായക്കാർ ഉണ്ടായേക്കാം. എങ്കിലും നാം ചിലതെല്ലാം സാധിച്ചു എന്നുള്ളതു നമ്മുടെ എതിരാളികൾ പോലും സമ്മതിക്കുന്ന ഒരു കാര്യമാണ്. അതുകൊണ്ട് ഈ മൂന്നു സമുദായങ്ങളും ഒന്നിച്ചു ചേർന്നുള്ള സംഘടന, നിയമസഭയിൽ നമുക്കു കുറെ സ്ഥാനങ്ങൾ കിട്ടിയാലും ഇല്ലെങ്കിലും ഇനിയും തുടർന്നു കൊണ്ടു പോകേണ്ടതിനാണെന്നാണ് എന്റെ അഭിപ്രായം. ഈ സംയുക്ത പ്രസ്ഥാനക്കാർ തിരുവിതാംകൂറിലെ ഒരു ശാശ്വതകക്ഷിയായി നിൽക്കട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഞാൻ വിരമിക്കുന്നു.

(മലയാള മനോരമ 1935 ജൂൺ 26 27 28)

**സി.കേശവൻ (കോഴഞ്ചേരി പ്രസംഗം) (നിരൂപണം) (212)**

കൊല്ലത്തിന്റെ ഹതഭാഗ്യതയിൽ മനംനൊന്ത് ധീരതയോടെ ചെറുത്തു നിൽക്കുന്ന സി.കേശവനെയാണ് നാം അദ്ദേഹത്തിന്റെ കോഴഞ്ചേരി പ്രസംഗത്തിൽ കാണുന്നത്. ഒരു ജോലിയും ചെയ്യാതെ പാവപ്പെട്ടവരെകൊ് അടിമപ്പണി ചെയ്യിപ്പിച്ച് ബ്രാഹ്മണ ശ്രേഷ്ഠരും നായർ പ്രമുഖന്മാരും ഉാക്കിവെച്ച ഓരോ അനാചാരങ്ങൾ മുതലെടുത്ത് അധ:സ്ഥിത വർഗ്ഗക്കാർക്ക് സർക്കാർ സർവ്വീസിൽ ജോലി നിഷേധിക്കുമ്പോൾ അതിനെ ചെറുത്തുനിൽക്കുന്ന സി.കേശവൻ സമരങ്ങളുടെ ലാഭവും നഷ്ടവും എത്ര മനോഹരമായാണ് ആ പ്രസംഗത്തിലൂടെ വിവരിക്കുന്നത്. സർ.സി.പി.രാമസ്വാമി അയ്യരോടാണ് സി.കേശവൻ അടങ്ങാത്ത വിരോധമുള്ളത്. നമ്മുടെ മഹാരാജാവിന് ജനദ്രോഹിയായ ഈ ദിവാനെ പറഞ്ഞുവിട്ടുകൂടെ, എന്ന് ഉദ്ബോധിപ്പിച്ചു കൊ് ജനങ്ങളെ ആവേശം കൊള്ളിച്ച ആ പ്രസംഗത്തിന് അദ്ദേഹത്തിന് ജയിലും ജനങ്ങൾക്ക് പിന്നീട് നേടങ്ങളും ഉായപ്പോൾ സി.കേശവൻ തിരുവിതാംകൂറിന്റെ മന്ത്രിയും തിരുകൊച്ചിയുടെ മുഖ്യമന്ത്രിയും ആകുമെന്ന് ആരും പ്രതീക്ഷിച്ചില്ല. ഇതുപോലെയുള്ള വിപ്ലവകരമായ എത്ര എത്ര സമരങ്ങളാണ് ഈ ഭാരതമണ്ണിന് സ്വാതന്ത്ര്യം നേടികൊടുത്തത്. ഗാന്ധിജിയും സുഭാഷ് ചന്ദ്രബോസും നയിച്ചത് ഒരേ വിപ്ലവമാണ്, രു ശൈലിയിലൂടെ. ഗാന്ധിജിയുടെ അഹിംസതത്വങ്ങളോടൊപ്പം സുഭാഷ് ചന്ദ്രബോസിനെപ്പോലുള്ളവരുടെ വിപ്ലവ കാഹളവും ഒന്നിച്ച് ചേർന്നപ്പോഴാണ് സ്വാതന്ത്ര്യത്തിനുവേിയുള്ള നമ്മുടെ സമരം വിജയിച്ചത്.

സുഭാഷ് ചന്ദ്രബോസിനെപ്പോലുള്ള എത്രോയോ വീര വിപ്ലവകാരികൾ അവരുടെ രക്തം നൽകി സമ്പാദിച്ച നമ്മുടെ സ്വാതന്ത്ര്യത്തിന്റെ മഹിമ ഇന്നത്തെ ഒന്നും അധ്വാനിക്കാതെ നിസാരകാര്യങ്ങൾക്കു പോലും സമര കാഹളവും മുഴക്കി നടക്കുന്ന ചെറുപ്പക്കാർ നമ്മുടെ സ്വാതന്ത്ര്യത്തിന്റെ വില മനസ്സിലാക്കിയിരുന്നെങ്കിൽ.

213

**ആർ.ശങ്കർ**

കൊട്ടാരക്കര താലൂക്കിൽ പവിത്രേശ്വരത്ത് കുഴിക്കലിടവകയിൽ താഴത്തു മുറിയിൽ വിളയിൽ രാമന്റേയും കുഞ്ചാളിയുടേയും അഞ്ചാമത്തെ സന്താനമായി 1909 ഏപ്രിൽ 30 ന് ജനിച്ച ശങ്കർ നാലാംക്ലാസ് വരെ പുത്തൂർ പ്രൈമറി സ്കൂളിലും തുടർന്ന് ഏഴുമൈൽ അകലെയുള്ള കൊട്ടാരക്കര ഇംഗ്ലീഷ് സ്കൂളിലും പഠിച്ചു. അവിടുന്നു പ്രശസ്തമായി വിജയിച്ച് കോളേജ് വിദ്യാഭ്യാസത്തിനായി തിരുവനന്തപുരത്തെ മഹാരാജാസ് (ഇന്നത്തെ യൂണിവേഴ്സിറ്റി) കേളേജിൽ ചേർന്ന് 1928 ൽ ബി.എ പാസായി.

വൈക്കം സത്യാഗ്രഹം നടക്കുന്ന സമയത്തായിരുന്നു ശങ്കറിന്റെ കോളേജ് വിദ്യാഭ്യാസം. രാജ്യതലസ്ഥാനമായ തിരുവനന്തപുരത്തെ രാഷ്ട്രീയ സംഭവ വികാസങ്ങൾ ശങ്കറെ വളരെയധികം സ്വാധീനിച്ചു.

ഇരുപതാം വയസ്സിൽ ശിവഗിരി സ്കൂളിലെ ഹെഡ്മാസ്റ്ററായിട്ടാണ് ശങ്കർ ഔദ്യോഗികവൃത്തിയിൽ പ്രവേശിക്കുന്നത്. ആ സ്കൂളിലെ ഏറ്റവും പ്രായം കുറഞ്ഞ അധ്യാപകനായിരുന്നു ശങ്കർ. അധ്യാപകനെന്നനിലയിലും പ്രഭാഷകനെന്നനിലയിലും അംഗീകരിക്കപ്പെട്ട അദ്ദേഹത്തിന്റെ നേതൃത്വപാടവം സ്കൂളിനെ കൂടുതൽ പുരോഗതിയിലേക്ക് നയിച്ചു.

ശാസ്ത്രവിഷയങ്ങൾ പ്രത്യേകിച്ചും രസതന്ത്രം അദ്ദേഹത്തിനു പ്രിയപ്പെട്ടതായിരുന്നു. 1933 ൽ അധ്യാപകവൃത്തിയിൽ നിന്നു വിരമിച്ച ആർ.ശങ്കർ 1935 വരെ തിരുവനന്തപുരം ലാ കോളേജിൽ പഠിച്ച് നിയമബിരുദം നേടി. നിവർത്തനപ്രക്ഷോഭണത്തിന്റെ കാലഘട്ടമായിരുന്നു അത്. പക്ഷേ അന്നൊന്നും ശങ്കർ സജീവരാഷ്ട്രീയത്തിൽ വന്നില്ല.

1936 ൽ ടി.എം വർഗീസിന്റെ ജൂനിയർ ആയി ആർ.ശങ്കർ കൊല്ലം ബാറിൽ അഭിഭാഷകനായി. അതേത്തുടർന്ന് സ്റ്റേറ്റ് കോൺഗ്രസ്സിലും എസ്.എൻ.ഡി.പി യോഗത്തിലും സജീവമായി പ്രവർത്തിച്ച അദ്ദേഹം താൻ ഏറ്റെടുക്കുന്ന കാര്യങ്ങളൊക്കെ ആസൂത്രണം ചെയ്തു ചിട്ടയായി നടപ്പാക്കുന്നതിൽ വിദഗ്ധനായിരുന്നു.

കൊല്ലത്തു നടന്ന നിയമലംഘനസമരത്തെ തുടർന്ന് അറസ്റ്റിലായ ആർ. ശങ്കർ 1938 ഒക്ടോബർ 23 ന് സ്റ്റേറ്റ് കോൺഗ്രസ് പ്രസിഡന്റായി. അക്കാമ്മചെറിയാന്റെ നേതൃത്വത്തിൽ നടന്ന കോട്ടയ്ക്കകം മാർച്ചിനെ തുടർന്ന് ശങ്കറെയും മറ്റു നേതാക്കളേയും മോചിപ്പിച്ചു.

1944 ൽ 35-ാം വയസ്സിൽ എസ്.എൻ.ഡി.പി യോഗം സെക്രട്ടറിയായി ആർ. ശങ്കർ തെരഞ്ഞെടുക്കപ്പെട്ടു. ഡോ.പല്പു വിഭാവനചെയ്ത് ശ്രീനാരായണ ഗുരു ഉൽഘാടനം ചെയ്ത വിദ്യാഭ്യാസനിധി സഫലമാക്കി വിദ്യാഭ്യാസരംഗത്തു വിപ്ലവം സൃഷ്ടിക്കുവാൻ ആർ.ശങ്കർക്കു കഴിഞ്ഞു. സംഘടനയുടെ ശക്തിയും തന്റെ ആശയവിനിമയപാടവവും ഉപയോഗിച്ച് ധനസമാഹണം നടത്തി മറ്റുള്ളവരുടെ എതിർപ്പിനേയും അപവാദപ്രചരണങ്ങളേയും അതിജീവിച്ച് നിയമാനുസൃതമായി കൊല്ലം കന്റോൺമെന്റ് മൈതാനത്തിന്റെ ഭാഗമായ 27 ഏക്കർ10 സെന്റ് സ്ഥലം നേടിയെടുക്കാൻ ശങ്കറിനു കഴിഞ്ഞു. 1947 ൽ കൊല്ലം എസ്. എൻ കോളേജിനു തറക്കല്ലിട്ടു. 7 വർഷം കൊണ്ട് അത് സംസ്ഥാനത്തെ ഏറ്റവും വലിയകോളേജായി തീർന്നു. തുടർന്ന് എസ്.എൻ കോളേജുകളുടെ പരമ്പര തന്നെ കേരളത്തിന്റെ വിവിധഭാഗങ്ങളിലായി സ്ഥാപിച്ചു.

മറ്റെല്ലാ നവോത്ഥാനപ്രസ്ഥാനങ്ങളോടും ചേർന്നു നിന്നുകൊണ്ട് നീതിക്കും സമത്വത്തിനും അവകാശങ്ങൾക്കും വേണ്ടിയുള്ള നിരന്തര പോരാട്ടമായിരുന്നു ശങ്കറിന്റെ ജീവിതം. 1948 ൽ തിരുവിതാംകൂറിന്റെ ആറു പ്രതിനിധികളിൽ ഒരാളായി ഇന്ത്യൻ ഭരണഘടനാ നിർമ്മാണസമിതിയിലേക്ക് ശങ്കർ തെരഞ്ഞെടുക്കപ്പെട്ടു.

1953 ൽ എസ്.എൻ.ഡി.പി യോഗത്തിന്റെ സുവർണജൂബിലിയോടനുബന്ധിച്ച് കൊല്ലത്ത് ആർ.ശങ്കറിന്റെ നേതൃത്വത്തിൽ സംഘടിപ്പിച്ച സമ്മേളനവും വിദേശരാജ്യങ്ങൾ ഉൾപ്പടെ പങ്കെടുത്ത പ്രദർശനവും കേരളം അന്നുവരെ കണ്ടിട്ടില്ലാത്ത തരത്തിലുള്ള ആഘോഷമായിരുന്നു. കൃഷി-വാണിജ്യ-വ്യവസായ - സാഹിത്യ - കലാ-സാംസ്കാരിക സമ്മേളനങ്ങളിൽ ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള പ്രശസ്തർ പങ്കെടുത്തു.

1954 ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ പിന്താങ്ങാൻ എസ്.എൻ.ഡി.പി ജനറൽ സെക്രട്ടറിയായ ശങ്കർ സമുദായാംഗങ്ങളെ ആഹ്വാനം

ചെയ്തപ്പോൾ യോഗം പ്രസിഡന്റായിരുന്ന കെ.സുകുമാരൻ ഇടത് ഐക്യമു ന്നണിക്കുവേണ്ടി വാദിച്ചു. പിന്നീടങ്ങോട്ട് സുകുമാരന്റെ പത്രാധിപത്യത്തിലുള്ള 'കേരളകൗമുദി'യുടെ ഏകലക്ഷ്യം ശങ്കറെ തകർക്കുക എന്നതായിരുന്നു. ശങ്ക റിനെതിരെ നിരവധി കേസുകൾ പലരും കൊടുത്തു. ശങ്കറിന്റെ നേട്ടങ്ങളിലും നേതൃപാടവത്തിലും അസൂയാലുക്കളായിരുന്നു അവർ. അദ്ദേഹത്തിന് അകത്തും പുറത്തും ശത്രുക്കളുടെ എണ്ണം വർധിച്ചു. 1955 ൽ ജനറൽ സെക്രട്ടറി സ്ഥാനം ഒഴിഞ്ഞ ശങ്കർ പ്രസിഡന്റായെങ്കിലും അടുത്തവർഷം വീണ്ടും ജനറൽ സെക്ര ട്ടറിയായി. 1957 ൽ ജനറൽ സെക്രട്ടറിസ്ഥാനത്തു നിന്നു വിരമിച്ച് എസ്.എൻ ട്രസ്റ്റിന്റെ പ്രവർത്തനങ്ങളിലും തന്റെ ഉടമസ്ഥതയിലും പത്രാധിപത്യത്തിലും ഉള്ള ദിനമണി എന്നൊരു പത്രത്തിന്റെ നടത്തിപ്പിലും മുഴുകി. 1958 ൽ അദ്ദേഹം ആരംഭിച്ച 'ദിനമണി' ഈയർബുക്ക് ആണ് പിൽക്കാലത്ത് കേരളത്തിലുണ്ടായ ഇയർബുക്കുകളുടെ മുൻഗാമി.

1959 ഏപ്രിൽ 3 ന് ശങ്കർ കേരളപ്രദേശ് കോൺഗ്രസ്സ് കമ്മിറ്റിയുടെ പ്രസിഡന്റായതിനു ശേഷമാണ് ഒരു കക്ഷിയെന്ന നിലയിൽ കോൺഗ്രസ്സ് വിമോ ചന സമരത്തിൽ പങ്കെടുക്കുന്നത്. കത്തോലിക്കരും മന്നത്തുപത്മനാഭന്റെ അനു യായികളുമായിരുന്നു അതുവരെ അത് നടത്തിക്കൊണ്ടിരുന്നത്. ശങ്കർ പ്രസി ഡന്റായതോടെ കോൺഗ്രസ്സ് ഊർജ്ജസ്വലമായി. പി.എസ്.പി, ആർ.എസ്.പി, മുസ്ലീംലീഗ്, എൻ.എസ്.എസ്, കത്തോലിക്കർ എന്നിവരെ അണിനിരത്തി കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ വിമോചന സമരം നയിച്ചു. നെഹ്റു എതിർപ്പു പ്രകടിപ്പിച്ചുവെങ്കിലും കമ്യൂണിസ്റ്റു മന്ത്രിസഭ പിരിച്ചുവിട്ട് തെരഞ്ഞെടുപ്പ് നട ത്തിയാൽ കോൺഗ്രസ്സ് ജയിക്കുമെന്ന ഉറപ്പ് ശങ്കർ നൽകി. കോൺഗ്രസ് പ്രസി ഡന്റായ ഇന്ദിരാഗാന്ധിയുടെ ശക്തമായ പിന്തുണ ശങ്കറിനുണ്ടായിരുന്നു. 1959 ജൂലൈ 31 ന് ഐക്യകേരളത്തിലെ ആദ്യത്തെ മന്ത്രിസഭയെ പിരിച്ചു വിട്ടത് ശങ്കറിന്റെ രാഷ്ട്രീയവിജയമായിരുന്നു.

പിന്നീടു നടന്ന തെരഞ്ഞെടുപ്പിൽ മുസ്ലീംലീഗിനെ ക്കൂടി കോൺഗ്രസ്സ് മുന്നണിയിൽ ഉൾപ്പെടുത്തി. സീറ്റ് വിഭജന തർക്കത്തെ തുടർന്ന് ആർ.എസ്.പി മുന്നണി വിടുകയും ചെയ്തു.

1952 ലും 54 ലും കൊല്ലത്ത് തോൽപ്പിക്കപ്പെട്ട ശങ്കർ കണ്ണൂരിൽ നിന്നു മത്സരിച്ചു വിജയിച്ച് കോൺഗ്രസ്സ് നിയമസഭാ കക്ഷി നേതാവായെങ്കിലും കോൺഗ്രസ്സിനെ പിന്താങ്ങുന്ന കൂട്ടുകക്ഷിയായ പി.എസ്.പി യുടെ പട്ടംതാണു പിള്ള മുഖ്യമന്ത്രിയായി. 1960 ഫെബ്രുവരി 22 ന് അധികാരമേറ്റ പട്ടം 1962 സെപ്തംബർ 26 ന് രാജി വച്ചു. ഉപമുഖ്യമന്ത്രിയായിരുന്ന ആർ.ശങ്കറിന്റെ രാഷ്ട്രീയതന്ത്രമായിരുന്നു അതിനു കാരണം. തുടർന്ന് ശങ്കർ മുഖ്യമന്ത്രിയായി. പട്ടം താണുപിള്ളയെ പഞ്ചാബ് ഗവർണറായി നിയമിച്ച് സംസ്ഥാന രാഷ്ട്രീയത്തിൽ നിന്ന് ഒഴിവാക്കുവാൻ കോൺഗ്രസ്സിനു കഴിഞ്ഞു. തുടർന്ന് ശങ്കറിനെ തേജോവധം ചെയ്യാനുള്ള എതിരാളികളുടെ തന്ത്രങ്ങൾ അരങ്ങേറി. അതിനെയൊക്കെ അതിജീവിച്ചെങ്കിലും തന്റെ മന്ത്രിസഭയിലെ പി.ടി ചാക്കോ രാജിവയ്ക്കാനിടയായ സാഹചര്യത്തെത്തുടർന്നുണ്ടായ രാഷ്ട്രീയക്കുഴപ്പങ്ങൾ കാരണം 1964 സെപ്തംബർ 10 ന് ആർ.ശങ്കർ മന്ത്രിസഭ രാജിവച്ചു. താൻ വഹിക്കുന്ന സ്ഥാനങ്ങളൊന്നും തന്നെക്കാൾ വലുതല്ലെന്ന് അദ്ദേഹം കരുതിയിരുന്നു.

'ഇനി നമുക്ക് ക്ഷേത്രങ്ങൾ വേണ്ടാ വിദ്യാലയങ്ങൾ മതി' എന്ന ഗുരുവചനത്തെ പ്രായോഗികമാക്കിയ പ്രതിഭാശാലിയായിരുന്നു ശങ്കർ. അധ്യാപകൻ, അഭിഭാഷകൻ, വാഗ്മി, രാഷ്ട്രീയ പ്രക്ഷോഭകൻ, സാമൂഹിക നേതാവ്, വിദ്യാഭ്യാസ വിചക്ഷണൻ, ഭരണാധികാരി, കലാരസികൻ, സഹൃദയൻ, പത്രപ്രവർത്തകൻ വിവിധസ്ഥാപനങ്ങളുടെ ഉപജ്ഞാതാവ് എന്നീ നിലകളിലൊക്കെ അദ്ദേഹം അതുല്യനായിരുന്നു.

മുഖ്യമന്ത്രി സ്ഥാനം രാജിവച്ചു ശേഷവും അദ്ദേഹം കോൺഗ്രസ്സ് പ്രവർത്തനങ്ങൾക്കു നേതൃത്വവും മാർഗദർശവും നൽകി. 1965 ലേയും 1967 ലേയും തെരഞ്ഞെടുപ്പുകളിൽ കോൺഗ്രസ്സിന്റ നേതൃത്വം അദ്ദേഹത്തിനായിരുന്നു. 1967 ലെ ശിവഗിരി സമാധിയിലെ ഗുരുദേവ പ്രതിഷ്ഠയുടെ സ്ഥാപനവും തുടർന്നു നടന്ന വിപുലമായ ആഘോഷവും അഖിലേന്ത്യാ പ്രദർശനവും ശങ്കറിന്റെ നേതൃത്വത്തിലായിരുന്നു.

ആതുരശുശ്രൂഷാരംഗത്ത് ക്രിസ്ത്യാനികളുടെ മാതൃക പിന്തുടർന്നുകൊണ്ടാണ് ശങ്കർ കൊല്ലം കേന്ദ്രമാക്കി ശ്രീനാരായണ മെഡിക്കൽ മിഷന് രൂപം

കൊടുത്തത്. ആധുനിക രീതിയിലുള്ള ആശുപത്രിശൃംഖല കേരളത്തിൽ സ്ഥാപിക്കുന്നതിന്റെ തുടക്കമെന്ന നിലയിലാണ് കൊല്ലത്തെ എസ്.എൻ മെഡിക്കൽ മിഷൻ ആശുപത്രി സ്ഥാപിച്ചത്. എസ്.എൻ ട്രസ്റ്റ് ഫണ്ടിൽ നിന്നു എസ്.എൻ മെഡിക്കൽമിഷനു പണം വിനിയോഗിക്കാൻ പാടില്ലെന്ന് അദ്ദേഹത്തിന്റെ എതിരാളികൾ കോടതിവിധി സമ്പാദിച്ചതിനാൽ മെഡിക്കൽ മിഷനുവേണ്ടി സ്വന്തം നിലയ്ക്കുള്ള പ്രവർത്തനം കൊണ്ടാണ് അദ്ദേഹം മൂലധനം ശേഖരിച്ചത്. ശങ്കർ ഷഷ്ട്യബ്ദപൂർത്തി ആശുപത്രിയെന്നു പേരിട്ടതിനെ ചൊല്ലി ആ പേരു നിർദ്ദേശിച്ചവരും എതിർകക്ഷികളും തമ്മിൽ തർക്കങ്ങളും നടന്നു.

കേരളത്തിലെ വിദ്യാഭ്യാസ വിപ്ലവത്തിന് എസ്.എൻ കോളജുകൾക്കുള്ള പങ്കും ആതുരശുശ്രൂഷാ രംഗത്ത് എസ്.എൻ മെഡിക്കൽ മിഷനുള്ള സ്ഥാനവും ശങ്കറിന്റെ ഓർമകളെ മലയാളികൾ ഉള്ള കാലത്തോളം നിലനിർത്തും. ജോസഫ് മുണ്ടശ്ശേരി പ്രസിഡന്റായുള്ള കുമാരനാശാൻ ശതാബ്ദിയോടനുബന്ധിച്ചുള്ള പ്രതിഷ്ഠാക്കമ്മിറ്റിയിലും അദ്ദേഹം പ്രവർത്തിച്ചു. ആശാനെ സംബന്ധിക്കുന്ന ഏത് കാര്യത്തിനും മുണ്ടശ്ശേരിക്കാണു മുഖ്യസ്ഥാനം നൽകേണ്ടതെന്ന പക്ഷക്കാരനായിരുന്നു ആർ.ശങ്കർ. പ്രതിമസ്ഥാപിക്കുന്നതിനുള്ള പദ്ധതികളെല്ലാം പൂർത്തിയാക്കി ഗവൺമെന്റിൽ നിന്നു സഹായധനവും അനുവദിപ്പിച്ചു മാസങ്ങളോളം നീണ്ടുനിൽക്കുന്ന സാഹിത്യകലാപരിപാടികളോടെ ഉൽഘാടനച്ചടങ്ങ് നടത്താൻ തീരുമാനിച്ചു. പ്രതിമാനിർമ്മാണ മേൽനോട്ടം അദ്ദേഹം നേരിട്ടു നടത്തി. പ്രതിമാസ്തംഭത്തിന്റെ ശിലാസ്ഥാപനം കഴിഞ്ഞ് ഒരാഴ്ച കഴിഞ്ഞപ്പോൾ 1972 നവംബർ 6ന് ശങ്കർ അപ്രതീക്ഷിതമായി അന്തരിച്ചു.

മുഖ്യമന്ത്രി, ധനകാര്യമന്ത്രി, വിദ്യാഭ്യാസ മന്ത്രി എന്നീ നിലകളിൽ അദ്ദേഹത്തിന്റെ ഭരണചാതുരി പ്രശംസാർഹമായിരുന്നു. അഞ്ചുതവണതുടർച്ചയായി ബജറ്റവതരിപ്പിച്ച ആദ്യത്തെ ധനകാര്യമന്ത്രിയായിരുന്നു ശങ്കർ. എന്നും ഒഴുക്കിനെതിരെ സഞ്ചരിച്ച നേതാവായിരുന്ന അദ്ദേഹം രാഷ്ട്രീയ-സാമൂഹ്യ-സാംസ്കാരിക-സാമുദായിക-വിദ്യാഭ്യാസ രംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ചു. പുരോഗമനപരമായ നീക്കങ്ങൾ ഉള്ളേടത്തെല്ലാം സ്വന്തം കഴിവുകൾ പരമാവധി ഉപയോഗിച്ചു. ജന്മസിദ്ധമായ കർമ്മകുശലതയും സംഘടനാപാടവവും തളരാത്ത മനോവീര്യവും ശുഭാബ്ധിവിശ്വാസവുമായിരുന്നു ശങ്കറിന്റെ സിദ്ധികൾ.

എതിർപ്പുകൾക്കു മുമ്പിൽ പതറാതെ നിന്നു പൊരുതാനുള്ള ഇച്ഛാശക്തിയും ഊർജ്ജസ്വലതയും ഇതുപോലെയുള്ള നേതാക്കൾ ചുരുക്കമാണ്. സുശക്ത മായ അഭിപ്രായങ്ങളും സ്വന്തമായ വ്യക്തിപ്രഭാവവുമുള്ളതിനാൽത്തന്നെ മിത്ര ങ്ങളെപ്പോലെ ശത്രുക്കളും ശങ്കറിന് ധാരാളമുണ്ടായിരുന്നു.

ആർ.ശങ്കറിന്റെ പ്രവർത്തനമേഖല ആദ്യം തിരുവിതാംകൂറും പിന്നീട് കേര ളവുമായിരുന്നെങ്കിലും തന്റെ ചുറ്റും നടക്കുന്ന ഓരോ സംഭവങ്ങൾക്കും ദേശീയ അന്തർദേശീയ സംഭവഗതികളുമായി അഭേദ്യമായുള്ള ബന്ധങ്ങളെപ്പറ്റി അദ്ദേ ഹത്തിനു ബോധ്യമുണ്ടായിരുന്നുവെന്നതിനു അദ്ദേഹത്തിന്റെ നിരീക്ഷണങ്ങൾ തെളിവാണ്. പ്രസംഗമായിരുന്നു അദ്ദേഹത്തിന്റെ പ്രധാന ആവിഷ്കാര മാർഗം. ശിവഗിരി സ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കാലത്ത് (20-ാം വയസ്സിൽ) ആർ.ശങ്കർ രചിച്ച രണ്ടു ഗ്രന്ഥങ്ങളുണ്ട്. 'തിരുവിതാംകൂർ സാമ്പത്തിക ഭൂമിശാസ്ത്രം' 'ലോകസാമ്പത്തികഭൂമിശാസ്ത്രം' ഇവ. (രസതന്ത്രം പോലെ അദ്ദേഹത്തിനു പ്രിയപ്പെട്ട വിഷയമായിരുന്നു ഭൂമിശാസ്ത്രവും). അദ്ദേഹത്തിലെ ചരിത്രകാര നെയും ശാസ്ത്രജ്ഞനെയും സാമ്പത്തിക വിദഗ്ധനേയും ആ പുസ്തകത്തിൽ നിന്നു വായിച്ചെടുക്കാം. കേരളീയ നേതൃനിരയിൽ ഇത്രയേറേ തലയെടുപ്പുള്ള നേതാക്കൾ അപൂർവ്വമാണ്. പ്രതികൂല സാഹചര്യങ്ങളെ അതിജീവിച്ചു മുന്നേ റാനും ഏറ്റെടുക്കുന്ന ഏതുകാര്യവും ദൃഢചിത്തതയോടെയും ഊർജ്ജസ്വല തയോടെയും പ്രവർത്തിച്ച് സഫലമാക്കുന്നതിലും പൊതുപ്രവർത്തകർക്ക് ഉത്ത മമാതൃകയാണ് ആർ.ശങ്കർ. കൊല്ലം കേന്ദ്രമാക്കിയുള്ള ശ്രീനാരായണ യൂണി വേഴ്സിറ്റി, മെഡിക്കൽ കോളേജ്, ചെമ്പഴന്തിയിൽ ശ്രീനാരായണ മ്യൂസിയം എന്നീ സ്വപ്നപദ്ധതികൾ ശങ്കറിനുണ്ടായിരുന്നുവെങ്കിലും അവ സാക്ഷാത്ക രിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

**ആർ.ശങ്കർ (207)**

ആർ.ശങ്കർ ഒരു പ്രഗത്ഭ വാഗ്മിയും ഭരണതന്ത്രജ്ഞനും ശ്രീനാരാ യണ ഗുരുവിന്റെ ശിഷ്യനും ഗുരുവിന്റെ ആദർശങ്ങൾ ജീവിതത്തിൽ പകർത്തിയ ആളുമാണ്. കമ്മ്യൂണിസ്റ്റുകാരുടേയും കേരള കൗമുദി സുകു മാരൻ ഉൾപ്പെട്ട ഈഴവ സമുദായത്തിന്റേയും ശത്രുത ജീവിതാവസാനം വരെ നിലനിന്നിരുന്ന കാലത്താണ്. ആർ.ശങ്കർ കേരളത്തിലെ ഉപമുഖ്യമ

ന്ത്രിയും പിന്നീട് മുഖ്യമന്ത്രിയും തികഞ്ഞ പാർലമെന്റേറിയനുമായി വളർന്ന ത്. കമ്മ്യൂണിസ്റ്റുകാർ അദ്ദേഹത്തെ സി.പി.യുടെ ചെരുപ്പുനക്കിയെന്നാണ് വിശേഷിപ്പിച്ചിരുന്നത്. ഒരു വിദ്യാർത്ഥിയെന്ന നിലയിൽ ഞാൻ അദ്ദേഹം സ്ഥാപിച്ച ശ്രീനാരായണ കോളേജിൽ പഠിക്കാൻ വരുമ്പോൾ മതിലുക... എന്നെ സ്വീകരിച്ചതും ഈ മുദ്രാവാക്യങ്ങളിലൂടെയാണ്. കോളേജിനുള്ളിൽ പ്രവേശിച്ചപ്പോൾ ക വലിയോ ബോർഡ് ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന് എന്ന വിശേഷിപ്പിക്കലും. എത്ര വൈരുദ്ധ്യമായ ബോർഡുകൾ. പക്ഷേ ചുരുങ്ങി കാലം കൊ് പഠനം കൊും സമരം കൊും കേരളത്തിലെ മാതൃകാപരമായി തീർന്ന ഈ കോളേജിന് പിന്നീട് ആയിര കണക്കിന് വിദ്യാർത്ഥികളുടെ ജീവിതം ധന്യമാക്കിയിട്ടു്. കൂടു തലും കമ്മ്യൂണിസ്റ്റ്കാരായ വിദ്യാർത്ഥികളുടെ. അദ്ദേഹം ചുരുങ്ങിയ കാലം കൊ് ധാരാളം തൊഴിൽ പരിശീല പോളിടെക്നിക്കകളും, ആർട് ആന്റ് സയൻസ് കോളേജുകൾ സ്ഥാപിച്ചുവെങ്കിലും ഇന്നത്തെ വിദ്യാഭ്യാസ രീതി കളുടെ വിപത്തുകൾ ദൂരികരിച്ച് മറ്റ് അനവധി മാതൃകാ കോളേജുകൾ കൂടി സ്ഥാപിക്കാൻ അദ്ദേഹം ആഗ്രഹിച്ചുവെങ്കിലും കാലം അദ്ദേഹത്തെ അനുവദിച്ചില്ല. എസ്.എൻ.കോളേജ് ക്യാമ്പസിൽ അത്യാധുനികമായ ഒരു മെഡിക്കൽ കോളേജ് സ്ഥാപിക്കണമെന്ന ഉദ്ദേശത്തോടു കൂടിയാണ് ആർ. ശങ്കർ ഷഷ്ഠിബദ്യപൂർത്തി ഹോസ്പിറ്റൽ തൊട്ടടുത്ത് സ്ഥാപിച്ചത്. ഇത് പിന്നീട് കോളേജിന്റെ ഭരണാധികാരികൾക്ക് പ്രായോഗികമാക്കാൻ കഴി ഞ്ഞിരുന്നില്ല എന്നതിൽ കൊല്ലം ജനതയ്ക്ക് ഖേദമു്.

## എൻ. ശ്രീകണ്ഠൻനായർ എന്ന അതികായൻ

രൂപത്തിലും പ്രവൃത്തിയിലും അതികായൻ എന്ന വാക്ക് എൻ. ശ്രീകണ്ഠൻനായർക്ക് ഇണങ്ങും. സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ പിളർപ്പിന്റെ നെല്ലിപ്പലകയായിരുന്ന ആർ.എസ്.പി.യുടെ ഉന്നതനേതാവ് എന്ന നിലയിൽ മാത്രമല്ല അദ്ദേഹം കൊല്ലത്തിന്റെ ചരിത്രത്തിൽ തലയുയർത്തി നില്ക്കുന്നത്. ആർ.എസ്.പിയെക്കൊണ്ടു ശ്രീകണ്ഠൻനായരല്ല ശ്രീകണ്ഠൻനായരെക്കൊണ്ട് ആർഎസ്.പിയാണു വളർന്നത്. പിന്നീടത് ഇനി പിളരാനാവാത്ത വിധം പിളർന്നതു വേറൊരു ചരിത്രം. കറതീർന്ന സോഷ്യലിസ്ററായിരുന്ന അദ്ദേഹം ജനങ്ങൾക്കു പ്രിയപ്പെട്ട നേതാവായിരുന്നു. ജനകീയ സമരങ്ങൾക്കു നേതൃത്വം കൊടുത്ത് കൊല്ലത്തെ തൊഴിലാളികൾക്കും അവരുടെ തൊഴിലിനും മാന്യത നേടിക്കൊടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. കേരളത്തിലെ പേരെടുത്ത രാഷ്ട്രീയ നേതാക്കളിൽ പലരും കൊല്ലത്തുകാരായിരുന്നു. അവരിലേറെയും ജനനം കൊണ്ടു കൊല്ലത്തുകാരായിരുന്നില്ല. പക്ഷേ അന്നത്തെ ജനമുന്നേറ്റത്തിന്റെ സിരാകേന്ദ്രമാക്കിക്കൊല്ലത്തെ മാറ്റിയെടുക്കാൻ അവർക്കൊക്കെക്കഴിഞ്ഞു. തിരുവനന്തപുരം സംസ്കൃതകോളേജ് പ്രിൻസപ്പലായിരുന്ന എൻ. നീലകമ്ഠപിള്ളയുടെയും ജാനകീയമ്മയുടെയും മകനായി 1915 – ൽ ജനിച്ച അമ്പലപ്പുഴക്കാരനായ എൻ. ശ്രീകണ്ഠൻനായർ തന്റെ 1935 – ൽ ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദാനന്തര ബിരുദം ഫസ്റ്റ് ക്ലാസിൽ പാസായ അദ്ദേഹത്തിന് ഉന്നത ഉദ്യോഗങ്ങൾ നേടുന്നതിലും താൽപര്യം തൊഴിലാളിതളുടെ ഉന്നമത്തിനു വേണ്ടി പ്രവർത്തിക്കുന്നതിലായിരുന്നു. കശുവണ്ടി, കയർ, കൈത്തറി, തുണിമിൽ, കരിമണൽ മേഖലകളിലെ തൊഴിലാളികളെ സംഘടിപ്പിക്കുകയായിരുന്നു അദ്ദേഹം ഏറ്റെടുത്ത നിയോഗം. മുതലാളിമാരുടെ ഗുണ്ടകളെയും പോലീസുകാരെയും കായികമായിത്തന്നെ നേരിടുവാനും അദ്ദേഹം മടിച്ചിരുന്നില്ല. ദൃഢനിശ്ചയവും, ധീരതയും സാഹസികതയും ആത്മാർത്ഥതയും ശ്രീകണ്ഠൻനായരെ ജനപ്രിയനാക്കി. ഏ.ഡി. കോട്ടൺ മിൽസമരക്കാലത്ത് മരിയാർപൂതം എന്ന പോലീസ് ഓഫിസറുടെ

ക്രോസ്ബൽറ്റ് പൊട്ടിച്ച സംഭവം അദ്ദേഹത്തിനു വീരപരിവേഷം നല്കി.

മിൽത്തൊഴിലാളികളുടെ നേർക്കുള്ള പോലീസ് മർദ്ദനത്തിനെതിരെ വചറ കരുനാഗപ്പള്ളി പ്രദേശങ്ങളിലെ ധാതുമണൽത്തൊഴിലാളികൾ നടത്തിയ പ്രസിദ്ധമായ ഇടവം 12 സമരത്തെ മർദ്ദിച്ചൊരുക്കുവാൻ ഭരണക്കൂടം ശ്രമിച്ചെങ്കിലും തൊഴിലാളികളുടെ ആത്മവിശ്വാസവും സമരവീര്യവും കെടാതെ അവരെ നയിക്കുവാൻ കത്ത നേതൃത്വശേഷിയും സംഘാടകമികവും ശ്രീകണ്ഠൻനായർക്കുണ്ടായിരുന്നു.

അധികാരമോഹം അദ്ദേഹത്തിനില്ലായിരുന്നു. പക്ഷേ കൊല്ലത്തു നിന്ന് ആര് എം.പി. ആവണമെന്ന് ജനങ്ങൾക്കറിയാമായിരുന്നു. ഇഅവർ ശ്രീകണ്ഠൻനായരെ സ്ഥാനാർത്ഥിയാക്കി ജയിപ്പിച്ചു. അഞ്ചു തവണ അദ്ദേഹം കൊല്ലത്തിന്റെ പ്രതിനിധിയായി. രാഷ്ട്രീയമെന്നത് ജനസേവനമാണെന്നുള്ളതിന്റെ മികച്ച് കേരളീയ മാതൃകകളിലൊന്നാണ് ശ്രീകണ്ഠൻനായർ വിശാലമായിരുന്നു. തിരുവിതാംകൂർ രാഷ്ട്രീയത്തിലെ കുലപതികളിലൊരാളായ കെയകെ. കുഞ്ചുപിള്ളയുടെ മകൾ മഹേശ്വരിയമ്മയെയാണ് എൻ. ശ്രീകണ്ഠൻനായർ വിവാഹം ചെയ്തത്.

രാഷ്ട്രീയത്തിന്റെ തീച്ചൂടിൽ നില്ക്കുമ്പോഴും തന്റെ സഹൃദയത്വവും സാഹിത്യരചനാ പാടവവും അദ്ദേഹം കൈവിട്ടില്ല. തകഴിയുടെ വിശ്വപ്രസിദ്ധനോവൽ കയർ കേന്ദ്രസാഹിത്യഅക്കാദമിക്കു വേണ്ടി വിവർത്തനം ചെയ്തത് ശ്രീകണ്ഠൻനായർ ആണ്. ഇക്കാര്യം ഇവിടുത്തെ സാഹിത്യത്തമ്പുരാക്കന്മാർ മറക്കുകയോ മറയ്ക്കുയെ ചെയ്യുന്നു. എൻ. ശിവറാമിന്റെ വിഖ്യാതഗ്രന്ഥം ചലോദൽഹി നലയാളത്തിലാക്കിയതും ശ്രീകണ്ഠൻനായരാണ് എന്റെ അമ്മ എന്ന അദ്ദേഹത്തിന്റെ കൃതി മലയാളത്തിലെ ഏറ്റവും മികച്ച ആത്മകഥനങ്ങളിലൊന്നാണ്. ഇതുതന്നെ മാർക്സിസം, മാവോസേതുങ്, കഴിഞ്ഞ കാലചിത്രങ്ങൾ, സാഹിത്യശകലങ്ങൾ, ഐക്യകേരളം, വഞ്ചിക്കപ്പെട്ട വേണാട് തുടങ്ങിയ വേറെയും കൃതികൾ എൻ. ശ്രീകണ്ഠൻനായരുടേതായിട്ടുണ്ട്.

ശ്രീകണ്ഠൻനായരുടെ ആഹാരരീതി പ്രസിദ്ധമായിരുന്നു. അതിനെപ്പറ്റി പല കഥകളും പ്രചരിച്ചിട്ടുണ്ട്. ഒരു കഥ ഇങ്ങനെയാണ്:

ശ്രീകണ്ഠൻനായർ ഒളിവിലാണ് പോലീസ് എല്ലായിടത്തും തെരയുന്നന്നുണ്ട്. ഒരു ഹോട്ടലിൽ കാപ്പികുടിക്കാൻ കയറിയ പോലീസുകാരൻ കണ്ട കാഴ്ച ഇങ്ങനെ

അഞ്ചുദോശയുമായി ഒരു പയ്യൻ അകത്തേക്കു പോകുന്നു. കുറച്ചു കവിഞ്ഞ് പിന്നെയും ഒരഞ്ച് - അങ്ങനെ പതിനഞ്ചുവരെയൊക്കെയാപ്പോൾ പോലിസുകാരനു സംശയം - ഇതാർക്കാണ്?

ഇരുപകത്തഞ്ചുദോശ വരെ അകത്തേമുറിയിലേക്കു പോയിക്കഴിഞ്ഞപ്പോൾ പോലീസുകാരന് ഉറപ്പായി - അകത്ത് ശ്രീകണ്ഠൻനായർതന്നെ. പോലീസുകാരൻ അകത്തുകയറി. പിന്നെ പോലീസുകാരനെ ആളുകൾ കാണുന്നത് നാലഞ്ചു കിലോമീറ്റർ അകലെ ഒരിടത്ത് കുറെ തൊഴിലാളികൾ പോലീസുകാരന്റെ കയ്യിലെയും കാലിലെയും കെട്ട് അഴിച്ചു വിടുന്ന നിലയിലാണ്.

ബിന്ദി അടിച്ചേലിക്കുന്നതിനെതിരെ ശ്രീകണ്ഠൻനായർ പാർലമെന്റിൽ നടത്തിയ പ്രസംഗങ്ങൾ അക്ഷാരാർത്ഥത്തിൽത്തന്നെ സിഹഗർജ്ജനമായിരുന്നു. ഗോപൻ വിപ്ലനേതാവ് തൃദീബ്കുമാർ ചൗധരിയും ശ്രീകണ്ഠൻനായരുമൊക്കെയുള്ള അക്കാലമായിരുന്നു ആർ.എസ്.പി.യുടെ സുവർണകാലം.

എല്ലാഅർത്ഥത്തിലും ജനനായകൻ ആയിരുന്നു എൻ.ശ്രീകണ്ഠൻനായർ. സോഷ്യലിസത്തിൽ വെള്ളം ചേർക്കാതെ പ്രായോഗികമാക്കുന്നതിൽ ശ്രീകണ്ഠൻനായർ വിശ്വസിച്ചു. കൊല്ലത്തുനിന്ന് വളരെക്കാലം സിപിഎമ്മിനെ അകറ്റിനിർത്തിയത് ശ്രീകണ്ഠൻനായരുടെ പ്രവർത്തനങ്ങളാണ്. ശ്രീകണ്ഠൻനായരുടെ നേതൃത്വം നഷ്ടപ്പെട്ടതോടെയാണ് ആർ.എസ്.പി. ശിഥിലമായത്.

വേറൊരു സംഭവം തകഴിയുടെയും ശ്രീകണ്ഠൻനായരും തമ്മിലുള്ള ബന്ധത്തെപ്പറ്റിയാണ്. എന്റെ അമ്മ എന്ന കൃതിക്ക് അവതാരികയെഴുതുവാൻ തകഴിയെയാണ് ഏല്പിച്ചിരുന്നത്. തകഴി ഉഴപ്പിഉഴപ്പി കുറെനാൾ കഴിഞ്ഞു. ഒരു ദിവസം ശ്രീകണ്ഠൻനായർ സർ സിപിയെ വെട്ടിയ കെ.സി.എസ് മണിയെ ചെലവും കൊടുത്തു തകഴിക്കു വിട്ടു. ഒന്നുകിൽ

അവതാരിക - അല്ലെങ്കിൽ തകഴിയുടെ രണ്ടു പല്ല് - ഇതിലേതെങ്കിലും കൊണ്ടുക്കൊടുക്കണം. കെ.സി.എസ്. മണി അമ്പലപ്പുഴയെത്തി. തകഴി യെകണ്ടു വിവരം പറഞ്ഞു. മണിയെപാട്ടിലാക്കാൻ തകഴി ശ്രമിച്ചെങ്കിലും നാലു പല്ലും കൊണ്ടേ മണി പോകൂ എന്ന ഘട്ടമായപ്പോൾ തകഴി ഒരു ചായക്കടയിലിരുന്ന് ഒരു മണിക്കൂർ കൊണ്ട് അവതാരികയെ ഴുതിക്കൊടുത്തു.

## വി.സാംബശിവൻ കഥപറയുമ്പോൾ

ഞാൻ നിങ്ങളോടൊരു കഥ പറയാം. പകരം നിങ്ങളെനിക്ക് പഠിക്കാനുള്ള ചെലവിലേക്ക് പണം തരണം എന്ന് അഭ്യർത്ഥിച്ച് കൊണ്ട് ഗ്രാമീണ വേദികളിൽ കഥാപ്രസംഗം അവതരിപ്പിച്ചിരുന്ന സുന്ദരനായ ആ കോളേജ് വിദ്യാർത്ഥിയെയും അയാളുടെ കഥപറച്ചിലിനെയും ആളുകൾ ഇഷ്ടപ്പെട്ടു. വി.സാംബശിവൻ എന്നായിരുന്നു ആ എസ്.എൻ. കോളേജ് വിദ്യാർത്ഥിയുടെ പേര്.

സ്വാമി ബ്രഹ്മവ്രതൻ, കെ.കെ. വാദ്ധ്യാർ, എം.പി. മന്മഥൻ, കെടാമംഗലം സദാനന്ദൻ തുടങ്ങിയ പ്രമുഖരിലൂടെ കഥാപ്രസംഗകല വികാസം പ്രാപിച്ചു വരുന്ന കാലമായിരുന്നു അത്. പക്ഷേ ചുരുങ്ങിയ കാലം കൊണ്ട് കഥാപ്രസംഗകലയിലെ സൂപ്പർ സ്റ്റാർ ആകുവാൻ സാംബശിവനു കഴിഞ്ഞു. കഥ പറയുന്ന കല ഇത്ര ഭംഗിയായി പ്രകടിപ്പിച്ച മറ്റാരുമില്ല- ഇത്രകാലം തുടർച്ചയായി കഥ പറഞ്ഞവരുമില്ല. അരനൂറ്റാണ്ടു കാലം സാംബശിവൻ ആബാലവൃദ്ധം മലയാളിളുടെ പ്രിയപ്പെട്ട ശബ്ദങ്ങളിലൊന്നായിരുന്നു. സംഗീതത്തിൽ യേശുദാസ് എന്ന പോലെയായിരുന്നു കഥാപ്രസംഗത്തിൽ സാംബശിവൻ. സമാനതകളില്ലാത്ത ഈ ജനപ്രിയകാഥികൻ അമ്പതിലേറെ കഥകൾ, ഏറെയും ലോകക്ലാസിക്കുകൾ – പതിനായിരക്കണക്കിനു വേദികളിലായി അവതരിപ്പിച്ചു. ഹൈസ്കൂൾ പഠനത്തിനുശേഷം കൊല്ലം എൻ. എൻ. കോളേജിൽ ചേർന്ന ഈ ചവറ തെക്കുംഭാഗത്തുകാരൻ പാടാനും, പറയാനും മാത്രമല്ല രാഷ്ട്രീയ പ്രവർത്തനത്തിലും സജീവമായിരുന്നു.

സാംബശിവൻ പറഞ്ഞ കഥകൾ കേരളത്തിലെ സാധാരണക്കാരുടെ മനസ്സിൽ ലോക ക്ലാസിക്കുകളിലെയും ഇന്ത്യൻ സാഹിത്യകൃതികളിലെയും കഥാപാത്രങ്ങളെ അനശ്വരരാക്കി പ്രതിഷ്ഠിച്ചു. വായിക്കാനും എഴുതാനും അറിഞ്ഞു കൂടാത്ത തൊഴിലാളികളും കർഷകരും മൈലുകളോളം നടന്നും സൈക്കിൾ ചവിട്ടിയും വള്ളത്തിൽക്കയറിയും രാവുകളിൽ ഉത്സവപ്പറമ്പുകളിലും മൈതാനങ്ങളിലും എത്തി കഥ കേട്ടു മടങ്ങി. സാംബശിവന്റെ കഥാപ്രസംഗം ടേപ്പു ചെയ്യാത്തതോ കാസറ്റുകൾ കേൾപ്പിക്കാ

ത്തതോ ആയ ഒറ്റ ടേപ് റിക്കാർഡർ പോലും അക്കാലത്ത് കേരളത്തിലു ണ്ടാവില്ല. സാംബശിവൻ കഥ പറഞ്ഞു പോകുന്നിടത്തൊക്ക പിന്നെയും വളരെക്കാലം കടകളിലും വീടുകളിലുമൊക്കെയായിരുന്നു ടേപ് റിക്കാർഡു കളിലൂടെ സാംബശിവൻ കഥ പറഞ്ഞുകൊണ്ടേയിരുന്നു. അതു തുടരു ന്നു. അന്നു വേദികളിൽ കേട്ടതിനെക്കാളേറെ ആളുകൾ ഇന്നു യൂട്യൂബിൽ അദ്ദേഹത്തിന്റെ കഥാപ്രസംഗം കേൾക്കുന്നു– ഒരു പാടു കഥകൾ. ഓരോ കഥയും എത്രെയെത്ര വേദികളിലാണ് സാംബശിവൻ പറഞ്ഞത്! എത്ര യെത്ര കഥകളാണദ്ദേഹം പറഞ്ഞത് ! മൂന്നും നാലും മണിക്കൂർ പറയുന്ന കഥ ചുരുക്കി ഒരു മണിക്കൂറാക്കി ആകാശവാണിയിൽ വരും. അന്നു റേഡിയോ ഉള്ള വീടുകളിൽ ആളുകൾ കൂട്ടം കൂടും 'സാംബന്റെ കഥ' കേൾക്കാൻ

പ്രതിപാത്രം ഭാഷണഭേദം' എന്നു പറയുന്നതുപോലെ 'പ്രതിനിമിഷം പ്രതിപാത്രം ഭാഷണഭേദം' എന്നതായിരുന്നു സാംബശിവന്റെ കഴിവ്. ഒരു കഥ പറയുമ്പോൾ അതിൽ വരുന്ന ഓരോ കഥാപാത്രത്തിന്റെയും ശബ്ദം വ്യത്യസ്തമായ ഭാവങ്ങളിൽ നൊടിയിട കൊണ്ടു വ്യത്യാസപ്പെടുത്തി അദ്ദേഹം അവതരിപ്പിച്ചു. അതിന്റെ കൃത്യതയും ശബ്ദവിന്യാസത്തിലെ സ്വാഭാവികതയും കഥ പറച്ചിലിന്റെ ഹൃദ്യവും സാഹിത്യസുന്ദരവുമായ അവതരണവും കൂടിയാവുമ്പോൾ ജനങ്ങൾക്കൊരു വിരുന്നായിരുന്നു അത്. ഓരോ മലയാളിക്കും ഉള്ളിലൊരു വിശാലപ്രപഞ്ചം കഥകളിലൂടെ – അവ യിലെ അനശ്വര കഥാപാത്രങ്ങളിലൂടെ – സാംബശിവൻ തീർത്തു കൊടു ത്തു.

സാംബശിവന്റെ സാഹിത്യബോധവും കലാകാരന്റെ നിലപാടും രാഷ്ട്രീയമായ കാഴ്ചപ്പാടും ഒക്കെ അദ്ദേഹം പറഞ്ഞ കഥകളുടെ പട്ടിക നോക്കിയാൽ മനസ്സിലാവും. ദേവത, കൊച്ചുസീത, മഗ്ദലനമറിയം, വാഴ ക്കുല. വത്സല, ഭാരതസ്ത്രീകൾ തൻ ഭാവശുദ്ധി, ആയിഷ. തറവാടിന്റെ മാനം, പുത്തൻകലവും അരിവാളും, റാണി, പട്ടുനൂലും വാഴനാരും, കുടി യൊഴിക്കൽ, പ്രേമശില്പി, താര, പരീക്ഷണം, പുള്ളിമാൻ, ചന്ദനക്കട്ടിൽ, അനീസ്യ, ഒഥല്ലോ, ആന്റിഗണി, കാക്കത്തമ്പുരാട്ടി, മേലങ്കി, അന്നാകരനീ

ന,റോമിയോയും ജൂലിയറ്റും, ഉയിർത്തെഴുന്നേല്പ്, ഡോൺഹേന, കുമാരനാശാൻ, വിലയ്ക്കു വാങ്ങാം, നെല്ലിന്റെ ഗീതം, ഇരുപതാം നൂറ്റാണ്ട്, ഗുരുദേവൻ, നല്ലഭൂമി, റെയിൻബോ, സംക്രാന്തി, ഗോസ്റ്റ്, യന്ത്രം, ദേവലോകം, പ്രതി, ദിവ്യതീർത്ഥം, സൊനാറ്റ, ദേശസ്നേഹി, അർത്ഥം, വ്യാസനും മാർക്സും, ലാഭം, 1857, ഇസഡ്, കുറ്റവും ശിക്ഷയും, സിദ്ധാർത്ഥ, പതിവ്രതയുടെ കാമുകൻ, എഴുമിനിറ്റുകൾ എന്നിങ്ങനെ 55 കഥകൾ സാംബശിവൻ പറഞ്ഞു.

വിഖ്യാതസാഹിത്യകൃതികളെ ആസ്പദമാക്കി അദ്ദേഹം തന്നെയാണ് കഥാപ്രസംഗവും പാട്ടുകളും എഴുതിയിരുന്നത് മികച്ച വാദ്യകലാകാരന്മാരുടെ ഒരു സെറ്റുമൊത്ത് അദ്ദേഹം തന്റെ അംബാസിഡർകാറിൽ കേരളത്തിൽ തലങ്ങും വിലങ്ങും സഞ്ചരിച്ചു കഥ പറഞ്ഞു. തനി നാട്ടിൻപുറങ്ങളിലും മഹാനഗരങ്ങളിലും സാംബശിവൻ ഒരു പോലെ പ്രിയങ്കരനായിരുന്നു. അദ്ദേഹത്തിന്റെ രാഷ്ട്രീയകാഴ്ചപ്പാടുകളോട് എതിരുള്ളവർപോലും കഥപറച്ചിലിന്റെ മാസ്മരികതയിൽ ഉറക്കമിളച്ചിരുന്നു കഥ കേട്ടു.

'ഇരുപതാം നൂറ്റാണ്ട്' എന്ന കഥ പറഞ്ഞതിന് 1975 – ൽ അടിയന്തരാവസ്ഥക്കാലത്ത് വി. സാംബശിവനെ ജയിലിടച്ചു. കുമാരനാശാനെപ്പറ്റിയുള്ള ഒരു ഡോക്യൂമെന്ററിയിൽ കുമാരനാശാനായി അഭിനയിച്ചത് സാംബശിവനാണ്. 'പല്ലാങ്കുഴി' എന്നൊരു സിനിമയയിൽ കഥാപ്രസംഗക്കാരനായ നായകനായി അദ്ദേഹം അഭിനയിച്ചിട്ടുണ്ട്.

1996 ഏപ്രിൽ 25 ന് 67–ാം വയസ്സിൽ അദ്ദേഹം അന്തരിക്കുമ്പോൾ കേരളത്തിലെ കഥാപ്രസംഗരംഗം അതിന്റെ ഉന്നതിയിലെത്തിയിരുന്നു. തുടർന്നു വന്ന ദശകങ്ങളിൽ മാധ്യമരംഗത്തുണ്ടായ വിപ്ലവങ്ങൾ കഥാപ്രസംഗ കലയുടെ വളർച്ചയെ ബാധിച്ചു. മാത്രമല്ല, സാംബശിവന്റെ കഥാപ്രസംഗംകേൾക്കുന്ന ഓരോരുത്തർക്കും അറിയാം ഇതിലും മികച്ച കഥാപ്രസംഗം അവർക്കു കേൾക്കാനാവില്ലെന്ന്. അദ്ദേഹത്തിന്റെ മകൻ വസന്തകുമാർ സാംബശിവൻ ഇപ്പോൾ കേരളത്തിലെ പ്രമുഖകാഥികന്മാരിലൊരാളാണ്.

കടവൂർ ബാലൻ, കൊല്ലം ബാബു, കുണ്ടറ സോമൻ, കടയ്ക്കോട് വിശ്വംഭരൻ, വി. ഹർഷകുമാർ തുടങ്ങിയ നിരവധി പ്രസിദ്ധകാഥികന്മാർ കൊല്ലത്തുണ്ടായിരുന്നു. അവരവരുടെ കഥാകഥനശൈലിയും അവതരണ രീതിയും കൊണ്ടു ശ്രദ്ധേയരായിരുന്നു ഇവരെല്ലാം. എങ്കിലും വി.സാംബ ശിവനോളം കഴിവുറ്റ ഒരു കഥാപ്രസംഗകനെ കേരളം ഇതു വരെ കണ്ടിട്ടി ല്ല.

## ടി.എം. വർഗ്ഗീസ്

തിരുവിതാംകൂർ രാഷ്ട്രീയത്തിലെ ത്രീമൂർത്തികളിലൊരാളായിരുന്നു ടി.എം. വറുഗീസ്. മറ്റു രണ്ടു പേർ പട്ടംതാണുപിള്ളയും സി.കേശവനുമാണ്. കായംകുളം പള്ളിക്കൽ സ്വദേശിയായ ടി.എം. വർഗീസ് (1886–1961) കൊല്ലം ബാറിലെ പ്രമുഖ അഭിഭാഷകൻ ആയിരുന്നു. അന്നു മുതൽ അവസാനകാലം വരെ കേരളത്തിലെതന്നെ മികച്ച അഭിഭാഷകരിലൊരാളായിരുന്നഅദ്ദേഹത്തിന്റെ പ്രവർത്തനകേന്ദ്രം കൊല്ലം ആയിരുന്നു.

തിരുവിതാംകൂർ രാജാവായിരുന്ന ശ്രീചിത്തിര തിരുനാൾ 1932 - ഒക്ടോബർ 21- ന് പ്രഖ്യാപിച്ച തിരുവിതാംകൂർ നിയമസഭയിൽ ക്രിസ്ത്യൻ - ഈഴവ- മുസ്ലിം സമുദായങ്ങൾക്ക് അർഹമായ പ്രാതിനിധ്യം ലഭിച്ചില്ല. ഇതിനെതിരെ കോഴഞ്ചേരിയിൽ ചേർന്ന അഖിലകേരളക്രിസ്ത്യൻ യൂണിയന്റെ 1935 മെയ് 9 മുതൽ 11 വരെ നടന്ന യോഗത്തിന്റെ അവസാനദിവസത്തെ സംയുക്ത രാഷ്ട്രീയ കക്ഷികളുടെ മീറ്റിങ്ങിൽ സി. കേശവനും ടി.എം. വർഗീസും മറ്റും സർ സി.പി.ക്കെതിരെ ആഞ്ഞടിച്ചു.

കേരള രാഷ്ട്രീയത്തിൽ കൊടുങ്കാറ്റഴിച്ചു വിട്ട സി.കേശവന്റെ അന്നത്തെ 'കോഴഞ്ചേരി പ്രസംഗം' ദിവാനായിരുന്ന സിപിയെ വിറളിപിടിപ്പിച്ചു. സി. കേശവനെ രാജ്യദ്രോഹക്കുറ്റം ചുമത്തി അറസ്റ്റു ചെയ്തു ജയിലിലാക്കി. സി.കേശവന്റെ കേസുവാദിച്ചത് ടി.എം. വർഗീസ് ആയിരുന്നു. അതിനുശേഷമാണ് ടി.എം. വർഗീസ് സമ്പൂർണരാഷ്ട്രീയപ്രവർത്തനത്തിനു വേണ്ടി തന്റെ ജീവിതം സമർപ്പിച്ചു മുന്നിട്ടിറങ്ങിയത്.

സംയുക്ത രാഷ്ട്രീയ കക്ഷിയുടെ സ്ഥാനാർത്ഥിയായി 1937 - ലെ തെരഞ്ഞെടുപ്പിൽ ജയിച്ച ടി.എം. വർഗീസ് ശ്രീമൂലം അസംബ്ലിയുടെ ഡെപ്യൂട്ടി പ്രസിഡന്റായി. തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികൾക്ക് അന്നു തിരുവിതാംകൂറിൽ ലഭിച്ചിരുന്ന ഏറ്റവും ഉന്നത പദവിയായിരുന്നു അത്.

ജയിൽ വിട്ടു വന്ന സി. കേശവന് തിരുവിതാംകൂറിലെ ജനങ്ങളുടെ പേരിൽ സ്വീകരണം നല്കി സംസാരിച്ചു എന്ന കുറ്റത്തിന് ശ്രീമൂലം അസംബ്ലിയിൽ ഡപ്യൂട്ടി പ്രസിഡന്റായിരുന്ന ടി.എം. വർഗീസിനെ അസംബ്ലിയുടെ എക്സ് ഒഫിഷ്യാ പ്രസിഡന്റായിരുന്ന ദിവാൻ സി. പി. രാമസ്വാമിഅയ്യർ പുറത്താക്കി.

വക്കീൽപ്പണിയിൽ നിന്നുള്ള വരുമാനവും തന്റെ കുടുംബസ്വത്തുക്കൾ വിറ്റഴിച്ച പണവുമൊക്കെ രാഷ്ട്രീയ പ്രവർത്തനങ്ങൾക്കായി അദ്ദേഹം വിനിയോഗിച്ചു.

ജനങ്ങൾക്കും രാജാവിനുമിടയിൽ നിന്നു കൊണ്ട് ദിവാൻ നടത്തുന്ന ദുർഭരണത്തെ ടി.എം. വർഗീസും പട്ടംതാണുപിള്ളയും ഉൾപ്പെടുന്നവർ ചോദ്യം ചെയ്തു. തിരുവിതാംകൂറിലെ പ്രക്ഷോഭം ശക്തമാക്കുന്നതിനു വേണ്ടി തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ് രൂപീകരിച്ചു.

സ്വാതന്ത്ര്യലബ്ധിക്കുശേഷം തിരുവിതാംകൂർ സ്വാതന്ത്രരാജ്യമായി അമേരിക്കൻ മോഡൽ ഭരണത്തിലാക്കാൻ ശ്രമിച്ച സർ സി.പി.യെ തിരുവിതാംകൂറിൽ നിന്നു തുരത്തുകയും തിരുവിതാംകൂർ ഇന്ത്യൻ യൂണിയനിൽ ചേരുകയും ചെയ്തതോടെ ഉത്തരവാദ ഭരണം പ്രഖ്യാപിക്കപ്പെട്ടു. ആദ്യത്തെ തിരുവിതാംകൂർ മന്ത്രിസഭയിൽ അദ്ദേഹം അംഗമായി. പട്ടംതാണുപിള്ളയും ടി.എം. വർഗീസും സി.കേശവനും – ഇങ്ങനെ 3 പേർ മാത്രമാണ് മന്ത്രിസഭയിലുണ്ടായിരുന്നത്.

പുതിയതായി രൂപീകരിച്ച തിരു-കൊച്ചി സംസ്ഥാനത്തെ ആദ്യ നിയമസഭയിൽ ടി.എം. വർഗീസ് സ്പീക്കർ ആയി. 1952 – ലെ തിരു-കൊച്ചി തെരഞ്ഞെടുപ്പിൽ റാന്നിയിൽ നിന്നു മത്സരിച്ച ജയിച്ച അദ്ദേഹം ആഭ്യന്തര മന്ത്രിയായി. എ.ജെ. ജോൺ ആയിരുന്നു മുഖ്യമന്ത്രി. 1954 വരെ ആ സ്ഥാനത്തു തുടർന്ന ടി.എം. വർഗീസ് 1957 – ൽ സജീവരാഷ്ട്രീയത്തിൽ നിന്നു വിരമിച്ച് 1961 – ഡിസംബർ 1– ന് അന്തരിക്കുമ്പോൾ സ്വത്തുക്കളൊന്നുമില്ലാതെ നിസ്വനായി ക്കഴിഞ്ഞിരുന്നു . മകളുടെ വിവാഹം നടത്തുന്നതിനായിട്ടാണ് ഏറ്റവുമൊടുവിൽ അദ്ദേഹം തന്റെ സ്വത്തു വിറ്റത് കറപുരളാത്ത രാഷ്ട്രീയ ജീവിതത്തിനുടമയായിരുന്നു ടി.എം. വർഗീസ്. പട്ടത്തിന്റെ ആജ്ഞാശക്തിയും ടി.എം.വർഗീസിന്റെ ബുദ്ധിവൈഭവും സി.കേശവന്റെ ധീരസാഹസികതയുമാണ് തിരുവിതാംകൂറിന്റെ രാഷ്ട്രീയഗതി നിർണയിച്ചത്. ആത്മാഭിമാനിയും മറ്റുള്ളവരുടെ ആവശ്യങ്ങളിഞ്ഞ് സഹായിക്കുന്ന ഉദാരമനസ്കനും ആയിരുന്ന ടി.എം. വർഗീസാണ് അക്കാലത്തു സ്റ്റേറ്റ് കോൺഗ്രസ് പ്രസിഡന്റായിരുന്ന പട്ടംതാണുപിള്ളയുടെ കാർവാടക കൊടുത്തു കൊണ്ടിരുന്നത്. ചങ്ങമ്പുഴ കൃഷ്ണപിള്ളയ്ക്ക് ആദ്യത്തെ പുസ്തകം അച്ചടിക്കുന്നതിനുള്ള പണം നല്കിയതും അദ്ദേഹമാണ്.

രാഷ്ട്രീയമായി മൂല്യശോഷണം സംഭവിച്ച കേരളത്തിലെ പൊതുപ്രവർത്തകർക്ക് ടി.എം. വർഗീസിന്റെ ജീവിതം മാതൃകയാവേണ്ടതാണ്.

ചരിത്ര ബോധമില്ലാത്ത കോമാളികളായി മാറിക്കഴിഞ്ഞ രാഷ്ട്രീയനേതൃത്വങ്ങൾ ടി.എം.വർഗീസിനെപ്പോലെയുള്ള രാഷ്ട്രീയഗുരുക്കന്മാരെ വിസ്മരിക്കുന്നു. അദ്ദേഹത്തിന്റെ ഒരു പൂർണകായ പ്രതിമ 2000 മെയ് 5 ന് മുൻരാഷ്ട്രപതിയായിരുന്ന ആർ. വെങ്കിട്ടരാമൻ തിരുവനന്തപുരം കേശവദാസപുരം ജംഗ്ഷനിൽ അനാവരണം ചെയ്തു.

കൊല്ലത്ത് അദ്ദേഹത്തിന്റെ സ്മാരകമായ ടി.എം. വർഗീസ് സ്മാരക ലൈബ്രറി കേരളത്തിലെ ഏറ്റവും മികച്ച ലൈബ്രറികളിലൊന്നാണെങ്കിലും ദിശാബോധമില്ലാത്ത അക്ഷരവിരോധികളായ രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥരുടെയും കെടുകാര്യസ്ഥത മൂലം അതിന്റെ സുഗമമായ പ്രവർത്തനത്തിന് തടസ്സം നേരിടുന്നുണ്ട്.

## ഗ്രന്ഥസൂചി

## റഫറൻസ് പുസ്തകങ്ങൾ


1. കേരള ചരിത്രം - രാഘവവാരിയർ, രാജൻഗുരുക്കൾ വള്ളത്തോൾ വിദ്യാപീഠം, 1991
2. പ്രാചീനകേരളത്തിന്റെ ചരിത്രം - കെ. ശിവശങ്കരൻ നായർ ഡി.സി.ബി. 2006
3. കേരളോല്പത്തി - വേലായുധൻ പണിക്കശ്ശേരി - കറന്റ് ബുക്സ് 2009
4. കേരളോൽപ്പത്തി - ഹെർമൻ ഗുണ്ടർട്ട് കേ. ഭാ.ഇ. ആഗസ്റ്റ് 294
5. വാണിജ്യ കേരളം - ഡോ. എം.ഗംഗാധരൻ ബി.സി. വി. 2013
6. മദ്ധ്യകാല കേരളം - സ്വരൂപ നീതിയുടെ ചരിത്രപാഠങ്ങൾ, എം.ആർ. രാഘവ വാരിയർ NBS 2014
7. തിരുവിതാംകൂർ ചരിത്രം - പി. ശങ്കുണ്ണിമേനോൻ NBS വിവ. ഡോ. സി.കെ. കരീം കേഭാഇ. 1973
8. കേരള സംസ്കാരം - എ. ശ്രീധരമേനോൻ DCB 2007
9. കേരള ചരിത്രം - എ. ശ്രീധരമേനോൻ DCB 2007
10. കേരള മാഹാത്മ്യം - ഡോ. വി. രാജീവ് NBS 2012
11. തരിസാപ്പള്ളിപ്പട്ടയം - എം. ആർ.രാഘവവാരിയർ കേശവൻ വെളുത്താട്ട് NBS 2013
12. മലങ്കര നസ്രാണികളുടെ നാലു ചെപ്പേടുകൾ - ടി.കെ.ജോസഫ് 1925
13. ഉണ്ണിനീലി സന്ദേശം - വ്യാഖ്യാ. ഇളംകുളം NBS 1954
14. പ്രാചീന കേരളത്തിന്റെ രാഷ്ട്രീയ ചരിത്രം - കെ.ശിവശങ്കരൻ നായർ - എ. ശ്രീധരമേനോൻ DCB 1998
15. കേരള മഹാചരിത്രം - കറുപ്പും വീട്ടിൽ കെ. എൻ. ഗോപാലപിള്ള ടി. സുബ്ബയ്യാറെഡ്യാർ 1948
16. കേരളം മലയാളികളുടെ മാതൃഭൂമി - ഇ.എം.എസ്. ചിന്ത പബ്ലിഷേഴ്സ് 1987
17. കൊല്ലത്തിന്റെ ചരിത്രം - പി.ഭാസ്കരനുണ്ണി കൊല്ലം പബ്ലിക് ലൈബ്രറി & റിസർച്ച് സെന്റർ 1994
18. വാണിജ്യത്തിന്റെ പാരതന്ത്ര്യം - കെ. ശിവശങ്കരൻ നായർ കേഭാഇ. 2002
19. ശ്രീപത്മനാഭ സ്വാമിക്ഷേത്രം - അശ്വതി തിരുനാൾ ഗൗരിലക്ഷ്മി ഭായി., കേഭാഇ 2012

20. കൊല്ലം - ചരിത്രത്തിലെ നാഴികക്കല്ലുകൾ ടി.ഡി. സദാശിവൻ കേഭാഇ ജൂൺ 2012

21. കേരലം ലോക ചരിത്രത്തിലൂടെ മലയിൻ കീഴ് ഗോപാലകൃഷ്ണൻ - കേഭാഇ 2003

22. അന്വേഷണം ആസ്വാദനം - വേലായുധൻ പണിക്കശ്ശേരി - കറന്റ് ബുക്സ് 2005

23. ശ്രീ ചിത്തിര തിരുനാൾ - അവസാനത്തെ എഴുന്നള്ളത്ത് മലയിൻ കീഴ് ഗോപാല കൃഷണൻ NBS 2012

24. കേരളം - സമൂഹവും രാഷ്ട്രീയവും - കെ.ടി. കുഞ്ഞികൃഷ്ണൻ കേഭാ ഇ. 2008

25. പോർച്ചുഗീസ് ഡച്ച് ആധിപത്യം കേരളത്തിൽ - വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്സ് 2004

26. കേരള യഹൂദരുടെ സാംസ്കാരിക ചരിത്രം - ഡോ. പി.കെ. പീതാംബരൻ കേഭാഇ 2014

27. ജാതിവ്യവസ്ഥിതിയും കേരള ചരിത്രവും - പി.കെ. ബാലകൃഷ്ണൻ ഡി.സി.ബി 2008

28. ഇളംകുളവും കേരളചരിത്രവും, ടിപിഎച്ച് ചെന്താമരശ്ശേരി പ്രഭാത് ബുക്സ് 1988

29. അനന്തപുരി നൂറ്റാണ്ടുകളിലൂടെ - കെ.ശിവശങ്കരൻനായർ ഡി.സി.ബി. 2004

30. സംസ്കാര പഠനം - ചരിത്രം സിദ്ധാന്തം പ്രയോഗം. വിവിധ ലേഖകർ വള്ളത്തോൾ വിദ്യാപീഠം 2009

31. കേരള സമൂഹം ഇന്ന് നാളെ ഡോ. കെ.എൻ. ഗണേശ് - NBS 2012

32. കേരളീയത - ചരിത്രമാനങ്ങൾ. എം.ആർ. രാഘവവാര്യർ. വള്ളത്തോൾ വിദ്യാപീഠം 29

33.വേലുത്തമ്പിദളവാ - ഡോ.ടി.പി. ശങ്കരൻകുട്ടിനായർ കേഭാഇ 2011

34. സാമൂതിരികാലത്തെ കോഴിക്കോട് - കഥയും ചരിത്രവും NBS2012

35. ഇബ്നു ബത്തൂത്ത കണ്ട ഇന്ത്യ - വിവ: വേലായുധൻ പണിക്കശ്ശേരി - കറന്റ് ബുക്സ് 2002

36. കേരളത്തിന്റെ സാംസ്കാരിക ചരിത്രം പി.കെ. ഗോപാലകൃഷ്ണൻ കേഭാ ഇ 1974

37. യഹൂദൻ മുതൽ നസ്രാണി വരെ - വി.ഐ. മാത്യൂസ് കോറെപ്പിസ്കോപ്പാ സോഫിയ ബുക്സ് കോട്ടയം 2014

38. സഞ്ചാരികൾ കണ്ടകേരളം - വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്സ് 2012

39. ക്ലിയോപാട്ര മലയാളി പ്പെണ്ണാണ് - വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്സ് 2012

40. ചരിത്രത്തിന്റെ അടിവേരുകൾ വേലായുധൻ പണിക്കശ്ശേരി ഡി.സി.ബി 2012

41. ചരിത്രകകവാടങ്ങൾ - വേലായുധൻ പണിക്കശ്ശേരി 2011

42. ചെങ്ങന്നൂർ കലാപം - അരുൺ ബാബു സക്കറിയ 2012

43. ലീലാ തിലകം 1 മുതൽ 3 വരെ ശില്പങ്ങൾ, വ്യാ. ഇളകുളം NBS 2015

44. കേരള ചരിത്ര കോൺഗ്രസ് പ്രബന്ധങ്ങൾ SPCS / NBS 2014

45. ചിരപുരാതന ബന്ധങ്ങൾ - വേലായുധൻ പണിക്കശ്ശേരി 2013

46. ആധുനിക കേരളം - കെ.കെ.എൻ. കുറുപ്പ് കേഭാഇ 1982

47. കേരളം പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ ശൈഖ സൈനുദ്ദീൻ/ വിവ. വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്ക്സ് 2015

48. കേരളം 600 കൊല്ലം മുമ്പ് വിവ. വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്ക്സ് 2015

49. മാർക്കോപോളോ ഇന്ത്യയിൽ - വിവ. വേലായുധൻ പണിക്കശ്ശേരി കറന്റ് ബുക്ക്സ് 2007

50. എം.ജി. എസ്സിന്റെ ചരിത്ര നിലപാടുകൾ - കേശവൻ വെളുത്താട്ട്/എം.എം. ഷിനാസ് / ശ്രീജിത്ത് ഇ NBS 2012

51. കേരളത്തിലെ ബുദ്ധമത പാരമ്പര്യം നാട്ടറിവുകളിലൂടെ ഡോ. അജു കെ. നാരായണൻ 2012

52. പണ്ടത്തെ മലയാളക്കര - കെ.ടി രാമവർമ്മ കേഭാഇ 2008

53. ജീവിതസമരം - സി.കേശവൻ SPCS - NBS 1968

54. ആർ.ശങ്കർ - എം.കെ.കുമാരൻ. കേരളസർക്കാർ സാംസ്കാരിക വകുപ്പ് 1987

55. കേരളചരിത്രത്തിന്റെ അടിസ്ഥാന രേഖകൾ- ഡോ. പുതുശ്ശേരി രാമചന്ദ്രൻ, കേഭാഇ. 2007

56. യേശു ഇന്ത്യയിൽ ജീവിച്ചിരുന്നു. ഹോൾഗർ കേസ്റ്റൻ വിവർത്തനം : റോയ് കുരുവിള . ഡി.സി.ബി. 2014